# Jaimini Aswamadham.

ശ്രീകുരുംബ ഭഗവതിസഹായം.

# ജൈമിനിയാശ്വമേധം.

കിളിപ്പാട്ട്.

# Jaimini Aswamadham.

ശ്രീകരുംബ ഭഗവതിസഹായം.

# ജൈമിനിയാശ്വമേധം.

കിളിപ്പാട്ട്.

പരിഭാഷകൻ.

പ്രസിദ്ധകവിയായിരുന്ന കാത്തോളിൽ

അച്യുതമേനോൻ അവർകൾ.

.........o.........

പരിശോധകൻ.

മഹാ മഹിമശ്രീ കവിസാർവ്വഭൌമൻ കൊടുങ്ങല്ലൂർ

ചെറിയ കൊച്ചുണ്ണിതമ്പുരാൻ തിരുമനസ്സുകൊണ്ടു.

പ്രസാധകൻ.

കാത്തോളിൽ രാമമേനോൻ അവർകൾ.

:o:

ദേവീ വിലാസം പ്രസ്സ് കൊടുങ്ങല്ലൂർ.

1097.



☞ *N. B.* ൟ ഗ്രന്ഥത്തിൽ [ ] ഇങ്ങിനെ അടയാളം കാണുന്നവ കവിസാർവ്വഭൌമൻ കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ തർജ്ജമയാകുന്നു.

## മംഗളാശംസ.

—**—

പ്രസ്തുത ഗ്രന്ഥകവിയായ "കാത്തോള്ളിൽ അച്യുത മേനോൻ" മരിച്ചിട്ട് ഇപ്പോൾ പതിനൊന്നു സംവത്സരം കഴിഞ്ഞിരിക്കുന്നു. ഇത്ര ദീർഘകാലംകൊണ്ടും യാതൊരു പ്രസിദ്ധിക്കും ഇടവരാതെ കിടന്നതും കവിയുടെ മരുമകനായ "രാമൻ" ഇപ്പോൾ ശക്തിയിലധികം ദ്രവ്യം വ്യയം ചെയ്തും പ്രയത്നപ്പെട്ടും അമ്മാവന്റെ യശസ്സിനെ ഉദ്ദേശിച്ചുതന്നെ പ്രസിദ്ധപ്പെടുത്തുന്നതും ഞാൻ പരിശോധിച്ചിട്ടുള്ളതും ആയ ഈ ഗ്രന്ഥത്തിന്

നിഗമനികരവേദ്യയാം കുരുംബാ
ഭഗവതി ഭദ്രദയായഭദ്രകാളി
അഗപതിതനയേശപുത്രി ഭദ്രം
വിഗതകളങ്ക മനന്തമേകിടട്ടേ.

എന്ന്

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.

# മുഖവുര

ഭഗവൽ പ്രസാദത്തിന്ന കാരണമായത് ഭക്തിതന്നെയാകുന്നുവെന്ന് ഭാഗവതാദി പുരാണങ്ങളിൽ പലവിധത്തിലും നല്ലവണ്ണംസ്ഥാപിച്ചിട്ടുള്ളതാണല്ലോ. അങ്ങിനെയുള്ള ഭക്തിസിദ്ധിച്ച മഹാന്മാരുടെ പലവിധമായ മാഹാത്മ്യങ്ങളും സാക്ഷാൽ പരമാത്മാവായി പരബ്രഹ്മസ്വരൂപിയായി പരമേശ്വരനായ ശ്രീകൃഷ്ണഭഗവാൻ ലീലയാലേ അവൎക്ക പലവിധത്തിലും സ്വാധീനനായി ഭവിയ്ക്കുന്നു എന്ന സംഗതിയും "ജൈമിനീയാശ്വമേധ"ത്തിൽ നല്ലവണ്ണം പ്രകാശിക്കുന്നതുകൊണ്ട് ഈ ഗ്രന്ഥത്തെ ഭാഷപ്പെടുത്തുവാൻ കവി ആലോചിച്ചത് എത്രയും ഉചിതമായിരിക്കുന്നുവെന്ന് ഞാൻ വിചാരിക്കുന്നു.



ഈ പരിഭാഷയിൽ നല്ലവണ്ണം ശീലിയ്ക്കുന്നവൎക്ക ഭഗവൽഭക്തി താനറിയാതെ തന്നെ വന്നുകൂടുന്നതാകയാൽ കവിയുടെ ഈ ഉദ്യമം ഏററവും പരോപകാരപ്രദമായിത്തീരുന്നതാകുന്നു. എന്നാൽ മഹദാദി തത്വങ്ങളുടേയും മററു ദുൎഗ്രഹങ്ങളായ പലവകയുടേയും സ്വഭാവങ്ങളെപ്പററി വൎണ്ണിച്ച് ഈഗ്രന്ഥം അതിദുൎവ്വിഗാഹമായിത്തീൎന്നിട്ടുള്ളതല്ലാത്തതുകൊണ്ട് ലൌകികന്മാരായ എല്ലാവൎക്കുംകൂടി ഇതിലിറങ്ങി അനായാസേന രസിക്കാവുന്നതാകയാൽ ഇതിന്റെ പ്രചാരത്തിന് ആയാസമുണ്ടാവുന്നതല്ല.

ഇനി കവിതാഗുണദോഷങ്ങളേക്കുറിച്ച് വായനക്കാൎക്ക് രുചിജനിപ്പിക്കുന്നതിന്ന മാത്രം താഴെ പറയുംപ്രകാരം പ്രസ്താവിക്കുന്നു.

വെണ്മണി അച്ഛൻ നമ്പൂതിരിയുടേയും, മഹൻ നമ്പൂതിരിയുടേയും അടുക്കൽ ഈ കവി ഞാൻ തുടങ്ങി ചില

രോടൊന്നിച്ച് പതിനെട്ടു സംവത്സരത്തിൽ കുറയാതെ ഭാഷാകവിത നല്ലവണ്ണം അഭ്യസിച്ചിട്ടുള്ള ആളാകുന്നു "പ്രതാപമകുടചരിതം" എന്ന കാവ്യം ഉദ്ദേശം മുവ്വായിരത്തോളം ശ്ലോകം അടങ്ങിയതു് ഈ കവി നിൎമ്മിച്ച് ഗുരുനാഥന്മാരേയും സതീൎത്ഥ്യന്മാരേയും നല്ലവണ്ണം തൃപ്തിപ്പെടുത്തീട്ടുണ്ട്.

ഈ ഗ്രന്ഥം വായിക്കുന്നവൎക്ക് ഈ കവിയുടെ വാസനാബലവും അഭ്യാസബലവുംകൊണ്ട് സിദ്ധിച്ച കവിതാഗുണങ്ങളും നല്ലവണ്ണം അറിയാവുന്നതാകയാൽ "കാണാൻപോകുന്ന പൂരം കേട്ടറിയുന്നതെന്തിന്" എന്നുള്ള ന്യായത്തെ അനുസരിച്ച് ഈ കവിയുടെ കവിതാഗുണത്തെപ്പറ്റി എഴുതി പത്രഭാഗം വെറുതെ കളയുന്നില്ല.




കൊടുങ്ങല്ലൂർ.
23—3—97

കൊടുങ്ങല്ലൂർ
ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.

# ജൈമിനീ അശ്വമേധം.

## കിളിപ്പാട്ട്.

---

ഹരി ശ്രീഗണപതയെ നമഃ.

അവിഘ്നമസ്തു



ശ്രീകൃഷ്ണഃശ്രിതപിഞ്ഛകേശമകുട-
സ്ഥാപിഞ്ഛവർണ്ണസ്ഫുരൽ
ഭൂഷാപൂർണ്ണകളേബരഃപരിചര—
ന്നാവീതപീതാംബരഃ
വേണുംസ്വംമുഹുർവ്വാദയൻസ്ഖലിതപദ—
ശ്ചോരഃകിശോരഃപ്രഭുഃ
ക്രീഡംശ്ചേതസിഭാതുമെപരിചല—
ന്മഞ്ജീരമഞ്ജ്വാരവഃ

ശ്രീകൃഷ്ണകൃഷ്ണജയശ്രീകൃഷ്ണകൃഷ്ണജയ
ശ്രീകൃഷ്ണകൃഷ്ണജയശ്രീകൃഷ്ണകൃഷ്ണജയ
ശ്രീകണ്ഠമൂർത്തേവിരിഞ്ചാകൃതെനമോസ്തുതെ
ഭൂകണ്ടകോർവ്വീശാർത്തിഹർത്താവെനമോസ്തുതെ
മാൽകൊണ്ടലോകങ്ങൾക്കസേവ്യനായീടുംമഴ
ക്കാർകൊണ്ടൽവർണ്ണപ്രഭോകാരുണ്യവാരാന്നിധെ
ഭോ!ഗദാസുദർശനശംഖപങ്കജപാണേ
ഭോഗദായക മോക്ഷദായകനമോസ്തുതെ
ശ്രീപതേ ജഗല്പതേ ഗോപതേ നമോസ്തുതേ
കാപഥെവീഴ്ത്താതെന്നെക്കാത്തരുളീടേണമെ
ഹൃത്തിലെത്തീടുംമോഹവ്യാധിയെനശിപ്പിച്ചു

ശുദ്ധിയെനൽകുംഭവല്ലീലാസൽക്കഥാമൃതം
ബുദ്ധിഹീനനാമിവൻമുക്തിമൂലമെന്നുള്ള
ഭക്തിയോടല്പംപുകഴ്ത്തീടുവാൻതുടങ്ങുന്നു
ചിന്തിതംസിദ്ധിയ്ക്കുവാനന്തരംഗത്തിൽസദാ
നിന്തിരുവടികടികൊണ്ടരുളീടേണമേ
വിദ്യകൾക്കധീശനായുള്ള ദക്ഷിണാമൂർത്തി
ഹൃദ്യനാംദേവൻകനിഞ്ഞൊന്നനുഗ്രഹിക്കേണം
മത്തമാതംഗാനനയുക്തനാംവിനായക
നൃത്തമോദനനേകദന്തനെൻവിഘ്നദ്രുമം
കൃത്തിവേരടത്തിവീഴിച്ചുകാരുണ്യംകൊണ്ടു
ഹൃത്തിടംകുളുർത്തിനിയ്ക്കെത്രയുംതുണയ്ക്കേണം
വർണ്ണനീയമാംവചോവൈഭവംവരുത്തുന്ന
വർണ്ണരൂപിണീവാണീയെന്നുടെജിഹ്വാഞ്ചലേ
വന്നമന്ദമന്ദമാംനൃത്തമാടുവാനഹം
വന്ദനംചെയ്യുന്നതല്പാദാഗ്രപാഥോരുഹം
മുമ്പനാംകവിവര്യൻവാല്മീകിപാരാശര്യൻ
വമ്പനായ്നടക്കുന്നവൈണികൻമുനീശ്വരൻ
സന്തതംശ്രുതിസ്മൃതിചിന്തകന്മാരായുള്ളോ
രന്തണേന്ദ്രന്മാരിവരേവരുംതുണയ്ക്കേണം
ചൊല്ലെഴുംകൊടുങ്ങല്ലൂരെത്രയുംവിശേഷിച്ചോ
രല്ലലെന്നിയെസ്സേവകാഭീഷ്ടംനൽകീടുവാൻ
കില്ലകന്നൊരുകല്പവല്ലിപോലനാരതമ
നുല്ലസിച്ചീടുംഭദ്രകാളിയാംമഹേശ്വരി
വണ്ടുപോലേററംവിളങ്ങീടുന്നനേത്രാഞ്ചലം
കൊണ്ടുകേവലംതൃക്കൺപാർത്തുതാമസിയ്ക്കാതെ
തന്മനോമലർതന്നിൽതിങ്ങുന്നതേൻപോലുള്ള
നന്മതേടീടുംസന്താപഘ്നമാംകൃപാരസം
തന്നിനിയ്ക്കേററംതുണച്ചീടുവാൻമഹേശാന
നന്ദിനിയ്ക്കായിട്ടുഞാനെപ്പോഴുംവണങ്ങുന്നേൻ

പശ്ചിമാബ്ധീശൻവിപശ്ചിജ്ജനോത്തമൻധീമാ
നച്ഛമാനസൻമഹാകീർത്തിയുള്ളോരമൂർത്തി
തമ്പുരാേഭാഗെവരുംഹീനരെക്കാത്തീടുന്ന
തമ്പുരാനതിപുണ്യനൈപുണ്യകാരുണ്യവാൻ
മൽഗ്ഗുരുശ്രേഷ്ഠൻകുഞ്ഞിരാമവർമ്മാഖ്യൻശ്ലാഘ്യ
നാംക്കരുന്നിങ്കൽപെട്ടുംസൽഗ്ഗുണക്രിയോദ്യമൻ
തൽകൃപാരസംകൊണ്ടിന്നെന്മനസ്സുടത്തിങ്ക
ലങ്കുരിച്ചീടുംകാവ്യവാസനാപൂവല്ലിയെ
സന്തതംനനച്ചുവേണ്ടുംവിധംഫലിപ്പിപ്പാ
നന്തരംവെടിഞ്ഞിതാവന്ദനംചെയ്തീടുന്നോൻ
ധന്യന്മാർവിദ്യോപദേഷ്ടാക്കൾസൽക്കവീന്ദ്രന്മാ
രന്യന്മാർമഹാകോടിലിംഗഭൂതലേന്ദ്രന്മാർ
സ്വോചിതാത്മാക്കളുറക്കാരുണ്യപൂരംപൂണ്ടു
വെവ്വോറെകടാക്ഷാനുകൂല്യമിങ്ങേകീടേണം
ബാലതപംപൂണ്ടുള്ളനാളന്തികെവിളിച്ചിനി
യ്യാലസ്യംതീരുംസിതാപകപാദിഭക്ഷ്യങ്ങളെ
പ്രേമപൂർവ്വകംതന്നുപാട്ടിലങ്ങിരുത്തീട്ടു
താമസിയ്ക്കാതെകിളിപ്പാട്ടുപുസ്തകങ്ങളെ
നേരോടെവിലോകിപ്പിച്ചുള്ളിലായീടുംമട്ടി
ലോരോരോപദംചൊല്ലിത്തന്നുതാൻവായിപ്പിച്ചു
ഗോഷ്ഠിക്രുടാതെഭാഷാഗ്രന്ഥങ്ങൾതോറുംനല്ല
ക്രുട്ടിവായനപഠിപ്പിച്ചോരെൻപെററമ്മയെ
മാനസത്തിങ്കൽകുടിവെച്ചുഞാൻകൃതിയ്ക്കുന്നോൻ
മാനനീയയാംസ്നേഹംതേടുമീമഹാഗുർവ്വീ
വാച്ചകാരുണ്യത്തോടുംവാഞ്ഛിതംവരുംവണ്ണം
ചേർച്ചക്രുടീടുംപദാർത്ഥങ്ങളെത്തോന്നിയ്ക്കട്ടെ
കല്മഷാമയംതീർക്കുംജൈമിനിമഹാമുനി
നിർമ്മലാത്മാവാംജനമേജയോർവ്വീന്ദ്രൻതന്നെ
ശർമ്മമേറീടുംവണ്ണംസാദരംധരിപ്പിച്ച

ധർമ്മജക്ഷിതീന്ദ്രാശ്വമേധസൽക്കഥാമൃതം
മിക്കതുംമലയാളദിക്കിലുള്ളവർകളിൽ
പുക്കിടാതിരിക്കുന്നതുൽകടോദ്യോഗത്തോടെ
സംസ്കൃതംപഠിച്ചീടാതുള്ളവർക്കെല്ലാവർക്കും
ദുഷ്കൃതംകെടുംവണ്ണംവായിച്ചുബോധിയ്ക്കുവാൻ
അശ്രുതൻകൊടുങ്ങല്ലൂർകാത്തോളളിവീട്ടിലുള്ളൊ
രച്യുതൻഞാനിന്നേററമല്പജ്ഞനെന്നാകിലും
മന്ദമീമലയാളഭാഷയാകിളിപ്പാട്ടി
ലിന്നുചൊല്ലുവാൻതുടങ്ങുന്നുസംശയിയ്ക്കാതെ
ശ്രീകൃഷ്ണലീലാമയമാമിതുചൊല്ലീടുന്ന
ലോകർക്കുണ്ടാമേപുണ്യാനന്ദപൂർത്തിയെന്നോർത്തു
മൂകത്വംവെടിഞ്ഞുഞാനിക്കൃതിക്കൊരുമ്പെട്ടു
പാകത്തിൽകലാശില്പാനച്യുതൻതുണയ്ക്കേണം
മന്ദനാമിവൻചെയ്യുംകാവ്യത്തിൽപലതെററും
വന്നുപോമതുതീർത്തുസജ്ജനംനന്ദിയ്ക്കട്ടെ
ദുർന്നയംകൂടിടുന്നദുർജ്ജനംനിന്ദിക്കട്ടെ
ദുർന്നിവാരമാമിതിൽദുഃഖമില്ലിനിയ്ക്കൊട്ടും

ചൊല്ലെഴുംകിളിപ്പെണ്ണേപുണ്യശാലിനിമോദി
ച്ചല്ലയോവരുന്നുനീയിങ്ങുവന്നതുകൊള്ളാം
ദുർല്ലഭേസുഭാഷിണിവാഴ്കനീനിനക്കിന്നു
നല്ലപാൽപഴങ്ങളുംപഞ്ചസാരയുംനൾകാം
ചഞ്ചലംവെടിഞ്ഞൊരുകാലിനാൽപിടിച്ചിട്ടു
ചഞ്ചുകൊണ്ടരികൊത്തിക്കടിച്ചുതിന്നീടുവാൻ
പുഞ്ചനെൽക്കതിർക്കുലകൂടിനൾകീടാമല്ലൊ
നെഞ്ചകംതെളിഞ്ഞുനീസൽക്കഥാലാപംചെയ്ക
പുഷ്കരേക്ഷണലീലാമിശ്രമാംപൃഥാപുത്ര
സൽക്കഥാമൃതംമുദാകേൾക്കുവാൻകുതൂഹലം
ധർമ്മനന്ദനവാജിമേധവൃത്താന്തംപുണ്യ
മംബുജേക്ഷണലീലാസങ്കുലംചൊല്ലീടുനീ

പൈങ്കിളിക്കിടാവുടൻമോദിച്ചുചൊല്ലീടിനാ
ളെങ്കിലീക്കഥാമൃതംനിങ്ങളെക്കേൾപ്പിച്ചീടാം
മങ്കമാർപുമാന്മാർതൊട്ടുള്ളവരെല്ലാവരും
പങ്കമാലൊഴിഞ്ഞുകേട്ടീടുവിൻചൊല്ലീടുന്നേൻ
മൌനഗന്മാരായ്ത്തപംചെയ്യുന്നധന്യന്മാരാം
ശൌനകൻമുമ്പാംതപസ്വീശ്വരന്മാരോടായി
പുണ്യദേശമാംനൈമിശാരണ്യേപുരാണനെ
പുണ്യവാനാകുംസൂതൻസാദരംചൊല്ലീടിനാൻ
ദുഷ്കൃതാപഹംമഹാസന്തോഷസംപോഷകം
സൽക്കഥാശേഷംകേട്ടുകൊള്ളുവിൻബുധന്മാരെ
ശ്രീമഹായശോഗുണോൽകൃഷ്ടനായ്വിളങ്ങുന്ന
സോമവംശത്തിനലങ്കാരമാംമഹാരാജൻ
ശ്രീമനോഹരൻവിഷ്ണുരാതനന്ദനൻജന
ക്ഷേമവർദ്ധനൻജനമേജയാഭിഖ്യൻമുഖ്യൻ
മന്ത്രിസാമന്താദിമാലോകരേറവുംനിറ
ഞ്ഞന്തരംകുറഞ്ഞുള്ളതന്നുടെസഭാന്തരെ
ചന്തമുള്ളൊരുരത്നസിംഹാസനാരൂഢനാ
യന്തരാനന്ദത്തോടുംസർവ്വസേവിതനായി
സിന്ധുഗാംഭീര്യത്തോടുമാര്യമായീടുംകാര്യ
ചിന്തനംചെയ്തുംകൊണ്ടുവർത്തനംചെയ്യുന്നേരം
ചിന്മയൻതങ്കൽചിത്തഭക്തിസംയുക്തൻഭൃശം
നിർമ്മലൻപ്രശസ്താത്മാജൈമിനിമഹാമുനി
നന്മവർദ്ധിക്കുംവണ്ണമങ്ങെഴുന്നള്ളീടിനാ
നംബരംവെടിഞ്ഞിനനെന്നപോലതുകണ്ടു
സംഭ്രമംകലർന്നെഴുന്നേറ്റുചെന്നെതിരേറ്റു
സംപ്രണാമവുംചെയ്തുസന്മുനീശ്വരൻതന്നെ
ജൃംഭിതാനന്ദംരത്നവിഷ്ടരേവസിപ്പിച്ചു
ജംഭശാസനതുല്യനായുള്ളപാരിക്ഷിതൻ
സൽക്കരിച്ചർഘ്യാദികൾകൊണ്ടുപൂജിച്ചുടൻ

തൽഗിരാവരാസനെശക്രനെന്നതുപോലെ
പുക്കിരുന്നനന്തരംബന്ധുരാഞ്ജലിയോടു
മുൾക്കരുന്നിങ്കൽപെട്ടംപ്രശ്രയത്തോടുംകൂടി
മന്ദഹാസവുംപൊഴിച്ചിത്ഥമൊന്നുണൎത്തിച്ചു
വന്ദനീയനാംഭവാനിത്തരംയദൃച്ഛയാ
എന്നുടെപുരോഭാഗംതന്നിലിങ്ങെഴുന്നെള്ളി
വന്നകാരണത്താലെധന്യനായഹംമുനെ
മംഗളാത്മാവെമഹാസജ്ജനങ്ങളോടുള്ള
സ്സംഗമല്ലയോമഹാത്മംഗമംഗളപ്രദം
വിജ്ഞനാണല്ലൊഭവാനെന്നല്ലവേദവ്യാസ
സംജ്ഞനാംപുരാണകൎത്താവിൻെറശിഷ്യനല്ലോ
പ്രജ്ഞയേറീടുംഭവാനായിട്ടുതുഷ്ട്യാസമ
സ്തജ്ഞനാംഗുരുവരുൾചെയ്തഭാരതംപുണ്യം
ശങ്കയെന്നിയെഭവദീയമാംവക്ത്രാംഭോജ
ത്തിങ്കൽനിന്നിനിയ്ക്കുകേട്ടീടുവാൻകുതുഹലം
ചിത്തകാരുണ്യാലരുൾചെയ്തുകേൾപ്പിയ്ക്കേണമെ
ന്നിത്ഥമൎത്ഥനംചെയ്തുകേൾക്കയാൽതപോധനൻ
സമ്മതിച്ചിതിന്നെന്തുസന്ദേഹംകേൾപ്പിയ്ക്കുവൻ
ത്വന്മനസ്സന്തോഷത്തിന്നുഞാനെന്നിങ്ങിനെ
സൎവ്വവുംനന്നായരുൾചെയ്തതിൽപതിമ്മൂന്നു
പൎവ്വവുംചെവിക്കൊണ്ടശേഷമുൎവ്വീശോത്തമൻ
ചിത്തസന്തോഷോദയാലാൎത്തനായ്മുനീന്ദ്രനോ
ടാസ്ഥയാലേവംകൈകൾക്കൂപ്പിയൊന്നുണൎത്തിനാൻ
മാധവപ്രിയൻതാതതാതതാതാഗ്രോൽഭവൻ
ബോധവാൻമഹാരാജനായുള്ളധൎമ്മാത്മജൻ
ബാധയെന്നിയെജയംപൂണ്ടുപുണ്യമാമശ്വ
മേധയാഗംതാനനുഷ്ഠിച്ചതെങ്ങിനെമുനെ
തൽക്കഥാസാരംചുരുക്കാതരുൾചെയ്യേണമേ
സൽകൃതാകൃതേതത്രകൌതുകംചെററല്ലമേ

നിഷ്കളങ്കമാംരാജവാക്യംകേട്ടനന്തര
മുൾക്കലെന്നീടുംമോദംകൊണ്ടുകൊണ്ടാടുംമുനി
മന്ദഹാസത്തോടരുൾചെയ്തുമാഹാത്മ്യംകൂട്ടും
മന്നവേന്ദ്രന്മാർചൂടുംരത്നമേമഹാമതെ
നന്നുതാവകംചോദ്യമെത്രയുംഹൃദ്യംനമു
ക്കിന്നുഞാൻകുറഞ്ഞൊന്നുവിസ്തരിച്ചതുംചൊല്ലാം
എത്രയുംപവിത്രമഞ്ചാമത്തെവേദംതാനെ
ന്നത്രചൊല്ലേറുംഭാരതത്തിൽവെച്ചേററംമുഖ്യം
ചിത്രമച്യുതഭക്തിസിദ്ധിദംരഹസ്യമി
സ്സത്രവൃത്താന്തംകേൾക്കുംസജ്ജനംസമസ്തവും
ബ്രഹ്മഗോഹത്യാദിയാംപാതകംനശിച്ചുത
ജ്ജന്മസംസിദ്ധങ്ങളാമൈശ്വര്യാദ്യങ്ങളാലെ
ശർമ്മവുംഭുജിച്ചിരുന്നായുരന്തത്തിൽചെന്നു
ചിന്മയൻതങ്കൽചേരുമില്ലസംശയംതെല്ലും
ഭക്തിവിശ്വാസത്തോടുംഭദ്രനാംഭവാനുള്ള
മൊത്തിരുന്നിതുവേണ്ടുംവണ്ണമേശ്രവിച്ചാലും
ഭുക്തിമുക്തിദനാകുംദൈവമാംമുകുന്ദനെ
ഹൃത്തിലങ്ങുറപ്പിച്ചുസേവിച്ചുപോരുംധന്യൻ
ധർമ്മജൻമഹാരാജൻനിർമ്മലാശയൻമഹാ
ധർമ്മനീതിമാനതിമാനുഷകർമ്മാവശീ
കല്മഷംവെടിഞ്ഞുള്ളബാഹുവിക്രമംകൊണ്ടു
കർമ്മഠന്മാരാംനാലുതമ്പിമാരോടുംകൂടി
ക്രൂറകാരെന്നുള്ളതുവിട്ടുപദ്രവിയ്ക്കുന്നാ
നൂറുപേരാകുംനൃപന്മാരോടുശങ്കിയ്ക്കാതെ
ഏറുനിന്നഹോപതിനെട്ടുനാൾകഴിവോളം
ഘോരമാംരണാങ്കണെ
വെല്ലുവാനാകാതുള്ളവീരനാംഭീഷ്മൻതന്നെ
വില്ലുവയ്ച്ചിച്ചുബാണതല്പത്തിൽചെത്തുപിന്നെ
കൊല്ലുവാനടുത്തീടുംദ്രോണനാമാചാര്യനെ

ഒ ചല്ലുകെന്നങ്ങുകാലൻവീട്ടിലാക്കിയശേഷം
ചണ്ഡനാംദുശ്ശാസനൻതൊട്ടുള്ളക്രൂരരേയും
കർണ്ണനായീടുംജ്യേഷ്ഠൻതന്നെയുംകലാശത്തിൽ
പൊണ്ണനാംദുര്യോധനൻതന്നെയുംവധിച്ചേവം
കണ്ണനാംജഗന്നാഥൻചെയ്തസാഹായ്യത്താലെ
ഒട്ടൊഴിഞ്ഞീടാതുള്ള ശത്രുക്കളെല്ലാംഒത്തു
കെട്ടൊഴിഞ്ഞതിൻപിമ്പുകേടുതീർത്തീടുംനാഥൻ
ദുഷ്ടനാശനൻഭഗവാനരുൾചെയ്തമൂലം
ഇഷ്ടമാനസൻനൃപശ്രേഷ്ഠനാംയുധിഷ്ഠിരൻ
സ്ഥാനവുംധനധാന്യരാജ്യാദിസർവ്വസ്വവും
താനടക്കിക്കൊണ്ടനാവാസരംതരംപോലെ
ദൂനഭാവംതീർത്തിളാമണ്ഡലംസർവ്വംക്രമാ
ലൂനമെന്നിയെരക്ഷിച്ചീടിനാൻതദന്തരെ
സ്വർഗ്ഗമുൾപ്പുക്കീടിനാൻതല്പിതാമഹൻതദാ
ദുർഘടംതന്നെമമരാജത്വമെന്നിങ്ങിനെ
ശോകദാഹത്തെനൾകുംചിന്തപൂണ്ടിരിക്കുന്നാ
ളേകദാമമാചാര്യൻമാമുനിപാരാശര്യൻ
താപനാശനൻമഹാപാവനാശയൻതാനെ
ഭൂപദർശനംചെയ്തുകൊള്ളുവാനെഴുന്നെള്ളി
പുഷ്കലപ്രകാശമാമാസ്ഥാനദേശംതന്നിൽ
പുക്കടുത്തീടുംമുമ്പിൽപുണ്യവാൻധർമ്മാത്മജൻ
തമ്പിമാരോടുംകൂടിസ്സംഭ്രമിച്ചെഴുന്നേററു
നമ്പിതാമഹന്നെതിരേററുവന്ദനംചെയ്തു
തക്കമെന്നിയേകൂട്ടിക്കൊണ്ടിങ്ങുപോന്നുസാക്ഷാ
ലർക്കസന്നിഭപ്രഭായുക്തനാംയോഗീന്ദ്രനെ
സൽക്കരിച്ചനർഘരത്നാസനസ്ഥാനേവാഴി
ച്ചർഘ്യപാദ്യാദിദ്രവ്യംകൊണ്ടുസന്തോഷത്തോടെ
ഭംഗിയിൽപൂജിച്ചുതാനാസനെതദുക്തനാ
യങ്ങിരുന്നനന്തരംകൃഷ്ണകയ്യോടുംകൂടി

ഭക്തിയിൽകുളിച്ചജാതാരിയാംനൃപന്മന
ശ്ശുദ്ധിയോടുണത്തിനാനന്തമാകൃതെമുനേ!
മല്പിതാമഹൻമഹസ്സുള്ളമൂത്തിമാനേററം
കില്ബിഷാപഹൻമഹാകീത്തിമാൻഭവാനിപ്പോൾ
പൌത്രനായുള്ളോരടിയൻെറസങ്കടംകനി
ഞ്ഞത്രതെല്ലെന്നുകേൾക്കവേണമേബോധിപ്പിക്കാം
കഷ്ടമിന്നിവൻതന്നിൽപെട്ടരാജത്വംതെല്ല
മിഷ്ടമല്ലേററംപുണ്യംകെട്ടതെന്നോക്കേണമെ
ഗവ്വാദിഭാവംകൊണ്ടുഗഹ്ണീയനായഹം
ഗുവ്വാദിബന്ധുക്കളെക്കൊന്നു വിക്രമംകാട്ടി
കയ്ക്കലാക്കിയരാജ്യംയോജ്യമല്ലകക്കാമ്പിൽ
പുഷ്കലാധിയെവളക്കുന്നമേദിനംതോറും
ദുഷ്കൃതംജനങ്ങൾക്കുദുഃഖദംമഹീതലെ
മൽകൃതംമഹാകഷ്ടംകഷ്ടമെന്നതേവേണ്ടു
പാത്തലംതന്നിൽപരംസൽഗ്ഗുണോൽക്കഷംകല
ന്നാത്തമാനസന്മാരായ് വന്നൊരീജ്ജനങ്ങളെ
കീത്തനീയമാംകൃപാസാരംകൊണ്ടഹന്നിശം
കാത്തഭീഷ്മാചായ്യനാംവൈഷ്ണവോത്തമൻതന്നൊ
കൂത്തബാണൌഘംകൊണ്ടുതീത്തമെത്തതൻമീതെ
ചേത്തതിൽപരമുണ്ടോചീത്തപാതകംമുനെ
ക്ലിഷ്ടനായേവംകിടന്നായ്യനാംഗംഗാദത്തൻ
നഷ്ടനായഹോനയംകെട്ടഞാനിരിക്കുവെ
എത്രയുംപ്രശസ്തനാംദ്രോണവിപ്രാചായ്യനെ
നിസ്ത്രപംദ്രോഹിച്ചുഞാൻനിർദ്ദയംരണാജിരെ
ശസ്ത്രമദ്ദനംകൊണ്ടുമൃത്യുപത്തനംചേത്തേ
നിത്രനിന്ദ്യമാംമററുകൃത്യമെന്തിതുംപോരാ
ബ്രഹ്മനിഘ്ഘോഷംകൊണ്ടുപണ്ടുസന്തതംമഹാ
നന്മപൂണ്ടിരുന്നൊരുകണ്വമന്ദിരമിപ്പോൾ
വെണ്മയേറിടുംദാനധമ്മങ്ങളോടുവേറാ

യെന്മനോദോഷംകൊണ്ടുശൂന്യമായെന്നോവേണ്ടു
മുന്നമത്ഥികളത്ഥമാനലാഭംകൊണ്ടുണ്ടാ
മുന്നതപ്രമോദശീതാശ്രുക്കൾതൂകിത്തൂകി
ക്ലിന്നമാക്കീടുന്നാതല്പണ്യഭൂതലമിന്നു
ഖിന്നഭാവോഷ്ണാശ്രുക്കൾകൊണ്ടുചുട്ടെരിയ്ക്കുന്നു
അന്ധനായിട്ടുന്നഞാനഗ്രനഗ്രജൻതന്നി
ക്കന്തരംവരുത്തിനേനെന്തിതിൽപരംവേണ്ടു
അന്തമില്ലഹംചെയ്തദുഷ്കമ്മങ്ങൾക്കപാത്താ
ലന്തരംകണ്ടന്നരംചെയ്തസംഗരംതന്നിൽ
പുത്രമാതുലജ്യേഷ്ഠമിത്രഗുവ്വാദ്യന്മാരാ
യെത്രപേർനശിച്ചുപോയെണ്ണിയാലൊടുങ്ങുമോ.
എങ്കിലീവണ്ണംചെയ്തഹിംസകൊണ്ടയ്യോമന
സ്സിങ്കലിങ്ങൊട്ടുംതട്ടുന്നില്ലസന്തോഷംഗുരോ
സങ്കടകണ്ണങ്ങൾക്കുംസന്തതംസീമന്തിനീ
സംഘമല്പവുംസഹിക്കാതുള്ള ദുഃഖത്താലേ
ഹന്തഭത്താവേതാതപുത്രസോദരമിത്ര
ചിന്തനീയമേബാന്ധവേതിപേർവിളിച്ചിഹ
മാത്തടംതന്നിൽകരംകൊണ്ടിട്ടുതാഡിച്ചിന്നു
മാത്തമായഘോരാത്രംകേഴുന്നഘോഷംകേട്ടാൽ
ദുസ്സഹംതന്നെരജോഹങ്കാരപൂരംപൂണ്ട
ദുസ്സ്വഭാവംകൊണ്ടേവമുണ്ടാക്കിത്തീത്തദുഃഖം
എങ്ങിനേസഹിച്ചിരിക്കേണ്ടുഞാനാമല്ലിനി
ക്കിങ്ങിനെവിഷാദത്തിൽവീഴുമെന്നുടെചിത്താം
തിങ്ങിയങ്ങെരിഞ്ഞീടുംതിയിൽവീണീടുംവണ്ണം
മങ്ങിയെത്രയുംദഹിയ്ക്കുന്നഘോദയാനിധെ!
വണ്ണനംചെയ്യുന്നതെന്തിന്നഹോവന്ദ്യന്മാരാം
കണ്ണനംഗാംഗേയനുംക്രൂടാതുള്ളൊരുരാജ്യം
നിർണ്ണയംത്യാജ്യംനേത്രഹീനമാംഗാത്രംപോലെ
ണ്ടകാരണംഭരിച്ചീടുവാനാമല്ലമേ

ഭീമനാമെങ്കിൽത്രാണംചെയ്തിരുന്നീടട്ടെനി
ഷ്കാമനായീടുന്നാഞാൻകാടകംപുക്കീടുന്നേൻ
ഹേമഭൂഷണങ്ങളുംപട്ടവസ്ത്രവുംവിട്ടു
താമസംവെടിഞ്ഞുള്ളതാപസൻകണക്കിനെ
വല്ക്കലാംബരംവരംതുളസീകാഷ്ഠമാലാ
വർഗ്ഗമെന്നിവപൂണ്ടുവൈരാഗ്യസൌഖ്യംതേടി
ദുഃഖനാശനങ്ങളാംതീർത്ഥങ്ങളെല്ലാമാടി
ദുർഗ്ഗതിക്ഷയംവരുംയാഗപുണ്യവുംനേടി
നിർമ്മലവ്രതധ്യാനനിഷ്ഠയോടിരുന്നിട്ടു
കല്മഷക്കടൽക്കരെക്കരെക്കടക്കുവൻ
സമ്മതിച്ചനുഗ്രഹമൊന്നതിന്നേകേണമേ
സന്മതേതപോനിധേസൽഗുരോനമസ്ക്കാരം
എന്നുണർത്തിച്ചങ്ങെഴുന്നേറ്റുവന്ദനംചെയ്തു
നിന്നപാർത്ഥിവൻതന്നെപ്പാർത്തുവിസ്മയത്തോടെ
സത്തമൻദ്വൈപായനനരുളിച്ചെയ്താനേവം
"ചിത്തചാഞ്ചല്യംഭവാനേതുമിന്നുണ്ടാകേണ്ട
നിർദ്ദോഷംതന്നെഭവൽകൃതമെന്നറിഞ്ഞാലു
മുൾത്തോഷംകലർന്നുകേട്ടാലുമെൻമറ്റീപതെ
ശത്രുനിഗ്രഹംതഥാരാജ്യസംഗ്രഹംരണ്ടും
ക്ഷത്രധർമ്മംതാനിതുക്കൂടാതെമറ്റൊന്നുമേ
ചിത്രശീലനാംഭവാൻചെയ്തിട്ടില്ലതുതിട്ടു
മിത്രദുഃഖകയ്യെന്തുകാരണംമഹാമതെ
പ്രാജ്ഞകീർത്തിയെപ്പരത്തീടുകിദ്ധരിത്രിയിൽ
പൂജ്യനാംഭവാനിന്നുംരാജ്യരക്ഷണത്താലേ
എണ്ണിയാലൊടുങ്ങാത്തപുണ്യകർമ്മംകൊണ്ടല്ലോ
വിണ്ണിലാകുന്നവിശിഷ്ടാത്മാക്കളായുള്ളവർ
എപ്പൊഴീദേഹത്തിലാരോഗ്യവുംവശത്തിങ്കൽ
കെല്പെഴുംസഹായത്തിനായുള്ളബന്ധുക്കളും
അപ്പൊഴുതസാഹിക്കേണമാത്മീയശ്രേയസ്സിനാ

യല്പവിത്തല്ലാതുള്ള മൎത്ത്യനെന്നോതേണമൊ
ചൊൽക്കൊണ്ടകൊണ്ടൽവൎണ്ണൻ ചെയ്ത ശാസനംകൊണ്ടു
മക്കണ്ടരാജധൎമ്മംകൊണ്ടുമീവണ്ണംഭവാൻ
കയ്ക്കൊണ്ടരാജ്യംവിട്ടുപൊയ്ക്കൊള്ളുന്നതിന്നേവ
മുൽക്കണ്ഠതേടുന്നതെന്തുകാലമായിട്ടില്ല
ശൎമ്മമില്ലിനിയ്ക്കുള്ളിൽഗോത്രവിധ്വംസംകൊണ്ടു
കല്മഷംജനിച്ചിട്ടുണ്ടെന്നുമെന്നതിന്നിപ്പോൾ
വല്ലതുംപ്രതിക്രിയ ചെയ്തിട്ടില്ലെങ്കിൽഭവി
ക്കില്ലദുഃഖത്തിൻവേർപാടെന്നുമുണ്ടകത്തെങ്കിൽ
ചൊല്ലുവൻസമസ്തപാപഘ്നമാമൊരുകൃത്യം
കില്ലുവേണ്ടതുകൊണ്ടുശാന്തനായ്വരുംസത്യം
ശശ്വദാനന്ദംവരുംപുണ്യപൂരത്തെത്തരു
മശ്വമേധമാംയാഗമാചരിക്കവേണം
വിശ്വവീരനാംരഘുശ്രേഷ്ഠനീയാഗത്രയം
വിശ്വസിച്ചുഫലംതീൎപ്പാൻമുന്നമാചരിച്ചല്ലോ
പാവനാകാരംതേടുംശ്രീരാമചന്ദ്രൻപിന്നെ
രാവണാദികൾതമ്മെക്കൊന്നപാപവുംതീൎത്തു
സ്വസ്ഥനായവ്വണ്ണമിന്നാങ്ങുമാചരിക്കെ
ന്നിത്ഥമമ്മുനീന്ദ്രൻറസൂക്തംകേട്ടനന്തരം
ധൎമ്മനന്ദനൻനൃപൻദീനമാംവാക്യംകൊണ്ടു
നിൎമ്മലസ്വഭാവനാംവ്യാസനോടുണൎത്തിനാൻ
സൎവ്വജ്ഞനാകുംമുനേനന്നുനന്നിവനോൎത്താ
ലെവ്വണ്ണംസാധിയ്ക്കുമീക്കാൎയ്യമെന്നറിഞ്ഞീലേ
അൎത്ഥമെത്രയുമേററംവേണമീമഹത്തായു
ള്ളധ്വരംചെയ്യാനതില്ലെങ്കിലോനടക്കില്ലാ
അത്രമാത്രമാമൎത്ഥമാശുസമ്പാദിക്കുവാ
നത്രമേവിചാരിച്ചാലാവതില്ലെന്നേവേണ്ടു
ഒക്കവേതുറന്നീടാമിങ്ങുള്ള ഭണ്ഡാരങ്ങ
ളൊക്കകില്ലതുകൊണ്ടുമററുമില്ലൊരുമാൎഗ്ഗം

മിക്കതുംപോരത്താലകൃഷ്ണനമ്മമാർപിരിഞ്ഞുള്ള
ദുഃഖവുംകയ്ക്കൊണ്ടെഴുംകീഴരാജാക്കന്മാരെ
കൊന്നുകൊൾവാനുംപ്രജാപീഡനംചെയ്യിപ്പാനു
മിന്നുഞാനാളല്ലിഗ്രാമമണ്ഡലംസമസ്തവും
നിഷ്കൃപംധനത്തിനായെത്രയുംനിപീഡിതം
ദുഷ്കൃതംചെയ്യുന്നദുര്യോധനൻതന്നാലഹോ
എന്നതിൻമീതെചെയ്വാനുള്ളതെന്തേവംമഹാ
ദുർന്നയംചെയ്യില്ലഞാനെന്നുണർത്തിക്കേണമോ
കഷ്ടമെൻതുണയ്ക്കുള്ളമിത്രവർഗ്ഗവുംരണേ
നഷ്ടമായല്ലോധനംകിട്ടുകില്ലെന്നായല്ലോ
രാജ്യവർജ്ജനംതന്നെനിർണ്ണയംസർവ്വംകൊണ്ടും
യോജ്യമീജ്ജനത്തിനെന്നാകയാൽഗമിക്കുന്നോൻ
എന്നെയിന്നനുഗ്രഹിക്കേണമെപിതാമഹ
പിന്നെയെന്തിഹവേണ്ടതെന്നുകല്പിക്കേണമേ”
ധർമ്മജൻതന്നാലിത്ഥമുക്തനാകിയകൃഷ്ണൻ
ധർമ്മവിജ്ഞൻതാനരുൾചെയ്തുകൌതുകത്തോടെ
“കുന്തിതൻകുമാരകക്രുസലെന്തിനങ്ങുള്ള
ചിന്തിതത്തോളംവേണ്ടുംവിത്തമുണ്ടാകുംന്യൂനം
ഭാസ്കരാന്വയത്തിങ്കൽമുന്നമുണ്ടായാനൊരു
ഭാഗ്യവാൻമരുത്തനെന്നാഖ്യയാമഹീശ്വരൻ
ശ്ലാഘ്യശീലനാമവൻവാജിമേധമെന്നുള്ള
യോഗ്യമാംയാഗംകഴിച്ചീടിനാനത്രാന്തരെ
സത്തമന്മാരാമനേകായിരംദ്വിജേന്ദ്രന്മാ
ർക്കത്തലെന്നിയേമഹാതൃപ്തിവന്നീടുംവരെ
ഒത്തവണ്ണമേകണക്കില്ലാതെവാരിക്കോരി
വിത്തസഞ്ചയംദാനംചെയ്തുതാവിപ്രേന്ദ്രന്മാർ
ക്കവേകെട്ടിബ്ഭൂസിക്കൊണ്ടുപോകുവാനൊരു
വക്കൊട്ടാമല്ലെന്നായ്വന്നാകാരണത്താലെ
മിക്കതുംഹിമാദ്രിതൻകന്ദരങ്ങളിൽതെല്ലും

തൎക്കമെന്നിയെധൎമ്മംകൈവിട്ടുപോയീടിനാർ
തദ്രൈവതമ്മിൽക്കൂടിപ്പുഴകിക്കിടക്കുന്ന
തദ്രവ്യമെല്ലാംഭവാൻകയ്ക്കൊണ്ടുശങ്കിയ്ക്കാതെ
വിദ്രുതംസത്രംകഴിച്ചീടുകെ"ന്നിതുകേട്ടു
ഭദ്രമാനസൻധൎമ്മപുത്രനങ്ങുണർത്തിനാൻ
"മാമുനീശ്വരകഷ്ടംനിന്തിരുവടിയ്ക്കേവ
മാമയംവരുംകാൎയ്യമരുളിച്ചെയ്തീടാമോ
മാമകാത്മനിപാൎത്താലീവണ്ണംചെയ്യാനേതു
മാമല്ലെന്നത്രേതോന്നീടുന്നതെൻമഹാത്മാവേ
അന്തരംവെടിഞ്ഞേതുംപാപശാന്തിയെച്ചെയ്താ
നന്തരംഗത്തിൽചേരുംനേർവഴികാണായ്കയാൽ
അന്ധനായുഴന്നുവാഴുന്നതിൻമദ്ധ്യേബ്രാ
ഹ്മണദ്രവ്യംഹരിച്ചപ്പാപംനേടേണമോ
മന്ദനായ്ഞാനിദ്ധനംകയ്ക്കൊണ്ടാലിനിയ്ക്കൊത്ത
നിന്ദ്യനാംനൃപൻമന്നിലില്ലെന്നായ്വന്നീടുമേ
ബ്രഹ്മസ്വംഹരിയ്ക്കുവാനുണ്ടാകുംദുരാഗ്രഹം
നമ്മയ്ക്കുനന്നല്ലകയ്ക്കൊണ്ടീടുംനരൻതന്നെ
കല്മഷത്തിങ്കൽതാഴ്ത്തുമാപിത്തംകനത്തക
ല്ലംബുവിലെന്നുള്ളപോലത്രയല്ലെണ്ണത്തീടാം
മടിയ്ക്കാതീവിത്തംഞാനെടുത്തെന്മഹാപാപം
മുടിയ്ക്കാനുള്ളയാഗംനടത്തുംനേരത്തിങ്കൽ
ഒന്നിച്ചുകൂടുംമഹാവിപ്രന്മാർചിരിച്ചെന്നെ
നിന്ദിച്ചുനേരെപഴിച്ചീടുമീവണ്ണംതന്നെ
നമ്മുടേധനംതന്നെമന്നവൻഹരിച്ചിതാ
തന്മുഖംതാഴുംനാണംവിട്ടുസൽഭാവത്തോടെ
നമ്മുടെകരംതോറുംനൽകുന്നുകൊള്ളാമേററം
നന്മയുള്ളതുതന്നെധൎമ്മജന്മാവിൻദാനം
എന്നഭാഷണംകേട്ടാലേതുമേസഹിക്കയി
ല്ലെന്നകക്കാമ്പിൽദണ്ഡമേറുമാറുണ്ടാംനാണം

ഗുരുസോദരപുത്രമിത്രബാന്ധവാദിയാം
കുരുവംശത്തെരണംകൊണ്ടുകൊല്ലുകയാലേ
കടുക്കുംശക്തിയോടുംകരുത്തുള്ളൊരുനാണം
കിടക്കുന്നുണ്ടുചിത്തേവളൎന്നിട്ടതിൻപിമ്പേ
മററൊന്നുകൂടിപ്പാഴിലുണ്ടാക്കിത്തീക്കേണമോ
തെററിന്നുപാത്രീഭവിക്കില്ലഞാനിനിദ്ദൃഢം
കൎത്തവ്യംഭവൽപ്രോക്തമെങ്കിലുംചെയ്തീടുവാ
നത്യന്തംഭയപ്രദമിക്കാൎയ്യമെന്നോവേണ്ടു"
പിന്നെയുംവേദവ്യാസൻപ്രീതനായരുൾചെയ്തു
"ധന്യനെത്രയുംഭവാൻചൊന്നതൊക്കയുംയുക്തം.
ധൎമ്മജ്ഞനാകുംഭവാനോട്ടുഞാൻദോഷംവരും
കൎമ്മംചെയ്യാനുപദേശിയ്ക്കയില്ലനൂനം
ബ്രഹ്മസ്വംഹരിയ്ക്കുകപാപമെന്നിരിയ്ക്കിലും
ശൎമ്മത്തിന്നനുകൂലമിപ്പറഞ്ഞതുകൊള്ളാം
പൎവ്വതംതന്നിൽകിടക്കുന്നൊരീവിത്തവ്രജം
സൎവ്വമന്നുൎവ്വീന്ദ്രനാൽദത്തമായനന്തരം
ദുൎവ്വഹംനിശ്ശേഷമാവശ്യമില്ലിതെന്നോൎത്തു
നിൎവ്വഹിച്ചിടുന്നേടത്തോളമദ്വിജേന്ദ്രന്മാർ
ഹൃഷ്ടമാനസത്തോടുംകയ്ക്കൊണ്ടശേഷംതത്ര
ശിഷ്ടമായതുംവിത്തമിക്കണ്ടതാകുംമേലിൽ
നഷ്ടസംശയംതന്നെകയ്ക്കലാക്കീടാമതു
കഷ്ടമായ്വരുന്നതല്ലെന്നാസമ്മതത്തോടെ
കൈവെടിഞ്ഞതുമത്രെയങ്ങിനെയല്ലെങ്കിലും
കൈവശംചേൎക്കാംഭവാനായതിന്നില്ലദോഷം
മന്നവനൊത്രെനിധിദ്രവ്യമേതെന്നാകില
മെന്നറിഞ്ഞാലുംശാസ്ത്രംതന്നിലീവണ്ണംതന്നെ
വിട്ടതിൽപിന്നെസ്വാമ്യംനിൽക്കില്ലതിട്ടംചൊല്ലാം
ശിഷ്ടനാംഭവാനുള്ളസംശയംനശിക്കട്ടെ
ജാമദഗ്ന്യനാംരാമൻപണ്ടുകശ്യപാൎയ്യനാം

മാമുനീന്ദ്രനായ് ദാനംചെയ്തുള്ള ഭൂമി പിന്നെ
ദാനവന്മാൎക്കായ്പിന്നെ ക്ഷത്രിയന്മാരായുള്ള
മാനവന്മാൎക്കായേവംസ്വാമിബാഹുല്യംപൂണ്ടാൾ
ബ്രഹ്മസ്വമാണെങ്കിലീഭൂമിയെഭുജിയ്ക്കുവാൻ
ധൎമ്മജ്ഞന്മാരെങ്ങിനെസംഗ്രഹിച്ചതുമോദാൽ
എങ്കിലീവകയെല്ലാംബുദ്ധികൊണ്ടാലോചിച്ചു
ശങ്കിഭാവത്തെവിട്ടുഞാൻചൊന്നവണ്ണംഭവാൻ
തദ്ധനഗ്രഹംചെയ്തുപുണ്യവൎദ്ധനമായു
ള്ളദ്ധ്വരംധരാപതെസത്വരംകഴിച്ചിനി
ശ്ശുദ്ധനായാലുംപുത്രസൎവ്വംസാധിക്കു”മെ
ന്നിത്തരംമുനീശ്വരൻചെയ്തശാസനംകേട്ടു
ധൎമ്മജൻപ്രസാദിച്ചുശാന്തനായുണൎത്തിച്ചു
“സമ്മതംതന്നെഭവൽകല്പിതംപിതാമഹ
സത്തമന്മാരാംവിപ്രന്മാരുടെസംഖ്യാദിയും
വിത്തദക്ഷിണാവാജിലക്ഷണാദിയുംതഥാ
മററുമീമഖത്തിനുള്ളാചാരക്രമങ്ങളും
ചെററുമേപാൎക്കാതരുൾചെയ്തുകേൾപ്പിക്കേണമേ”
മന്നവൻധരിപ്പിച്ചഭാഷിതംചെവിക്കൊണ്ടു
വന്നസന്തോഷാലരുൾചെയ്തുകൃഷ്ണനാംമുനി
“ഒക്കവേപറഞ്ഞീടാമുത്തമാകൃതേഭവാ
നൎക്കക്രതുഫലത്തോടുംകേട്ടുസംഗ്രഹിച്ചാലും
മറയുംശാസ്ത്രങ്ങളുംമുറയുംവേണ്ടുംവണ്ണ
മറിയുന്നവരായുള്ളാര്യവിപ്രേന്ദ്രന്മാർ
ക്ഷിതിനാഥോത്തംസമേഹൃദിചിന്തിച്ചാലിരു
പതിനായിരംവേണംവിധിപോലിവൎക്കെല്ലാം
ക്ഷതികൂടാതമാറുള്ളധികംദാനങ്ങളും
മതിപൂൎവ്വകംചെയ്കേമതിയാവുകയുള്ളു
മത്തനാഗാശ്വങ്ങളുംതേരുമേകൈകംപ്രായ
മൊത്തഗോസഹസ്രകമുത്തമംമണിപ്രസ്ഥം

ബദ്ധശോഭമാംസ്വർണ്ണഭാരമൊന്നിച്ചൊന്നവ
ചിത്തപൂർവ്വകംവാജിമോക്ഷമാംമഖാരംഭേ
പ്രത്യേകംദാനംകഴിച്ചാദാനംചെയ്തീടേണം
പൃത്ഥ്വീശമൌലേമഹാപൃത്ഥ്വീസുരാന്മുഗ്രം
കുന്ദവുംഗോക്ഷീരവുമിന്ദുവുംമഞ്ഞുംനമി
ക്കുന്നവർണ്ണമേവെള്ളവർണ്ണമേന്തീടുംമെയ്യും
കുങ്കുമാരുണ്യംചേർന്നവക്ത്രവുംകളായത്തോ
ടങ്കമാടീടുംനിറംപൂണ്ടുള്ളകർണ്ണങ്ങളും
മഞ്ഞളഞ്ചീടുംനിറംകോലുന്നവാലുംമഹാ
മഞ്ജുളപ്രായാണനൈപുണ്യവുംതാരുണ്യവും
ഒത്തിരിയ്ക്കുന്നതുരംഗോത്തമൻസുദുർല്ലഭ
നദ്ധ്വരോചിതൻപരിഗ്രാഹ്യനെന്നറിഞ്ഞാലും
മിത്രപുത്രകപുത്രപിത്തദൈത്യത്തോടസി
പത്രമാംവ്രതത്തേയുമാചരിയ്ക്കേണംക്രമാൽ
സ്ത്രീവിഹീനങ്ങളാകുംഭോഗങ്ങളെല്ലാംഭുജി
ച്ചാവിരാനന്ദംകയ്ക്കൊണ്ടാലസ്യമുണ്ടാകാതെ
തന്നുടിയാംസപത്നിയോടൊന്നിച്ചങ്ങൊരുദിക്കി
ലിന്ദ്രിയക്ഷോഭംവരാതേകവത്സരത്തോളം
കൃത്യവുംചെയ്തുംകൊണ്ടുസത്രശാലയിൽത്തന്നെ
നിത്യവുംപ്രശാന്തനായ്ത്തനംചെയ്തീടണം
വൃത്രശാസനൻകാമതൃപ്തനായ്വ്രതംവിട്ടീ
സത്രമാചരിച്ചല്ലോന്തുരോളമപ്പുണ്യത്താൽ
നാകനാഥനായ്തന്നുകാമനെവെന്നീടുവാ.
നേകനാരിഹഭീഷ്മനെന്നിയെമഹാധീരൻ
മിക്കപേരുമീമഖംകാമനിൽഭയംകൊണ്ടു
ചൊൽക്കലെന്നീടുംവ്രതമെന്നിയെചെയ്തീടുന്നു
ചിന്തിച്ചുകണ്ടാലുമീയദ്ധ്വരംവ്രതത്തോടു
സന്ധിച്ചുചെയ്താലുള്ളപുണ്യമെന്തോതിടേണ്ടു
തന്മഹത്വംകൊണ്ടസ്തുപാപമായ്ഭവിച്ചീടു

മിമ്മഹീതലംപാപംകാണുകില്ലെങ്ങുംദൃഢം
ചിത്തജന്മാവേജയിച്ചീടുവാൻഭവാനൊരു
ശക്തനെന്നാകിൽസത്രംസദ്വ്രതംസാധിയ്ക്കേണം
സത്രമാരംഭിയ്ക്കുന്നനാളിലീഹയേന്ദ്രനെ
ചിത്രമാംവണ്ണംതീർത്ഥവാരിയിൽകുളിപ്പിച്ചു
മന്ത്രപൂർവ്വകംതഥാപൂജിച്ചുകർത്തവ്യമാം
തന്ത്രമൊക്കയുംചെയ്തുമംഗലോദ്ദേശത്തോടെ
വഹ്നികുണ്ഡത്തെവലംവെപ്പിച്ചുശേഷംജയം
വന്നിണങ്ങീടേണമെന്നർത്ഥിച്ചുവൈകീടാതെ
വമ്പരാംദ്വിജന്മാർക്കുദാനങ്ങളെല്ലാംചെയ്തു
വമ്പറാദികൾകൊട്ടിവർദ്ധിയ്ക്കുംഘോഷത്തോടെ
മന്നവൻധർമ്മാത്മജൻകൌന്തേയനായുള്ളൊ
നിന്നായയ്ക്കുന്നുമഖംദീക്ഷിച്ചീഹയേന്ദ്രനെ
ശങ്കിയ്ക്കാതുടൻപിടിച്ചീടട്ടെബ്ബലിഷ്ഠന്മാം
രെങ്കൽകീഴടങ്ങട്ടേഭീരുക്കളെന്നിങ്ങിനെ
സർവ്വത്രകാണ്മാനാത്മനാമപൌരുഷങ്ങളെ
സൌവർണ്ണപത്രാന്തരേസംലേഖിച്ചപ്പത്രത്തെ
പററിയെത്രയുംവിളങ്ങീടുമാറശ്വത്തിന്റെ
നെററിയിൽപതിച്ചുബന്ധിച്ചുപിമ്പതിൻമീതെ
അക്ഷതങ്ങളായീട്ടുമാശീർവ്വാദങ്ങളോടു
മക്ഷതങ്ങളുംകുസുമങ്ങളുംകൂടിച്ചാർത്തി
ചട്ടററുകാണുംശാലതന്നിൽനിന്നവൻതന്നെ
ച്ചട്ടത്തിനൊക്കുംവണ്ണംകൊണ്ടിങ്ങുപോന്നുപിന്നെ
ചൈത്രമാസത്തിൽചേരുംരാകയാംദിനംതന്നിൽ
ചിത്രമാംഘോഷത്തോടെകൈവെടിഞ്ഞയയ്ക്കേണം
പുത്രസോദരന്മാരിലുഗ്രമാംശൌര്യംകൊണ്ടു
ജൈത്രനാമൊരുത്തനെയോദ്ധാക്കളോടുംകൂടി
രക്ഷണംചെയ്തീടുവാൻകൂടവേവിട്ടീടണം
ദക്ഷശീലന്മാരവരേററമുത്സാഹത്തോടെ

സ്വൈരസഞ്ചാരംചെയ്യുംവാജിയെരാജ്യംതോറും
ഗൌരവത്തോടുംമാടികൊണ്ടുസഞ്ചരിയ്ക്കേണം
എന്നതിൻമദ്ധ്യേഹയശ്രേഷ്ഠനെപ്പിടിയ്ക്കുന്ന
മന്നവന്മാരെജ്ജയിച്ചീടേണംബലത്താലെ
കില്ലുകൂടാതെചിലകീർത്തിമാന്മാരേരണേ
കൊല്ലുകെന്നതുംകൂടിവേണ്ടിവന്നീടുംദൃഢം
ഇത്തരംതികഞ്ഞീടുമേകവത്സരത്തോള
മുത്തമപ്രതാപാർക്കനെജ്വലിച്ചീടുംവണ്ണം
ചെറുമേകേടേല്ക്കാതീവാജി യെഭൂമണ്ഡലം
ചുറുമെനടത്തിച്ചുദിഗ്ജയത്തോടുംകൂടി
കൊണ്ടുവന്നീടുംവിധൌഘോഷിച്ചുചെന്നിങ്ങെത്തു
കൊണ്ടുയൂപത്തിൽതത്തെബന്ധിച്ചുവേണ്ടുംവണ്ണം
സത്രവുംകഴിച്ചുസംശുദ്ധമാംഹവിർഭാഗം
സത്രഭുൿഗണങ്ങൾക്കായർപ്പണംചെയ്താലുടൻ
പ്രത്യേകമൃത്വിക്സദസ്യാദിഭൂദേവന്മാർക്കാ
യുദ്യോഗമോടുംവേണ്ടുംദക്ഷിണചെയ്തീടണം
മത്തഹസ്തിയുംതേരുമോരോന്നുമശ്വംപത്തും
ബദ്ധഹേമാലങ്കാരരമ്യയാംപശുനൂറും
ശുദ്ധമാംസുവർണ്ണത്തിൻഭാരവുംമുക്താമണി
പ്രസ്ഥവുംസുഭൃത്യന്മാർനാലുമീവീതംക്രമാൽ
ഓരോരുത്തർക്കുദാനംചെയ്യേണംദാനംകൊണ്ടു
നേരോടേവർക്കുംമഹാതൃപ്തിയെവരുത്തേണം
ഭുക്തിയെവിശേഷിച്ചുതന്നൊനൽകേണ്ടുംവിധം
വ്യക്തിയോടുരച്ചുകേൾപ്പിയ്ക്കേണമെന്നില്ലല്ലോ
എങ്കിലിത്തരംസാധിയ്ക്കേണമീമഹാദ്ധ്വരം
പങ്കിലത്വംതീർന്നുള്ളിലങ്കുരിച്ചീടുംസുഖം”
വിത്തമൻമുനിശ്രേഷ്ഠനിത്തരംകുറഞ്ഞൊന്നു
വിസ്തരിച്ചപ്പോടറിയിച്ചതെപ്പേരുംകേട്ടു
ശുദ്ധനാംയുധിഷ്ഠിരൻത്രസ്തനായുണർത്തിനാൻ

‘‘ദുസ്ഥനാമിനിക്കിതിൽസംശയംമഹാമുനെ
നന്നല്ലഹിംസാജയമെന്നുരച്ചിരിപ്പവ
ൎക്കിന്നല്ലലിന്നുംമാൎഗ്ഗമുണ്ടിതിൽകാണാകുന്നു
ധൎമ്മജനിതുചെയ്യാമെന്നില്ലപാൎത്താലിതിൽ
കല്മഷക്ഷയമുണ്ടാകില്ലെന്നുതോന്നീടുന്നു
പട്ടണംതോറുംചെന്നുകേറുമശ്വത്തിൻനെററി
പട്ടലേഖനംകണ്ടുപാൎത്ഥിവപ്രവീരന്മാർ
ഒട്ടുമേക്രുശാതുള്ളിൽതട്ടുമീൎഷ്യയോടങ്കം
വെട്ടുവാനുറച്ചോരുമ്പെട്ടുനേൎത്തീടുന്നാകിൽ
യജ്ഞംചെയ്യുവർതമ്മെക്കൊന്നുവീഴ്ത്തീടേണംപോ
ലിത്ഥംചെയ്യുമ്പൊഴുണ്ടോഭദ്രംമേപാപഫലം
സ്സംഭമെന്നിയെഹിംസകൊണ്ടുള്ളപാപംമേലിൽ
സംഭരിയ്ക്കുവാൻമടിയുണ്ടിനിയ്ക്കുന്നാകയാൽ
എങ്ങിനെസാധിയ്ക്കുമീക്കല്പിച്ചയാഗംഞാ”നെ
ന്നിങ്ങിനെനൃപോക്തംകേട്ടുക്തവാൻമഹാമുനി
“സ്സ്വിശുദ്ധമാംമദുക്തംകേട്ടെങ്കിലുംഭയേനസ
ന്ദിഗ്ദ്ധനായ്‌വൃഥാഭവാനിതരംമേലേമേലേ
ക്ഷത്രഭാവത്തെമറന്നോതുന്നതെന്തേകഷ്ടം
മിത്രഭ്രാതൃത്വംയുക്തമല്ലതേദ്ദുശ്ശങ്കയെ
വിദ്രുതംവെടിഞ്ഞുഞാൻചൊല്ലുന്നവാക്യംതന്നൊ
ഭദ്രംതനിയ്ക്കെന്നുസങ്കല്പിച്ചുറച്ചിനി
ദുസ്ഥനാകാതെകഴിച്ചാലുമീമഖമപ്പോ
ളസ്തമായീടുംബ്രഹ്മഹത്യാദിപാപൌഘവും
കില്ലതിനില്ലാധരിച്ചാലുമങ്ങതിൻമുന്നോ
വല്ലതെങ്കിലുംചിലനിഗ്രഹംയഥാന്യായം
വന്നകപ്പെട്ടാലതിനെന്തെടോസൂൎയ്യോദയെ
ഭിന്നമായ്നശിയ്ക്കാതെനില്ക്കുമോതമോഭരം
മററുമുണ്ടൊരുമാൎഗ്ഗമോക്ലീബമാംദുഃഖ
മാറുവിദ്രുതംമുഖ്യസൌഖ്യമങ്ങുണ്ടാകുവാൻ

ഭക്തവത്സലൻസർവ്വദാതാവുസർവ്വേശ്വരൻ
മുഗ്ദ്ധമാനുഷമൂർത്തികീർത്തിമാൻദാമോദരൻ
സന്തതംഭവദ്വശേവർത്തനംചെയ്യുന്നനാ
ളെന്തതൊന്നസാദ്ധ്യമായുള്ള തങ്ങൾക്കുച്ചാലും
വല്ലവാലയംതന്നിൽചൌര്യ്യചര്യ്യയുംകയ്ക്കൊ
ണ്ടല്ലലുംകളഞ്ഞുഗോഗോപഗോപികൾക്കെല്ലാം
വല്ലഭൻതാനായ്വളർന്നുള്ള വാങ്മനോതീതൻ
മല്ലലോചനൻകൃഷ്ണനല്ലാതീജഗത്രയെ
തമ്പദംസേവിപ്പവർക്കുമ്പുകൊണ്ടുടൻനേരെ
സമ്പദംകൊടുക്കുന്നതമ്പുരാനുണ്ടോവേറെ
തൽക്കടാക്ഷാനുജ്ഞയെകയ്ക്കൊണ്ടുവേണ്ടുംവർണ്ണ
മക്കപൌത്രനാംഭവാനഗ്ഗ്ളംവന്നീടാതെ
തക്കമെന്നിയേതുടർന്നാലുമീമഹാമഖം
ദുഷ്കൃതംമുടിഞ്ഞുള്ളിലുൽഗ്ഗമിയ്ക്കുമേസുഖം"
ധർമ്മനന്ദനൻതദാകൃഷ്ണകീർത്തനംകേട്ടു
തന്മനംകുളുർത്തല്പമോർത്തിതൊന്നുണർത്തിനാൻ
"സ്നിഗ്ദ്ധനാംഭവാനരുൾചെയ്യീടുന്നതുസർവ്വം
സത്യമെന്നിരിക്കിലുംഹൃദ്യമെന്നിരിയ്ക്കിലും
അത്രചഞ്ചലംതീരുന്നില്ലമേസർവ്വംകൊണ്ടു
മത്തലാണല്ലോമനസ്സുസ്വസ്ഥംതന്നെമുന്നേ
ശക്തനല്ലിതിന്നുഞാനെന്നുതാനുറയ്ക്കുന്നു
ചിത്തദൈന്യമേകഷ്ടംചെററതങ്ങുണർത്താമേ
ബന്ധുവായീടുംകൃഷ്ണമൂർത്തിയോസമീപത്തി
ല്ലെന്തുവന്നിതിൽതിരുവുള്ളമെന്തുണ്ടാകാതെ
നിർണ്ണയംചെയ്യാവതോചെയ്യാമെന്നിരിയ്ക്കിലും
ബന്ധമെന്നിയേഫലംകാണുന്നില്ലെന്നോവേണ്ടു
വിത്തമില്ലിതിൻമേലേചിത്രലക്ഷണങ്ങളോ
ടൊത്തവാജിയുംതുണയ്ക്കാരുമില്ലാരുംമുന്നേ
ഭീമനുംകിരീടിയുംമററുള്ള കൂട്ടക്കാരും

മാമുനേ ജയംകൊതിച്ചിക്കഴിഞ്ഞൊരുയുദ്ധ
മാമകാജ്ഞയാലേററംക്ലേശംപൂണ്ടിരിപ്പവ
രാമയംതീൎത്തിന്നാല്പമാശ്വസിപ്പതിന്മുമ്പേ
കെല്പെഴുംയുദ്ധംചെയ്യിൻനിങ്ങളെനിവൎത്തമ്മോ
ടിപ്പൊഴുംശാസിയ്ക്കുന്നതെങ്ങിനെനിരൂപിച്ചാൽ
ശത്രുമസ്തകംതകൎത്തീടുവാൻമിടുക്കുള്ള
പുത്രകൻവൃഷദ്ധ്വജൻകൎണ്ണജൻമഹാശക്തൻ
ഹസ്തത്തിൽധനുസ്സുമസ്ത്രാദിയുംധരിച്ചിന്നു
യുദ്ധത്തിൽതുണയ്ക്കുവാൻപോരുമെന്നിരിക്കിലും
കുട്ടിയാകയാലയച്ചീടുവാനയോഗ്യനീ
രെട്ടിലേതുമേവയസ്സേറുകില്ലിവന്നയ്യോ
ചണ്ഡസംഗരംതന്നിൽതന്റെകേളേബരം
കൎണ്ണവേലിന്നായ് ബലിയാക്കിയക്ഷണംതന്നൊ
ദുർഘടംഞങ്ങൾക്കുതീൎത്തങ്ങുപോയ് സ്വൎഗ്ഗംപുക്കൊ
രഘഘടോൽക്കചൻതനിയ്ക്കുള്ള പുത്രകൻബലീ
തത്സമപ്രതാപനാംമേഘവൎണ്ണനംമഹാ
വത്സനാകയാലടലിന്നയച്ചീടാവതോ
ക്ഷേമഹീനൻഞാനേവംദീന”നെന്നുണൎത്തിച്ചു
ഭീമസേനനെവിളിച്ചിത്തരംചൊല്ലീടിനാൻ
“ഭീമഹേമഹാബാഹോ! സീമയില്ലാതെചീൎത്ത
മാമകീനമാംദുഃഖമൊക്കവേകേട്ടീലയോ
എത്രയുംവിഘ്നങ്ങളോടൊത്തുകാണുമീമഖ
മത്രനാംസാധിയ്ക്കുന്നതെങ്ങിനെനിനയ്ക്കനീ
എങ്ങിനെനശിപ്പിയ്ക്കുംഗോത്രനാശനംമൂല
മിങ്ങിനിയ്ക്കേററിട്ടുള്ള കിൽബിഷംവൃകോദര
വല്ലമട്ടിലുംതുടൎന്നിക്കൎമ്മംമദ്ധ്യേനട
ക്കില്ലമട്ടിയെന്നായാലെന്തതിൽപരംഹാസ്യം
സപ്രസാദമാംയാതൊരീശന്റെകടാക്ഷംകൊ
ണ്ടപ്രയാസംഞാനരിക്ഷത്രിയോത്തമന്മാരെ

വെന്നപാരിടത്തിന്നാഥനായകൃഷ്ണന
മിന്നുദൂരത്താകയെവംവ്യഗ്രൻഞാൻബകാരാതേ"
ധർമ്മജോദിതംകേട്ടുഭീമസേനനുംചൊന്നാ
"നംബുജേക്ഷണഭക്തോത്തംസമേമഹാമതെ
ധാർത്തരാഷ്ട്രാരേഭവാനീവണ്ണംചൊല്ലീടുന്നോ
രാർത്തഭാഷണംകേട്ടിട്ടാശ്ചര്യ്യംതോന്നുന്നമേ
അർത്ഥമില്ലവ്വണ്ണംതാനശപവുംതുണാക്കാരു
മർത്ഥനീയനാംകൃഷ്ണമൂർത്തിയുംദൂരത്തല്ലോ
അത്തലിന്നിനിക്കെന്നീയർത്ഥഹീനമാംവാക്യ
മസ്തുസന്ദേഹംഭവാനത്രചൊല്ലാവുന്നതോ
സർവ്വദായകൻകൃഷ്ണൻസർവ്വഗൻകൃപാപൂർണ്ണൻ
സർവ്വദാഭവത്സമീപത്തിലില്ലയോവിഭോ
കൃഷ്ണസാന്നിദ്ധ്യംലഭിക്കുന്നവർക്കെക്കാമ്പി
ലുഷ്ണമെന്തുണ്ടാകുമെസർവ്വസമ്പത്തുംദൃഢം
കൃഷ്ണനെക്കണ്ടീടാതെചിന്തിയ്ക്കുന്നവൻപോലും
തൃഷ്ണയാലുണ്ടാവ്വുരുംപാതകംമുടിയ്ക്കുന്നു
ശുദ്ധനാകുന്നുശുഭക്കേവന്നുണ്ടാകുന്നി
ല്ലിത്ഥമെത്രയുംകാണുന്നില്ലയോമഹാത്മാവേ
ശങ്കയില്ലിതോർക്കുമ്പോൾകൃഷ്ണനെക്കാണുന്നവ
ർക്കങ്കുരിക്കുമോമഹാപാപമിന്നോതെങ്കിലും
കിൽബിഷംഭവാനിലില്ലുണ്ടെങ്കിൽപോകുന്നതി
ന്നിപ്പോഴീയജ്ഞംപ്രവൃത്തിക്കേണമെന്നില്ലല്ലോ
സ്വസ്ഥനായ്വരുംവണ്ണംഭക്തനാംഭവാൻതന്നെ
ശുദ്ധനാക്കുമേശൗരിപുത്രനാംസരോജാക്ഷൻ
യജ്ഞാധീശനാംകൃഷ്ണനെന്നിയെമററാർക്കുമേ
യജ്ഞാദികർമ്മങ്ങൾക്കുശുദ്ധിയെനൾകീടുവാൻ
ശക്തിയില്ലിതങ്ങറിഞ്ഞീടാത്തതല്ലെങ്കിലും
ബുദ്ധിയീവണ്ണംയാഗംചെയ്യുവാനെന്നാകിലോ
എങ്ങുനില്ക്കുന്നയജ്ഞവാജിയെന്നിന്നാളളി

ലിങ്ങുതെല്ലോളംബോധമുണ്ടാവിയ്ക്കുവാൻവേണ്ട
നമ്മുടെപിതാമഹൻതന്നോടുചോദിച്ചാലും
സന്മുനീശ്വരൻമുദാശംസനംചെയ്തീടട്ടെ"
ഭീമനീവണ്ണംചൊന്നവാക്യംകേട്ടനന്തരം
മാമുനീശ്വരൻപ്രസാദിച്ചരുൾചെയ്തീടിനാൻ
"കേൾക്കഭദ്രവ്രതേപൃഥാപുത്രഗംഭീരൻഭീമൻ
ദീർഘദർശിതാൻചൊന്നവാക്യമെത്രയുംശ്ലാഘ്യം
ഭാഗ്യവാനല്ലോഭവാനെങ്കിലീയാഗത്തിന്നു
യോഗ്യനാമശ്വംനിൽക്കുംദേശാദിവൃത്താന്തത്തെ
കേവലംകുറഞ്ഞൊന്നുവിസ്തരിച്ചോതീടുന്നേൻ
നീവൃകോദരൻവീരൻകേട്ടുബോധിച്ചീടട്ടെ
ചൊല്ലെഴുംഭദ്രാവതീപത്തനേവിളങ്ങുന്നു
ണ്ടല്ലലെന്നിയേഹയോത്തംസനെന്നറിഞ്ഞാലും
തല്പുരീശ്വരൻയൌവനാശ്വനാമകൻനൃപ
നല്പനല്ലവൻപത്തക്ഷൌഹിണീസൈന്യാധിപൻ
സത്തമൻമഹാവിഷ്ണുഭക്തനത്യന്തംശക്തൻ
ചിത്തമന്ദത്വംകൂടാതിച്ചൊന്നവാജീന്ദ്രനെ
ശ്രദ്ധയോടഹർന്നിശംലുബ്ധനായീടുന്നവ
നർത്ഥമെന്നതുപോലെരക്ഷിച്ചുസൂക്ഷിയ്ക്കുന്നു
തട്ടുന്നില്ലഹോകാററുപോലുമങ്ങിവൻതങ്ക
ലൊട്ടല്ലചെയ്തീടുന്നരക്ഷണംവിചക്ഷണം
കുണ്ഠത്വമേററീടാതീവാജിയെബലത്താലെ
കൊണ്ടിങ്ങുപോന്നീടേണമാരതിന്നൊരുവീരൻ"
അദ്ധ്യായമൊന്നായല്ലോചിത്രമാംകഥാശേഷ
മദ്ധ്യായതാനന്ദേനചൊല്ലുവൻചുരുക്കാതെ അ. 1.

ഇത്തരംവ്യാസോക്തമാംയൌവനാശ്വാശ്വോദന്തം
ചിത്തമോദനംകേട്ടുശിഷ്ടനാംയുധിഷ്ഠിരൻ
എന്തിതിന്നുപായമെന്നാലോചിച്ചീടുന്നേരം
മന്തികെസഭാതലെനില്ക്കുന്നഭീമൻധീരൻ

ഷ്ഠിഗ്രഹംകൊതിയ്ക്കുന്നവിശ്രുതൻവൃകോദരൻ
വ്യഗ്രനാംനിജാഗ്രജൻതന്നോടുചൊല്ലീടിനാൻ
എന്നുടെഗിരംകനിഞ്ഞിന്നുകേൾക്കേണംഭവാ
ന്റെവംശത്തിന്നലങ്കാരമാംമുക്താമണെ
ഇത്രചിന്തനംചെയ്തീടുന്നതെന്തിനിക്കാര്യ്യ
മത്രദുർഘടമായിട്ടുള്ളതല്ലറിഞ്ഞാലും
ത്വന്നിയോഗാംശംകിട്ടിയെങ്കിലോശങ്കിയ്ക്കാതെ
ന ദിയോടേകാകിയായ്ഞാനങ്ങുചെന്നിട്ടുടൻ
വഹ്നിപോലെരിഞ്ഞുനേരെത്തുരണ്ടാമക്ഷൌഹിണീ
സൈന്യസന്ദോഹത്തോടുംയൌവനാശ്വോർവ്വീശനെ
മൽഗദായുധംകൊണ്ടുതത്താഡനംകൊടു
ത്തുൽഗതാടോപംകാണിച്ചാക്കവേധൂളിപ്പിച്ചു
ചൊൽക്കലെന്നീടുംതുരംഗത്തെയുംബലത്താലെ
കയ്ക്കലാക്കിക്കൊണ്ടിങ്ങുവന്നുചന്ദനത്തോടെ
തല്പുരോഭാഗെവയ്പൻമൽഭുജാപരാക്രമ
മത്ഭുതംവരുംവണ്ണമപ്പുമീക്ഷിയ്ക്കേണമേ
ജ്ഞാനസാരനീക്കാര്യ്യംസാധിയ്ക്കില്ലെന്നോർക്കേണ്ട
ദീനസാഹായ്യംചെയ്യുംദേവകീതനൂജനെ
മാനസേസഹായത്തിനായിഞാൻവഹിയ്ക്കുന്നു
മാനുഷേശ്വരപിന്നെസ്സാദ്ധ്യമല്ലാതൊന്നുണ്ടോ
കൃഷ്ണനെവിചാരിച്ചുചെയ്യുന്നകർമ്മങ്ങൾക്ക
കഷ്ണമെന്നിയേസദ്യസ്സിദ്ധിയുണ്ടാകുംസത്യം
ധിക്കരിച്ചുനഷ്ടിച്ചാലൊന്നുമേഫലിയ്ക്കുകി
ല്ലൊക്കവേവൃഥൈവനിർഭാഗ്യചേഷ്ടിതംപോലെ
കൊണ്ടുതന്നീലാംറയശ്രേഷ്ഠനെയെന്നാകിലോ
തണ്ടുതപ്പിയാംഞാനീപ്പാപത്തെപ്രാപിയ്ക്കട്ടെ
ധർമ്മജഞ്ചിന്തിച്ചാലുംമൽഗിരംതന്നാച്ഛന്നു
മമ്മയ്ക്കുമന്തംവരുത്തീടുന്നോരന്ധന്മാരും
മജ്ജനാദികൾക്കൊരുക്രൂപംമാത്രമായുള്ള

വർജ്ജനീയമാംഗ്രാമമെത്ത്യും ദുർജ്ജനന്മാരും
ശൈവപൂജയും വേദാഭ്യാസവും കൂടാതുള്ള
ദൈവഹീനമാംദേശംവാഴുന്ന മൂഢന്മാരും
ചെല്ലുമാലോകങ്ങളിൽ ചെന്നു ഞാൻ വീണീടുവൻ
തെല്ലുമേ പാർത്തീടാതെ"ന്നുള്ള സത്യവും ചെയ്തു
മിണ്ടാതെനിന്നീടിനാനന്നേരം നരേശ്വര
നണ്ടായ ചേതോവിഷാദത്തോടുമോതീടിനാൻ
ഗന്ധവാഹജ ബന്ധോ ബന്ധമെന്തേവം ചൊൽവാ
നന്ധനല്ലല്ലാ ഭവാനത്ര മേധയോദയം
ശത്രുവിൻബലാബലാവസ്ഥയെക്കാണും മുമ്പി
ലിത്ര സാഹസം നിനയ്ക്കാവതോ വിഷാദം മേ
യുദ്ധത്തിൻഫലം മുമ്പിലിന്നവണ്ണമെന്നേവം
ചിത്തത്തിൽ തീർച്ചപ്പെട്ടുത്താവതോ വൃകോദര
ക്ഷുബ്ധനാം ഭവാൻ ചെയ്ത വീർവാദം കൊണ്ടിതിൽ
ത്തൃപ്തനായ്ഞാനില ഞാൻ തെല്ലുമെന്നറിഞ്ഞാലും
തടവിചിന്തിതം ചിത്രം ശക്തനെന്നാലും ഭവാ
നടവിതീയനായ് ചെന്നാലാവതോ താ വാജിയെ
കൊണ്ടുപോന്നിടും ബലാലെന്നതോന്നുന്നില്ലിനി
കണ്ടു വൈഷമ്യം പലതുള്ളിലങ്ങോർത്തീടണം
വൈഷ്ണവൻബലിഷ്ഠനീയൌവനാശ്വനെന്നല്ലോ
കൃഷ്ണനാശ്ചിതാമഹൻകീർത്തിച്ചതാവാക്യത്തെ
അത്ര കേട്ടീലഭവാനായതെന്തോർത്തിടാഞ്ഞോ
നത്ര വേഗത്തിൽ ജയിക്കാവതോ പരന്മാരെ
ദൈവസങ്കല്പം തിരിയ്ക്കാവതോ ദർപ്പം കൊണ്ടു
കൈവരുന്നതോ കാര്യമീവണ്ണമോർത്തീടാതെ
സ്പഷ്ടമീ പ്രതിജ്ഞയും ചെയ്തല്ലോ കഷ്ടം പരി
പ്ലുഷ്ടമെൻ ചിത്തം ചിന്താവഹ്നികൊണ്ടെ"ന്നീവണ്ണം
ഭീമനോടെല്ലാം പറഞ്ഞപ്പുറം നിനയ്ക്കുമ്പോൾ

ഭീമനോദേശത്തിങ്കലില്ലാത്തകർണ്ണാത്മജൻ
ബാലകൻവൃഷധ്വജൻവന്ദിച്ചുമന്ദംമഹീ
പാലകൻതന്നോടുണർത്തിടിനാൻമടിയ്ക്കാതെ
"പുണ്ഡരീകാക്ഷപ്രിയ പുണ്യപാത്രമേ!മഹീ
മണ്ഡലശരമാന്യാഗണ്യകാരുണ്യാംബുധെ!
ചിന്തിയ്ക്കവേണ്ടാചെററുംനിന്തിരുവടിയ്ക്കുന്ന
സന്ധിയ്ക്കാത്തൊരുകാര്യംവന്നിട്ടില്ലതുതിട്ടം
എമ്പിരുവൃന്ദത്തുണച്ചീടുവാൻദരിതിയനാ
യമ്പിനോടെന്നെക്കൂടിയങ്ങയച്ചീടേണമേ
ബാലനെങ്കിലുംയുദ്ധേനേത്തിടുംശത്രുക്കൾക്ക
കാലനായീടുന്നതൊനങ്ങണഞ്ഞതനന്തരം
ഭീമയാസ്ത്വരംസേനയോടുഞാൻതന്നെനേരി
ട്ടാമയംകൂടാതുഗ്രമായീടുമായോധനെ
യോധവീരന്മാരോടുംവിഭൃതംഭദ്രാവതീ
നാഥനാംസ്വപേന്ദ്രനെവെന്നുള്ളകീർത്തിയോടും
പുഷ്കലാരാവംപൊങ്ങുംവാദ്യാദിഘോഷത്തോടും
കയ്ക്കലാക്കീടുംജയലക്ഷ്മിതന്നോടുംകൂടി
കൊണ്ടിങ്ങുവന്നീടുവൻദിവ്യനാംഹയേന്ദ്രനെ
രണ്ടില്ലപക്ഷംചെററിപ്പ ടവംപാക്കേണമേ"
കർണ്ണജോദിതംകേട്ടുതുഷ്ടനാംഭീമൻചൊന്നാ
"നുണ്ണിനിന്നുടെവാക്യംയോഗ്യമെന്നിരിയ്ക്കിലും
നിർണ്ണയംനയംപൂണ്ടമന്നവൻനിനയ്ക്കാതെ
നിന്നെയുംരണത്തിന്നുപോവുകെന്നായയ്ക്കുമോ
കർണ്ണനാംനിന്നച്ഛനെകൊന്നപ്പോയഹോപോരി
ലണ്ണനെന്നറിഞ്ഞീടാതകണ്ടെഞങ്ങൾക്കുള്ളിൽ
നിന്മുഖംകാണുന്നേരത്തുണ്ടാകുന്നൊരുനാണം
നിർമ്മലാകൃതെകുറച്ചല്ലെന്നുബോധിയ്ക്കേണം
എന്നാതങ്ങിരിയ്ക്കട്ടെചത്തകർണ്ണനെക്കുറി
ച്ചിന്നമീഞങ്ങൾക്കുള്ള സങ്കടംദിനന്തോറും

തത്സമപ്രതാപാദിലക്ഷണംകലൎന്നുള്ള
വത്സനാംനിന്നെത്തന്നെകണ്ടുകണ്ടടങ്ങുന്നു
ഏവമുള്ളൊരുനീയോപോൎന്നുപോരുന്നവ
ന്നവരുംചിരിച്ചീടുമിച്ചൎത്തത്തെക്കേട്ടാൽ
എന്നല്ലദുഃഖംപൂണ്ടുഞങ്ങളെനിന്ദിയ്ക്കുമെ
ന്നല്ലയുദ്ധോദ്യമംബാലനാംനിനക്കിപ്പോൾ
പോരുചെയ്യുതിന്നേററംപോരുമെന്നിരിയ്ക്കിലും
ചാരുവാംനിന്നെക്കല്പിച്ചാരുവാനയപ്പതും
ബാല്യചാപല്യംതുടങ്ങേണ്ടനീനകന്ദവം
പാല്യനായിരിയ്ക്കുന്നസല്പുത്രനാകുംനിന്നെ
ദുൎല്ലഭങ്ങളായുള്ളഭോഗങ്ങളോടുംക്രീഡി
വല്ലഭംഗവുംവരാതുള്ളലാളനംചെയ്യു
മാളികത്തട്ടിൽമാതൃവാത്സല്യപൂരത്തോടെ
കേളിയേറീടുംകേളിയാടിച്ചുവഴിക്കേണം
സാഹസോത്സാഹംവിട്ടുസൗമ്യമാംസുഖം! ഞങ്ങൾ
ഗേഹസത്തമസ്ഥലേകേവലംവസിയ്ക്കാം."
പ്രേമപൂൎണ്ണനാംഭീമനേവംചൊന്നതുകേട്ടു
സാമപൂൎവ്വകംബാലൻപിന്നെയുംചൊല്ലീടിനാൻ
"നിങ്ങളെൻപിതാവിനെക്ഷത്രധൎമ്മംകൊണ്ടന്നു
സാഗരേവധിച്ചില്ലസത്തമോത്തമന്മാരേ!
എന്നതോൎക്കുമ്പോളുപകാരമെത്രയുംയുക്ത
മന്നതാനപ്പൂനുള്ളകുത്സിതംനശിച്ചല്ലോ
മല്പിതാകൎണ്ണൻചണ്ഡൻകണ്ടദുഷ്കൎമ്മങ്ങളി
ലൎപ്പിതാശയൻധൎമ്മഹീനനായന്നിശം
സൎപ്പകേതുവിൻഭൃത്യന്മാരിലാദ്യനായേററം
ദൎപ്പദോഷത്തോടൊക്കംശത്രുപക്ഷത്തിൽചേൎന്നു
ദുഷ്കൃതംചെയ്തുള്ളനിങ്ങളെത്തരംനോക്കി
നിഷ്കൃപംദ്വേഷംകൊണ്ടുനിത്യംദ്രോഹിയ്ക്കയാൽ
ശസ്ത്രവൎത്തനംകൊണ്ടുഹതനായുഴന്നങ്ങു

മിത്രജൻതനിയ്ക്കുള്ളപത്തനംപുക്കീടിനാൻ
കഷ്ടമെപാർത്താലക്ഷ്മികഷ്ടമല്ലിരുമ്പിന്മേൽ
കഷ്ടമഗ്നിയുംതഥാതാഡനംപ്രാപിയ്ക്കുന്നു
ദുഷ്ടസമ്പർക്കംചെയ്താൽദുഃഖഭോക്താവായ്‌വൃഥാ
നിഷ്ഠനായ്ത്തീരുംഭൃതംനല്ലവൻതാനെങ്കിലും
സ്വല്പത്രപേഷ്യകർമ്മങ്ങളല്ലാതെമരിപ്പോളം
ദുർവൃത്തയുക്തൻതാതനേതാനംചെയ്തിട്ടുണ്ടോ
ദുർമ്മദംപൂണ്ടുള്ളദുശ്ശാസനൻവലിച്ചിഴ
ച്ചംബരാകർഷ്ണംകൊണ്ടുഴിയ്ക്കുംവിധൌസഭാതലെ
ക്ലേശസംഭ്രമത്രപാഖേദബാഹുല്യത്തോടും
കേശവാഹ്വാനംചെയ്തസാദ്ധ്വിയാംപാഞ്ചാലിയെ
വന്നാപുഞ്ചിരിയോടുംകണ്ടുംകൊണ്ടിരുന്നില്ലേ
ദുർന്നയംചെയ്യാനതിൽപിന്നെയുംതുണച്ചില്ലേ
വഞ്ചിപ്പാൻവിരാടന്റെഗോക്കളെഹരിച്ചില്ലേ
നെഞ്ചിൽപാർത്താലുംമഹാശങ്കകൊണ്ടടങ്ങാതെ
എന്തെല്ലാമുപദ്രവംചെയ്തുനിങ്ങൾക്കീക്കർണ്ണ
നന്തത്തിൽകർണ്ണന്നസംശുദ്ധിയെവരുത്തുവാൻ
ധന്യഭൃത്യന്മാർമഹാവിഷ്ണുഭക്തന്മാർനിങ്ങൾ
ജന്യഭൂനിപാതനംപുണ്യമങ്ങേകീടിനാർ
ദുർല്ലഭംചിന്താരത്നമേകനായേകീട്ടുക
നല്ലലെന്നിയേകാചമങ്ങുവാങ്ങുംപോലെയും
ശങ്കയെവെടിഞ്ഞകൻമറ്റൊരുത്തന്റെവീട്ടി
ലങ്കണേനിൽക്കുംകായ്ക്കാതുള്ളവൃക്ഷത്തെവാങ്ങി
സ്വതപരംപറിച്ചെടുത്തിട്ടുതല്പത്തിങ്കൽ
ചിത്തതാമസംവിട്ടുകല്പവൃക്ഷത്തെനട്ടു
മുമ്പറിച്ചതുംകൊണ്ടുപോരുംപോലെയുമേവ
മുമ്പർകോൻപുത്രൻചെയ്താനത്രതെറ്റെന്തൊന്നഹോ
ധർമ്മിഷ്ഠന്മാരാംനിങ്ങൾചെയ്തസാഹായ്യംകൊണ്ടു
നൈർമ്മല്യംപൂണ്ടുകർണ്ണൻഭാസ്കരപദംപുക്കാൻ

എങ്കിലുംനശിച്ചീടാതിപ്പോഴുംധരാതല
ത്തിങ്കലെത്രയുംകിടക്കുന്നതദ്ദുഷ്ക്കീർത്തിയെ
ധാർമ്മികന്മാരാംനിങ്ങൾചെയ്യുമീയാഗേവെച്ചു
ഞാനുമുടിക്കുവൻമഹാവീരന്മാർമുടിക്കല്ലേ
എന്നാലിക്കഥപോട്ടേഭീമസേനനാംഭവാ
നെന്നോടുംകൂടിച്ചെന്നുയൌവനാശ്വപാർവ്വീന്ദ്രന്റെ
സൈന്യസാഗരംമഥിച്ചശ്വരത്നത്തെവേഗം
ദൈന്യമെന്നിയേകയ്ക്കൊണ്ടീടേണമെന്നോർക്കേണ്ടു
ക്ഷത്രിയന്മാർക്കില്ലേതുംയുദ്ധത്തിൽഭയംഭയ
മെന്നിയാലേററംകഷ്ടംതജ്ജന്മംവൃഥാഫലം"
കർണ്ണനന്ദനൻചൊന്നവന്ദ്യമാംവചോമൃതം
കർണ്ണയുഗ്മംകൊണ്ടേററുകല്യനാംബകാന്തകൻ
തൽകളേബരംപുണർന്നീടുന്നനേരത്തിങ്ക
ലംഘ്ഘടോൽക്കചപുത്രൻമേഘവർണ്ണനാംബാലൻ
വന്നുവന്ദനംചെയ്തുതാണുനിന്നുണർത്തിച്ചാ
"നിന്ദുവംശജോത്തംസരത്നമേജയിച്ചാലും
മാനുഷപ്രഭോമഹാരാജധർമ്മജപോററി
ഞാനുണർത്തീടുന്നതുംതെല്ലിന്നുകേൾക്കേണമേ
മോഹമുണ്ടല്ലോഭവൽഭൃത്യനാമിനിക്കമീ
യാഹവത്തിന്നുപോവാനനുജ്ഞയച്ചീടേണമേ
എന്നുടെമായാബലംകൊണ്ടുഞാൻഭദ്രാവതി
യെന്നുപേർചൊല്ലുംപുരംമോഹിപ്പിച്ചഴറോടെ
വിക്രമംദർശിപ്പിച്ചുവിശ്വവീരനാമശ്വ
ചക്രവർത്തിയെത്തട്ടിക്കൊണ്ടിങ്ങുപോന്നീടുവൻ
മൽഭുജബലംകൂടിത്തെല്ലൊന്നുകണ്ടീടേണ
മത്ഭുതാകൃതേപൃഥാപുത്രസൽപ്രഥാനിധേ
മോഘമാക്കൊല്ലേമമോദ്യോഗ"മെന്നുണർത്തുന്ന
മേഘവർണ്ണനെപ്പാർത്തുമേദിനീവലാന്തകൻ
നിർഭരാശ്ചര്യംകയ്ക്കൊണ്ടപ്പൊഴകഥിച്ചു"നീ

യർകൻതഃവാദ്യോഗമല്ലവുംകണക്കല്ലേ
ഗിർയൻനീയെങ്കിലുംനിഗ്ഗ്രഹംചെയ്യാലിന്ന
ദർപ്പമെന്നായീടുമേതൽഫലംകിശോരക
വാജിയെക്കൊണ്ടിങ്ങുപാന്നീടുവാൻതുടങ്ങുമ്പോ
ളാജിയെചെയ്യേണമെന്നുണ്ടെങ്കിൽബലത്തോടെ
നേക്കുവാനാളായുണ്ടുകർണ്ണജന്മാവുംഭയം
പോക്കുവാൻകരുത്തുള്ള ഭീമസേനനംപോരും
ഭോഗവുംകയ്യേക്കൊണ്ടിങ്ങുവാഴകിപ്പോരിന്നങ്ങു
പോകവേണ്ടനീ"യെന്നുകേട്ടുവൈവർണ്ണ്യംപൂണ്ടു
നിന്നാപൌത്രനെപ്പാത്തുഭീമസേനനംചൊന്നാ
"നിന്നകക്കാമ്പിൽഖേദിക്കേണ്ടനീകേട്ടീടേണം
തല്ലിതാഘടോൽകചൻമുമ്പ്യോധകത്താഞ്ഞങ്ങൾ
ക്കല്പമല്ലല്ലോചെയ്തിട്ടുള്ള സാഹായ്യംപുരാ
ഹന്തമാഴ്കീടാതിവൻഞങ്ങളെപ്പുറത്തേററി
ഗന്ധമാദനത്തിങ്കൽകൊണ്ടുചെന്നാക്കീടിനാൻ
പുത്രനാമവൻചെയ്തപുണ്യകർമ്മങ്ങൾക്കോർത്താ
ലിത്രയെന്നൊരുസംഖ്യയില്ലിതുംവണ്ണംതന്നെ
നിയുമീസന്ദർഭത്തിൽതെല്ലുമേമടിയ്ക്കാതെ
ചെയ്യുമെന്നിരിയ്ക്കയാലൊന്നുഞാനുരയ്ക്കുന്നേൻ
പോരിന്നുപോരേണ്ടനീയിപ്പോഴീപുരത്തിങ്കൽ
ചാരിന്നുശാസ്താവാകുംധമ്മപുത്രനെപ്പാത്തു
ബീഭൽസുവോടുംകൂടിരക്ഷിച്ചുംകൊണ്ടുവാഴ്ക
ശോഭിച്ചവാഹത്തോടുംഞങ്ങൾവന്നീടുംവരെ
യൌവനാശ്വനെവെൽവാനെത്രപേർവേണംവൈരി
ഗർവനാശനൻകർണ്ണപുത്രനുണ്ടായാൽപോരെ"
ഭീമസേനോക്തംകേട്ടുകമ്പിട്ടുതാഴ്മയോടും
താമസംവെടിഞ്ഞേവംമേഘവർണ്ണനംചൊന്നാൻ
"മൽപ്പിതാഭവൽഭവൻധീരനെത്രയുംവീരൻ
കില്ബിഷംവെടിഞ്ഞുള്ള കീർത്തിമാൻമഹാഭാഗൻ

സല്പുമാന്മാരെന്നിങ്ങൾക്കല്ലൊവൃന്തൽക്കർമ്മത്തി
ലത്ഭുതംമനക്കാമ്പിലുതടവിപ്പാനില്ലോർത്താൽ
സത്സംഗംഭവിച്ചെങ്കിൽസാദ്ധ്യമല്ലാതെന്തുണ്ടാ
നിസ്സംഗംനിരൂപിച്ചുകാൺകനിർമ്മലാത്മാവേ
കുത്സിതംരഥ്യാജലംഗംഗയിൽചേർന്നീടുകി
ലസ്സലായ്ഗേലയാലതെയസ്തമിപ്പിക്കുന്നില്ലേ
രാമപാദൈകസ്പർശംകൊണ്ടുപണ്ടൊരുകല്ലിൻ
ഭീമപാതകംമുടിഞ്ഞീലയോപൃഥാത്മജ
ജന്നനന്ദനനോടുംപോകുവാനായിട്ടിന്നു
നിർണ്ണയംചെയ്തിട്ടുള്ളനീതിമാനാകുംഭവാൻ
എന്നെയുംകൂട്ടിക്കൊണ്ടുപോകേണംഭദ്രാവതി
യെന്നപത്തനംകുറിച്ചേതുമേമടിയ്ക്കേണ്ടാ
ബദ്ധവിക്രമംനമ്മളങ്ങുചെന്നനന്തരം
യുദ്ധമാചരിക്കട്ടെകർണ്ണജൻഭവാനപ്പോൾ
സ്വസ്ഥതപംകയ്ക്കൊണ്ടുകണ്ടീടണംഹയേന്ദ്രനെ
ഹസ്തത്തിലാക്കിക്കൊണ്ടുഞാനിങ്ങുപോന്നീടുവൻ
പാകവൈരിയോടൊക്കുംസ്വാമിയെവന്ദിച്ചിനി
പോകവൈകാതെപുറപ്പെട്ടാലുംബകാരാതെ
നിശ്ചയംജയംഭവിച്ചീടുമേഭവാനിതി
ലക്ഷ്മയാംസുകീർത്തിയുമച്യുതപ്രസാദത്താൽ
സന്തതംനമിക്കുന്നകൃഷ്ണമൂർത്തിയെഭവാ
നന്തരംഗത്തിൽകുടിവെച്ചുകൊണ്ടിരിയ്ക്കുന്നു
ചിന്തിതംരമാകാന്തപാദാന്തചിന്താരത്ന
മെന്തിനെന്നാൽകുന്നില്ലഭക്തന്മാക്കിഹപാർത്താൽ
തുഷ്ടദാംഭോജേഹരിക്കായിട്ടുമുദ്ധാവുകൊ
ണ്ടർപ്പണംചെയ്യുംപ്രണാമാഭിഖ്യമാകുംകർമ്മം
ചൊൽക്കലെന്നീടുംരാജ്യസാമ്രാജ്യസമ്പൽകീർത്തി
സൽക്കളത്രാപത്യമിത്രാദിപൂർത്തികളേയും
സ്വർഗ്ഗാപവർഗ്ഗാദിസംസിദ്ധിസംഭോഗത്തെയും

തങ്കൽമുങ്ങീടാൻതുടങ്ങുന്നതങ്ങിനെകണ്ടു
വന്ദനാദികൾകൊണ്ടുവേണ്ടസൽക്കാരംചെയ്തു
വന്ദ്യനാംമുനീന്ദ്രനെയാത്രയാക്കിനാനപ്പോൾ
സത്തമൻതപസ്വീന്ദ്രനാശീർവാദവുംചെയ്തു
സത്വരംസന്ധ്യാകർമ്മംചെയ്യുവാനെഴുന്നെള്ളി
ധർമ്മജ്ഞന്മാരായുള്ള പാണ്ഡവന്മാരെല്ലാരും
സന്മന്ത്രിമുഖ്യന്മാരുമാസ്ഥാനംവിട്ടുപോയി
സ്നാനംചെയ്തിട്ടുസന്ധ്യോപാസനംകഴിച്ചാശു
സ്സാനന്ദംരാജാദികളായവരെല്ലാവരും
ആസ്ഥാനകൂലംചെന്നുചെന്നുചേന്നനർഗ്ഘമാ
മാസ്ഥാനദേശേസഭകൂടിയോരനന്തരം
കാലനന്ദനൻകല്യൻകല്യാണശീലൻമഹീ
പാലപുംഗവൻതന്നോടാഢ്യനാംപാരാശര്യൻ.
മാനനീയമാംയാഗംചെയ്യുവാൻകല്പിച്ചതും
അനതുംവണ്ണംചെയ്യാമെന്നുസമ്മതിച്ചതും
ചക്രിയെസ്സേവിക്കുന്നയൌവനാശ്വനെവെന്നു
തൽക്രിയോചിതാശ്വത്തെക്കൊണ്ടുവന്നീടാമെന്നു
നിശ്ചയിച്ചുടൻതന്നെനിശ്ചലംവൃകോദര
നിച്ഛയാസുകൃത്യമാംസത്യമാചരിച്ചതും
മററുമോരോന്നേനിനച്ചിക്കാര്യങ്ങളിലൊന്നും
പററുകില്ലെന്നുണ്ടായചിത്തസന്താപത്തോടെ
കനിഷ്ഠന്മാരോടേവംപറഞ്ഞുതെല്ലുംനിങ്ങൾ
ക്കനിഷ്ടംതോന്നൊല്ലഞാനുരക്കുന്നതുകേൾപ്പിൻ
വഴിക്കിച്ചൊന്നയാഗംവഴക്കില്ലാതെതന്നെ
കഴിയ്ക്കുന്നതിനേററംകുഴക്കുണ്ടെന്നോവേണ്ടു
പിഴയ്ക്കുംതുടങ്ങിയാലൊഴിക്കെന്നതുമാകാ
മിഴിയ്ക്കുംമദ്ധ്യേനമ്മെപ്പഴിക്കുംമഹാജനം
അപ്പൊഴൊന്നാവാമെന്നുതോന്നിയെന്നിരിക്കിലു
മിപ്പൊഴാമെല്ലെന്നായീവൈഷമ്യംനിനയ്ക്കയാൽ

അൎത്ഥത്തെവരുത്തുന്നതെങ്ങിനെയാരോടുഞാ
നൎത്ഥിച്ചീടേണ്ടുതരാനായിട്ടില്ലൊരുത്തനും
ചിന്തനംചെയ്യുന്തോറുംചിത്തമിങ്ങുറയ്ക്കുന്നി
ല്ലന്തണദ്രവ്യാകൊൾവാനാവതല്ലെന്നാകുന്നു
എങ്ങിനെഹയേന്ദ്രനെക്കൈവശംവരുത്തുന്നു
നിങ്ങളിന്നെല്ലാംമനംനിൎത്തിയൊന്നോൎത്തീടുവിൻ
നമ്മളെവിപത്തിങ്കൽകാക്കുന്നകാർവൎണ്ണനും
കൎമ്മദോഷത്താലടുത്തില്ലെന്നായല്ലോകഷ്ടം
നമ്മുടെമനോരഥംനന്മയിൽസാധിപ്പിപ്പാ
നംബുജേക്ഷണൻകൃഷ്ണനല്ലാതെമററാരുള്ളൂ
ദേവകീതനൂജനെക്കേവലംവരുത്തേണം
ദേവകീൎത്തിതൻനിജസേവകപ്രിയൻകൃഷ്ണൻ
സാധിപ്പിച്ചീടുംനമ്മളോൎക്കുന്നതെല്ലാമങ്ങു
ബോധിപ്പിച്ചീടേണമീക്കാൎയ്യത്തെയെന്നോവേണ്ടു
കൊണ്ടൽനേർവൎണ്ണൻകണ്ണൻവന്നിട്ടുവേണംകാൎയ്യ
മിണ്ടൽനീങ്ങീടുംവണ്ണംനിൎണ്ണയംചെയ്തീടുവാൻ
എന്നിത്രമാത്രംപറഞ്ഞക്ഷണേയുധിഷ്ഠിര
നന്നിദ്രഭക്തിചേൎന്നുള്ളേകാഗ്രചേതസ്സോടും
കണ്ണടച്ചല്പംനേരംകൈതൊഴുന്നവൎക്കുള്ള
ബന്ധമെപ്പേരുംതീൎക്കുംകൃഷ്ണമൂൎത്തിയെത്തന്നെ
ചിന്തിച്ചുകീൎത്തിച്ചേവംചൊല്ലിനാൻമഹാവിപ
ച്ചെന്തിയ്യിൽവീഴുംഭക്തോദ്ധാരണംചെയ്യുംവിഭോ
വല്ലവീപതെകൃഷ്ണനേത്രകോണംകൊണ്ടെന്നെ
നല്ലവീക്ഷണംചെയ്തുരക്ഷണംചെയ്യേണമേ
മൽപ്രഭോദയാനിധേഹൃത്ഭയംനശിപ്പിച്ചു
സൽപ്രബോധംമേവരുത്തേണമേനമോസ്തുതേ
ഗോത്രഹത്യയാലുള്ളഘോരപാതകങ്ങൾക്കു
പാത്രമായഹംദുഃഖസാഗരെമുങ്ങീടുന്നു
ലജ്ജയാംസമുദ്രത്തിലങ്ങിനെപതിച്ചുന്നു

മജ്ജനംചെയ്തുകൊണ്ടീടുകെന്നെഴുന്നള്ളിയെ ഭവാൻ
ചിത്തകാരുണ്യംകൊണ്ടു സത്വരംതെരിപ്പിച്ചി
ട്ടുടൻതളർച്ചയുംതീർത്തുകാത്തുകൊണ്ടീലേ ഹരേ
എന്നപോലഗാധസാഗരന്നെ മഗ്നനാ
മെന്നെയുംതരിപ്പിക്കവേണമിന്നലാരാതെ
എങ്ങിനെയാഗംകഴിക്കുന്നു ഞാൻതുണയ്ക്കുവാ
നിങ്ങിനിക്കില്ലാഭവാനെങ്കിലെന്നോർത്തേണമോ
നഷ്ടമീക്കാര്യംനടക്കില്ലമതിട്ടുരക്ഷ
യ്ക്കിഷ്ടകർത്താവാംഭവാനില്ലെങ്കിലെന്നാകയാൽ
എന്മനോരഥംസാധിപ്പിച്ചരുളീടേണമേ
ധർമ്മവത്സലനല്ലോനിന്തിരുവടിനാഥ
കുന്തിതൻപുത്രന്മാർക്കിന്നരുമേനിതന്നെ
ചിന്തിതംനൽകുംദൈവംമറ്റില്ലോരാലംബനം
മംഗളാകൃതേമറഞ്ഞങ്ങിരിക്കുന്നോ ഭവാ
നിങ്ങെഴുന്നെള്ളീടേണമിങ്ങെഴുന്നെള്ളീടേണം
കണ്കുളുർത്തീടുംവണ്ണംദർശനംതരേണമി
ങ്ങങ്കുരിച്ചീടുംകൃപാവൈഭവാലെന്നിങ്ങനെ
ധർമ്മജൻവിളിച്ചപേക്ഷിക്കുന്നനേരത്തിങ്കൽ
തന്മനസ്സിങ്കൽതിങ്ങുംഭക്തവാത്സല്യത്താലെ
ചിന്മയൻജഗന്മയൻദേവകീസുതൻദേവൻ
സന്മയൻമായാമയൻതാമസിക്കാതെതന്നെ
സല്പുരദ്വാരത്തിങ്കൽപ്രത്യക്ഷനായിനിന്നി
ട്ടുൾപ്പുരിഭ്രമത്തോടുംദ്വാസ്ഥനോടരുൾചെയ്തു
"വന്നുഞാനിഹനില്ക്കുന്നുണ്ടെന്നുരാജാവിനെ
ച്ചെന്നുകണ്ടുണർത്തിക്കവെറുമേപോക്കേണ്ടിനി
തർക്കമില്ലാതെരാജദർശനംചെയ്യൊല്ലെന്നു
തക്കമെന്നിയേനീതിബോധികൾചൊല്ലീടുന്നു"
ദ്വാസ്ഥനുംകുമ്പിട്ടുടൻനാഥനോടുണർത്തിനാ
"നാഥയോടാത്മാവന്ദനംചെയ്യുന്നശൌരഹരേ

ന്നിങ്ങിരുവടിയങ്ങൾ ചെയ്യുന്നതെത്രയും ചിത്ര
മെന്തിതെന്നോർത്താലടിയനറിഞ്ഞിടാവതോ
ന്നിപ്പൊഴുതെക്കതന്നെ ധർമ്മജാന്തികേ ഭവാ
ന്നിപ്പൊഴുള്ള ദുർമ്മന്ത്ര്യം ചെയ്യുക്കേണമെ പോററി
പരദ്രവ്യത്തെത്തട്ടിപ്പറക്കും ദുഷ്ടന്മാരും
പരസ്ത്രീസക്തന്മാരും പരന്മാർക്കുള്ള ദോഷം
പറഞ്ഞു ഘോഷം കൂട്ടിപ്പുകഴ്ക്കും മൂഢന്മാരും
നിറഞ്ഞു നിന്ദ്യങ്ങളായിരിക്കും ദേശങ്ങളിൽ
തങ്കംപൊക്കേണമെഴുന്നെള്ളുവാൻ തരം കിട്ടി
ല്ലുൾക്കനോം വെട്ടിത്തുണത്തീടുവൻ കേൾക്കേണമേ
ധർമ്മജനില്ലീദോഷമൊന്നുമങ്ങെഴുന്നെള്ളാം
സന്മനസ്ഥിതാനന്ദഗോവിന്ദഗോപീപതേ
വൃത്തവാനാകും ഭവൽഭക്തനാം പൃത്ഥ്വീസനുള്ള
ചിത്തവാഞ്ഛിതം ചിതം സിദ്ധമെന്നാക്കേണമേ
ശുദ്ധനാം യുധിഷ്ഠിരൻ തമ്പിമാരോടും കൂടി
ഭൂസ്ഥനായേററം ഭവച്ചിന്തനം ചെയ്തീടുന്നു
ഭാസ്ഥഭാഷണം കേട്ടു ചിത്തസന്തോഷത്തോടു
ഭക്തവത്സലൻ ദേവനാസ്ഥപൂണ്ടവൻ തന്നോ
ഭദ്രമുണ്ടാകും നിനക്കാശു നീ പൃഥാപുത്രനോ
ടത്ര മത്സമാഗമം ചൊല്ലു”കെന്നായക്കയാൽ
സമ്മതിച്ചവൻ ചെന്നു സാന്ദ്രസന്തോഷം ചേന്ന്
തന്മുഖത്തോടും താണുവീണു വന്ദനം ചെയ്തു
ധർമ്മപുത്രനോടുണർത്തിച്ചു “ഭോ മഹാരാജ
വെണ്മക്കൂടീടും ഗുണാംഭോനിധേ ജയിച്ചാലും
ചിത്രമത്യന്തം ഭദ്രം ചിത്തസന്തോഷപ്രദ
മത്രമപിജ്ഞാപനാശോഭനം കേൾക്കേണമേ
കാർമ്മുകപ്രഭഞ്ജനം ചെയ്തു കംസനെക്കൊന്ന
കാർമ്മുകിൽപ്രഭൻ ഗോപകാമിനീമനോരമൻ
കാമുകൻ താനെന്നപോലെത്രയും രമിച്ചചെ

ന്താർമ്മുഖൻദേവൻകാമകാമനീയകാത്മകൻ
ഭീമകല്മഷാന്തകൻഗോപികാമകൻപുണ്യ
നാമകൻമഹാഗുണക്ഷേമകല്യാണപ്രദൻ
സാമഗൻസമസ്തസംസാധകൻജഗൽബന്ധു
ഹേമകങ്കണാദികാലംകൃതൻകൃപാസിന്ധു
കേവലംകണ്ടാലൊരുസംഭ്രമത്തോടുംകൂടി
കാവലുള്ളോരുദിക്കിലിപ്പൊഴങ്ങെഴുന്നെള്ളി
തൃക്കൺപാർത്തീടുന്നതിനിങ്ങെഴുന്നെള്ളുന്നുള്ള
തക്കംപാർത്തഹോബഹിർദ്വാരിതാമസിയ്ക്കുന്നു"
തൻഭൃത്യസൂക്താമൃതംകേട്ടമാത്രയിൽപുണ്യ
സമ്പത്തിന്നധിഷ്ഠാനഭൂതനാംയുധിഷ്ഠിരൻ
പൊങ്ങിയുള്ള ഖണ്ഡസമ്പൂർണ്ണസന്തോഷാർണ്ണവെ
മുങ്ങിയെത്രയുംകുളുത്തുള്ള മെയ്യോടുംകൂടി
സംഭ്രമിച്ചെഴുന്നേററുഭീമനോടോതീടിനാ
"നെന്ന്രമോദത്തിന്നുള്ള മുഖ്യമൂലമാംകൃഷ്ണൻ
ഏത്തിലിന്നിനിക്കുള്ളോരത്തലില്ലെന്നാക്കുവാ
നെത്തിപോലിട്ടിക്കിലീരാത്രികാലത്തിൽതന്നെ
ചിത്തസന്തോഷംചെയ്യാനാരുവാനേവംനമു
ക്കത്ഥസംസിദ്ധിയ്ക്കുള്ള കാലമായെന്നോവേണ്ടു
പുഷ്കരാക്ഷനാംനമുക്കുള്ള നാഥനെക്കണ്ടു
സൽക്കരിപ്പതിന്നിതാനിർഗ്ഗമിയ്ക്കുന്നേനഹം
നിങ്ങളിപ്രദേശംവിട്ടേവരുംപോന്നീടുവി
നങ്ങളിപ്രഭൻനില്ക്കുംദിക്കിലേക്കെ"ന്നീവണ്ണം
നന്ദിയേറീടുംമനോനിർണ്ണയംകേല്പിച്ചുകേ
ടെന്നിയേപുറപ്പെട്ടസോദരാദ്യന്മാരോടും
തമ്പുരദ്വാരംപുക്കതത്ര്യനായിട്ടുള്ള
തമ്പുരാൻതന്നെക്കണ്ടുവദ്ധിച്ചഭക്തിയാലെ
മൈകളുത്തൊഴക്കിട്ടകണ്ണുനീരോടുംകൂടി
കൈകളുംമലത്തിക്കൊണ്ടേററഗൽഗദംപൂണ്ടു

ഉള്ളലിഞ്ഞുണർത്തിനാ"നാശ്രിതത്രാണംചെയ്യാ
നുള്ള ദൈവമെകൃഷ്ണകാരുണ്യസിന്ധോബന്ധോ
അല്ലലിന്നിയ്ക്കുള്ളതാകവേഹരിയ്ക്കുവാ
നല്ലയോഭവാനേവമാത്മദർശനംതന്നു
മദ്ധ്യേയനാപത്തികൽഗോവിന്ദനെന്നെന്മനോ
മദ്ധ്യേഞാൻനിനയ്ക്കുകൊണ്ടിപ്പൊഴീനിശാന്തരെ
പ്രത്യക്ഷനായീജഗദ്വ്യാപ്തനായെഴുംഭവാ
നത്യത്ഥമത്ഥിച്ചപോലെന്തിതിൽചിത്രംഹരെ
ത്വൽഭക്തവാത്സല്യത്തിന്നന്തമില്ലിതാശ്ചര്യം
മൽഭദ്രപൂരത്തിന്നുമന്തമില്ലെന്നായല്ലോ
എങ്കിലീക്കാവൽസ്ഥലേപാത്തകൌശലംകൊള്ളാ
മെങ്കലെഔന്നത്യംവളത്തീടുവാനല്ലോന്നല്ലേ
ത്വൽകൃതംനിരത്ഥമാകുന്നതല്ലതല്ലാതെൻ
തക്കമോത്താണെന്നുള്ളതുഹിക്കുന്നവൻമൂഢൻ
കല്പവൃക്ഷത്തെക്കാളുംകാമദൻഭവാൻതന്നോ
രല്പരാജത്വംഭരിച്ചീടുന്നോരെന്നെക്കാണ്മാൻ
ഹന്തവിസ്മയംജഗത്സ്വാമിയായെഴുംഭവാ
നന്തരംനീങ്ങുംതരംസാദരംനോക്കേണമൊ
ലജ്ജയാകുന്നുഭവാനിത്തരംകാണിക്കയൊ
ലിജ്ജനത്തിനെൻകൃഷ്ണബന്ധുലോകോത്തംസമെ
മതിയിക്കളിവേഗാലിനിയിങ്ങെഴുന്നെള്ളാം
ചതിയല്ലതിന്നിനീസമയംനന്നുകൊള്ളാം"
ഇത്തരംകുറഞ്ഞോന്നുഭക്തിബാഷ്പവുംവീഴ്ത്തി
വിസ്തരിച്ചുണത്തുമ്പോളാത്മമസ്തകംതാഴ്ത്തി
ധമ്മജൻതന്നെവണങ്ങീടിനാൻനയംപാത്തീ
നന്മയേറീടുംഭക്തവത്സലൻമായാമൂത്തി
വന്നാസംഭ്രമത്തോടുമപ്പൊഴേമുകുന്ദൻെറ
സുന്ദരാംഗമാംനീലരത്നത്തെന്നപോൽത്തമൻ

ഹസ്തയുഗ്മംകൊണ്ടെടുത്തങ്ങിനെമാറിൽചേർത്തി
ട്ടത്തലാറീടുന്നമാറാശ്ലേഷംചെയ്തീടിനാൻ
മൂർദ്ധദേശത്തിൽപിന്നെചീർത്തരോമാഞ്ചത്തോടു
മോത്തുചുംബനംചെയ്തുംനേത്രകീലാലംപെയ്തു;
ബ്രഹ്മസായൂജ്യംവന്നപോലൊരാനന്ദംപൂണ്ടു
ജന്മസാഫല്യാലഭിച്ചീടിനാനന്നമദ്ധ്യേ
ശ്രീമണാളനംപുണർന്നീടിനാൻസ്വപത്നിനെ
സീമയില്ലാതെചീർത്തവാത്സല്യപരസ്പരം
പാർത്ഥവക്ഷസ്സിൽകൃഷ്ണൻകൃഷ്ണവക്ഷസ്സിൽപാർത്ഥൻ
പാർത്ഥവക്രാശ്ചര്യംചേർത്തീവണ്ണമല്പംനേരം
ചേർത്തസന്തോഷത്തോടുംനിന്നവർപിരിഞ്ഞപ്പോ
ളാർത്തസന്താപഘ്നനാംകൃഷ്ണനെസ്സംഭാവിച്ചു
പ്രേമചേതസാപുണർന്നീടിനാൻഗാഢംഗാഢം
ഭീമസേനനുംതഥാകൃഷ്ണനംപുണർന്നല്ലോ
അർജ്ജുനൻതാനുംകനിഞ്ഞച്യുതൻതാനുംതമ്മി
ലർജ്ജുനസ്മേരാനനന്മാരായിപ്പുൽകീടിനാർ
മദ്രജാസുതന്മാരുമാദരത്തോടുംകൂപ്പി
ബ്ഭദ്രമാംവണ്ണംകൃഷ്ണാലിംഗനംവാങ്ങീടിനാർ
മന്നവൻനിജാനുജാമാത്യാദിസംഘത്തോടു
മുന്നാതാമോദത്തോടുംകൊണ്ടൽവർണ്ണനെപ്പിന്നെ
നിർദ്ധനൻകൊതിച്ചിരിക്കുംവിധൌഭാഗ്യംകൊണ്ടു
സിദ്ധമാകിയരത്നനിക്ഷേപകുംഭംപോലെ
കൊണ്ടുപോന്നകംപൂകിച്ചുത്തമസ്ഥാനേനിറം
കൊണ്ടുമിന്നീടുന്നരത്നാസനേവസിപ്പിച്ചു
ശ്രദ്ധയോടാകുംവണ്ണംപൂജിച്ചുകൌന്തേയന്മാർ
ചിത്തവിസ്മയംപൂണ്ടുസേവിക്കുംദേശാന്തരെ
ശർമ്മത്തിനൊക്കുംവണ്ണംഭക്തിസൽഗ്ഗുണംകൊണ്ടു
സംബദ്ധനാക്കിച്ചിദാകാരനാംമുകുന്ദനെ
എപ്പൊഴുംഹൃദാഗാരെവെച്ചുകൊണ്ടിരിക്കുന്നോ

രത്നഭൂതസ്വഭാവയാം പാഞ്ചാലീമഹാസതീ
വന്നുവന്ദനം ചെയ്തു നന്ദനന്ദനാന്തികെ
നിന്നു സന്നതാംഗിയായ് മന്ദമൊന്നുണർത്തിനാൾ
"വന്ദ്യഗോവിന്ദാനന്ദകന്ദസുന്ദരാകൃതെ
നന്ദനന്ദജാമന്ദപുണ്യമന്ദിരാപതെ
വർണ്ണ്യഗോപികാവൃന്ദകന്ദബാണാഖണ്ഡനൈ
പുണ്യപുണ്ഡരീകാക്ഷാഖണ്ഡലാനുജകൃഷ്ണ
വന്ദിതോഭക്തന്മാർക്കനന്ദിയെനൽകുംഭവാൻ
നന്നിതോരുമ്പോളിപ്പോളെന്നുണർത്തിപ്പാനുണ്ടോ
കാരുണ്യമേറുന്നോരുകാർവർണ്ണനല്ലാതേവ
മാരുള്ളു ദീനത്രാണംചെയ്യുവാൻജഗത്രയെ
ദ്ദൂരുള്ള ദുര്യോധനൻചെയ്തശാസനയ്ക്കൈക്കൊ
ണ്ടേറുന്നാദുസ്സാമർത്ഥ്യകൃത്യനാംദുശ്ശാസനൻ
വമ്പനായ്മദിച്ചുവന്നിട്ടൊരുപൂമാലയെ
ക്കൊമ്പനാംകുംഭിശ്രേഷ്ഠനെന്നപോലെന്നെബ്ബലാൽ
കുന്തലംചുറ്റിപ്പിടിച്ചുള്ളത്തിൽവല്ലാതുള്ളോ
രാന്തലുണ്ടാകുന്നമാറങ്ങിനെവലിച്ചവൻ
കൊണ്ടുപോയ്സഭാമദ്ധ്യംപുക്കടൻമഹാജനം
കണ്ടുവാഴുമ്പോളവമാനിപ്പാൻമടിക്കാതെ
പുഷ്പയുക്തയാമിനിക്കുള്ള വസ്ത്രത്തെവലി
ച്ചല്പബുദ്ധിയാംഖലൻതാനഴിച്ചീടുംവിധൌ
സത്യബദ്ധന്മാരാകമൂലമീമഹാവീര്യ
കൃത്യസിദ്ധന്മാരായുള്ള ഞ്ഞുഭർത്താക്കന്മാരും
ചിത്രരൂപങ്ങൾപോലെനിന്നപോയെല്ലോമിഴി
ച്ചെത്രയുംകഷ്ടംമറ്റങ്ങുള്ളനോമുത്തച്ഛനോ
പെറ്റൊരമ്മയോബന്ധുക്കൾവാദിലോകങ്ങളി
ലുറ്റൊരുത്തനോതുണയ്ക്കില്ലിനിയ്ക്കൊന്നാകയാൽ
വ്രീഡയുംമഹത്തായപേടിയുംസഹിയ്ക്കാത്ത
പീഡയുംകയ്ക്കൊണ്ടുഞാൻപീനസങ്കടത്തോടെ

പാഹിപാഹിമാംകൃഷ്ണപാഹിപാഹിമാംകൃഷ്ണ
ദേഹിദേഹിമേദയാപേശമെന്നേവംതന്നെ
എത്രയുംകേഴമ്പൊഴെന്മദ്ധ്യദേശത്തിൽഭവാൻ
വസ്ത്രരൂപിയായ്‌വസിച്ചങ്ങിനെകടാക്ഷിച്ച
രക്ഷിയ്ക്കകൊണ്ടല്ലയോകൌന്തേയമാനക്ഷയം
ലക്ഷിയ്ക്കുന്നതിന്നുള്ളിൽവർദ്ധിയ്ക്കുംദുരാശയാ
നിസ്ത്രപൻദുശ്ശാസനൻനിർദ്ദയംബാഹുക്കളാം
ചിത്രസദ്വസ്ത്രങ്ങളെസ്ത്രീഘ്നമങ്ങഴിച്ചിട്ടും
ഒന്നുമില്ലെന്നാക്കുവാനാകാഞ്ഞുകയ്യുംകുഴ
ഞ്ഞന്നുവിസ്മയത്തോടുംനാണിച്ചുതാനേതന്നെ
നിന്നുപോയുപദ്രവംനിൽക്കയൊലാശ്വസ്തയാ
യ്യുന്നുഞാനാക്കാണിത്രകാരുണ്യംദേവന്മാരിൽ
പാർത്തുകണ്ടീടുന്നാകിലിത്രയല്ലരണ്യത്തിൽ
പാർത്തുപോന്നീടുംനാളിൽപാപിയാംദുര്യോധനൻ
കോപശീലനാംദുർവ്വാസാവെന്നുചൊല്ലീടുന്ന
താപസേന്ദ്രനെഭിക്ഷാഭക്ഷണത്തിനായഹോ
പൊയ്യുരചെയ്തുബോധിപ്പിച്ചുഞങ്ങളെശ്ശാപം
ചെയ്യുമാറൊരുനാളിൽതള്ളിയങ്ങയയ്ക്കയാൽ
സത്യമെന്നുറച്ചുശിഷ്യായുതത്തോടുംസത്വ
സ്സത്വശോഭഗുണംപൂണ്ടസത്തമൻതപസ്വീന്ദ്രൻ
മൃത്യുഹന്താവോടൊത്തദീപ്തിമാൻഭക്തന്മാരി
ലത്യുദാരാത്മാവരണ്യത്തിലണൊത്തീലയോ
തൽക്ഷണംഭർത്താവായധർമ്മജൻകനിഞ്ഞെന്റെ
ഭക്ഷണംകഴിഞ്ഞോരുവൃത്താന്തംബോധിയ്ക്കാതെ
ഭോജനംചെയ്യാൻക്ഷണിച്ചീടിനാനനന്തരം
പൂജനീയനാംമുനിശ്രേഷ്ഠനുംശിഷ്യന്മാരും
നീരാടുന്നതിന്നുപോയപ്പൊഴീവിശേഷത്തെ
നേരോടുംഭർത്താവുരചെയ്യറിഞ്ഞുടൻതന്നെ
ഹന്തഹന്തഹാമുനീന്ദ്രാശനംകഴിപ്പിപ്പാ

നെന്തഹംചെയ്യുന്നതെൻഭക്ഷണംകഴിഞ്ഞെല്ലോ
പാറുകില്ലിനിയൊന്നുമിട്ടിനേപാത്ഥാലൊരു
വററുപോലുമേപാത്രംതന്നിലുൽഭവിക്കില്ല
മററുമില്ലൊരുമാഗ്ഗംചെററുമിപ്പൊഴേകാൎയ്യം
തെററുമേമഹാദോഷംപെററുമേമഹാകഷ്ടം
ക്ഷുത്തുകൊണ്ടാത്തന്മാരാംതാപസേന്ദ്രന്മാർകളി
ച്ചെത്തുമനോരത്തൊരുവസ്തുവുമില്ലെന്നായാൽ
കത്തുമുൾക്കോപത്തോടെനീരാകെന്നെല്ലാവരു
മൊത്തുനിൎദ്ദയംശപിച്ചീടുമീജ്ജനങ്ങളെ
കത്തവ്യമെന്തുകൃഷ്ണ കാത്തുകൊള്ളേണംഭവൽ
ഭത്തൃമെത്രെപാത്ഥഗോത്രമെന്നാപേക്ഷയാ
സന്തപിച്ചീടുംചിത്തംനിന്തിരുവടിയ്ക്കുള്ള
ചന്തമേറീടുംപാദപല്ലവേസമപ്പിച്ചു
കണ്ണടച്ചനങ്ങാതെനിന്നനേരത്തിൽതന്നെ
പുണ്ഡരീകാക്ഷൻഭവാൻപൂൎണ്ണകാരുണ്യത്താലേ
എന്ത്രിയംചെയ്യാനങ്കേവച്ചുലാളിച്ചീടുന്ന
തന്ത്രിയാജനത്തേയുംസന്ത്യജിച്ചുഴറേറാടെ
നന്നിശാമദ്ധ്യത്തിങ്കലെൻമുമ്പിൽപ്രകാശിച്ചു
നിന്നിനിക്കേററംവിശപ്പിക്ഷണംഭക്ഷിക്കുവാൻ
വല്ലതുംതന്നീടേണംപാത്ഥവല്ലഭേകൃഷ്ണേ
നല്ലതുണ്ടാകുംനിങ്ങൾക്കീക്ഷണംതുറന്നാലും
നിന്മനോമാന്ദ്യംകണക്കല്ലെടോകല്യാണാംഗി
നന്മമല്ലെൻചൊല്ലെന്നനിൎബ്ബന്ധവാക്യംതുകി
ക്ഷുൽഭ്രമംകാണിച്ചുഞാൻച്ചൊല്ലുന്നതൊന്നുംകേൾക്കാ
തപ്രമേയാരംഭംകൊണ്ടല്പവുംക്ഷമിക്കാതെ
ഔല്ക്കണ്ഠ്യമോടുംകല്പിച്ചെന്നെക്കൊണ്ടെടുപ്പിച്ചോ
രക്കണ്ടപാത്രേപററിയിട്ടുള്ള ശാകാംശത്തെ
തൃക്കൺപാത്തതുതന്നെതൃപ്തിസൽഭാവത്തോടും
തൃക്കയ്യുകൊണ്ടങ്ങെടുത്തിട്ടുഞാൻകാൺകെത്തന്നെ

ഭക്ഷണംകഴിച്ചതുകൊണ്ടുപാൎത്ഥന്മാരുടെ
രക്ഷണംകഴിച്ചുമററൊന്നുമേമിണ്ടീടാതെ
സത്വരംമറഞ്ഞെഴുന്നെള്ളിനാനന്ത്രാന്തരേ
സദ്വരന്മാരാംതപസ്വീശ്വരന്മാരെല്ലാരും
മുങ്ങിനിന്നീടുംവിധൌവൻകുടംപോലെവയർ
പൊങ്ങിവീൎത്തോരോരസംതോന്നുമുൽഗാരത്തോടെ
മൃഷ്ടഭക്ഷണംചെയ്തുമട്ടിലാസ്സനാരതിൽ
പുഷ്ടവിസ്മയംകലൎന്നിതെന്നോൎത്താരപ്പോൾ
വിഷ്ടപംമയക്കുന്നകേളിയാടീടുംഭവാ
നിഷ്ടരൻഞങ്ങൾക്കുള്ള സങ്കടംകെടുക്കുവാൻ
തുഷ്ടനായനുഷ്ഠിച്ചകൃത്രിമപ്രകാരവും
ദുഷ്ടനാംദുൎയ്യോധനൻചെയ്തദുൎവ്യാപാരവും
ബോധമായനന്തരംധാൎത്തരാഷ്ട്രരിൽപരം
ക്രോധവുംപാൎത്ഥന്മാരിൽപ്രീതിയുംവൎദ്ധിക്കയാൽ
വന്നുകൂടീടുംജയംനിങ്ങൾക്കുമേലിൽത്തി ട്ട
മെന്നനല്പനുഗ്രഹംതന്നെഴുന്നെള്ളീടിനാർ
എത്രയുംമനംകനിഞ്ഞിത്തരംകാക്കുന്നതാ
രിത്രയുംപോരാഭവാനെത്രനാളിതുംവണ്ണം
പൂൎത്തിയേറീടുംമട്ടിലാൎത്തിയെനീക്കിക്കാത്ത
മൂൎത്തിയാണെന്നുള്ളതുവാഴ്ത്തിയാലൊടുങ്ങുമോ
കേശവത്രിലോകീശകീശകേതനപ്രിയ
കേശവന്ദിതക്ലേശപാശനാശനപോററി
തന്മനംകനിഞ്ഞെന്നുംകാക്കേണമീവൎണ്ണമാ
ലംബനംമററില്ലലക്ഷ്മീപതേനമോസ്തുതെ”
ഇത്തരംമുകുന്ദനെക്കീൎത്തിച്ചപാൎത്ഥന്മാരോ
ടിദ്ധസന്തോഷംവരുംഭാഷണംചെയ്തീടിനാൻ
“ചിന്തനീയനാംനാഥനേവംവന്നാണഞ്ഞതി
ലെന്തിനീവണ്ണംനിങ്ങളിന്നുവിസ്മയിക്കുന്നു
പുത്തനല്ലെല്ലോശൌരീപുത്രാവിൎഭാവംനമു

കൂത്തലെന്നായാലപ്പോളുണ്ടായിടുന്നതല്ലേ
ഭത്തൃഭൂതനാം പൂതനാന്തകൻപ്രകാശിയ്ക്കും
ഭക്തലോകാനുഗ്രഹം ചെയ്യുവാനെല്ലായ്പ്പൊഴും
എപ്പൊഴെപ്പൊഴുംത്താപം ഭക്തവർഗ്ഗത്തിന്നോർത്താ
ലപ്പൊഴപ്പൊഴക്കണ്ടോരബ്ജലോചനൻകൃഷ്ണൻ
തക്കരക്ഷണം ചെയ്യാനങ്ങണഞ്ഞീടുംക്ഷണം
തക്കമെന്തിതിന്നിതോദ്ദൃഷ്ടാന്തംമഹാമതേ"
പാഞ്ചാലപുത്രീഗിരംകേട്ടുസന്തോഷംപൂണ്ടു
വാഞ്ഛാനുകൂലംവാസുദേവനമരുൾചെയ്തു
"പാർത്ഥവല്ലഭേദേവൽക്കീർത്തനംമനോഹരം
വാസ്തവംഗ്രഹിച്ചാലുമാസ്ഥയോടോതീടുവൻ
ദ്യൂതംദുശ്ശാസനൻചെയ്തതേൽക്കിതെജയം
വന്നതെന്നുടെതുണകൊണ്ടെന്നുതോന്നീടേണ്ടാ
നിന്നുടെപാതിവ്രത്യശുദ്ധിയുംയുധിഷ്ഠിരൻ
തന്നുടെതപസ്സത്യവൃദ്ധിയുംകൊണ്ടല്ലയോ
ധാർത്തരാഷ്ട്രന്മാരവർനിങ്ങളെമുടിയ്ക്കുവാ
നോർത്തനേകമാംചതിചെയ്തതുംചെയ്യിച്ചതും
ഏററതില്ലെന്നാലിതിൻകാരണംക്ഷണംതോറു
മേററമായ്ക്കാണുംനിങ്ങൾക്കുള്ള മാഹാത്മ്യംതന്നെ"
അപ്പൊഴേസന്തോഷംപൂണ്ടായ്ത്തയാംപാഞ്ചാലിയു
മല്പസുസ്മിതത്തോടുംനാഥനോടുണർത്തിനാൾ
"ദേവകീസുതദേവദേവകീർത്തിതകൃഷ്ണ
താവകീനമാംസൂക്തമീദൃശംവിമോഹനം
വഞ്ചകംലീലാമയമെന്നിരിയ്ക്കിലുംസുഖം
നെഞ്ചകത്തേററംജനിപ്പിയ്ക്കുന്നപൊയ്യല്ലമേ
ധർമ്മജന്മാവിൻധർമ്മസത്യാദികർമ്മംഭവ
ത്സമ്മതോക്തംകൊണ്ടിന്നുസാഫല്യയുക്തംതന്നെ
എന്നുവന്നെല്ലോഭവാൻസമ്മതിച്ചീടാത്തതെ
ന്തിന്നുനിഷ്ഫലംതന്നെനിശ്ശേഷ"മെന്നിങ്ങിനെ

പാഷ്തീഗിരംകേട്ടുവാസുദേവനാംദേവൻ
വാർഷികാംബുദപ്രഭൻതുഷ്ടനായ്പ്പാഴ്ംവിധൌ
ധർമ്മജൻമഹാഭക്തൻതാഴ്മയോടുണത്തിച്ചു
"കല്മഷംകെടുക്കുന്നകാരുണ്യമൂത്തേഹരേ
പുണ്ഡരീകാക്ഷപ്രഭോപുണ്യപൂരുഷപോററി
ബന്ധനാശനപ്രഭോൽകൃഷ്ണദൈവമേകൃഷ്ണ
സന്തതംമനസ്സിങ്കൽകണ്ടുകൊണ്ടിരിക്കുന്ന
ചിന്തനീയമിത്തിരുമേനിയൊന്നത്രാന്തരേ
കണ്ണിൽകണ്ടീടുന്നതിന്നോക്കയാൽദൈന്യംകൊണ്ടു
ബന്ധിക്കുന്നിനിക്കുള്ള സങ്കടംകെട്ടുംവണ്ണം
മുന്നിൽകാണിച്ചുഭവാനേതുമേപാക്കാതേററം
നന്നിക്കാലംമേകാൎയ്യലാഭത്തിനുണ്ടോമാററം"
ചിത്തസന്തോഷത്തോടുമിത്ഥമൊന്നുണത്തിച്ചു
ശുദ്ധനായീടുംധർമ്മപുത്രനെക്കടാക്ഷിച്ചു
സത്വരംതെളിഞ്ഞരുൾചെയ്തുസർവ്വാധീശ്വരൻ
"ത്വദ്വശസ്ഥിതൻതന്നെഞാനതങ്ങിരിയ്ക്കട്ടേ
കാലജന്മാവേവേണ്ടുംകാൎയ്യമെന്തുരച്ചാലും
കാലതാമസംവേണ്ടാകാമസംഭവംചൊൽവാൻ"
പങ്കജാക്ഷോക്തംകേട്ടുപാണ്ഡുനന്ദനൻചെററു
ശങ്കയുണ്ടെന്നാകിലുംശാന്തനായുണത്തിനാൻ
"ചൊല്ലുവൻകാൎയ്യംഭവജ്ഞാതമെന്നിരിക്കിലും
ചൊല്ലുകെന്നേവംനിയോഗിയ്ക്കയാൽകേൾക്കേണമേ
ക്ഷത്രധർമ്മത്താലെത്രെയെന്നിരിയ്ക്കിലുംയുദ്ധേ
നിസ്സൃപംസ്വഗോത്രഗുർവാദിനിഗ്രഹംചെയ്തു
കയ്യാണ്ടരാജത്വംമേശുദ്ധമല്ലിതിൽപാപ
മിക്കണ്ടരാജ്യംത്യാജ്യമെന്നുള്ളോരുള്ളത്തോടെ
വത്തനംചെയ്യുന്നോരെന്നന്തികേപ്പീതാമഹ
നത്തമൻദയാവാസൻവ്യാസതാപസോത്തംസൻ
ഖിന്നഭാവത്തെമുടിച്ചാശ്രിതാശ്വാസംവള

ക്കനാഭാസുരാകാരനിങ്ങെഴുന്നെള്ളീടിനാൻ
വന്ദനാചാരങ്ങളെച്ചെയ്തനന്തരംചെററും
മന്ദനാകാതീവണ്ണമങ്ങുഞാനണത്തിനേൻ
ദുർവ്വഹംഭ്രൂക്ഷണംതൽകുതൂഹലത്താലെ
ഗുർവ്വഹങ്കാരംപൂണ്ടുഗോത്രസംഹാരംചെയ്തേൻ
സർവ്വധാവധാദിയാംദുർവ്വിധാനംകൊണ്ടിങ്ങു
സർവ്വദാമനംചുട്ടംപാതകംസമ്പാദിച്ചേൻ
തൽക്ഷയംവരുത്തുവാനെന്തുവാനുപായമി
ന്നക്ഷയംപുണ്യംവരുംമാർഗ്ഗമൊന്നോതേണമേ
എന്നെല്ലാമുണർത്തിച്ചുകേൾക്കയാൽമുനീന്ദ്രനും
തന്നുള്ളംതെളിഞ്ഞുചിന്തിച്ചുതാമസിയ്ക്കാതെ
അശ്വമേധമാംയാഗമാചരിയ്ക്കേണമെന്നു
മച്ഛശീലനാംഭവാനാവശ്യമാകുംവിത്തം
മിത്രവംശജൻമരുത്താഹ്വയൻന്നൃപേന്ദ്രനീ
സ്സത്രമാചരിച്ചനാളെത്രയുംനൃപേന്ദ്രനാൽ
ദത്തമായതിൽക്കൊണ്ടുപോയതുനീക്കിശ്ശേഷ
മുത്തമദ്വിജേന്ദ്രന്മാരന്ന്യാർത്ഥമായിത്തന്നെ
നീഹാരശൈലേവെടിഞ്ഞുള്ളതാമെന്നുംഭവാ
നീഹാനുകൂലംകൊള്ളാംകുറവില്ലതിന്നൊന്നും
ചിത്രലക്ഷണംകാണുംയജ്ഞാശ്വംവേണമെന്നും
ക്ഷത്രവീരനാംയൌവനാശ്വൻറശാലാന്തരേ
നിൽക്കുന്നുണ്ടെന്നുംമുമ്പിൽദിവ്യനാംഹയേന്ദ്രനെ
ചിക്കെന്നുകൊണ്ടിങ്ങുപോന്നീടേണമെന്നുംമററും
വ്യക്തമായരുൾചെയ്തതൊക്കവേചെവിക്കൊണ്ടു
സക്തമാനസത്തോടെസമ്മതിച്ചനന്തരം
എന്തിന്നുചെയ്യുംഹയാകർഷണംചെയ്വാനെന്നു
ചിന്തിയ്ക്കുംദശാന്തരെഭീമസേനനാമിവൻ
ഒന്നിനുംവിചാരിയ്ക്കവേണ്ടഞാനശ്വേന്ദ്രനെ
ച്ചെന്നിനിശ്ശീഘ്രംകൊള്ളുന്നുണ്ടെന്നുധൈര്യത്തോടെ

ചൊല്ലിനാനെന്നല്ലഹോസത്യവുംചെയ്തീടിനാൻ
കില്ലിനാലേതുംമടിയ്ക്കാതെന്റെമല്ലാരാതേ
എങ്കിലീയാഗംകഴിക്കേണമോകഴിയ്ക്കുവാ
നെങ്കലിന്നുണ്ടോശക്തിയെന്നുള്ളതാലോചിച്ചു
കല്പിയ്ക്കവേണംഹിതംകാർവർണ്ണകല്യാണമാം
ത്വൽപക്ഷംകേട്ടീടുവാൻകാംക്ഷമേവർദ്ധിയ്ക്കുന്നു"
സത്യവാദിയാംധർമ്മപുത്രന്റെവാക്യംകേട്ടു
ദൈത്യവൈരിയുംദൈന്യംഭാവിച്ചുമായത്താലെ
ക്കുമ്രമാംകരംകൊണ്ടുനെററിയുംതാങ്ങിക്കൊണ്ടു
നമ്രമാക്കിയവക്ത്രനാളീകത്തോടുംകൂടി
കണ്ടാലെന്തോരുചിത്രംചിന്തപോലല്പംനേരം
മിണ്ടാതങ്ങിരുന്നുടൻമിത്രപൌത്രനെനോക്കി
അപ്രദേശസ്ഥന്മാക്കൊരുൽഭ്രമംവരുംവണ്ണ
മപ്രഗംഭീരസ്വരംകൊണ്ടുതാനുരുൾചെയ്തു
"കുന്തീനന്ദനകാര്യംകൊള്ളാമിതയ്യോനിങ്ങൾ
ക്കെന്തീദൃമ്മോഹമിപ്പോളുണ്ടാവാനൊരുബന്ധം
രാജസവ്യാധിബാധിച്ചന്ധമായെന്നോമഹാ
രാജസന്മതേഭവച്ചിത്തലോചനംചിത്രം
ശക്തിയില്ലേതുംഭവാനിസ്സത്രംസാധിയ്ക്കുവാൻ
സക്തിയാലുണ്ടോഫലംചാപലംത്യജിച്ചാലും
ദുസ്സാധമെത്രേതുരംഗാദ്ധ്വരംമഹാന്മാക്കും
നിസ്സാരമെന്നോനിങ്ങൾനിശ്ചയിച്ചതിന്നായ്യോ
ദേവഗംഭീരന്മാക്കുംഭീവളന്നീടുംകാര്യം
സേവകന്മാരേനിങ്ങൾചെയ്യിനെന്നിതിൻവണ്ണം
മുത്തച്ഛൻമുനീശ്വരൻകല്പിച്ചുജല്പിച്ചതും
തത്വജ്ഞൻഭവാനതുസമ്മതിച്ചതുംകൊള്ളാം
കല്പിയ്ക്കുന്നതുകൂടാതാര്യന്മാരവർകാര്യ
മൊപ്പിയ്ക്കുന്നോരുദണ്ഡമേതാനുംബോധിയ്ക്കുമോ
വല്ലതെങ്കിലുംവന്നുകുറമൊന്നതിന്നുമേ

ലല്ലലുണ്ടാക്കുന്നതിന്നക്ഷമൻഭീമൻബലാൽ
യൌവനാശ്വനേജയിച്ചശ്വത്തെക്കൊള്ളുമെന്നു
ദ്ദപ്തിനീതനായൊരുദുഷ്പ്രതിജ്ഞയുംചെയ്താൻ
എത്രയുംപിഴച്ചിതീക്കാര്യമീഭീമൻചെന്നാ
ലത്രവേഗത്തിൽഫലിയ്ക്കുന്നതല്ലന്നേവേണ്ടു
മന്നവൻഭദ്രാവതീനായകൻബലാദികൊ
ണ്ടുന്നതൻനാരായണോപാസകൻദുരാസദൻ
ദുർജ്ജയൻദ്ദശംദശാക്ഷൌഹണീസേനാധിപൻ
ദുർജ്ജനാന്തകൻവിജേതവ്യനായ്വന്നീടുമോ
എന്നുവയ്ക്കുണ്ടായൌവനാശ്വനെബലംകൊണ്ടു
വെന്നുവീണ്ടീടാംഹയത്തെയുമിങ്ങെന്നാകിലും
ഏതുമില്ലല്ലോഫലംദിഗ്ജയംചെയ്തീടുമ്പോ
ളോതുവാനാകാതുള്ളസൈന്യങ്ങളോടുംകൂടി
സത്രവാജിയെപ്പിടിച്ചത്രവാശിയോടേറ്റു
ശസ്ത്രസഞ്ചയംചെയ്തുസംഗരംചെയ്തീടുവാൻ
എത്രയുംരാജാക്കന്മാരുണ്ടല്ലോരാജ്യന്തോറും
മിത്രപുത്രജചൊല്ലാമിപ്പറഞ്ഞവരെല്ലാം
ക്ഷത്രിയന്മാരായവർമാന്യന്മാർവദാന്യന്മാ
രത്രയല്ലതീവധർമ്മിഷ്ഠന്മാർബലിഷ്ഠന്മാർ
സപ്രതാപന്മാർശത്രുഹസ്തൈഃപ്രൌഢഹര്യക്ഷന്മാർ
വിപ്രദേവോപാസകന്മാർസമസ്താദ്ധ്യക്ഷന്മാർ
ഇന്ദ്രിയങ്ങളെജയിച്ചുള്ളവർമനീഷിക
ളിന്നിയുംവേണ്ടുംഗുണമൊക്കയുംതികഞ്ഞവർ
എണ്ണിയാലൊടുക്കമില്ലാതവർപരാജയ
മെന്നിയെയശസ്സോടുംനാടുവാണീടുന്നവർ
മന്നവന്മാരാമിവർസാമ്പ്രതംസഞ്ജാതന്മാർ
മുന്നമിങ്ങാരുംകാണാതുള്ളവരറിഞ്ഞാലും
കുന്റിതോദയംകൂടാതുഗ്രമാംപരാക്രമം
കൊണ്ടെതൃത്തൊഴിക്കാതെയുദ്ധംചെയ്തിവർതമ്മെ



ക്രുട്ടമേജയിയ്ക്കുവാനാരുള്ളു നേത്താൽവരും
കോട്ടമേററവുംനിങ്ങൾക്കെന്നിത്രമാത്രംപോരാ
വാട്ടമേൽക്കാതെനില്പാനാക്കമാമല്ലേതിരി
ച്ചോട്ടമേജയമെന്നായീടുമേവക്കുംദ്ധം
എററമെന്തിനു ചൊൽവതുററമുള്ള വർതമ്മോ
ടേററമർചെയ്യാൽഞാനുംതോററമന്നീടുംദ്ധം
മത്ത്യന്മാരെന്നവേണ്ടദേവഗന്ധർവ്വന്മാരു
മത്യന്തംവിരോധമിക്കായ്യത്തിൽചെയ്യീടുമെ
എവനാകിലുംശരിവാജിമേധമാംയാഗ
മേവമാചരിയ്ക്കുവാനുത്സാഹംതുടങ്ങിയാൽ
ദേവനായകനശ്വംകട്ടുമുട്ടിയ്ക്കുംകമ്മ
മാവതെന്തിതിന്നുമററിന്ദ്രനെജയിക്കാമോ
എത്രദുർഘടംവാജിമേധമെന്നോതീടുന്ന
സത്രമിക്കമ്മംചെയ്യാൻകൌതുകത്തോടുംപുരാ
ശ്രീരാമചന്ദ്രൻമഹാരാജരാജേന്ദ്രൻവീര
നാരാലുംവിരോധമാകാതമാറാരംഭിച്ചു
രാജ്യമെപ്പേരുംനടത്തീടുവാനയച്ചസാ
മ്രാജ്യമേറീടുംവാജിരാജനെത്തദന്തരെ
ശ്രുക്തിമത്യാഖ്യാലയെചൊൽക്കൊണ്ടുവാണീടുന്ന
ശക്തിമാനായിട്ടുള്ള ശത്രുസൂദനൻ നൃപൻ
സുരഥൻബന്ധിക്കയാലതിനെനടത്തുന്ന
ഭരതൻമഹാരഥനതിവിക്രമോജ്വലൻ
മക്കടോത്തമൻമഹാശക്തനാംസുഗ്രീവനു
മുൽക്കടോദ്യമൻഹനുമാനാദിവീരന്മാരും
കള്ളമെന്നിയെകലന്നുള്ള വമ്പേറുംരണ്ടു
വെള്ളമാംബലത്തോടുമൊന്നിച്ചുകോപത്തോടെ
യുദ്ധമേററനന്തരംതോററുപോയെന്നല്ലതൽ
ബദ്ധനായഹോരാമസോദരൻഹയംപോലെ
എന്നവൃത്താന്തംകേട്ടുതൽക്ഷണേമനക്കാമ്പിൽ

വന്നാവിസ്മയത്തോടും രാമചന്ദ്രനാം ദേവൻ
വില്ലാളിവീരൻതാനെ പൌരുഷത്തോടും കണ
ക്കില്ലാതസൈന്യത്തോടും ചെന്നു സംഗരം ചെയ്തു
ക്ഷത്രവീരനെവെന്നു വാജിതന്നെയും വീണ്ടു
സത്രവും കഴിച്ചുപോലോക്കവൈഷമ്യം വിഭോ
പ്രത്യർത്ഥിഹീനന്മാരാമക്കണ്ടയോഗ്യന്മാക്ക്
മത്യത്ഥം കൃച്ഛ്രസാദ്ധ്യമായിരിപ്പോരുകാര്യം
നമ്മളാലസാദ്ധ്യമെന്നല്ലാതെവന്നീടുമോ
നിർമ്മലാത്മാവെഭവാനാരംഭിക്കുന്നതായാൽ
വിഷമം ദീക്ഷിയ്ക്കേണമസിപത്രമാം വ്രതം
വിഷയം വെടിഞ്ഞും കൊണ്ടൊരുവത്സരം വരെ
ധർമ്മശീലനേപാരം ശക്തനാം ഭവാനിതു
തന്മനോധൈര്യത്തോടും സാധിയ്ക്കുമെല്ലോപോട്ടെ
സർവ്വദിക്കിലും നടത്തീടുവാൻ വിടുന്നാശ
സ്വർവ്വരത്തെവേണ്ടും വണ്ണമേരക്ഷിയ്ക്കുവാൻ
ഏതുവീരനെവിടുമെന്നറിഞ്ഞീലേചിത്ത
മേതുമേകുലുങ്ങാതെദിഗ്ജയം ചെയ്തീടുവാൻ
എന്നുടെവയസ്യനാം പാത്ഥനല്ലാതെപാരത്താ
ലിന്നുമറെറാരാളുമില്ലർജ്ജുനൻദൂരെപ്പോയാൽ
തപല്പരിത്രാണം ചെയ്യാനാരുവാൻകരുത്തോടു
മിപ്പുരത്തിങ്കൽകൊള്ളാമെന്നതങ്ങിരിയ്ക്കട്ടെ
ശക്തനാമൊരുത്തനിപ്പാത്ഥനെയുദ്ധത്തിൽവ
ച്ചുതലിൽപെടുത്തിയാലാരുവാൻമോചിപ്പിയ്ക്കാ
ഇത്യാദിവൈഷമ്യങ്ങളേതുമോരാതെനിങ്ങ
ളത്യാശവദ്ധിച്ചിതിന്നാരംഭിച്ചതുകഷ്ടം
ആത്മശക്ത്യശക്ത്യാദിസർവ്വവും കാര്യാദിയി
ലാത്മനാനിനയ്ക്കാഞ്ഞിലാപത്താസ്സുരും ഫലം
അല്പമന്ത്രമീക്കാര്യ്യം നിങ്ങൾനിശ്ചയിച്ചതി
ലത്ഭുതം നമുക്കേററമെന്നില്ലപക്ഷാന്തരേ

എന്നുമേ ഞങ്ങൾക്കുള്ള ശീലമീവണ്ണം നിങ്ങ
ളൊന്നുമേ മേലും കീഴുമോർത്തീടുന്നവരല്ലേ
മുന്നമങ്ങുണ്ടായൊരു ഭാരതാജിയിൽ പാര
മുന്നതപ്രഭാവനാം സൈന്ധവക്ഷിതീശനെ
കൊന്നുവീഴ്ത്തുവൻ മിത്രനസ്തമിപ്പതിൻ മുമ്പി
ലിന്നു ഞാനതിന്നൊരു ശക്തനല്ലെന്നാസ്സുന്നാൽ
വഹ്നിയിൽ ചാടിച്ചാകുന്നുണ്ടു സംശയിയ്ക്കാതെ
ധന്വിയായിട്ടിന്നൊരു സത്യമീ ധനഞ്ജയൻ
അന്യായം ചെയ്തീടിനാനെന്നോടു പോലും മിണ്ടാ
തന്നായതന്ന്യായമത്യന്തസാഹസം തന്നെ
എന്നിരിക്കിലും സാധിപ്പിച്ചു ഞാൻ പ്രയാസപ്പെ
ട്ടെന്നപോലൊരു സത്യമിന്നു ഭീമനും ചെയ്താൻ
കഴിവില്ലിതു സാധിപ്പിയ്ക്കുവാനിനിയ്ക്കേതു
മൊഴിവില്ലാതുള്ളഴൽക്കുള്ളതായെന്നോ വേണ്ടു
കഷ്ടമിബ്ഭീമൻ ചെയ്ത മന്ത്രംകൊണ്ടല്ലേ തരം
കെട്ട കാര്യത്തിനിങ്ങും കേവലം പുറപ്പെട്ടു
ദുഷ്ടിയോ ഭവാനഭിമോക്തിയാലിവൻ കൊള്ളാം
പുഷ്ടിയോടൊക്കും ബുദ്ധിമാനെന്നുള്ളുണർച്ചയോ
മതികെട്ടവൻ മഹാഹുതളക്കെന്നപോലു
ള്ളതിളക്കഹോമഹോദരനീവൃകോദരൻ
കറിയും ചോറും ഭക്ഷിപ്പതിനല്ലാതെതെല്ലു
മറിയുന്നില്ല മററുള്ളൊരു മന്ത്രവും മന്ദൻ
ഹിഡുംബീപരിഗ്രഹം കഴിച്ചു പിഴച്ചൊരു
കുഡുംബീകുതൂഹലം മുഴുത്തു പരസ്ത്രീയിൽ
കുടുങ്ങീനകതംദിവം കുഴങ്ങീനക്തഞ്ചരീ
പിടുങ്ങീടുന്നധീയോടിണങ്ങീയിരിപ്പവൻ
അതിനാലന്ധൻ ഭീമൻ ധൂനാമന്ത്രിയെന്നാ
ലതിനാശങ്ങളുണ്ടാമയിതേ മഹീപതേ
ബധിരൻ വ്യംഗൻ ജഡൻ വികൃതികയോനിയി

ലതിതല്ലൂരൻകാമാതുരനീപ്പറഞ്ഞവർ
ചെയ്യുന്നമന്ത്രംചെറുംപോരുന്നില്ലസൌഖ്യദം
പൊയ്യല്ലെന്നാത്രേബോധമുള്ളവർചൊല്ലീടുന്നു
ശ്വശുരാലയത്തിങ്കൽപണിയുംചെയ്തിരിയ്ക്കു
ന്നശുഭൻവധൂവരനവനാചരിപ്പതും
അബലാജിതർചെയ്യുന്നോരുമന്ത്രവുംകൊള്ളി
ല്ലവനീപാരതെഭവാനറിഞ്ഞിട്ടില്ലെന്നില്ല
എന്തമ്പിഭീമൻകേമനെന്നുള്ളിലുണ്ടെന്നാകി
ലന്ധതാംഭവാനുമിന്നുണ്ടെന്നുവന്നീടുമേ
റവരൻജരാസന്ധൻബകനാഹിഡുംബനെ
ന്നിവരല്ലാതെകാററിന്മകനാമിദ്ദേഹത്താൽ
രാജസൂയത്തിൽപണ്ടുവന്നിങ്ങുകാണ്മോരുള്ള
രാജവീരന്മാരവർബോധിയ്ക്കപ്പെട്ടുന്നില്ല
സത്യമോതീടാംഭീമസാമർത്ഥ്യംകൊണ്ടീമഖം
മർത്ത്യനായകസാദ്ധ്യമെന്നോർത്തുംതോന്നീലമേ
ത്വത്സമീഹിതംസാധിച്ചീലെന്നായീടുന്നതും
ദുസ്സഹംതന്നേനമുക്കെന്തുഞാൻചെയ്തീടേണ്ടു"
അദ്ധ്യായംരണ്ടായറിഞ്ഞീടുവിൻകഥാശേഷ
മത്യാശയോടുംപറഞ്ഞീടുവൻഗതായാസം
സത്തമാശ്രയൻമായാകൃത്രിമാകാരൻകൃഷ്ണ
നിത്ഥമാശയസ്വഭാവാദിയെപ്പരീക്ഷിപ്പാൻ
വാമഭാഷണംചെയ്തുകേൾക്കയാലുടൻമുമ്പിൽ
ഭീമനീവാക്യംഭ്രമാപേതനായുണർത്തിനാൻ
"ദേവകീസുത!വാസുദേവ!കേശവ!കൃഷ്ണ!
രേവതീധവാനുജ!ദേവയാദവപ്രഭോ!
എന്തുവാനേവംഭവൽകൈതവംനേരെന്നോർത്തു
നൊന്തുവാടുമോഞങ്ങൾക്കുള്ളമാനസംഹരെ!
ഉത്തരംചൊല്ലാതടങ്ങില്ലഞാനെല്ലാമിപ്പോ
ളുത്തമശ്ലോകൻഭവാൻകേട്ടുകൊണ്ടീടേണമെ

ധമ്മജൻഭവൽപാദഭക്തനീയാഗംചെയ്യാൻ
ചിന്മയപ്രിയാകൃതെ!ശക്തനല്ലെന്നാകമോ
ധന്യപൂരുഷൻഭവത് കാരുണ്യസമ്മാനിത
നന്യപൂജനാനഘനാകുന്നമാറെങ്ങിനെ
പാപനാശനംവരുത്തീടുവാനീയാഗത്തെ
പാപനാശയൻമുനിമുത്തച്ഛൻവിധിയ്ക്കയാൽ
ആയതാചരിയ്ക്കുവാനഗ്രജൻമനക്കാമ്പി
ലായതാല്പയ്യംകൊണ്ടുകല്പിച്ചചോദിയ്ക്കയാൽ
മാനസേഭവദ്ധ്യാനംചെയ്തുഞാൻകൊള്ളാമിതെ
ന്നൂനമുണ്ടാകാതുരച്ചുത്തരംചൊല്ലീടിനേൻ
അത്രയല്ലശങ്കമസ്സത്യവുംചെയ്തീടിനേ
നത്രമേപിഴച്ചതെന്തെന്നുഞാനറിഞ്ഞീലെ
കുററമെന്തെല്ലാമെങ്കൽ കല്പിച്ചുഹസിക്കവാ
നററമില്ലതിന്നുള്ളകൌതുകംഭവാനഹോ
കുററമെന്തെന്നാകിലുമില്ലാതില്ലൊരുത്തനും
മററവസ്ഥകളുണ്ടെന്നാകിലുംചൊല്ലീടുവൻ
അപ്പുറഞ്ഞൊരുകുററമാകവെഭവാനിലാ
ണല്പവുംകില്ലില്ലഞാൻകണ്ടറിഞ്ഞിരിക്കുന്നു
അംബരംപരന്നഭൂമണ്ഡലംവനാദ്രിക
ളംബുരാശികൾമുമ്പായുള്ളതെപ്പേരുംതഥാ
ബ്രഹ്മകല്പാന്തങ്ങളിലേകനാംഭവാനാലെ
ബ്രഹ്മമുഖ്യാശേഷജന്തുക്കളുംക്രൂടക്കൂടെ
ഭക്ഷിതങ്ങളായൊട്ടുംതിങ്ങിവിങ്ങാതെഭവൽ
കുക്ഷിതന്നകത്തല്ലോഗ്രദ്ധമായടങ്ങുന്നു
സ്ഥൂലകുക്ഷിയുംസുബഹാശിയുംമററാരേവം
നീലലക്ഷണമൂത്തെ!നീരജേക്ഷണ!പോററി
കില്ലവിട്ടീവണ്ണമുള്ളങ്ങുനീയെന്നെപ്പഴി
ചൊല്ലുകെന്നായോഭവാനൊട്ടുമില്ലയോനാണം
രാക്ഷസീവശൻനിന്ദ്യനെന്നുകീത്തിപ്പാൻപുഷ്ക

രാക്ഷവാനരീവശൻയോഗ്യനല്ലോക്കേണമേ
വിസ്മയംഭവൽകൃതംലക്ഷ്മിയോടൊത്തീടുന്നാ
ശ്രേഷ്ഠിയാംകളത്രത്തെസമ്പ്രാപിച്ചനന്തരം
ധാർമ്മികൻഗ്ഗുണജ്ഞനെന്നാലുമീയങ്ങെന്നിയേ
ജാംബവാൻതന്റെയ്ക്കുള്ള പുത്രിയെവരിക്കുമോ
ക്രൂർമ്മയോനിയോകോലമീനയോനിയോനല്ല
തോൎമ്മയോടോതേണമേപൂകുവാൻകൃപാനിധേ
വാമനാകാരംപൂണ്ടുകയ്യ്കൊണ്ടാഭവാൻ
ഭീമനോടേവംവക്രാഭാഷണംചെയ്യീടുന്ന
കാമുകൻഞാനെങ്കിലുംനിർല്ലജ്ജനായിട്ടുള്ള
കാമനെൻതന്തുജനല്ലെന്നുണ്ടോരാശ്വാസംമേ
ശ്വശ്രുരാലയമല്ലെതവപാൽക്കടലോർത്താ
ലസുരാരാതെഭവാനതിലല്ലയോവാസം
സ്ത്രീജിതത്വവുംഭവാനോളമില്ലൊരുത്തർക്കും
ഹ്രീജനിക്കാതെഭവാനെന്ദ്രമാംലോകംപുക്കു
ദേവസ്വാമിയേരണംകൊണ്ടേന്നേപീഡിപ്പിച്ചു
ദേവസ്വാദാനംനിന്ദ്യമെന്നറിഞ്ഞിരിയ്ക്കുമ്പോൾ
പാരിജാതത്തെഹരിച്ചാഹന്തമാനംതീർപ്പാൻ
വാരിജാക്ഷിയാംകാന്തയ്ക്കാശ്ശുസമ്മാനിച്ചില്ലേ
തൽക്കഥാവിശേഷങ്ങളോക്കിലിന്നാസംഖ്യങ്ങ
ളൊക്കവേപുകഴ്ത്താവതല്ലെന്നുനിൽത്തീടുന്നേൻ
മുന്നമാഹവേജരാസന്ധനെന്നോതീടുന്നാ
മന്നവൻമുതൽക്കുള്ള മാന്യരാംശത്രുക്കളെ
നിഗ്രഹിച്ചതിത്തിരുമേനിയെത്തുണക്കായി
ട്ടഗ്രദേശത്തിൽചേർത്തിട്ടാണിതിൻവർണ്ണംതന്നെ
ത്വൽഭക്തനായുള്ളിനിയ്ക്കിപ്പൊഴുംചെയ്യാമല്ലോ
കെല്പൊത്തബന്ധോഭവത്സാന്നിദ്ധ്യംബലപ്രദം
ദുർവ്വഹപ്രഭാവമുള്ളിക്കരദ്വയംകൊണ്ടു
പർവ്വതങ്ങളെപ്പൊടിച്ചിക്കണ്ടഭൂമണ്ഡലം

പൊക്കിയങ്ങെറിഞ്ഞീടാംകീഴ്മേൽമറിച്ചൊരു
ദിക്കിലുംമടക്കമുണ്ടാവുകില്ലിനിയ്ക്കത്താൽ
എന്മുഖത്തിങ്കൽകടക്കണ്ണിടുന്നതുക്രൂടാ
തംബുജേക്ഷണൻഭവാനൊന്നുമേചെയ്തീടേണ്ടാ
ശങ്കയില്ലഹംകഴിപ്പിപ്പനീയാഗംനൃപൻ
തങ്കലുള്ളഭിപ്രായംസാദ്ധ്യമല്ലെന്നാകുമോ
എങ്കൃഷ്ണൻകൃപാമയന്മാനസാമയംതീർപ്പാ
നെങ്കണ്ണുരണ്ടുംകുളുർക്കുന്നമാറിപ്പോൾതന്നെ
മണ്ടിവന്നീടുംതുരഗമെന്നുള്ള കൌതുഹലം
കൊണ്ടിരുന്നീടുംഞങ്ങൾക്കന്തികേദയാവശാൽ
വിസ്മയംവരുംവണ്ണംവന്നാനാഥനാംഭവാ
നസ്മദപ്രിയംചെയ്തീടുന്നതെങ്ങിനേഹരേ!
വർദ്ധിയ്ക്കുംപിപാസകൊണ്ടേറനാൾവലഞ്ഞുനീ
രർത്ഥിയ്ക്കുന്നൊരുപക്ഷിചാതകംനഭസ്ഥലെ
വൃഷ്ടിയ്ക്കുകൂടുംകാളമേഘത്തെക്കുറിച്ചുമേ
ല്പെട്ടെയ്ക്കുനോക്കുന്നേരമായതിൻമുഖത്തിങ്കൽ
സങ്കടംകെടുക്കുവാനുള്ള കാർമേഘംബലാൽ
ചെങ്കൊടുംകനൽക്കട്ടവർഷിച്ചുവീഴിക്കുകിൽ
വെന്തുവെണ്ണീറായ്‌വീണുചാകുന്നതല്ലാതപ്പോ
ളെന്തുചെയ്യുമീപ്പക്ഷിയെന്നുചിന്തിയ്ക്കേണമേ
തൃട്ടുകൊണ്ടൊരുഗോവുനീർകുടിയ്ക്കുവാൻധൃതി
പ്പെട്ടുചെന്നൊരുകുളത്തിങ്കലങ്ങിറങ്ങുമ്പോൾ
ഒട്ടുസാന്ദ്രമായ്ക്കിടക്കുന്നപങ്കത്തിൻമേലെ
നട്ടുപോകയാലകംചുട്ടുസംഭ്രമിയ്ക്കുമ്പോൾ
സംഭ്രമത്തോടുംചെന്നാനാഥനായവൻപിന്നെ
തൽപ്രവേശത്താൽസമാശ്വസ്തയാമാഗ്ഗോവിനെ
തത്രതാഴ്ത്തുകെന്നായാലാർത്തയാമവൾതാഴാ
തത്രമാത്രമാമത്തലാരോടുചൊല്ലുംവിഭോ
തല്പരീക്ഷണംകൊണ്ടുസന്തോഷിയ്ക്കുന്നഞങ്ങൾ

ക്കിപ്പുറഞ്ഞവസ്ഥയാണിപ്പൊഴെന്നാക്കീടൊല്ലേ
വ്യത്യസ്തംപറഞ്ഞേവംധൎമ്മപുത്രനെബ്ഭവാ
ന്നത്യൎത്ഥംഭയപ്പെടുത്തുന്നതെന്തിനിന്നയ്യോ
സത്രകാൎയ്യത്തിന്നുള്ള സമ്മതാംതന്നാലുമി
ന്നു ഞങ്ങളിച്ചെയ്യുന്നാശ്രയംഫലിയ്ക്കട്ടേ"
ഗന്ധവാഹജൻകീൎത്തിച്ചങ്ങുനിന്നനന്തരം
സൈന്ധവാന്തകൻപാൎത്ഥൻചന്തമോടുണൎത്തിനാൻ
"ക്ലിഷ്ടരക്ഷക!കൃഷ്ണ!ദൈവമേ!പരംതരം
കെട്ടചൊല്ലെന്തിന്നേവംചൊന്നതീവാക്യംകേട്ടാൽ
ഞെട്ടുമോവൃഥാപൃഥാപുത്രന്മാരവൎക്കുള്ളിൽ
തട്ടുമോഭയംലീലാലോലാനുകൂലാകൃതേ!
ചട്ടററമായാവിളയാട്ടമീവകങ്ങ ,
ളൊട്ടൊട്ടുകണ്ടുംകേട്ടുംബോധിച്ചിട്ടുണ്ടുപണ്ടേ
ത്വത്സഹായംകൊണ്ടല്ലോഞങ്ങൾക്കുവേണ്ടുംവണ്ണം
ദുസ്സഹാരാതിക്ഷയംകൊണ്ടുള്ള സൌഖ്യംവന്നു
ആകയാലഘംദൂരത്താകുമാറുണ്ടാംകാൎയ്യ
മാകവേസാധിപ്പിപ്പാനാരംഭിച്ചീടേണമേ
താമസംചെയ്യേണമെന്നില്ലിനിത്രയാനിധെ
താമസംവെടിഞ്ഞുള്ള ധൎമ്മജൻഭവൽഭക്തൻ
തന്മനോരഥത്തിന്നുവിഘ്നമില്ലുണ്ടാവുകിൽ
ബ്രഹ്മകല്പിതത്തിന്നുംഭേദമുണ്ടെന്നാകുമേ"
മഖവാഞ്ഛയോടേവംമടിവിട്ടുണൎത്തിച്ചു
മഘവാവിന്റെമകൻവിരമിച്ചനന്തരം
സകലജ്ഞനായെഴുംസഹദേവനോടൊത്തു
നകുലൻതാനുംതദാനലമോടുണൎത്തിനാൻ
"ഭഗവൻജഗല്പതേഭവദുക്തംകൊണ്ടേതും
പകവന്നീലാഞങ്ങൾക്കകമേകൃപാനിധേ
ത്വൽകൃപാകടാക്ഷമുണ്ടായെങ്കിലേതെങ്കിലും
ദുഷ്കൃതാപഹപ്രഭോദുസ്സാദ്ധ്യമായിട്ടുണ്ടോ

ദുഃഖനാശനംഭവൽബന്ധുത്വംസിദ്ധിക്കയാൽ
ദുഷ്ക്കരംഞങ്ങൾക്കിന്നീക്കാൎയ്യമെന്നാകുന്നതോ
താപസംഭ്രമംതേടുംധൎമ്മജന്മാവിന്നുള്ള
പാപസംശയംശമിപ്പിക്കവേണമേപോററി."
ജൃംഭിതാദരത്തോടുമിത്തരംതരംനോക്കി
തമ്പിമാരെല്ലാവരുംബോധിപ്പിച്ചനന്തരം
ഹൃഷ്ടരോമനായ്നിന്നധീരനാംയുധിഷ്ഠിരൻ
വിഷ്ടരശ്രവസ്സിൻെറവിസ്മയാനനംനോക്കി
പുഷ്ടിപൂണ്ടീടുംഭക്തികൊണ്ടുകണ്ണുകളിൽനിന്നു
പൊട്ടിവീണീടുംബാഷ്പബിന്ദുക്കളോടുംകൂടി
താഴ്മയോടുണൎത്തിനാൻ"നാമധേയാദയംശീക്ഷം
ശ്രീമദ്യോദാരാകൃതേ!മാധവ!പ്രസീദമേ
കാണ്മതാരഹോഭവൽകല്പിതംമെദാംപേത
കാമദാതാവേ!മദ്ധ്വാരദൈത്യാരേ!ഹരേ!
താൎമകൾക്കുള്ളംകുളൎപ്പിയ്ക്കുമിക്കളേബരം
കാർമുകിൽപ്രഭംകണ്ണിൽകാണ്കയാലിനിയ്ക്കിനി
സാധിയ്ക്കുന്നതിന്നൊന്നുമില്ലയെന്നിരിയ്ക്കിലും
ബാധിയ്ക്കുന്നൊരുമായാമേയവൈഭവത്താലേ
മാനസംശമിക്കാതെമററുലൌകികങ്ങളിൽ
പീനസംമോഹംപൂണ്ടുപിന്നെയുംഭ്രമിയ്ക്കുന്നു
ത്വന്മതംതടുക്കുവാനാവതല്ലൊരുത്തനും
കൎമ്മതല്പരംതന്നെവിശ്വമെപ്പോഴുംവിഭോ
ത്വല്പരന്മാരാംഞങ്ങൾക്കല്പവുംദുരാശയി
ല്ലതുഭവിയ്ക്കില്ലാതെററുമുൾഭയാദിയുംചെററും
എന്തിനീപാൎത്ഥന്മാൎക്കുമാനസേസാദ്ധ്യാസാദ്ധ്യ
ചിന്തനംസമസ്തമാംകാൎയ്യവുംനടത്തുവാൻ
ബന്ധുവായ്നിൽക്കുംഭവാനില്ലയോഭവാനെത്താ
ലെന്തുവാനസാദ്ധ്യമായുള്ളതിജ്ജഗത്രയേ
പടുവാമങ്ങുന്നുള്ളിൽകരുതീടുകിലപ്പോൾ

കടുവായീടുംമലമലയായീടുംകടു
കടലായീടുംകിണർകിണറായീടുംകട
ലുടലാലെങ്ങുംനിറഞ്ഞരുളും ജഗല്പതെ
ത്വൽപ്രഭാവത്തിന്നന്തംകാണുകില്ലനന്തനും
ത്വൽപ്രശംസയെച്ചെയ്യാനില്ലല്ലോവാഗ്വൈഭവം
അപ്രമേയനാംഭവാനല്പമീയൊരുകാര്യ്യ
മപ്രയാസത്താലൊപ്പിച്ചീടുവാനാമല്ലെന്നോ
ഹന്തകൊള്ളാമീമായാജല്പിതംഭവൽകൃപാ
ചിന്തകന്മാരാംഞങ്ങൾക്കില്ലമററഹങ്കാരം
പൂർണ്ണമായ്‌വിളങ്ങീടുംത്വൽകൃപാകടാക്ഷമി
പ്പാണ്ഡവന്മാരിൽകളിച്ചീടുന്നകാലത്തിങ്കൽ
മല്ലസൂദനസർവ്വംസാദ്ധ്യമിസ്സർവോദ്യോഗ
മല്ലലിന്നൊരുമൂലമാവുകില്ലെന്നോവേണ്ടു
ശക്തനാംഭീമൻചെയ്തസത്യവുംസാദ്ധ്യംതന്നെ
ഭക്തവാത്സല്യംഭവാനില്ലെന്നുവന്നീടുമോ
എങ്കിലിക്കാര്യ്യംസർവ്വംകൈവരുത്തീടേണമെൻ
പങ്കിലില്ലിതിന്നാരുമെന്നറിഞ്ഞീടാമല്ലോ
കിൽബിഷംകെടുത്തെന്നെക്ലേശമെന്നിയേയഥാ
കല്പിതംകൃപാനിധേശുദ്ധനാക്കീടേണമേ
ഇന്നിനിന്നെത്രേഞങ്ങളാശ്രയിച്ചപേക്ഷിച്ചു
തിന്ദിരാപതേഞങ്ങൾക്കില്ലമററാലംബനം"
ഭക്തരാസ്ഥാഴംപൃഥാപുത്രന്മാരെല്ലാവരു
മിത്തരംനന്നായുണർത്തിച്ചതെപ്പേരുംകേട്ടു
പുത്തനാസ്ഥളന്നുള്ള ഭക്തവാത്സല്യംകൊണ്ടും
ചിത്തദേശത്തിൽപെടുംപ്രീതിബാഹുല്യംകൊണ്ടും
ആത്തനാസ്ഥിസപ്രസൂനായതാക്ഷനാംദേവ
നാത്തസുസ്മിതപ്രഭാചന്ദ്രികാമൃതാത്തുകി
ചിക്കന്നുവേണ്ടുംവണ്ണമെല്ലാവരേയുംതിണ്ണം
തൃക്കൺപാർത്തനന്തരംഭീമനോടരുൾചെയ്തു

"ധന്യരത്നമേ! ഭീമ! തന്നാലുംനമുക്കൊരു
നന്ദ്യമാമാലിംഗനംനല്ലതങ്ങുണ്ടാകമെ
ഉത്തമൻഭവാനേവമുദ്യോഗമോടുംനമ്മോ
ടുത്തരംപറഞ്ഞതിലൊട്ടല്ലസന്തോഷംമേ
തത്വസാരവാക്യംകേൾപ്പാനപ്രകാരംഞാൻചൊന്നു
നുത്സാഹമേറുംവീരരത്നമേജയിച്ചാലും
ധർമ്മജൻമുമ്പായുള്ളപാണ്ഡവന്മാരേമഹാ
നിർമ്മലന്മാരാംനിങ്ങൾമറെറാന്നുംചിന്തിക്കേണ്ടാ
വ്യത്യസ്തംചൊല്ലീടിനേനത്രഞാൻനിങ്ങൾക്കുള്ള
ചിത്തസ്ഥംധൈര്യംപരീക്ഷിയ്ക്കുവാൻധരിയ്ക്കുവിൻ
സത്യധർമ്മാദ്യങ്ങളാം സൽഗ്ഗുണങ്ങളെപ്പൂണ്ട
കൃത്യവാന്മാരാംനിങ്ങളാരംഭിയ്ക്കുന്നകാര്യം
സാധിപ്പിയ്ക്കാതെസദാസാധുക്കൾക്കുള്ള ചിത്തം
മോദിപ്പിക്കുന്നദൈവംപാഴിലങ്ങടങ്ങുമോ
കൈവരുംനിങ്ങൾക്കുള്ളകാമസാഫല്യംനിങ്ങ
ളൈവരുംമഹാഭാഗ്യപാത്രങ്ങളെന്നേവേണ്ടു
ഒന്നുഞാൻചോദിയ്ക്കട്ടെധർമ്മിഷ്ഠന്മാരായുള്ളോ
രിന്ദുവംശജന്മാരിലുൽകൃഷ്ടൻയുധിഷ്ഠിരൻ
ഗൌരവംകൂട്ടുംഭീഷ്മദ്രോണകർണ്ണന്മാർമുമ്പാം
കൌരവന്മാരെപ്പോരിലങ്ങിനെമുടിയ്ക്കയാൽ
വന്നുഞാൻപാപിഷ്ഠനായെന്നുവല്ലാതെശങ്കി
ച്ചിന്നതൽപ്രാണാശനോത്സുകനായെന്നാകിലും
എന്തിനീയാഗംകഴിയ്ക്കേണമോപണിപ്പെട്ടു
ചിന്തിതംസാധിയ്ക്കുവാനിത്തരംചെയ്തീടട്ടേ
തങ്കൽകണ്ടീടുംമഹാപാപമൊക്കയുംകൂടി
യെങ്കൽനിന്നീടട്ടെശ്ശുദ്ധനായ്ഭവിയ്ക്കട്ടെ"
ഭഗവൽഗിരംകേട്ടുപാണ്ഡവന്മാരെല്ലാരും
യുഗവൽപരംഹൃഷ്ടന്മാരായ്നിന്നനന്തരം
പവനാത്മജൻപറഞ്ഞീടിനാൻചിരിച്ചുംകൊ

ങ്ങ "വനോത്സുകതനായുള്ള ഖിലേശ്വരശൌരേ
അരുൾചെയ്കതുകൊള്ളാമറിവുള്ള വക്കോത്താ
ലരുതിവിധംചെയ്വാനതുബോധിപ്പിച്ചീടാം
തൃക്കരത്തിങ്കൽസമപ്പിക്കുന്നതേതെങ്കിലും
പുഷ്കരേക്ഷണതെല്ലെന്നാകിലുംപെരുകുമേ
എന്നറിഞ്ഞിരിയ്ക്കുന്നമന്നവൻഭവാങ്കലി
ല്ലൊന്നാപാതകംസമർപ്പിയ്ക്കില്ലകില്ലില്ലമേ
സത്രജംപുണ്യംസമപ്പിയ്ക്കുമേസമസ്തവും
മിത്രജന്മാവിൻപുത്രനാകുമീയുധിഷ്ഠിരൻ
എങ്കിലശ്വാത്ഥംഗമിയ്ക്കുന്നഞാൻഭവാനിങ്ങു
സങ്കടംവിനാഗ്നപേന്ദ്രാവനംചെയ്യേണമേ
രക്ഷിതൻകൃപാവശാലിക്ഷിതീശ്വർനെന്നാ
ലക്ഷതംഫലംധമ്മസിദ്ധികൾക്കെത്തീടുമേ
പുണ്യഹീനന്മാർശോഭിക്കുന്നില്ലങ്ങൾക്കുള്ള
പുണ്യമൊക്കവേഭവാനങ്ങുകയ്ക്കൊള്ളണമേ
ധമ്മജൻഫലാത്ഥിയല്ലവുണ്ണംതന്നെഞാന
മുണ്മതാനിതുദേവദേവ!ദേവകീസുത!
ഞങ്ങളിൽസദാസദാധാരനായീടുംഭവാൻ
സംഗമംചെയ്തുംകൊണ്ടുവാഴേണമല്ലെങ്കിലോ
ചിത്സുഖപ്രദംവൈകുണ്ഠാഖ്യമാംപദംമേലി
ലുൽസുകന്മാരെങ്കിലുംഞങ്ങൾക്കുസിദ്ധിയ്ക്കില്ല"
ഭീമസേനോക്തംകേട്ടപീനസന്തോഷത്തോടും
കാമദാനോത്സുകനായാത്മനായെഴുംദേവൻ
പ്രേമയുക്തനാംഭാഷണാമൃതംതൂകീടിനാ
"നാമയംവെടിഞ്ഞാലുംധമ്മജന്മാവേഭവാൻ
ഹൃത്ത്യമാംയാഗത്തിനായെന്നുടെനിയോഗത്താ
ലുത്ത്യമിച്ചാലുംതുണയ്ക്കുണ്ടുഞാനെന്നാലിനി
സത്രവാജിയെക്കൊണ്ടുപോരുവാൻമരുത്തിൻെറ
പുത്രനാംകരുത്തുള്ളതമ്പിതന്നെയുംപിന്നെ

നാട്ടുതോറുമേനടത്തീട്ടുമശ്വത്തിൻപിമ്പേ
കേട്ടതീർത്തീട്ടംരക്ഷയ്ക്കിന്ദ്രൻെറപുത്രനേയും
വിട്ടയയ്ക്കേണംയഥാകല്പിതംബലംകൊണ്ടു
വിഷ്ടപശ്രുതന്മാരാംവീരന്മാരിവർതന്നെ
തത്തൽക്കാര്യങ്ങളെല്ലാംസാധിച്ചുവന്നാലുടൻ
നത്തൽകനാശംചെയ്യുന്നശ്വമേധമാംമഖം
വിഘ്നമെന്നിയേകഴിയ്ക്കാസ്സുരുംസമസ്തപാ
പഘ്നനായനന്തരംസൌഖ്യമാന്നിന്നാലും"
കൈതവംവെടിഞ്ഞേവമച്യുതൻകനിഞ്ഞരുൾ
ചെയ്തവമ്പെഴുംവാക്യപീയൂഷംസേവിയ്ക്കയാൽ
വന്നരോമാഞ്ചത്തോടുംഭാഗ്യവൈഭവംകൊണ്ടു
വണ്ണനീയനാംധമ്മനന്ദനൻചൊല്ലീടിനാൻ
"കേവലംഭവൽകൃപാവൈഭവംജഗന്നാഥ
നിഷ്കളങ്കനായുള്ള മുഖ്യനാംഭവാൻതന്നെ
സർവ്വകാര്യവുംനടത്തീടുവാനേതെങ്കിലും
നിർവ്വഹിപ്പതിന്നീശനല്ലഞാനെന്നേവേണ്ടു
എങ്കലെന്തിതിൻഭാരംസർവ്വശക്തനാംഭവാൻ
തങ്കലല്ലയോകൃഷ്ണ!ഭക്തവത്സല!പോററി!"
എന്നിവണ്ണമേമററുള്ളവരുംപുകഴ്ത്തിമാ
ലെന്നിയേസുഖാംബുധൌമുങ്ങിവാണീടുംവിധൌ
പാർത്ഥവല്ലഭാശ്രുഭാപാഞ്ചാലപുത്രീകാലെ
പാത്തറിഞ്ഞുണത്തിച്ചുഭത്താക്കളോടുംകൂടി
ഭക്തവശ്യനാസ്സസിച്ചീടുന്നഗോവിന്ദനെ
ഭക്തഭക്ഷണംകഴിപ്പിയ്ക്കുവാൻപത്തുകവൈ
ഭക്തിശാലയിൽകൊണ്ടുചെന്നനന്തരംമഹാ
ഭക്തിശാലിനീമലർമാനിനീമണാളനെ
പൊന്മയാസനേവസിപ്പിച്ചുപൊൻപാത്രംതോറും
വെണ്മയാൽവിളങ്ങുന്നോരന്നാദിവസ്തുക്കളെ
വിളംബിയ്ക്കാതെമന്ദംവിളമ്പിപാർത്ഥന്മാരും

വിളങ്ങീടുന്നമാറങ്ങിരുന്നാരെല്ലാവരും
പപ്പടം,പഴം,സുധാമാധുൎയ്യവിശ്രുത്തിന്റെ
കെല്പുടങ്ങീടുംസിതാമിശ്രമാംപാൽപായസം
ശൎക്കരാമയോപദംശങ്ങളീദൃശങ്ങളാ
യുൾക്കൊരാനന്ദംവളൎക്കുന്നസാധനങ്ങളെ
നന്മയോടശിയ്ക്കയുംനന്നിതെന്നുരയ്ക്കയും
നൎമ്മസല്ലാപംചെയ്തുമെല്ലവേചിരിയ്ക്കയും
ഇത്തരംവിശിഷ്ടമൃഷ്ടാശനംകഴിച്ചേററു
സത്വരംമുഖാദിസംശുദ്ധിയുംവരുത്തിനാർ
ഉത്തമന്മാരാംപൃഥാപുത്രന്മാരനന്തര
മുദ്ധതാനന്ദത്തോടുംബന്ധുവാംമുകുന്ദനെ
സുന്ദരസ്ഥാനേസുവൎണ്ണാസനേവസിപ്പിച്ചു
ചന്ദനാഗരുകസ്തൂൎയ്യാദികൎദ്ദമംകൊണ്ടും
മച്ചകംതന്നിൽപരംസംഭരിച്ചിരിയ്ക്കുന്ന
പിച്ചകംമുതൽക്കുള്ള പൂമാല്യജാലംകൊണ്ടും
ഭംഗിയോടലങ്കരിപ്പിച്ചുതാംബൂലംനൽകി
ത്തങ്ങളുംതഥാസൎവ്വമാചരിച്ചിരുന്നെല്ലോ
തങ്ങളിൽപരംപരീഹാസവാൎത്തയുംപറ
ഞ്ഞങ്ങിനെകുറഞ്ഞൊന്നുപാൎത്തിരുന്നനന്തരം
ധൎമ്മജാദേശത്തോടുംസപ്പ്തല്പകനായു
ള്ളംബുജാക്ഷനെസ്സഹസ്രാക്ഷപുത്രനാംപാൎത്ഥൻ
ഭദ്രമാംനിദ്രാലയംപ്രാപിപ്പിച്ചുമന്ദമു
ന്നിദ്രശോഭമാംമണിക്കട്ടിലിന്മീതേതന്നെ
സ്നിഗ്ദ്ധകോമളക്ഷൌമമാദ്യങ്ങളെവിരിച്ചിട്ടു
ദുഗ്ദ്ധഫേനംപോലുള്ളപൎയ്യങ്കേശയിപ്പിച്ചു
സന്നിധൌതാനുംശയിച്ചീടിനാൻനാനാശയ്യാ
മന്ദിരംതോറുംശയിച്ചീടിനാർമററുള്ളോരും
കൃഷ്ണനുംസുഷുപ്തനായീടിനാനനന്തര
മുഷ്ണരശ്മിയാംദേവനല്ലുതിപ്പതിൻമുമ്പേ

മെല്ലവെപള്ളിക്കുറിപ്പുണൎത്തീടാനുള്ള
നല്ലൂഃവേലയെച്ചെയ്യുംകൂട്ടക്കാർചെന്നുകൂടി
വട്ടച്ചെങ്ങിലചെണ്ടമദ്ദളംമുതൽക്കുള്ള
ചട്ടററവാദ്യങ്ങളെക്കൊട്ടിയുംമുഴങ്ങവെ
ശംഖവുംകൊമ്പുംകുഴൽക്കൂട്ടവുംവേണ്ടുംവിധം
ശങ്കയെന്നിയേവിളിച്ചൂതിയുംതദന്തരെ
വല്ലകീഗ്ഗുണകാണഗാനസമ്മേളംപൂണ്ട
നല്ലകീർത്തനങ്ങളെപ്പാടിയുംഘോഷംകൂട്ടി
"കണ്ണ!കാർമുകിൽവർണ്ണ!കാരുണ്യപൂർണ്ണാകൃതേ!
ചണ്ഡകംസാരേ!ശിഖണ്ഡിഖണ്ഡമണ്ഡനമൌലെ!
പുണ്ഡരീകാക്ഷാ!ഗണ്യപുണ്യദർശനശൌരേ
തിണ്ണമങ്ങുണൎന്നരുളേണമേനമോസ്തുതേ
വല്ലവാലയെപണ്ടുഭക്തവാത്സല്യംകൊണ്ടു
നല്ലബാലനായ്ക്കിടന്നങ്ങിന്നെവളൎന്നാൾ
ദുൎന്നയംകൂട്ടുംകംസൻചെയ്തശാസനത്താലെ
സുന്ദരീവേഷംപൂണ്ടുമന്ദിരംതോറുംചെന്നു
ഒത്തുകൌശലംകാട്ടിപ്പെററനാൾമുതല്ക്കൊരു
പത്തുനാൾകഴിഞ്ഞീടാത്തുള്ളിളംപൈതങ്ങളെ
കൊന്നുസഞ്ചരിക്കുന്നാപൂതനാഖ്യാതിനീ
വന്നുതൽകുചംകുടിപ്പിച്ചമാത്രയിൽത്തന്നെ
നന്നിതെന്നവൾക്കുള്ളജീവിതംകുടിച്ചുകേ
ടെന്നിയേകളിച്ചങ്ങുചീർത്തവിസ്മയംചേർത്തു
കുട്ടികൾക്കുപദ്രവംതീർത്തദേവകീപുത്ര
തുഷ്ടിയോടുണൎന്നരുളേണമേനമോസ്തുതേ
വഞ്ചകൻകംസനുള്ളഭൃത്യൻമറെറാരുദൈത്യൻ
ചഞ്ചലംകൈവിട്ടൊരുചാട്ടിന്മേലാവേശിച്ചു
ശയ്യമേലുറങ്ങുന്നാന്നിന്തിരുവടിക്കുള്ള
മെയ്യതിൽപതിക്കുവാൻഭാവിക്കുംദശാന്തരെ
തൃക്കഴൽത്താർകൊണ്ടൊരുഘട്ടനംകൊടുത്തിട്ടു

തല്കളേബരംപൊടിച്ചങ്ങിനെലയിപ്പിച്ചു
വണ്ടിയെമാത്രംപൊടിച്ചൂഴിയിൽപതിപ്പിച്ചു
മണ്ടിവന്നവൎക്കെല്ലാമത്ഭുതംജനിപ്പിച്ചു
നൎമ്മമാടിയശൌരേ!നന്ദനന്ദന!കൃഷ്ണ!
നന്മയോടുണൎന്നരുളേണമേനമോസ്തുതേ
വത്സരന്തോറുംനന്ദൻതൻകുലക്ഷേമാൎത്ഥമാ
യുത്സവത്തോടുംസുരശ്രേഷ്ഠനായ്ചെയ്യുംമഖം
കുന്നിനായ്ക്കഴിപ്പിച്ചുകൊണ്ടുതാനഹങ്കാര
മൊന്നിനാല്ക്കയൎത്തിന്ദ്രൻപെയ്യിച്ചപേമാരിയെ
സത്വരംപറിച്ചിടംകയ്യിനാലുയൎത്തഗോ
വൎദ്ധനാദ്രിയാംഛത്രംകൊണ്ടുതാൻതടുക്കയാൽ
ഒട്ടുമേഭയംകൂടാതായതിൻകീഴേസുഖം
തട്ടുമാറശേഷഗോഗോപവൃന്ദവുംകൂട്ടി
കഷ്ടമാംവൎഷംവിട്ടുമേഘങ്ങൾപൊയ്പ്പോകയാ
ലഷ്ടമാഹസ്സിൽഗൎവ്വംകെട്ടുള്ളഗീൎവ്വാണേന്ദ്രൻ
വന്നുവന്ദനംചെയ്തുഗോവിന്ദനാമംചേൎത്തി
ട്ടന്നുഘോഷത്തോടഭിഷേകവുംകഴിയ്ക്കയാൽ
ബദ്ധസന്തോഷംപ്രകാശിച്ചദൈവമേ!ദയാ
ചിത്തനായുണൎന്നരുളേണമേനമോസ്തുതേ
മൃത്യുഹന്താവിൻഭക്തൻവിക്രമംപെരുക്കയാ
ലത്യഹങ്കാരംതേടുമായിരംകയ്യുള്ളവൻ
ദൈത്യപുംഗവൻബാണൻവൈരിയായ്ഭവിക്കയാ
ലത്വരംതദീയമാംശോണിതാഗാരംനോക്കി
രോഹിണീസുതപ്രദ്യുമ്നാദിവീരന്മാരോടും
വാഹിനീപൂരത്തോടുംകൂടവേപുറപ്പെട്ടു
അങ്ങണഞ്ഞനന്തരമപ്പുരംകാക്കുംദേവ
നംഗജാന്തകൻഭക്തവത്സലൻമഹാദേവൻ
ബാഹുലേയാദിപ്രൌഢഭൂതസഞ്ചയത്തോടും
ബാഹുവിക്രമംകാട്ടിനേരിട്ടുനേരത്തിങ്കൽ

മോഹനാസ്ത്രംകൊണ്ടുമുപ്പുരാരിയെവേഗാ
ലാഹവേമോഹിപ്പിച്ചുപിന്മടക്കിയശേഷം
ബാണതാഡനംകൊണ്ടുപീഡനംപ്രാപിപ്പിച്ചു
ബാണനുള്ള നല്ലമാംദപ്പവുംശമിപ്പിച്ചു
ഘോരമാംസുദശ്നംകൊണ്ടുതാനവനേററം
ഭാരമായ്തീന്നിട്ടുള്ള കൈകളെമുറിയ്ക്കുമ്പോൾ
ഫാലലോചനൻദേവൻപ്രാത്ഥിയ്ക്കമൂലംഹിതം
പോലതിപ്രസാദേനനാലുകൈമാത്രംനൽകി
ദോഷമററുള്ള ബാണൻതൃക്കാൽക്കൽസമപ്പിച്ചു
സോഷനായുള്ളോരനിരുദ്ധനാംസ്വപൌത്രനെ
തോഷപൂവ്വകംകാഴ്ചവസ്തുക്കളോടുംവാങ്ങി
ശ്ലേഷമുള്ള വരോടുമീശാനുവാദത്തോടും
ദ്വാരകാപുരംപുക്കദേവസന്തോഷാലക
താരഴിഞ്ഞുന്നരുളേണമേന്മമോസ്തുതേ”
ഇത്തരംപാടിസ്തുതിച്ചീടുന്നശബ്ദംശ്രവി
ച്ചുത്തമശ്ലോകൻദേവൻദേവകീകിശോരകൻ
പയ്യവേപള്ളിക്കുറിപ്പുണന്നുപാത്തിടാതെ
ശയ്യയെവെടിഞ്ഞെഴുന്നേററെഴുന്നുള്ളിച്ചെന്നു
ധമ്മപുത്രനെക്കണ്ടുതങ്ങളിൽചേന്നിട്ടവർ
വെണ്മയേറീടുംപയസ്സുള്ള വാപിയിൽപുക്കു
മജ്ജനാദികൾനിത്യകമ്മങ്ങളെല്ലാംചെയ്തു
സജ്ജനാവൃതന്മാരായ് ഭുക്തിശാലയിൽച്ചെന്നു
മൃഷ്ടഭോജനംകഴിച്ചിട്ടുതാംബൂലംധരി
ച്ചിഷ്ടചന്ദനംമുമ്പാംസൌരഭ്യവസ്തുക്കളും
പൊങ്കിരീടാദ്യാനേകഭൂഷണങ്ങളുംപൂണ്ടി
ട്ടങ്കരിച്ചീടുംപ്രകാശത്തോടുമൊത്തങ്ങിനെ
വർണ്ണങ്ങൾനാലുംമററുവന്ദ്യാദിവൃന്ദങ്ങളു
മെണ്ണംവിട്ടണഞ്ഞുള്ളോരാസ്ഥാനമദ്ധ്യത്തിങ്കൽ
പച്ചന്ദ്രാദിത്യന്മാരെന്നുതോന്നീടുംവണ്ണം

സർവ്വസേവിതന്മാരായ് സിംഹാസനാഗ്രങ്ങളിൽ
സംസ്ഥിതന്മാരായ്വിളങ്ങീടിനാരതിന്മണ്ണം
സിദ്ധിതല്പരന്മാരാംമററുള്ള പാർത്ഥന്മാരും
വിദുരൻകൃപാചാര്യനഥസഞ്ജയൻപല
യദുവീരന്മാരിവർമുതലാംസഭ്യന്മാരും
നൃപകേശവസംഭാവനവുംചെയ്തിരുന്നാ
രപസംശയംമഹാസഭയിൽതദാമുദാ
ചണ്ഡവിക്രമംതേടുംഭീമസേനനുംപിന്നെ
കണ്ണനന്ദനൻമേഘവർണ്ണനീബാലന്മാരും
ഒന്നിച്ചുഭദ്രാവതീപട്ടണത്തിനുപോവാ
നന്നിച്ചവീര്യത്തോടുമുദ്യമത്തോടുംകൂടി
ധർമ്മപുത്രനെവണങ്ങീടിനാർനൃപേന്ദ്രനും
നന്മയോടനുഗ്രഹംനൽകിനാനനന്തരം
മൂവ്വരുംമുകുന്ദന്റെകാക്കൽവീണപേക്ഷിച്ചു
"സർവ്വസാക്ഷിയാംസാരസാക്ഷ!ദൈവമേ!പോററി
മംഗളംവരുംവണ്ണംഞങ്ങളെക്കടാക്ഷിച്ചി
ന്നങ്ങയച്ചകംതെളിഞ്ഞിങ്ങുന്നിന്തിരുമേനി
സർവ്വരക്ഷയുംചെയ്തുകൊണ്ടമർന്നീടേണമേ
പർവ്വതാഹിതാരാദ്ധ്യനിർവ്വതാകൃതേഹരേ!"
ഇത്തരംസമ്പ്രാർത്ഥിതനായനായകൻദേവ
നർത്ഥദായകൻന്യായകർമ്മകാരകൻകൃഷ്ണൻ
സങ്കടാബ്ധിയെക്കടത്തീടുവാൻമിടുക്കുള്ള
തങ്കടാക്ഷത്തെക്കൊടുത്തങ്ങയയ്ക്കയാലവർ
കുന്തിയാംമാതാവിനെച്ചെന്നുകണ്ടത്യാദരാ
ലന്തികേനമസ്കരിച്ചന്തരംവന്നീടാതെ
പ്രസ്ഥാനകാര്യംകേൾപ്പിച്ചും"ബികേനൾകീടേണം
ചിത്താനന്ദമോദാലാശീർവ്വാദ"മെന്നപേക്ഷിച്ചാർ
അത്തലെന്നിയേപുണർന്നമ്മ"നിങ്ങൾക്കുണ്ടാ
മർത്ഥസിദ്ധി"യെന്നുരചെയ്തനുഗ്രഹിച്ചുടൻ

ഫുല്ലചിത്താബ്ജത്തോടും പുത്രഹസ്തത്തിൽതന്നെ
നല്ലപാഥേയങ്ങളാം മോദകങ്ങളെ നൽകി
പെട്ടന്നു ഭീമൻ ക്രൂരുള്ള മമതന്നടെകര
സ്പൃഷ്ടങ്ങളായുള്ള വഭക്ഷിച്ചു മോദത്തോടെ
ചട്ടററവണ്ണം മേഘവർണ്ണൻെറ കയ്യിൽതന്നെ
ശിഷ്ടങ്ങളായുള്ള ന്യമോദകങ്ങളെ നൽകി
ബദ്ധസന്തോഷം നിവർത്തിച്ചുടൻ കിരീടിയെ
സത്വരം കെട്ടിപ്പുണന്നിത്തരം ചൊല്ലീടിനാൻ
“അങ്ങുപോകട്ടേ ഞങ്ങളജ്ജനക്ഷേമ
മങ്ങുതാൻ ചെയ്യേണം ഞാനാഗമിച്ചീടുംവരെ
പ്രതിപാലനം ചെയ്കയതിവിപ്രേന്ദ്രന്മാരെ
ക്ഷിതിപാലകനേയും സന്തതം കാത്തീടണം
എങ്കരത്തിലായശ്വമെത്തിഞാനിമ്മന്ദിര
ത്തിങ്കലെന്നുറച്ചാലുമേതുമേമടിക്കേണ്ട
തത്രഞാൻ ചെന്നാലുടൻ കൈവരും കാര്യം തന്നം
ശത്രുനിഗ്രഹത്തിന്നും താമസം ഭവിക്കില്ല
എത്രയും തെളിഞ്ഞു ശോഭിയ്ക്കും മീമുകുന്ദൻെറ
വക്ത്രപങ്കജം കണ്ടു നിർഭയം മമാശയം
ഭഗവദ്ധ്യാനം ചെയ്താലഖിലോപദ്രവങ്ങ
ളകലും വിവാദമില്ലഘഹാനിയും വരും
വരുമവ്വണ്ണം രിപുക്ഷയവും ക്ഷണം കൊണ്ടീ
ക്കരുണാമയനല്ലോ ശരണം നമുക്കിഹ
യുദ്ധതാല്പര്യം മഹോത്സാഹമിഗ്ഗുണങ്ങൾ കൊ
ണ്ടുദ്ധതന്മാരായുള്ള വീരരിത്തുണക്കാരും
ഒന്നിനും പ്രയാസമില്ലെൻെറ ഫൽഗുനപാർത്ഥാ
ലിന്നിനിയ്ക്കുഞാൻ മൂഢയെയൗവനാശ്വാവ്നീശനെ
വെന്നതജ്ജനത്തോടും കൊണ്ടിങ്ങുവന്നീടിനേ
നെന്നുമൊന്നറിഞ്ഞാലും”മിത്ഥം കേട്ടിന്ദ്രാത്മജൻ
“എങ്കിലങ്ങിനെയാട്ടേ പോയ് വരുവനേ”ന്ന

തങ്കരങ്ങളെക്കൂപ്പിക്കൊണ്ടുണർത്തിച്ചീടിനാൻ
അനിലാത്മജൻവീരനഥപാർക്കാതെമററു
ള്ളസജ്ജനന്മാരോടുമുള്ളസംവാദത്തെവാങ്ങി
വാഞ്ഛരാനുകൂല്യംചെയ്യുംനല്ലസൌശീല്യംതേടും
പാഞ്ചാലിയേയുംകണ്ടുയാത്രയെഗ്രഹിപ്പിച്ചു
വന്ദനീയന്മാരായസഭ്യന്മാരോടുംജയം
വന്നാണഞ്ഞീടുംവാക്യംവാങ്ങിച്ചുമോദത്തോടെ
നല്ലലഗ്നത്തിൽഗദാപാണിയായ്ക്കിഴക്കോട്ടു
മെല്ലവെപുറപ്പെട്ടുപാദസഞ്ചാരംചെയ്തു
കണ്ണജൻകോദണ്ഡബാണങ്ങളെപ്പൂണ്ടുംമേഘ
വണ്ണനായുധങ്ങളിലൊന്നുമേകൂടാതെയും
ഭീമസേനന്റെപിമ്പെക്കൂടിനാരേവംജഗൽ
ഭീമവിക്രമന്മാരായുള്ളമൂവ്വരുംകൂടി
മലയുംകാടുംതോടുംപുഴയുംനാടുംവീടു
മലസാതൊപ്പംകടന്നാടനംചെയ്തുവേഗാൽ
എത്തിനാർമൂന്നാന്നാളിൽഭദ്രമാംഭദ്രാവതീ
പത്തനാന്തികസ്ഥലേകൌതുകത്തോടുംപിന്നെ
ഒരുകുന്നിന്റെമേലെകയറിയൊളിച്ചിരു
ന്നുരുസന്തോഷത്തോടുമുടനേനോക്കീടിനാർ
ഭാവനാർഹമാംയൌവനാശ്വപത്തനംബഹു
ശ്രീവനാവൃതമായിട്ടപ്പൊഴേകണ്ടീടിനാർ
മണിസൌധങ്ങൾ,കോട്ട,മതിലും,കിടങ്ങുക
ളണിതോരണങ്ങളുമതിലുംവിശിഷ്ടങ്ങൾ
മണ്ഡനോജ്വലകുംഭമണ്ഡപംമണിസ്തംഭ
മണ്ഡപങ്ങളുംമണിദ്വാരാദിദേശങ്ങളും
സദ്ധ്വജങ്ങളാൽവിളങ്ങുന്നോരമ്പലങ്ങളും
സദ്വിജാലയങ്ങളുംതുംഗഗോപുരങ്ങളും
സത്രങ്ങൾശാലാവിശാലാപണാദികൾനാനാ
ചിത്രങ്ങൾസേനാഗണാവാസസംസ്ഥാനാദികൾ

മററുമീവണ്ണംവിശേഷങ്ങളുണ്ടനേകങ്ങൾ
തെററുകൂടാതെസവ്വംകണ്ടുവിസ്മയംപൂണ്ടാർ
ദുർല്ലഭംമാഗ്ഗംമഹായൂപങ്ങളാലേകാണ
ന്നില്ലതൊന്നുമേഹോമധൂമങ്ങളാലെനേരേ
ഹസ്തിബൃംഹിതങ്ങളുമശ്വഹേഷിതങ്ങളും
പൃത്ഥിയെവിറപ്പിയ്ക്കുംവിഷ്ഫാരനിർഘോഷവും
വേദഘോഷവുംമുഴങ്ങുന്നകാരണംമററു
നാദമുള്ളതിൽതിരിച്ചൊന്നുമേകേൾക്കന്നില്ല
വന്നാസന്തോഷത്തോടുംബുദ്ധിമാൻമരുത്തിൻെറ
നന്ദനൻപുരത്തിൻെറചുഴവുംനോക്കുംവിധൌ
പലപാദപവല്ലീപടലംതിങ്ങിവിങ്ങി
വിലസുംവനങ്ങളെവെളിവിൽകണ്ടീടിനാൻ
ഫലഗൌരവംകൊണ്ടങ്ങവനമ്രത്വംപൂണ്ട
പലരമ്യമാംരംഭാനികരംനിരക്കവേ
പരിശോഭിച്ചീടുന്നതുസുഗുണപ്രഭാവംകൊ
ണ്ടരിയജനംകണക്കതിസന്തോഷപ്രദം
ദൈർഘ്യവുംസാരള്യവുംപൊക്കവുംകലന്നുള്ള
മുഖ്യവൃക്ഷങ്ങൾനാളികേരങ്ങൾകേടെന്നിയേ
എത്രയുംസുവൃത്തങ്ങളായീടുംഫലങ്ങൾപൂ
ണ്ടത്രസൽക്കലങ്ങൾപോലങ്ങിനെവിളങ്ങുന്നു
കണ്ടകങ്ങളോടൊന്നിച്ചംഗങ്ങൾതോറുംകണ്ടാ
രിണ്ടലെന്നിയെജനിച്ചന്യന്മാക്കഹന്നിശം
ഘനസംതൃപ്തിക്കുള്ളസുഫലങ്ങളോടൊത്ത
പനസദ്രുമങ്ങളുംപരിശോഭിച്ചീടുന്നു
ഉചിതങ്ങളാമനവധിഖജ്ജൂരങ്ങൾസ
ങ്കുചിതങ്ങളാംനിജസുഫലങ്ങളാൽതന്നെ
നരസന്താപങ്ങളെക്കളയുന്നവതിങ്ങി
നിരയായ്നിറംപൂണ്ടുനിറയെനിന്നീടുന്നു
കീരങ്ങളോടുംചുകന്നാങ്ങിനെപിളന്നുള്ള

സാന്ദ്രങ്ങളാകും പലകായ്കനിക്കൂട്ടങ്ങളെ
ശാഖകൾതോറും പൂണ്ടദാഡിമീകദംബകം
ശ്ലാഘനീയമായ്വിളങ്ങീടുന്നുനിരക്കവേ
ഭൃംഗകോകിലനീലകണ്ഠസാരംഗങ്ങളാൽ
മംഗളാമോദം വളർത്തീടുന്നതേന്മാവുകൾ
സത്തുക്കളോലെമാധവീയസൽഗുണങ്ങൾപോ
ലുത്തുംഗലോഭത്തോടും സംശ്രിതങ്ങളായ്പ്പുനേ
എണ്ണിയാലസംഖ്യങ്ങളായുണ്ടുനിന്നീടുന്നു
കണ്ണിനാശ്ചര്യ്യം കണ്ടിടുന്നവൎക്കേകീടുന്ന
കരമർദ്ദികളൊട്ടല്ലവതോറുമേമനോ
ഹരമായ്നിൽക്കും ഫലനികരം നിരന്തരം
ഹരിനാമങ്ങൾ നല്ലഗതിയെപ്പോലെലോക
ക്കരിയശക്തിക്കൂടും രുചിയെക്കൊടുക്കുന്ന
ജംബീരനാരിംഗങ്ങൾ ബീജപൂരങ്ങൾ ധാത്രീ
ജംബൂകക്കന്ധുദ്രുമിജംബുകാകദംബങ്ങൾ
നിംബചിഞ്ചിണീചിഞ്ചരീകപാടലാളികൾ
നിർമ്മലങ്ങളാം താലഹിന്താലസാലാദികൾ
വല്ഗുപാടീരാഗരുവൎഗ്ഗമീത്തരുക്കളും
ഗുൽഗുലുദ്രുമങ്ങളും ചാരുചമ്പകങ്ങളും
കേസരങ്ങളും നാഗകേസരങ്ങളും പല
ഭാസുരങ്ങളാമതിപ്രൌഢപുന്നാഗങ്ങളും
വഞ്ചുളങ്ങളും ഗന്ധം കൊണ്ടഹോജനങ്ങൾക്കു
നെഞ്ചുലഞ്ഞീടും സ്വൎണ്ണകേതകീകദംബവും
ഷണ്ഡിലങ്ങളും പലകർണ്ണികാരവും മധു
പൎണ്ണികാമനൊഹരകൎണ്ണികാദിയും തഥാ
കുന്ദമല്ലികാനവമല്ലികാസുമാലതീ
വൃന്ദവും വിശേഷമാം മാധവീലതാദിയും
ദ്രാക്ഷാവിദ്രുമവല്ലീജാലവും മററും സുഭ
ദ്രാക്ഷാമസമ്പൽസമ്പൂൎണ്ണങ്ങളായ് വിളങ്ങുന്ന

ഈണമേറീടും ശാഖാപടലങ്ങളാലുള്ള
തണലും സൌരഭ്യവും സകലം മനോഹരം
തളിരും പൂവും കായും കനിയും കണ്ടാലകം
കുളിരും ലോകങ്ങൾക്കു കൌതുകം വളൎന്നീടും
മധുമത്തമാം മധുവ്രതസഞ്ചയം ചെയ്യും
മധുരശ്രുതിക്കൂട്ടം മുഴുരധങ്കാരങ്ങളും
മിളിതങ്ങളാം പലകിളിവൃന്ദങ്ങൾ തൂകും
ലളിതങ്ങളാം ലീലാനിനദങ്ങളും തഥാ
മയിലിൻ വാട്ടം ക്രീഡാതിയലുന്നാട്ടങ്ങളും
കുയിലിൻ പാട്ടെന്നിത്ത്യാദികളും മനോജ്ഞങ്ങൾ
ജലയന്ത്രങ്ങൾ കോരിത്തടമായുള്ള മൂല
സ്ഥലസീമനിചേൎക്കും വിമലം സരോജലം
അതിഥിജനങ്ങളിലാതിഥേയം പോലമ്പോ
ടതിസന്തോഷം വൃക്ഷജാതിയിലുണ്ടാക്കുന്നു
പാവനസ്വഭാവനാം മാരുതാത്മജൻ മഹാ
നാവനപ്രഭാവങ്ങളാകവേ വിലോകിച്ചു
വെവ്വേറെ വിഭാഗിച്ചു മററുള്ള വീരന്മാരെ
ചൊവ്വോടു ചൂണ്ടിക്കാട്ടി ബോധിപ്പിച്ചനന്തരം
മണിസഞ്ചയം കൊണ്ടു പടവും മനോജ്ഞമാ
യ്യണിചെയ്തുള്ള താകും കടവും പൂണ്ടുനേരെ
അമിതപ്രസാദമായഖിലതാപം തീൎക്കു
ന്നമൃതപ്രപൂൎണ്ണമായതിസത്വാകീൎണ്ണമായ്
ഹരിമാനസം പോലെ വിലസും സരസ്സൊന്നൊ
ട്ടരികേ കണ്ടീടിനാനമലോല്ലാസാനന്തരേ
ചൊല്ലിനാൻ മോദത്തോടെ "പുത്രകന്മാരേ! കണ്ടീ
ലല്ലിനിങ്ങളീ മഹാസാരമാം സരസ്സിനെ
മത്തദന്തികൾ ഗോക്കളശ്വങ്ങളിക്കൂട്ടങ്ങൾ
ക്കൊത്തവണ്ണമേ കുളിച്ചങ്ങിനെ കളിപ്പാനും
എത്രയും കുടിപ്പാനുമുള്ള തീൎസ്സരോജല

മിത്രഞൊന്നററയ്ക്കുന്നലക്ഷണേക്ഷണംമൃഖം
മേൽക്കമേലിവററയ്ക്കുള്ള ംഘ്രിസമ്പാതങ്ങളെ
നോക്കുവിൻതീരങ്ങളിൽകാണുന്നവേറേവേറേ
സ്യന്ദനപ്രവേശാദിചിഹ്നവുംകണ്ടീടുന്നു
ണ്ടെന്നതോക്കുമ്പോൾകാലാൾവാഹനാരൂഢന്മാരും
വന്നുപോകുന്നുവാജീന്ദ്രാദിയെരക്ഷിച്ചുംകൊ
ണ്ടെന്നുതോന്നുന്നുവിചാരിയ്ക്കുവിൻവീരന്മാരെ
ചിത്രലക്ഷണംചേൎന്നുള്ള ശപവുംമദ്ധ്യാഹ്നത്തി
ലത്രവന്നീടുംന്യൂനമാവശ്യംനടത്തുവാൻ
ശിവനേമഹാബലോദ്ധതശീലന്മാരായി
ട്ടവനെഹയാവതനാവരാഹയേന്ദ്രനെ
വിടുകില്ലൊരിക്കലുംബഹുലുബ്ധന്മാർകയ്യിൽ
പെട്ടമത്ഥത്തെപ്പോലെന്നിതുമൂഹിയ്ക്കാമെല്ലോ
കൊട്ടക്കില്ലെന്നാകിലുംനമുക്കന്യോരംബലാൽ
പിടിയ്ക്കുന്നതിന്നൊക്കുംപ്രയത്നംചെയ്യീടണം
മടിയ്ക്കുന്നില്ലമുമ്പിൽഗമിയ്ക്കുന്നതിന്നുഞാൻ
പടയ്ക്കുന്നറിഞ്ഞുകണ്ടടങ്ങിപ്പാൎത്തുപിന്നെ
നിങ്ങളുംവന്നീടുവിൻപിൻതുണക്കായിട്ടെന്നാ
ലിങ്ങുതാനിരിയ്ക്കനാമശപമെത്തീടുംവരെ
ഇക്ഷിതിതലംലതാവൃക്ഷാദിഗൂഢംനമ്മ
ളക്ഷിഗോചരന്മാരാകില്ലമററാൎക്കുംഗൂഢം
ശൎമ്മംതന്നീടുന്നതുംകീൎത്തിയുണ്ടാക്കുന്നതു
മിമ്മന്ത്രംനമുക്കെന്നേചൊല്ലുവാനിനിക്കുള്ളൂ"
ചൊല്ലിനേനദ്ധ്യായംമൂന്നച്യുതദ്ധ്യാനത്തോടും
ചൊല്ലിനേരോടെകേൾപ്പിച്ചീടുവൻകഥാശേഷം
വാതജപ്രോക്തംകേട്ടുബാലനെന്നിരിക്കിലും
ബോധവാനായുള്ള കൎണ്ണാത്മജൻചൊല്ലീടിനാൻ
"സന്തോഷമോടുംധരിക്കേണമെൻവാക്യംജരാ
സന്ധാദിവീരാന്തകാനന്തവിക്രാന്താകൃതേ

പത്തുതാനക്ഷൗഹിണിയെയൗവനാശ്വോർവ്വീശന്ന
നിസ്തുലന്മാരായതിൽപെട്ടവീരന്മാർചിലർ
എത്തുമേഹയത്രാണംചെയ്തുകൊൾവതിന്നൊന്നാ
ലസ്തുപോർചെയ്യാൻഭവാനോടുനേരിട്ടീടുമോ
തൽബലംസഹിയ്ക്കുവാനേവനിന്നേററീടുകിൽ
കെല്പുകനാവർക്കുള്ളജീവിതംകെട്ടീടുമേ
സ്വർന്ദീതീരത്തിലാംമർത്ത്യന്മാരുടെപാപം
ഭിന്നമാകാതെകുറച്ചെങ്കിലുംനിന്നീടുമോ
കാളകൂടമാംവിഷംദുസ്സഹംമഹോജ്വലം
കാലകാലനായുള്ളതമ്പുരാൻകാണ്മോളവും
വസ്തുസംബോധംവരെപ്രാണിബാധകങ്ങളാ
യോർത്തുനിന്നീടുംവിഷയങ്ങളെന്നറിഞ്ഞാലും
മൃത്യുജന്മോപദ്രവംദുസ്ത്യജംചിത്തേഹരി
സ്മൃത്യുപാഗമത്തോളംദേഹികൾക്കെന്നോവേണ്ടൂ
ബന്ധനംപിതൃക്കൾക്കുനാരകസ്ഥിതിരണ്ടും
സ്വന്തമാംപുത്രൻഗയാശ്രാദ്ധമൂട്ടീടുംവരെ
എന്നിതോർക്കുമ്പോളല്പന്മാരോടുപോരാടുവാൻ
ദന്തിവാരനാംഭവാൻവേണമോമഹാത്മതെ
ഞങ്ങൾപോരുമേഭവാനൊന്നിനുംവന്നീടേണ്ട
ഞങ്ങളെവിട്ടങ്ങിരുന്നീടുകെന്നതേവേണ്ടൂ
ധർമ്മരാജാർത്ഥംകൃഷ്ണപ്രീതികാരണംതന്നെ
നമ്മുടെയത്നംഫലിച്ചില്ലെന്നുവന്നീടുമോ”
ഇത്തരംപറഞ്ഞടങ്ങീടിനാനനന്തരം
ചിത്തരംഗത്തിൽജയശ്രദ്ധയാപരസ്പരം
മന്ത്രശീലന്മാരവർമൂവരുംസിദ്ധിക്കുള്ള
രന്ധ്രവുംനോക്കിക്കൊണ്ടുപാർത്തീടുംദശാന്തരെ
നീലശൈലങ്ങൾക്കൊത്തമത്തമാതംഗേന്ദ്രന്മാർ
പാലകോത്തമന്മാരുമായിവന്നണഞ്ഞല്ലോ
കർണ്ണനന്ദനൻതദാചൊല്ലിനാൻ“വൃകോദര

കണ്ണനയച്ചിടിക്ഷണംചെയ്യുകിവിശേഷത്തെ
മത്തദന്തികൾഭൃംഗസംഘസങ്കുലങ്ങളാ
യത്തലെന്നിയേകഞ്ജളാദ്രികൾകണക്കിനെ
കണ്ഠഘണ്ടികാകുലശ്യാംബലാരവംതൂകി
ക്കൊണ്ടണഞ്ഞാല്ലാകളിയ്ക്കുന്നതിന്നാവുണ്ണമേ
ഭംഗിയേറീടുംകട്ടയാനകൾകരേണുക്ക
ളങ്ങുതാസരസ്സിലായാനക്കാരേംടുംക്രൂടി
കലങ്ങുംവെള്ളംതീരെക്കളഞ്ഞുംതെളിഞ്ഞേററം
വിളങ്ങുംവെള്ളംതുമ്പിക്കരങ്ങൾക്കുള്ളിലാക്കി
കുടിച്ചുംകോരിപ്പുറത്തൊഴിച്ചുംകരംകൊണ്ടു
തുടിച്ചുംചീൽക്കാരത്തെപ്പൊഴിച്ചുംജലാന്തരെ
മുങ്ങിയുംമുഖംകൊണ്ടുപൊങ്ങിയുംപരസ്പരം
തിങ്ങിയുംഗംഭീരമാമാരവംമുഴക്കിയും
ഹസ്തിവീരന്മാർകളിയ്ക്കുന്നകൌതുകാലിവ
യ്ക്കത്തിമാനസേമുഴക്കുന്നസന്തോഷംകണ്ടാൽ
കാമാന്ധചിത്തന്മാർകാമിനീസമൂഹത്തിൻ
പ്രേമാംബുപൂരങ്ങളാലുണ്ടാകുന്നതുപോലെ
വങ്കവിൾത്തടങ്ങളിൽചർച്ചിതങ്ങളായുള്ള
കുങ്കുമംകൊഴിഞ്ഞേററംരക്തമായല്ലോജലം
ദാനങ്ങളില്ലാതായദന്തിവൃന്ദത്തിൻകട
സ്ഥാനങ്ങളെല്ലാംവെടിഞ്ഞങ്ങുചെന്നാളിവ്രജം
നളിനങ്ങളിലായിനവകൌതുകത്തോടും
മലിനന്മാരിലാർക്കുംപ്രിയമുണ്ടാകുന്നില്ല
അരയന്നങ്ങളപ്പോളതിസംഭ്രമത്തോടു
മരവിന്ദങ്ങളെല്ലാമളികൾക്കായിനൾകി
ഭ്രതസാമ്യംകൊണ്ടെന്നുതോന്നുമാറൊഴിഞ്ഞിട്ടു
പീതചാപല്യംമൃണാളങ്ങളെഗ്രഹിയ്ക്കുന്ന
വിത്തസമ്പത്തോടൊത്തനിർദ്ധനന്മാരെന്നപോ
ലുത്തമാംഭസ്സിൽചാടിപ്പൊങ്ങുന്നുമീനങ്ങളും

തങ്ങളിൽപിരിഞ്ഞുള്ള കോകകോകികളേററം
സംഗമംകൊണ്ടുള്ള നന്താനന്ദമേന്തീടുന്നു
എന്നതോരോന്നേപുകഴ്ത്തുംവിധൌഗജങ്ങൾപോ
യുന്നതാഘോഷത്തോടുമശ്വങ്ങൾക്കൂട്ടത്തോടേ
തിണ്ണന്നുവന്നീടുകെന്നായതദ്വർണ്ണംകണ്ടു
കർണ്ണൻെറപുത്രൻമുദാപിന്നെയുംചൊല്ലീടിനാൻ
സത്വവാരിധേവീരമാരുതേമഹാമതേ
സത്വരംസമീക്ഷിക്കവിസ്മയംമനോഹരം
വായ്ക്കുന്നഘോഷത്തോടുംവാദിത്രാദികൾനാദം
കേൾക്കുന്നുഗംഭീരമായബ്ധിസംഭ്രതംപോലെ
പാർത്തുപൊട്ടിപ്പുറപ്പെട്ടുവമ്പൊടുക്കൂട്ടം
ചീർത്തിട്ടുമേല്പെട്ടുചീളുന്നിതാപൊങ്ങീടുന്നു
എത്രയുംവിചിത്രഹേതുക്കളാംകേതുക്കളെ
മിത്രയെന്നില്ലപൊങ്ങിക്കാണുന്നുവേറെവേറെ
പൊങ്ങിയംബരെപതാകാഗണംപരംപര
ന്നങ്ങിനെകളിക്കുന്നുകാലജിഹ്വകൾപോലെ
എന്തൊരത്ഭുതംവിചാരിക്കിലീസ്സരസ്സില
യ്ക്കന്തരംവെടിഞ്ഞുള്ളോരശ്വങ്ങൾവന്നീടുന്നു
ഒക്കവേഹിമക്ഷീരവർണ്ണങ്ങൾവേഗംചേരു
മുൽക്കടപ്രചാരങ്ങൾസാരങ്ങളെന്നേവേണ്ടു
രക്ഷകന്മാരുംവരുന്നുണ്ടുകൂടവേമഹാ
ദക്ഷശീലന്മാർശൌര്യ്യധൈര്യ്യശാലികൾകണ്ടാൽ
ലക്ഷണംതികഞ്ഞവർസർവ്വാംഗംചമഞ്ഞവർ
ലക്ഷകോടിയിൽകവിഞ്ഞുള്ളവർസന്നദ്ധന്മാർ
വൃത്രവൈരിയോടൊക്കുംയൌവനാശ്വൻമുതി
ന്നത്രവന്നണഞ്ഞീടുമെന്നുണ്ടുതോന്നുന്നുമേ
കുഭ്രശൃംഗംപോലുള്ളകേതുവിന്നഗ്രത്തിങ്കൽ
ശുഭ്രമാംചിഹ്നംതെളിഞ്ഞുണ്ടിതാകണ്ടീടുന്നു
മറെറാന്നിനഗ്രേശുകംചക്രസംരാവംതുകി

ത്തെററന്നുവന്നീടുന്നതേർക്കൂട്ടാകണ്ടീലയോ
സ്യന്ദനസ്ഥിതന്മാരാംവീരന്മാരേതേതവ
രെന്നറിഞ്ഞീലാകുറച്ചല്ലഘോകോലാഹലം"
എന്നിത്രമാത്രംകർണ്ണനന്ദനൻചൊല്ലുമ്പൊഴ
യ്ക്കുന്നിദ്രചിത്തന്മാരാംവിരന്മാരോടുംകൂടി
വർണ്ണനീയങ്ങളായുള്ളശംഖങ്ങൾചാടിത്തുള്ളി
വന്നാണഞ്ഞതുത്തല്ലോസതംഖരംസരസ്തീരെ
എണ്ണിയാലസംഖ്യങ്ങളാകവേദശശ്രുവ
മണ്ഡിതപ്രതീകങ്ങൾനാനാവർണ്ണങ്ങൾകണ്ടാൽ
ചഞ്ചലപ്രൌഢങ്ങൾസുഗ്രീവങ്ങളഭ്യസ്തങ്ങൾ
പഞ്ചധാരകളോടുയുക്തങ്ങളവ്യക്തങ്ങൾ
ഒന്നുപോലോരോന്നുമുമ്മൂന്നായശക്തന്മാരാം
മന്ദുരന്മാരാൽഗ്രഹീതങ്ങളീഹയൌഘങ്ങൾ
തൈത്തിരിമായുള്ളൌഷ്ഠീനാകുലീഗതിക്രമ
മിത്തിരിപോലുംപിഴയ്ക്കാതുണ്ടുകാണിയ്ക്കുന്നു
വിളംബിക്കാതെവരുംതുരംഗാവലിയ്ക്കുള്ള
കുളമ്പിൻകൂട്ടംമുഖങ്ങളിൽനിന്നൊന്നുപോലെ
നിസ്സരിയ്ക്കുന്നവേദംകൊണ്ടുവിപ്രന്മാർതമ്മിൽ
മത്സരിയ്ക്കുമ്പോൾവരുംസൽപദക്കൂട്ടംപോലെ
വെക്കമീഹയക്കൂട്ടംവേണ്ടുന്നവെള്ളംകുടി
ച്ചൊക്കവേകുളിച്ചങ്ങുപോയ്മറഞ്ഞനന്തരം
മന്ദുരാദികളോടുമന്യമാംഹയൌഘവും
വന്നുപോയതെല്ലാംകണ്ടപ്പൊഴേമരുൽസുതൻ
കർണ്ണവത്സനെനോക്കിച്ചൊല്ലിനാൻ "കണ്ടീലേനീ
യർണ്ണവത്തിങ്കൽപൊങ്ങുംകല്ലോലജാലംപോലെ
സുന്ദരങ്ങളാമസംഖ്യാശംഖങ്ങൾതുള്ളിച്ചാടി
വന്നാരംവിളങ്ങുന്നവർണ്ണമീമദ്ധ്യാഹ്നത്തിൽ
ജൃംഭിച്ചദാഹംകെടുത്താഹന്തദേഹങ്ങളു
മംഭസ്സിൽമുക്കിക്കുളിച്ചങ്ങുപോയ്മറഞ്ഞല്ലോ

തതസമൂഹത്തിൽകണ്ടതില്ലല്ലോനമുക്കുള്ളി
ലുത്സവംവളൎക്കുന്നാസത്രവാഹോത്തംസനെ
കൊണ്ടിങ്ങുവന്നീലല്ലോകെട്ടഴിച്ചെന്നാൽചാടി
മണ്ടിപ്പോമടങ്ങാതെന്നുള്ളതോൎത്തിവൻതന്നെ
തിന്നുവാൻതൃണങ്ങളുംവെള്ളവുംകൊടുത്തങ്ങു
മന്ദുരാന്തരേനിത്യംനിൎത്തുകെന്നതോചട്ടം
നിഗ്ഗമിയ്ക്കില്ലാപുറത്തെങ്കിലീഹയേന്ദ്രനെ
കയ്ക്കലാക്കുവാനെന്തുകൌശലംനിനയ്ക്കനീ
ഹരിയെന്നിയേയുധിഷ്ഠിരമന്ദിരേനമു
ക്കരിമൎദ്ദനഗരീയസിയാംഗതിയുണ്ടോ
എന്നുള്ളബോധംഭവാനുണ്ടല്ലോനിരൂപിക്കി
ലിന്നെൻെറവാക്യംകേൾക്കവത്സ!കൌതുകത്തോടെ
അപുത്രന്മാരായിട്ടുമരിയ്ക്കുന്നവൎക്കോൎത്താ
ലബ്ധമാംതന്നെലോകാന്തരത്തിൽസുഖംദുഃഖം
സബ്രഹ്മചൎയ്യന്മാൎക്കുനിഷ്ഫലംകാമംസൎവ്വ
മപ്രദാതാക്കന്മാൎക്കുമപ്രകാരമാസ്സരും
സന്തതംജിതസ്ത്രീകന്മാരാകുന്നവൎക്കുള്ള
ബന്ധുസംഗവുംവൃഥാസൌഖ്യകൃത്താകുന്നില്ല
ഗതമന്ത്രന്മാരാംഭൂപതികൾക്കുള്ളരാജ്യം
ഹതമാസ്സരുംസ്ഥിരംനിലനിൽക്കില്ലാചിരം
കീൎത്തിയില്ലല്ലോപുണ്യഹീനന്മാൎക്കോരിയ്ക്കലു
മാൎത്തിയെന്നിയേപരിവാദശീലന്മാൎക്കില്ല
മോക്ഷമില്ലല്ലോവിഷ്ണുഭക്തിഹീനന്മാൎക്കെന്നും
ശ്രീകൃഷ്ണാൎച്ചനംവിനാവൈഭവംഭവിയ്ക്കില്ല
എന്നപോലശ്വംവിനാഹസ്തിനാഗാരേചെല്ലു
കെന്നതുണ്ടാകാനമുക്കെന്നറിഞ്ഞാലുംവീര"
ചൊല്ലുക്രുടീട്ടംഭീമഭാഷിതംചെവിക്കൊണ്ടു
ചൊല്ലുവാൻതുടങ്ങിനാൻകൎണ്ണജൻതദന്തരെ
ദിക്കിടങ്ങളെബലാലുൾക്കടന്നിളക്കുന്നോ

രുൽക്കടാഘോഷംകേട്ടുമൂവരുംസസംഭ്രമം
പെട്ടന്നുനോക്കുംവിധൌകൊണ്ടങ്ങുചെന്നീടുന്ന
ചട്ടററസാക്ഷാദശരഥചക്രവൎത്തിയെക്കണ്ടാർ
ഒന്നുരണ്ടല്ലസിതഛത്രങ്ങൾചിത്രങ്ങൾന
ല്ലിന്ദുമണ്ഡലങ്ങൾപോലെത്രയുംവിളങ്ങുന്നു
താമരപ്രസൂനങ്ങൾപോലേററംവെളുത്തുള്ള
ചാമരങ്ങളെക്കൊണ്ടുവീജനംചെയ്തീടുന്നു
വാദിത്രാഢ്യങ്ങൾനാനാവാദ്യങ്ങൾകൊട്ടീടുന്നു
മോദിച്ചുകാലാൾക്കൂട്ടമാൎത്തിവിട്ടാൎത്തീടുന്നു
മത്തനാഗാശ്വങ്ങളുംസാദിവൃന്ദവുംരക്ഷ
യ്യൊത്തവണ്ണമേമണിസ്യന്ദനങ്ങളിൽകേറി
ഹസ്തസംഭൃതാനേകശസ്ത്രസഞ്ചയത്തോടു
മുദ്ധതാടോപംതേടുംയുദ്ധകോവിദന്മാരും
വളഞ്ഞുമന്ദഭാവംകളഞ്ഞുമഹോത്സവം
വളൎന്നപൊങ്ങുംവിധംകലൎന്നുനടക്കുന്നു
തെളിഞ്ഞുവെള്ളക്കൊടിനിരന്നുധരാതലം
പൊളിഞ്ഞുപൊങ്ങുംപൊടിപരന്നുദിഗന്തരേ
മുകിൽപോലേററംധൂമമുയരുംധൂപങ്ങൾകൊ
ണ്ടകിൽതൊട്ടുള്ളവററിൻമണവുംപരക്കുന്നു
ശുഭസൂചകങ്ങളാംജയവാചകങ്ങളു
മിഭബൃംഹിതങ്ങളുംഹയഹേഷിതങ്ങളും
ചെറുഞാണൊലിതേർകളുരുളുംശബ്ദങ്ങളു
ഞ്ചെറുതല്ലേവമൊന്നിച്ചുയരുംകോലാഹലം
പുരുവിസ്മയംകേൾക്കുന്നവരിൽജനിപ്പിയ്ക്കു
മതിനെല്ലാംചൊൽവാനവനീശ്വരമൌലേ
കല്ലോലമാലാസമംവഞ്ചെമൂസമാഗമ
മുല്ലോലനായിട്ടേവംവന്നീടുംഹൎയ്യോത്തമൻ
പെൺകുലത്തിന്റെപാണിചിഹ്നങ്ങളോടുംമെയ്യിൽ
കുങ്കുമങ്ങളുംചാരുചന്ദനങ്ങളുംചാൎത്തി

ഗളസീമനിമിന്നിക്കളസ്രോവംത്തുകം
കളധൌതാകൊണ്ടുള്ള ചെറുകിങ്കിണീകുലം
മലർമാലകൾമുക്താഫലമാലകളേവം
പലതുംകെട്ടിയേററംവിലസുംഭംഗികൊണ്ടും
ബദ്ധചാമരംകൊണ്ടുംബുദ്ധിസാമത്ഥ്യംകൊണ്ടും
മുഗ്ദ്ധസഞ്ചാരംകൊണ്ടുമെത്രയുംവിളങ്ങുന്ന
എങ്കിലീഹരിബ്രഹ്മസ്വിദ്ധയാംധരിത്രിയെ
തങ്കളമ്പഗ്രങ്ങൾകൊണ്ടല്പവംതൊടുന്നില്ല
കൊണ്ടൽവർണ്ണനാസ്സിളങ്ങീടുന്നാഗോവിന്ദനെ
ക്കണ്ടണഞ്ഞീടാനടുത്തുള്ള പുണ്യത്താപിവൻ
അർച്ചിക്കപ്പെടുന്നസദ്ധപദീപാദ്യങ്ങൾകൊ
ണ്ടിച്ഛിച്ചപോലീഹയംതന്നെക്കണ്ടനന്തരം
വീരനാംവൃഷദ്ധ്വജൻചൊല്ലിനാൻ "വൃകോദര!
സാരനാംഹയശ്രേഷ്ഠനണ്ടിതാവന്നീടുന്ന
എമ്പരാക്രമംകുറഞ്ഞോന്നിനിക്കണ്ടാലുമീ
വമ്പരായ്‌വരുംവീരരമ്പരന്നോടുംവണ്ണം
പ്രത്യുഗ്രമാകുംബലത്തോടുമീപ്പടയ്ക്കുള്ള
മദ്ധ്യത്തിൽപ്രവേശിച്ചുഞാനടൻമടിയ്ക്കാതെ
മത്തനായ്‌തുള്ളിച്ചാടിവന്നീടുംഹയേന്ദ്രനെ
ഹസ്തദേശത്തിൽച്ചേത്തുംകൊണ്ടിങ്ങുവന്നീടുവൻ
പാക്കിൽപററില്ലിനിപ്പോക്കതാൻമുതിന്നിട്ടു
നേക്കിൽക്രുദ്ധത്തോടുമിമ്മഹാരഥന്മാരെ
ക്രൂത്തസായകംകൊണ്ടുമാത്തടംപിളത്തങ്ങു
പാത്തലത്തിങ്കൽപതിപ്പിയ്ക്കുവൻമേലേമേലേ
സ്വസ്ഥനായതുംകണ്ടുകൌതുകത്തോടുംഭവാ
നിസ്ഥലേവസിച്ചാലുമേതുമേകലുങ്ങാതെ"
ഇത്തരംഗ്രഹിപ്പിച്ചുവില്ലെടുത്തുടൻപോവാ
നദ്ധ്യതോത്സാഹംപൂണ്ടകണ്ണൻെറകുമാരനെ
ഖണ്ഡിതാരിയാംഭീമൻതൻകരത്താലെതട്ട

"ഉണ്ണി! ശകരംപരിഭ്രമമൊന്നിനുംകണക്കല്ലെ
നിൽക്കനീകറഞ്ഞോന്നവിക്രമംകാണിയ്ക്കുവാൻ
നിർദ്ദമിപ്പതിന്നുള്ള തക്കമായീലെന്നോതി
ഒട്ടുകഴിട്ടംവിധൌഷപോകുവാൻതാനെന്നൊരു
നൊട്ടുധീരനായുള്ള മേഘവർണ്ണനെക്കണ്ടു
എന്തിന്നുഭാവിയ്ക്കുന്നപൌത്രനീനിനക്കുള്ളി
ലെന്തിപ്പൂചൊൽകെ" ന്നുകുന്തീസുതൻചോദിയ്ക്കയാൽ
കർണ്ണപൌത്രാത്മജൻചൊന്നാ"ന്നുത്തംതോന്നിയ്ക്കുമെൻ
കൈപ്പരാക്രമംതെല്ലുകാട്ടുവാനിച്ഛിക്കുന്നേൻ
തപനിയോഗത്താലഹംചെന്നുവേഗത്തിൽകുറ
മെന്നിയേമായാബലാകാണിച്ചുവീരന്മാരേ
വഞ്ചിച്ചുവാജീന്ദ്രനെക്കൊണ്ടിങ്ങുപോന്നീടുവ
നെഞ്ചിത്തേതൃണംകണക്കീവരുംചമൂഗണം
എന്നിട്ടുകേട്ടുകൂവാനങ്ങയക്കേണ്ടൊംക്ഷണം
പിന്മടങ്ങാതെചെന്നുയൌവനാശ്വോർവ്വീശനെ
തല്പുത്രനോടുംകെട്ടിക്കൊണ്ടുവന്നാസംശയം
താല്പത്തിൽസമർപ്പിച്ചുകൊള്ളുവനല്ലെന്നാകിൽ
ധർമ്മയുദ്ധംചെയ്തരിക്കൂട്ടത്തെജ്ജയിച്ചിട്ടു
സമ്മതംവരുത്തിവാജീന്ദ്രനെക്കൊണ്ടീടുവൻ
താതഭാവാതഭവനാകകൊണ്ടിനിക്കെല്ലാംസാദ്ധ്യ
മല്ലാവുംപ്രയാസമില്ലെന്തിനുംമഹാബാഹോ
ഭൃത്യരായുള്ളോരടിയങ്ങളുള്ളപ്പോൾസ്വാമി
കാര്യമംയുദ്ധത്തിങ്കലൊട്ടുമിന്നുണ്ടാകേണ്ടാ
ചിക്കെന്നെൻപാടുതാതെക്കണ്ടറിഞ്ഞാലുംഭവാ
നിക്കർണ്ണപുത്രൻതാനുമവ്വണ്ണംചെയ്തീടട്ടെ"
ഇത്തരംകഥിയ്ക്കുന്നപൌത്രനെപ്പുണർന്നുട
നുത്തമൻവൃകോദരൻചൊല്ലിനാൻമോദത്തോടെ
"മൽഘടോൽക്കചപുത്രനീഗമിച്ചാലും
ഉൽഘടംവരാതുള്ള കാര്യമാചരിച്ചാലും

കായവുംമറച്ചങ്ങുചെന്നുനീയുടൻനിന്റെറ
മായയെപ്രയോഗിച്ചുമാനസംമാഴ്കീടാതെ
വൻപ്രതാപത്തോടിങ്ങുവന്നീടുംസൈന്യങ്ങളെ
സംഭ്രമിപ്പിച്ചിട്ടുസംമാന്യനാംഹയേന്ദ്രനെ
ചൊൽക്കൊണ്ടപക്ഷിശ്രേഷ്ഠൻനാഗത്തെക്കണക്കിനെ
കയ്ക്കൊണ്ടുവേഗത്തോടുംപോരികെനാതേവേണ്ടു
പോരുംനീയതിന്നേററമുഗ്രമാംപരാക്രമം
ചേരുംനിൻപിതാവിനെച്ചിന്തിയ്ക്കുംദശാന്തരേ"
എന്നായയ്ക്കുമ്പോൾവീണുവന്ദിച്ചുമുത്തച്ഛനെ
സ്സന്നായംതേടുംമേഘവർണ്ണനാംനക്തഞ്ചരൻ
കണ്ണജൻകൊടുത്തൊരുസമ്മതത്തേയുംവാങ്ങി
ത്തിണ്ണമുൽപ്പതിച്ചുപോയപ്രദേശത്തിൽചെന്നു
തന്നുടെതാതൻകൊടുത്തിട്ടുള്ളമായാമന്ത്ര
മൊന്നുടൻജപിച്ചുനിന്നീടിനാനന്നത്രാന്തരെ
ഹന്തകാളീടുംകരികാർമുകിൽക്കൂട്ടംനിറ
ഞ്ഞന്ധകാരവുംപത്തുദിക്കിലുംപരന്നല്ലോ
മിന്നിവെട്ടീടുന്നിടിക്കൂട്ടവുംഭയങ്കര
മെന്നിതൊക്കവേതിങ്ങിവിങ്ങീടുന്നതിന്നമദ്ധ്യേ
അഷ്ടദിക്കിടങ്ങളുംപൊട്ടുമാറുഗ്രമാ
മട്ടഹാസവുംപൊഴിച്ചീടിനാനഞ്ചെട്ടഹോ
കുന്നുമൂഴിയുംകാട്ടമാഴിയുംവിറയ്ക്കവേ
ചിന്നമുൽഘോഷത്തോടുമാരവംപുറപ്പെട്ടു
ചെന്നുദിക്കിടങ്ങളിൽതട്ടിയെങ്ങുമേമുട്ടി
നിന്നതൽക്ഷണേജീവിജാലങ്ങളെല്ലാംഞെട്ടി
സഞ്ചരിച്ചീടുംവിമാനങ്ങളുംതരംകെട്ടു
ചഞ്ചലങ്ങളായ്നടക്കേണ്ടുന്നമാർഗ്ഗംവിട്ടു
യക്ഷഗന്ധർവ്വാദികളേവരുംപകച്ചന്ത
രിക്ഷമണ്ഡലേതുടങ്ങീടിനാർപലായനം
രക്ഷസ്സുംദിഗ്വ്യാപ്തമായ്നിന്നുദേവന്മാർക്കുള്ള

ചക്ഷുസ്സിൽപെട്ടന്നമാററക്ഷുബ്ധമായിട്ടപ്പോൾ
ഉന്നതംതദട്ടഹാസാരവംശ്രവിക്കയാ
ലിന്നതെന്നറിഞ്ഞീടാതേററസംഭ്രമത്തോടെ
ദേവനായകൻവജ്രപാണിയായ്ജവത്തോടും
ജീവനായെഴുംനിജാചാര്യനെവരുത്തിച്ചു
"ശബ്ദമെന്തിതുകേട്ടാലേവക്കുംഭയപ്രദ
മബ്ധിസാഗരോൽഭൂതമല്ലിതശ്രുതംപുരാ
കക്കശംദുശ്ശംജഗദ്ദുഃഖസൂചകംതെല്ലും
തക്കമില്ലിതിന്നെന്നു"ചൊല്ലീടുംദശാന്തരെ
കർബ്ബുരാകാരംകണ്ടുപേടിച്ചുദുഃഖത്തോടും
മൂപ്പരാരാതേപരിത്രാഹീതിശബ്ദത്തോടും
മണ്ടിവന്നൊരുദേവൻമാന്യനാംമഹേന്ദ്രനെ
ക്കണ്ടിതൊന്നുണർത്തിനാൻ"ത്രൈലോക്യേശപരപോററി!
തന്നുടെശ്രുതംശുഭക്കേടുമിന്നതെന്നിപ്പോ
ളൊന്നുമേഭവാനറിഞ്ഞീടുന്നില്ലോതീടുവൻ
ധൃഷ്ടനായോരുദൈത്യനാകാശദേശേവന്നു
നഷ്ടമാകേണംജഗത്തെന്നുള്ള മോഹത്താലേ
മായയാജനത്രാസമുണ്ടാക്കിനിന്നീടുന്നു
ഞായഹീനനാംജഗദ്രോഹിയെവധിച്ചുടൻ
ലോകപാലനംചെയ്യേണമേകൃപാശീല
പാകശാസനപാക്കാതെ"ന്നുകേട്ടനന്തരം
ക്രോധരക്തതാംപൂണ്ടനേത്രങ്ങളോടുംശക്ര
"നേതൊരുത്തനീവനാബാധകൻദേവന്മാരെ
നിങ്ങൾചെന്നറിഞ്ഞുവന്നീടുവിൻവിരോധിയെ
സംഗരേവധിപ്പനെ"ന്നങ്ങയയ്ക്കയാലവർ
തത്വമന്വേഷിച്ചറിഞ്ഞീടുവാൻനടന്നിട്ടു
സത്വരംനഭസ്ഥലംപുക്കസംശയിക്കാതെ
നീളവേതിരഞ്ഞിട്ടുനീലപർവ്വതംപോലെ
കാളവർണ്ണനായ്നിൽക്കുംകർബ്ബുരേന്ദ്രനെക്കണ്ടു

ഭൂരസ്ഥന്മാരായോരുദ്ദൂതനെനിയോഗിച്ചു
ചാരത്തങ്ങണഞ്ഞവൻചോദിച്ചുശങ്കിയ്ക്കാതെ
"എന്തെടോനാമംനിനക്കേവൻനീയേവംവന്നി
ട്ടെന്തഹോതുടങ്ങുന്നസാഹസംമഹാവീര
വിശ്വവാസികൾക്കെല്ലാംസ്സൗഹൃംതന്നെഭവ
ന്നിസ്വനംപ്രവൃദ്ധയാംതൃൽപ്രവൃത്തിയാലിപ്പോൾ
നിർജ്ജനംജഗത്തെന്നായീട്ടുമേഭയംകൊണ്ടു
നിർജ്ജരന്മാരുംകൂടിസ്സജ്വരന്മാരായഹോ
നെഞ്ചകംപകച്ചുള്ള ദേവന്മാരയച്ചുഞാൻ
നിഞ്ചരിത്രത്തെഗ്രഹിച്ചീടുവാൻവന്നീടിനേൻ
ചൊല്ലുകാമെങ്കിൽസത്യമായുള്ളതെന്നോടെ"ന്ന
ചൊല്ലുകേട്ടുടൻമേഘവർണ്ണനുംചൊല്ലീടിനാൻ
"വിണ്ണവർക്കേതുംഭയംവേണ്ടഞാനിഹമേഘ
വർണ്ണനാശരൻഹിഡുംബാനന്ദയോതഭവൻബാലൻ
ഭീമപൌത്രകൻപാർത്ഥകാര്യകാരകൻജഗൽ
ക്ഷേമവർദ്ധകൻധർമ്മപുത്രനാംമഹാരാജൻ
സച്ചിദാനന്ദാത്മകൻവിശ്രുതൻനന്ദാത്മജ
നച്യുതൻജഗത്സ്വാമികല്പിച്ചവണ്ണംതന്നെ
അശ്വമേധത്തെച്ചെയ്യാനിച്ഛപൂണ്ടതിന്നെല്ലാ
രശ്വരത്നത്തെവശത്താക്കുവാൻനിരൂപിച്ചു
മുത്തച്ഛനേയുംകർണ്ണജന്മാവിനോടുംകൂടി
ച്ചിത്തത്തിൽപ്രിയത്തോടുമെന്നെയുംനിയോഗിച്ചു
മൂവരുംമദഞ്ഞങ്ങൾയൌവനാശ്വനെന്നോതു
മുർവ്വരാധീശാലയോപാന്തികംപ്രവേശിച്ചു
രക്ഷകന്മാരോടൊന്നിച്ചങ്ങിതാപുറപ്പെട്ടു
ലക്ഷണപ്രശസ്തനാമശ്വത്തെപ്പിടിയ്ക്കുവാൻ
ഇത്തരംമതിന്നുഞാനെന്തിതിൽജഗൽഭയ
മസ്തമായീടുംമായാകൃത്രിമംമമാധുനാ
സത്യമീയുക്തംതെല്ലുംസംശയംവേണ്ടാതവാ

മത്ത്യദൂതനാംഭവാൻനിർഭയംഗമിച്ചാലും"
രാക്ഷസപ്രോക്തംഗ്രഹിച്ചാശുദേവന്മാർസഹ
സ്രാക്ഷസസന്നിധിസ്ഥാനംപുക്കസന്തോഷത്തോടെ
ആദിതൊട്ടുണർത്തിനാർവൃത്താന്തമെല്ലാമപ്പോ
ളാധിതീർന്നകക്കാമ്പിലാനന്ദസമ്പത്തോടും
ആദിതേയന്മാരോടുമാശ്ചര്യത്തോടുംനിലി
മ്പാധിപൻഹവിർഭാഗപ്രാപ്തികൌതുകംപൂണ്ടു
ധർമ്മജപ്രശംസയുംചെയ്തെഴുന്നേററങ്ങുചെ
ന്നംബരസ്ഥലേനിന്നുകൌതുകംകണ്ടീടിനാൻ
തന്നുടെകാര്യത്തിനായാശരൻനഭസ്ഥലേ
നിന്നുടൻപ്രയോഗിച്ചമായാവൈഭവത്താലെ
മന്നിടംഞെട്ടുംകൊടുങ്കാററുമുണ്ടായൊന്നിരു
ട്ടൊന്നിരട്ടിച്ചപൊങ്ങുംവൻപൊടിക്കൂട്ടത്താലെ
കട്ടക്കല്ലുകളേററംകട്ടിത്തമേറീടുന്ന
വട്ടക്കല്ലിതൊക്കയുംവർഷിച്ചുസൈന്യങ്ങളിൽ
ഒട്ടുമേകുറയ്ക്കാതിക്ഷ്വേളയിൽപരം
നിഷ്ഠുരപ്രണാദമാംസിംഹനാദവുംകൂട്ടി
മന്നവൻതന്റെപടക്കൂട്ടത്തെമർദ്ദിക്കയാ
ലുന്നതാഘോഷത്തോടുംവന്നീടുംഭടാദികൾ
ഹന്തകാതര്യത്തോടുമദ്ദിക്കിൽപരന്നീടു
മന്ധകാരത്തിൽപതിച്ചന്ധസന്നിഭന്മാരായ്
എന്തിതെന്നുഴന്നുഴറേറാടുനോക്കീടുന്നേര
മന്തികസ്ഥന്മാരെയുംതങ്ങളിൽകാണായ്കയാൽ
വിത്രസ്തഭാവംകൊണ്ടുവിസ്രസ്തന്മാരായ്പലർ
ശസ്ത്രങ്ങളെല്ലാമുയർത്തീടിനാർചിലർചിലർ
ഞെട്ടിയററീടുംവൃക്ഷപക്വങ്ങൾപോലെമനം
ഞെട്ടിയങ്ങിനെവീണുമൂർച്ഛിതന്മാരായഹോ
നിൽക്കിലാപത്തെന്നങ്ങുമണ്ടിനാർചിലർചിലർ
തിക്കിലാപ്പെട്ടുംതലകുമ്പിട്ടുംതപ്പിക്കൊണ്ടും

മുട്ടിനാർതേരശ്വനാഗങ്ങളിൽകിരീടാദി
പൊട്ടിനാശത്തിൽപ്പെട്ടുമട്ടിനാർമടങ്ങിനാർ
തുംഗസംഭ്രമത്തോടുമോടുമന്യന്മാർചിലർ
സംഗതന്മാരാശ്വസ്തങ്ങളിൽതന്നെമുട്ടി
നെററിയുംമൂക്കുംപൊട്ടിച്ചാടുന്നാരക്തത്തോടും
തെററിയെന്നിരിയ്ക്കുയുംവീഴ്കയുംചെയ്തീടിനാർ
മെച്ചത്തിൽകണ്ണിങ്ങുകാണുന്നന്ധ്യാക്കെന്നായ് ചില
രുച്ചത്തിൽപരസ്പരംപേർവിളിച്ചെല്ലോചിലർ
ബ്രഹ്മകല്പിതംലംഘ്യമല്ലിപ്പോളേതുമിക്കിൽ
നമ്മളിന്നേവംചെയ്കതേവനെന്നായീചിലർ
കണ്ണറിഞ്ഞീടാതേവമേവരുംകുഴങ്ങുമ്പോൾ
കണ്ണനെന്നിനച്ചഹൈഡിംബിയായീടുംവീരൻ
മന്നിടംപ്രവേശിച്ചുകെല്പിട്ടുത്തവുംവിട്ടു
നിന്നിടുന്നോരുദിവ്യവാജിരത്നത്തെമാത്രം
കർക്കശൻപരുന്തൊരുകോഴിക്കുഞ്ഞിനെപ്പോലേ
കയ്ക്കലാക്കിക്കൊണ്ടതിക്ഷിപ്രമങ്ങഭ്രംപുക്കാൻ
മായയുംമറഞ്ഞപ്പോളക്കനംപ്രകാശിച്ചു
ഭീയകന്നുണന്നുള്ള സൈനികപ്രവീരന്മാർ
വിഭ്രമംമഹാനർത്ഥംവന്നതുംനശിച്ചതും
ചിത്രമെന്നുരച്ചുനോക്കീടിനാർഹയേന്ദ്രനെ
സംഘത്തിലെങ്ങുംകണ്ടീലെന്നുവന്നപ്പോളേററ
സങ്കടംകൊണ്ടങ്ങുക്രുട്ടീടിനാർകോലാഹലം
ചിത്തസംഭ്രമത്താലേതങ്ങളിൽതല്ലീടിനാ
രർത്ഥഹീനമാംപലവാക്യവുംചൊല്ലീടിനാർ
ദുർല്ലഭൻനൃപപ്രാണവല്ലഭൻഹയശ്രേഷ്ഠ
നില്ലപോലിപ്പോളെങ്ങുപോയഹോതാനേതന്നേ
അല്ലണഞ്ഞാപത്തുണ്ടായ് വന്നപ്പോൾപിടുത്തംവി
ട്ടല്ലലേററടങ്ങീടാതെങ്ങാനുമോടിപ്പോയോ
വഞ്ചകന്മാരാൽസമാകൃഷ്ടനാകയോമന

ഘോഷലംതിക്കാമിപ്പോളെന്നോർത്തുടൻ ചിലർ
ദിക്കുനാലിലുംതിരഞ്ഞീടിനാർവനങ്ങളിൽ
പുക്കപൊയ്കകൾതോറുമെങ്ങുമേകാണായ്കയാൽ
ചിത്താന്തതാപംപൂണ്ടുചീർത്തനിശ്വാസത്തോടു
മുത്താനവക്ത്രന്മാരായ് മേല്പ്പട്ടുനോക്കീടിനാർ
തൽക്ഷണേകണ്ടാരവരശ്വഹസ്തനായന്ത
രിക്ഷദേശത്തിൽദീപ്ത്യാനില്ക്കുന്നഹൈഡിംബിയെ
സ്വർണ്ണകേയൂരാംഗദകങ്കണങ്ങളുംരത്ന
കുണ്ഡലകിരീടാദിഭൂഷണങ്ങളുംപൂണ്ടു
മിന്നലാലണിഞ്ഞുള്ളനീലജീമൂതംപോലെ
നിന്നവീരനെക്കണ്ണിൽക്കണ്ടമാത്രയിൽത്തന്നെ
തസ്കരൻനിശാചരൻതക്കമില്ലിതാകണ്ടിൻ
പുഷ്കരത്തിങ്കൽചെന്നുനില്ക്കുന്നുഭയങ്കരൻ
നമ്മളെവഞ്ചിച്ചവനേവനേവനീവല
നംബരസ്ഥിതൻപാർത്താലെങ്ങുനിന്നിഹവന്നു
ഒത്തുകൂട്ടുവിൻഭടന്മാർനിങ്ങളിക്കള്ളനെ
കുത്തുവിൻമുറിയ്ക്കുവിൻവെട്ടുവിൻവധിയ്ക്കുവിൻ
മത്തനാമരക്കനിങ്ങെത്തുമേരണംചെയ്യാ
നത്തരംപാർത്തിട്ടുശ്വരത്തെപ്പറിയ്ക്കുവിൻ
ക്രുദ്ധമാംപടക്കൂട്ടമിത്തരംഘോഷംകൂട്ടി
യുദ്ധത്തിനായിട്ടിങ്ങുനിന്നപോലതിന്മദ്ധ്യേ
ചിത്തസന്തോഷത്തോടുംസത്രഭുഗ്ജനംകണ്ടു
സിദ്ധകാര്യനായുന്നുള്ളാര്യനാംഹൈഡിംബിയെ
പുത്തനായീടുംപുഷ്പവർഷംകൊണ്ടാരാധിച്ചു
സത്വരംചുഴന്നുനിന്നിത്തരംപുകഴ്ത്തിനാർ
"നന്നെടോഘടോൽക്കചപുത്രനിൻപരാക്രമ
മിന്നൊടുങ്ങീടാതുള്ളകീർത്തിയെപ്രാപിച്ചുനീ
ധർമ്മകാര്യത്തിന്നേവംചെയ്തസാഹായ്യംകൊണ്ടു
ധർമ്മജൻകൃതാർത്ഥനായ്ഭ്രാതാക്കളോടുംകൂടി

ത്വാദൃശന്മാരാംപൌത്രന്മാരോടുചേരുന്നവ
ക്കീദൃശംഭദ്രംഭവിക്കാതിരിയ്ക്കുമോവീര”
ഈവണ്ണമപ്പോൾകീർത്തിച്ചാശീർവ്വാദവുംചെയ്തു
ദേവന്മാരൊഴിഞ്ഞകന്നീടിനാർതദന്തരെ
കുന്നിലങ്ങിരിയ്ക്കുന്നാഭീമകർണ്ണജന്മാരും
നന്ദിയോടാലോകിച്ചുസാശ്വനാംഹൈഡിംബിയെ
സമ്മതിച്ചുദഗ്രമാംസിംഹനാദവുംപൊഴി
ച്ചംബരേനോക്കിക്കൊണ്ടുമേവിനാരതിന്മദ്ധ്യേ
ദുഃഖിതന്മാരാംഭടന്മാർചിലർമണ്ടിച്ചെന്നി
ട്ടുൾക്കിതപ്പോടുംയൌവനാശ്വനോഴ്ത്തിനാൻ
“വിസ്മയംഭവൽപുരേജാതമായൊരുദുഃഖ
മസ്മദീശ്വരൻഭവാനെന്തെന്നുകേൾക്കേണമേ
കിങ്കരന്മാരാമടിയങ്ങളെല്ലാരുംകൂടി
ത്തിങ്കളോടൊക്കുമായശ്ശുഭ്രനെശ്ശട്ടംപോലെ
തത്സരോജലംകുടിപ്പിയ്ക്കുവാൻബലത്തോടു
മുത്സവോദ്യോഗത്തോടുംരക്ഷിച്ചുവേണ്ടുംവണ്ണം
സർവ്വനിർഘോഷംകൂട്ടിക്കൊണ്ടങ്ങുപോകുംവിധൌ
ഗർവ്വമൂഢനാമൊരുകർബ്ബുരാധമൻവന്നു
വന്തമോവാതാദിയെനിർമ്മിച്ചുതന്മായകൊ
ണ്ടന്ധമാംഭാവംപടയ്ക്കുണ്ടാക്കിപ്പകപ്പിച്ചു
ട്ടുംക്രൂരസാതെനമുക്കുള്ളഹംസോത്തംസനെ
ക്കട്ടുംകൊണ്ടാകാശംപുക്കങ്ങുണ്ടുനിന്നീടുന്നു
തത്രചെന്നെതൃക്കുവാനാമല്ലാഞ്ഞിക്കണ്ടവർ
സത്രപന്മാരെങ്കിലുംകീഴ്പ്പെട്ടുനോക്കീടാതെ
മേല്പെട്ടുതന്നെനോക്കിക്കൊണ്ടുനിൽക്കുന്നുപല
രേപ്പെട്ടുയുദ്ധംചെയ്യാനുള്ളൊരുദ്യോഗത്തോടെ
ക്ഷിതിയിൽച്ചേരുന്നില്ലിച്ചതിയൻപോകുംമുമ്പെ
മതിയിന്നേരംഭവാനിവനെവധിയ്ക്കുവാൻ
കഴിവെന്തെന്നുശീഘ്രംകരുതീടേണംപോറ്റാ

ലഴിവുണ്ടാകും കീർത്തിക്കയി തേമഹീപതേ"
തൻഭടന്മാരീവണ്ണം ചൊന്നവൃത്താന്തം കേട്ട
ജംഭശാസനപ്രഭാവോപേതൻ പൃഥ്വീശ്വരൻ
ദുഃഖവും കട്ടക്രോധദീപ്തിയും കയ്ക്കൊണ്ടേററ
മൂർക്കടസ്വഭാവനായ്യാതിനാൻ "ഭടന്മാരെ!
മല്പുരം പ്രവേശിച്ചീയക്രമം പ്രവൃത്തിച്ച
കർബുരൻ പാർത്താലവനേവനേവനീക്ഷ്വലൻ?
മൽബലത്തിങ്കൽ പരംശങ്കയുള്ള വൻമഹാ
ദുർബ്ബലൻ പൊയ്യല്ലായുസ്സററിരിപ്പവൻതന്നെ
ശത്രുക്കളായാൽ സുരന്മാരുടെ കൂട്ടത്തേയും
ശസ്ത്രങ്ങൾക്കൂണാക്കിത്തൊനാഹവേമുടിയ്ക്കുവൻ
മർത്ത്യന്മാരുടെ കഥ ചൊല്ലുവാനുണ്ടോ പിന്നെ
ഭൃത്യന്മാരാകുന്നിങ്ങളേതുമേ ഖേദിക്കേണ്ട
മൽപ്രഭാവത്തെക്കാണ്മിൻ പോരിനായൊരുങ്ങുന്നോ"
നിഷ്പ്രകാരത്തിൽ ചിലതൊക്കവേ പറഞ്ഞുടൻ
അധികം പ്രതാപം പൂണ്ടമരും നാലായിരം
രഥികന്മാരെ വിളിച്ചുരകെവരുത്തിനാൻ
അവർ ദിവ്യന്മാർ ശാപാലരിയമനുഷ്യരാ
യവനീന്ദ്രന്റെ ചൊൽക്കീഴതിലങ്ങടങ്ങുന്ന
അന്തരിക്ഷത്തിൽ ചെല്ലാമിപ്പുരപോലവർക്കെല്ലാ
മന്തരം വെടിഞ്ഞവർ സാദരം ചൊല്ലീടനാർ
"സന്തതം ജയിക്കപൃഥ്വീശരത്നമേ ഭവാ
നെന്തകക്കാമ്പിൽക്കണ്ടീങ്ങളെ വരുത്തിച്ചു
ബന്ധുവീരന്മാർ ഞങ്ങളെന്ത നം പോരുന്നാവ
രെന്തു ചെയ്യേണം പോരിലേവനെ വധിക്കേണം
താദ്രിപുച്ഛേദം ചെയ്യുംഞങ്ങൾക്കുള്ളസ്ത്രങ്ങളി
ന്നദ്രിപാഷാണങ്ങളെക്കൂടവേ പിളർക്കുമേ
സത്വരം കല്പിയ്ക്കേണം കാര്യമെന്നർത്ഥിയ്ക്കുന്ന
ജിതപരന്മാരെ മാനിച്ചു ഭൂശനോതീടിനാൻ

ധൃഷ്ടനായുന്നിട്ടൊരുരാക്ഷസൻതന്മായകൊ
ണ്ടിഷ്ടനായ് നമുക്കുള്ള യജ്ഞിയാശ്വത്തെബ്ബലാൽ
തങ്കയ്യിലാക്കിക്കൊണ്ടുപോയിപോലഹോവിയ
ത്തിങ്കൽചെന്നുറച്ചുനിൽക്കുന്നുപോലക്കള്ള നെ
നിഷ്കൃപംവധിച്ചുവീണ്ടീടുവിൻഹയേന്ദ്രനെ
നിർഗ്ഗമിയ്ക്കുവിൻനിങ്ങളേവരുംവീരന്മാരേ!"
മന്നവൻനിയോഗിച്ചവണ്ണമുച്ചണ്ഡന്മാരാ
കുന്നദിവ്യന്മാരവരേവരുംപുറപ്പെട്ടു
സ്യന്ദനങ്ങളിൽകേറിസ്വായുധങ്ങളുംകൈക്കൊ
ണ്ടുന്നതഘോഷത്തോടുമാകാശദേശംപുക്കു
യുദ്ധതാല്പര്യംകൊണ്ടുയുക്തമാംധൈര്യത്തോടു
മന്ധലേനിൽക്കുന്നഹൈഡിംബിയെക്കാണായപ്പോൾ
"നില്ലുനില്ലെടമൂഢകാലമന്ദിരത്തിങ്കൽ
ചെല്ലുവാൻകൊതിച്ചിങ്ങുവന്നനീയെവൻചോരൻ
വദ്ധ്യനീഹയംകട്ടനിസ്ത്രപൻനയംകെട്ട
കൃത്യമാചരിച്ചനീഭീതികൊണ്ടെ"ന്നീവണ്ണം
ഉഗ്രചോവഷംചെയ്തുചുഴവുംനിന്നുംകൊണ്ടു
ഗർവ്വശോഷണംബാണവർഷവുംതുടങ്ങിനാർ
"മുഷ്ക്കു വിട്ടൊഴിഞ്ഞാലുമുൽക്കടന്മാരേനേരേ
നിൽക്കുവിൻപക്ഷേനിങ്ങൾക്കുഞാൻതുണയ്ക്കുവൻ
പ്രത്യഹംശങ്കിച്ചോരുമർത്ത്യനെസ്സേവിയ്ക്കുന്നാ
ഭൃത്യഭാവത്താലുണ്ടാംദുഃഖത്തെമുടിച്ചുടൻ
സ്വർഗ്ഗദേശത്തേത്തന്നെവാസത്തിനേകീടുവൻ
തർക്കമില്ലെ"ന്നുംചൊല്ലിദക്ഷനാംരക്ഷോവരൻ
മന്നിടംവിറയ്ക്കുന്നസിംഹനാദവുംചെയ്തു
തന്നിടംകക്ഷത്തിലാക്കീടിനാൻഹയേന്ദ്രനെ
വട്ടത്തിൽതിരിഞ്ഞുവന്നീടുന്നബാണങ്ങളെ
പെട്ടെന്നുതട്ടിക്കളഞ്ഞമ്മഹാരഥന്മാരെ
മുഷ്ടിപാദങ്ങളാലെതാഡിച്ചുതാഡിച്ചുതൻ

പുഷ്ടിയേറീടുന്നാദോർവ്വിക്രമംകാട്ടിക്കാട്ടി
നിന്നപോർചെയ്യാനല്പംനേരമാരിപുക്കളെ
വെന്നുവീഴ്ത്തുവാനുപായാന്തരംനിനച്ചുടൻ
സ്ഥൈര്യമേറീടുംമഹാഭീഷണാകാരംപൂണ്ടു
കല്യഭാവത്തോടൊരുപാണിയിൽക്ഷണംക്ഷണം
സംഭരിച്ചീടുംകരശല്ലകംവഹിക്കയു
മമ്പരിൽകൂടുംനേത്രവിസ്മയംവളക്കയും
വന്മരംപറിച്ചതുകൊണ്ടടുത്തടിക്കയു
മംബരംകുലുങ്ങവെചെയ്യുരക്കനാമവൻ
വമ്മതൂണീരങ്ങളുംബാണകോദണ്ഡങ്ങളും
നിർമ്മലങ്ങളാംമണിസ്യന്ദനക്കൂട്ടങ്ങളും
എണ്മണിപ്രായങ്ങളാക്കീടിനാൻകലാശത്തി
ലമ്മഹാരഥോത്തമന്മാരെയുംവീഴ്ത്തീടിനാൻ
മത്സ്യതപംവെടിഞ്ഞുനാലായിരംദിവ്യന്മാരു
മത്യുത്ഥംവിളങ്ങുന്നദേഹങ്ങളോടുംകൂടി
സ്വർഗ്ഗത്തിലായീശാപംതീർന്നുചൊൽക്കൊണ്ടീടുന്ന
തക്കത്തിലേവംജയംപ്രാപിച്ചരക്ഷോവീരൻ
നിർജ്ജരസ്തുതോദന്തനായിട്ടുഗംഭീരമാം
ഗർജ്ജനംമുഴക്കിനാൻവിഷ്ടപംകുലുക്കിനാൻ
അന്യാരിവീരാഗമംകാണായ്കമൂലംകയ്യി
ലന്യൂനനായിട്ടുള്ളൊരാഹയത്തോടുംപിന്നെ
വ്യോമമാംദേശംവിട്ടുതാമസിച്ചീടാതങ്ങു
ഭീമകർണ്ണജാന്തികംപൂകുവാൻതുടങ്ങുമ്പോൾ
യുദ്ധവൃത്താന്തംകേട്ടുതാന്തനാകാതെരണോ
ദ്യുക്തനായുടൻതന്നെയൌവനാശ്വനാംനൃപൻ
ക്രുദ്ധനായ്മടിയ്ക്കാതെയാത്രയാക്കിനാനടൽ
കദ്ധതന്മാരായമൂവായിരംഭടന്മാരെ
മന്ദതപംവെടിഞ്ഞവരേവരുംപുറപ്പെട്ടു
സന്നദ്ധന്മാരായ്മഹാസാഹസോത്സാഹത്തോടും

മത്തങ്ങളായീടുമോരായിരം ഗജങ്ങളു
മൊത്തങ്ങുപായുന്നീരയ്യായിരം ഹയങ്ങളും
പത്തുലക്ഷമാം ബലം കൂടുന്ന കാലാൾകളും
നിസ്തുലപ്രകാരേണ കൂടവേ പുറപ്പെട്ടു
അപ്പടക്കൂട്ടത്തോടുമപ്രദേശത്തെ വിട്ട
ങ്ങബ്ഭടപ്രധാനികളുഗ്രനിർഘോഷം കൂട്ടി
സുന്ദരധ്വജാങ്കങ്ങളായുള്ള മൂവായിരം
സ്യന്ദനങ്ങളെ വേണ്ടുംവണ്ണമേ നടത്തിച്ചു
"തസ്കരൻ നിശാചരനെങ്ങുപോയവൻ നല്ല
തക്കമെന്നോർത്തിങ്ങുവന്നക്രമം പ്രവർത്തിച്ചോ
നിർണ്ണയം മരിയ്ക്കുവാനാണവൻ മടിയ്ക്കാതെ
ദുർന്നയം തുടർന്നതെന്നുള്ളതോ കാണാമിപ്പോൾ
നിൽക്കുകില്ല മർത്ത്യൻ ഞങ്ങളോടെതിർക്കുകിൽ
തെക്കുദിക്കിനു പോകും ദേഹമെന്നിയേ ദ്രുതം
ഉൽഭയം മുഴക്കയാലൂഴിവിട്ടാകാശത്തി
ലുല്പതിച്ചൂറ്റം കാട്ടും ധൂർത്തനാമരക്കനെ
മിന്നിലാക്കറിഞ്ഞു ചെല്ലുന്ന ബാണൌഘം കൊണ്ടു
മന്നിലാക്കുവിൻ കുത്തിക്കൊല്ലുവിൻ ഭടന്മാരേ!
ഹരിയെപ്പിടിക്കുവിൻ ഹരിവത്സലന്മാരേ!
ശരിയെന്നാകും മഹാജയമുണ്ടാക്കീടുവിൻ"
ഇത്തരം പരസ്പരം ചൊല്ലീടുന്നവർ മുമ്പിൽ
ചത്തവീരന്മാർ കിടന്നീടുന്ന ദിക്കിൽ ചെന്നു
മെല്ലെപ്പെട്ടു നോക്കീടിനാരപ്പൊഴേ കണ്ടീടിനാ
രേപ്പെട്ടു നിൽക്കും ഹരിഹസ്തനാം ഹൈഡിംബിയെ
വിരുതേറീടുന്നവർ വിരവോടെല്ലാവരു
മൊരുമിച്ചുദഗ്രമാം ശരവർഷണം ചെയ്താർ
എന്തൊരത്ഭുതം നൃപ! ബാണങ്ങളാലെ പൂർണ്ണ
മന്തരിക്ഷവും ഹരിത്തെട്ടുമവ്വണ്ണം ഭൂവും
പുഷ്കരസ്ഥലനിന്നു വീണു പോയ്ക്കീഴ്പ്പെട്ടതാ

നൾക്കരുത്തേറുംമേഘവർണ്ണനെങ്കിലുംബലാൽ
മന്നിലാകാതെഹയസ്ഥാപനത്തിന്നായങ്ങു
കുന്നിലായതിന്നുള്ളിലോതിനാൻവൃഷധ്വജൻ
"കണ്ടിതോവൃകോദരമേഘവർണ്ണനാംവീര
നണ്ടിതാഹയത്തോടുമിങ്ങോട്ടുവന്നീടുന്നു
ശങ്കയെന്നിയേജനശ്ലാഘനീയമാംകർമ്മം
തങ്കരുത്താലേചെയ്തുധന്യനായിട്ടുള്ളിവൻ
ത്വല്പൌത്രനിപ്പോളരിപ്രേരിതാസ്ത്രൌഘംകൊണ്ടു
കെല്പറുവീഴുന്നുള്ളതെങ്ങിനെന്നിനച്ചാലും"
ഇത്തരംപ്രശംസിക്കുംനേരമേസമീപത്തി
ലെത്തിയഘടോൽക്കചപുത്രനെസംഭാവിച്ചു
ചിത്രമൂർത്തിയാംഹയംതന്നെയുംനോക്കിക്കണ്ടു
ചിത്തസന്തോഷംപൂണ്ടുപിന്നെയുംചൊല്ലീടിനാൻ
"കയ്ക്കലായല്ലോഹയംയജ്ഞിയംനമുക്കിനി
വെക്കമാജിയിൽജയംകൂടിയുണ്ടാമേഭീമ!
എങ്കിലിബ്ഭടന്മാരെപ്പാർത്തുകണ്ടാലുംരണ
ത്തിങ്കലീവിധശൂരന്മാരേത്രമേമടങ്ങില്ല
യുദ്ധരംഗസ്ഥന്മാരായ്‌വീരമാംരസംകാട്ടി
നൃത്തമാടുന്നനേരാളാരെന്നുനോക്കീടുന്നു
ചില്ലികൊണ്ടെന്നാകിലുംചെല്ലുകെന്നോന്നോടൊന്നു
ചൊല്ലിയാലപൂർവ്വമാംവിക്രമംകാട്ടീടുവൻ
നിസ്തന്ദ്രമെന്നെത്തന്നെവിട്ടയയ്ക്കേണംഭവാ
നിത്തുള്ളലേറുംസർവ്വവില്ലാളിവീരന്മാരെ
ത്വത്സമക്ഷംഞാൻദ്രുതംവെന്നുവീഴിപ്പൻനിങ്ങൾ
മത്സമർത്ഥായോധനംകണ്ടുംകൊണ്ടിരിക്കുവിൻ"
എന്നപേക്ഷിക്കുംനേരംസമ്മതത്തോടുംപൃഥാ
നന്ദനൻഭീമൻകൊടുത്തുള്ളനിർദ്ദേശംവാങ്ങി
ചിക്കന്നുവന്ദിച്ചുതൻചാപവുംകത്തിക്കല
ച്ചുകർണ്ണപുത്രൻപടയ്ക്കഗ്രത്തിലെത്തീടിനാൻ

മുക്കണ്ണനാകുംദേവൻമുഖ്യമാംപിനാകവും
കയ്യിലാണ്ടുദൈത്യന്മാരോടെത്തുനാവണ്ണംതന്നെ
"അത്രനിൽക്കുവിൻനിങ്ങളുൽഭടന്മാരെപേടി
ച്ചസ്ത്രജാലവുംവെടിഞ്ഞാരുമങ്ങോടീടൊല്ലെ
മരിയ്ക്കുംനിങ്ങളെന്നോടെതൃക്കുന്നാകിൽജീവി
ച്ചിരിക്കുന്നതിന്നാഗ്രഹംകൊതിയ്ക്കുന്നുണ്ടെങ്കിലോ
പിന്മടങ്ങുവിൻപിണങ്ങിടേണമെന്നില്ലെ"ന്നു
തന്മിടുക്കുരച്ചുടൻതീടിനാൻതദന്തരെ
കെല്പുള്ള വീരന്മാരെല്ലാരുമത്ഭുതംകൊണ്ടു
ങ്ങുൽഫുല്ലനേത്രന്മാരായ്ക്കർണ്ണപുത്രനെനോക്കി
നിർഭയൻമഹാശൂരനാരിവൻപദാതിയാ
മർകൻധനുർദ്ധരനഗ്രസ്ഥനായീടിനാൻ
ഹയഹസ്തനാംനകതഞ്ചെരനെങ്ങോട്ടുപോയി
ഭയചിത്തനായ് നിൽപ്പാനരുതെന്നൊളിയ്ക്കയോ
ഒരുവൻമാത്രമല്ലരിപുവെന്നായീപോരി
ന്നിരുവമ്പന്മാരുണ്ടെന്നിഹദൃഷ്ടാന്തംവന്നു
എത്രപേരുണ്ടെന്നിപ്പോൾതീർച്ചയാമില്ലെങ്കിലെ
ന്തിത്രശ്ശൂരന്മാരാകുംനമ്മളെഗ്ഗണിയ്ക്കാതെ
വന്നെതൃത്തൊരുത്തനീബാലനീവണ്ണംചൊല്ലീ
ടുന്നതെന്തതിക്രമംകാലനെന്നതുപോലെ
നമ്മളെവിളിയ്ക്കുന്നനാമടങ്ങിയാലിന്നു
നന്മലേശവുംനമുക്കില്ലെന്നായ്പ്പനീടുമേ
യുദ്ധമേററിവന്നുള്ള ഗർവ്വമിന്നടക്കേണ
മിത്തരംപരസ്പരംഘോഷിച്ചുകോപത്തോടെ
"നില്ലെടകിശോരകനിഷ്ഫലംനിനക്കുള്ളൊ
രല്ലടാഹങ്കാരമിന്നൊക്കവേനശിപ്പിച്ചു
ദുർവ്വിനീതതപംകൊണ്ടുടനുത്തമാടീടുംനിന്നെ
നിർവ്വിഷോരഗത്തോടുതുല്യനെന്നാക്കീടുമേ"
ധിക്കരിച്ചിത്ഥംചിലതൊക്കവേപറഞ്ഞവ

രക്ക്പൌത്രനെവളഞ്ഞക്രമംചെയ്തീടിനാർ
മുക്കിനാർശരൌഘംപെയ്തായതിൽഗിരീന്ദ്രനെ
ത്തിക്കിമേള് യ്ക്കുംനീലമേഘങ്ങൾപോലെന്നപ
ക്രുദ്ധനായ്വൃഷദ്ധ്വജൻകുററമററീടുംധനു
ഷ്ഹസ്തലാഘവംകാണിച്ചത്തലെന്നിയേജവാൽ
പ്രത്യർത്ഥിമുക്തങ്ങളാമസ്ത്രങ്ങളെല്ലാമേററം
പ്രത്യസ്ത്രജാലംകൊണ്ടുകൃത്തങ്ങളാക്കിക്ഷണാൽ
പൃത്ഥ്വിയിൽപതിപ്പിച്ചുസിംഹനാദവുംപൊഴി
ച്ചബ്ധിയുംധരിത്രിയുമദ്രിയുംവിറപ്പിച്ചു
ബദ്ധവിക്രമംമഹാശസ്ത്രൌഘവഷംചെയ്താൻ
ദുർദ്ധരംസുദുർവ്വാരമായതേൽക്കയാലപ്പോൾ
ഛന്നങ്ങളായീവീരകായങ്ങളെല്ലാംപരി
ച്ഛിന്നങ്ങളായിധനുസ്സ്യന്ദനാദികങ്ങളും
പൃഥിവീതലത്തിങ്കൽപതിതന്മാരായ്മഹാ
രഥികന്മാരെല്ലാരുമതിവിസ്മയംതന്നെ
പൃഷ്ഠഗന്മാരോടൊത്തമത്തകുഞ്ജരങ്ങളും
ചട്ടകന്നുള്ള തുരഗങ്ങളുംപാദാതവും
തലയുംകയ്യുംകാലുമുടലുംമുറിഞ്ഞുഭൂ
തലമങ്ങെല്ലാംമൂടുംപടിമേന്മേലേവീണു
ശ്രീപത്മനാഭധ്യാനംകൊണ്ടുചീന്തിരിക്കുന്ന
പാപങ്ങൾപോലിച്ചൊന്നാസൈന്യങ്ങളെപ്പേരുമേ
ഏകനാംവൃഷദ്ധ്വജൻതന്നാലെമുടിഞ്ഞുപോയ്
ശോകസംഭ്രാന്തന്മാരായപ്പോഴേശേഷിച്ചവർ
പാർത്ഥിവാന്തികംപുക്കുപാക്കാതെകുമ്പിട്ടപി
മ്പാർത്തിവാച്ചിട്ടുന്നാവൃത്താന്തമങ്ങുണർത്തിച്ചാർ
“പാർത്ഥലേശപരകഷ്ടംകാലവൈഷമ്യംഭവാ
നോർത്തറിഞ്ഞീടേണമേയുദ്ധത്തിലില്ലേജയം
ശത്രുവിൻകരത്തിലായശ്വമേധീയംഹയ
മത്രയല്ലഹോപതിനായിരംപ്രവീരന്മാർ

അത്രധീരന്മാർപതിച്ചീടിനാർപരന്മാരാ
ലസ്ത്രനിർഭിന്നന്മാരായെന്തിതിൽപരംവേണ്ടു
തൽഭടോദിതംശ്രവിച്ചത്ഭുതോദയത്തോടു
മൂർഛയത്തോടുംചോദിച്ചീടിനാൻനൃപോത്തമൻ
"എത്രയുംചിത്രംനിങ്ങൾചൊന്നതാഹവംചെയ്യാ
നെത്രപേർവന്നിട്ടുണ്ടുശത്രുക്കൾകണ്ടോനിങ്ങൾ
എത്രയുണ്ടഹോബലമെന്നിതൊക്കവേചൊൽവിൻ"
നിത്തരംനൃപോക്തംകേട്ടോത്തുചൊല്ലിനാരവർ
"വന്നിട്ടുണ്ടല്ലോമൂന്നുവീരന്മാർപദാതികൾ
മുന്നിട്ടുഹയത്തിനെക്കട്ടരക്ഷസ്സാണേകൻ
ക്ഷത്രബാലകൻകാലകല്പനിപ്പെരുമ്പട
യ്ക്കത്രസംക്ഷയംചെയ്തചിത്രവീര്യവാനേകൻ
തത്രശൈലസ്ഥൻഭീമൻധന്യമൂർത്തിമാനന്യ
നത്രദുഷ്ടന്മാരിവരില്ലമറ്റാരുംപിന്നെ
ഹരിതൻഭക്തിയില്ലാത്തൊരുദുഷ്ടനാംപുത്രൻ
ദുരിതംചെയ്യുന്നവൻനിജവംശജന്മാരെ
പരിചോടശുദ്ധിയാംനിരയെവീഴ്ത്തുന്നപോ
ലരിശംകയ്ക്കൊണ്ടിട്ടുത്തരിസഞ്ചയങ്ങളെ
ക്ഷിതിയിൽപതിപ്പിച്ചചതുരൻദചിതീയനാ
ണതിമാനുഷകൃത്യനത്തുബോധിക്കേണമേ"
മന്നവൻമഹാഭാഗനന്നേരംകൊള്ളാമേവം
വന്നവന്മാരേവരെന്നോത്തോന്നോതീടിനാൻ
"നന്നുവൃത്താന്തംനിരൂപിയ്ക്കുകിൽത്രിമൂർത്തിക
ളിന്നുവമ്പോടീവന്നവീരന്മാരെന്നേവരൂ
എന്നുമേനരന്മാർക്കശക്തിയുണ്ടാകുന്നത
ല്ലെന്നുടെഹയാപഹാരത്തിനെൻഭടന്മാരെ
ഛന്നരൂപന്മാരായദേവന്മാർതന്നെഗൂഢം
വന്നതിക്രമംചെയ്കമർത്ത്യന്മാരിവരെന്നാൽ
ചിത്തസന്തോഷംവരുത്തീടുവൻദേവന്മാർക്ക

ദ്ധാസ്ത്രംകൊണ്ടതിന്നത്രതാമസിയ്ക്കാതെ
ത്താന്തന്നെവന്നീടുവൻപോരിനല്ലെങ്കിൽബല
ഭ്രാന്തന്മാരവരടങ്ങിടുകില്ലോർത്തീടുവിൻ
വിട്ടയച്ചില്ലോരണ്ടുപട്ടമായേഴായിരം
പുഷ്ടവിക്രമംപുണ്ടദിവ്യയോദ്ധാക്കന്മാരെ
ബന്ധുക്കളായുള്ളവർചെന്നാണഞ്ഞെതൃത്തൊരു
ജന്തുക്കൾപോലെമൃതന്മാരായിമൃധാങ്കണേ
ഹന്തവമ്പേറുംഹസ്തീപത്തിസഞ്ചയങ്ങളും
സൈന്ധവങ്ങളുംകണക്കെന്നിയെനശിച്ചല്ലൊ
സംഗരപ്രയാണാർത്ഥംനിങ്ങളുംകോപ്പിട്ടിങ്ങു
സംഗതന്മാരാകേണമിക്ഷണംമമാന്തികേ
ഖദ്യോതവഹ്നിപ്രതാപോജ്വലന്മാരായുള്ള
മദ്യോധവീരന്മാരെല്ലാവരുംവന്നീടട്ടെ
ദന്തിതേർകാലാൾകളശ്വങ്ങളുംകൂട്ടംകൂടി
പ്പന്തിയിൽപുറപ്പെട്ടുപാരിടംകുലുക്കട്ടെ"
മന്നവൻകല്പിച്ചപോലപ്പൊഴേകോപ്പിട്ടങ്ങു
വന്നാണഞ്ഞിതുമഹായോധന്മാരെല്ലാവരും
ബന്ധുരന്മാരായുള്ളമന്ത്രിസാമന്തന്മാരും
ബന്ധുവത്സലന്മാരുംമറ്റുള്ളവീരന്മാരും
സന്നദ്ധന്മാരായവരായുധങ്ങളുംകൈക്കൊ
ണ്ടൌന്നത്യംകൂട്ടംഗജാശ്വങ്ങളിൽകേറിച്ചിലർ
സ്യന്ദനങ്ങളിൽപലരിങ്ങിനെവെക്കംഗമി
യ്ക്കുന്നവാഹനന്തോറുമാരൂഢന്മാരായവർ
തങ്ങളിൽതടഞ്ഞിടഞ്ഞാരാവപൂരത്തോടും
സംഗരംചെയ്തീടുവാനങ്ങിനെപുറപ്പെട്ടു
സർവ്വസൈനികന്മാരോടൊന്നിച്ചുസന്നദ്ധനാം
യൌവനാശ്വനാംനൃപൻതന്മണിത്തേരിൽകേറി
തിങ്കളോടൊക്കുംസിതഛത്രചാമരങ്ങളു
മങ്കമാംകൊടിക്കൂറക്കൂട്ടവുംപിടിപ്പിച്ചു

ശംഖവുംവിളിപ്പിച്ചുസത്വരംമഹാവാദ്യ
സംഘമെപ്പേരുംഘോഷംകൂട്ടുമാറടിപ്പിച്ചു
നിർഗ്ഗമിച്ചനന്തരംസിംഹഗർജ്ജനങ്ങളു
മർഗ്ഗളംവെടിഞ്ഞുള്ള ശിഞ്ജിനീനാദങ്ങളും
കുംഭിതേർത്തുരംഗമസ്തോമനിർഘോഷങ്ങളും
ജൃംഭിതങ്ങളായ്മുഴങ്ങീടുമ്പോളുഴിശ്വരൻ
യുദ്ധഭൂമിയിൽച്ചെന്നുമുന്നമേനോക്കുന്നേരം
സ്വസ്ഥനായ്നിന്നീടുന്നഭീമസേനനെക്കണ്ടു
മസ്തകംകുലുക്കീട്ടുഭീമനിദ്ദേഹംകൊള്ളാ
മുത്തമൻമഹാനെന്നുകല്പിച്ചാനനന്തരം
ഹസ്തയുഗ്മത്തിൽചാപശസ്ത്രങ്ങളോടുംകൂടി
യുദ്ധഭൂതലെനില്ക്കുംകർണ്ണപുത്രനെക്കണ്ടു
ഹൃഷ്ടനായോർത്തീടിനാൻധന്യനിക്കുമാരകൻ
വിഷ്ണുപംജയിയ്ക്കുന്നവീര്യവാനൌദാര്യവാൻ
തുഷ്ടിവർദ്ധനൻമൃധപ്രാപ്തനാമെന്നൊത്തന്നൊ
ദൃഷ്ടികൊണ്ടേറ്റംസൂക്ഷിച്ചുണ്ടിതാഗ്നാക്കീടുന്നു
അല്പവുംഭയപ്പെടുന്നില്ലിവൻമൃഗേന്ദ്രന്നു
ള്ളർക്കൻകണക്കിനെനില്ക്കുന്നുനിരാകുലൻ
മൃത്യുഭീതിയെത്തേടുന്നില്ലിവൻപ്രപഞ്ചത്തെ
മിഥ്യയെന്നോർത്തീടുന്നയോഗിപോലെന്നോർവണ്ടു
മുന്നമേകാണേണ്ടതിബ്ബാലദോർബ്ബലംനൂന
മെന്നസങ്കല്പത്തോടുംതന്റെഭടന്മാരെ
നില്ക്കിലൊക്കില്ലാനിങ്ങാംനേത്തുടൻതീർത്തീടുവീ
നിക്കിശോരന്റെഗർവ്വംസർവ്വമെന്നാജ്ഞയാൽ
എണ്ണമെന്നിയെപുറപ്പെട്ടശ്ശൂരന്മാർചെന്നു
കർണ്ണപുത്രനെച്ചുഴന്നീടിനാർമടിക്കാതെ
ധിക്കരിച്ചേറ്റംഹസിച്ചീടിനാർമദംപൂണ്ടു
ദിക്കരിശ്രേഷ്ഠന്മാർപോലെത്രയുംപുളച്ചവർ
ചിത്രങ്ങളാകുംകുലച്ചുള്ള കോദണ്ഡങ്ങളി

ശസ്ത്രങ്ങളൂരിത്തൊടുക്കുന്നനേരത്തിൽതന്നെ
തൽപ്രതീക്ഷണംചെയ്തുപാൎത്തനിന്നീടുന്ന
സൽപ്രതാപനാംസമീരാത്മജൻവൃകോദരൻ
ചിത്രമീക്കൃത്യംബലാലേകനെജയംകൊതി
ച്ചിത്രപേർചുഴന്നേറ്റതേറ്റമക്രമംതന്നെ
ബാലനിന്നിവൻമഹാശക്തികൊണ്ടരിദ്ധ്വംസ
ശീലനെന്നിരിയ്ക്കിലുംയുദ്ധമിത്തരംചെയ്താൽ
കേട്ടുകൂടാതെജയിച്ചീടുവാൻപരംഞെരു
ങ്ങീടുമെന്നല്ലാപരുങ്ങീടുവാനെളുപ്പമാം
എന്തിനീക്കുഴപ്പംഞാനുള്ളപ്പോൾതുണയ്ക്കുവാ
നന്തികെചെല്ലുന്നതുണ്ടെന്നുറച്ചുഴറോടെ
ദണ്ഡപാണിയാംകാലനെന്നപോലോജസ്സോടും
ചണ്ഡമാംഗദായുധംകയ്യ്ക്കൊണ്ടാന്നാൎത്തുചാടി
പാരിടംപൊടിച്ചുംകൊണ്ടോടിച്ചെന്നീടുന്നേരം
നേരിടുംവില്ലാളികൾപേടിച്ചങ്ങൊഴിഞ്ഞുടൻ
മണ്ടിനാരഹോചിലർനിൎഭയസ്ഥലങ്ങളെ
ത്തെണ്ടിനാർചിലർചിലർമോഹിച്ചുവീണീടിനാർ
ഞൊണ്ടിനാർചിലർവീണുകാലൊടിഞ്ഞോടിച്ചിലർ
കുണ്ടിലായൊളിച്ചുവാണീടിനാർവേറെചിലർ
കുണ്ഠിതാത്മനാതടഞ്ഞാടുന്നവാഹന്തോറും
ശുണ്ഠിയുംകയ്ക്കൊണ്ടുയൎത്തീടിനാർചമ്മട്ടിയെ
പണ്ടിതിൻവണ്ണംവന്നിട്ടില്ലെന്നുതമ്മിൽതമ്മിൽ
കണ്ടിടാതകന്നുകേണീടിനാരയ്യോചിലർ
ഞെട്ടിയെത്രയുംകമ്പമുണ്ടായിചിലൎക്കും
മട്ടിയെന്നല്ലാചിലൎക്കപ്പോഴേപരസ്പരം
മുട്ടിയങ്ങിനെമണിസ്യന്ദനദ്ധ്വജങ്ങളും
പൊട്ടിയിങ്ങിനെമുഴുത്തുള്ളസംഭ്രമോദയെ
ബന്ധമെന്തിതിന്നെന്നചിന്തയാവൃഷദ്ധ്വജൻ
സിന്ധുഗംഭീരൻവീരൻചുഴവുംനോക്കുന്നേരം

അന്തകൻപോലെകയൎത്തുഗ്രമാംഭാവത്തോടു
മന്തികംപ്രവേശിച്ചുഭീമസേനനെക്കണ്ടു
വില്ലിടംകക്ഷത്തിൽവച്ചിട്ടുകുമ്പിട്ടീവാക്യം
ചൊല്ലിനാൻ "മഹാവീരമൌലിമൌക്തികക്കല്ലെ
കൌരവക്ഷയംചെയ്തദ്വാരവീൎയ്യംകൊണ്ടു
ഗൌരവംക്രുദ്ധംഭവാനത്രവന്നതിന്നോൎത്താൽ
എന്തുകാരണംരണംചെയ്വാനുള്ളത്യാശയോ
ഹന്തകാമമോഭവന്മാനസംമഹാത്ഭുതം
വിഷ്ടപത്രയംവന്നിട്ടില്ലിങ്ങുതിട്ടംഭവൽ
പുഷ്ടവിക്രമംപ്രയോഗിക്കുകിൽകഷ്ടംതന്നെ
തവൽബലംസഹിക്കുകില്ലിക്കണ്ടസൈന്യംകണ്ടാ
ലല്പമസ്ഥാനത്തിങ്കലാക്രമംചെയ്വാവതോ
മത്തനാംഗജത്തിന്റെമസ്തകംപിളൎക്കുന്നൊ
രുത്തമപ്രഭാവനായുള്ള കേസരിക്കോൎത്താൽ
എത്രയുംഹാസ്യംതന്നെചെറുമെയശസ്യമ
ല്ലത്രഹാപിപീലികാമൎദ്ദനംമഹാമതെ
എങ്കിലിക്കൃശാംഗിയായിട്ടുകണ്ടീടുംസേനാ
മങ്കയാളെന്നെക്കണ്ടുമുന്നമാശ്രയിക്കയാൽ
സസ്പൃഹംഭവൽപുത്രനായഞാൻവരികയാ
ലല്പമീവണ്ണംനാണംകൈവിട്ടിങ്ങണഞ്ഞവൾ
മല്പിതൃവ്യനാംഭവാനാലിപ്പോളുപേക്ഷ്യതാ
നൽപരിഭ്രമംകാട്ടുന്നിവളെമൎദ്ദിച്ചു ഞാൻ
പൈത്രമാംയശസ്സിനെസമ്പാദിച്ചേകീടുവൻ
ജൈത്രനാംഭവാനിതുകേൾക്കിൽഭാവിക്കുണ്ടാ
അസ്ഥിരംശരീരമെല്ലാമെപ്പോഴുംതാരുണ്യവു
മത്തരംതരംഗംപോലത്രഭംഗുരംതന്നെ
ലക്ഷ്മിയുംസ്ഥൈൎയ്യത്തോടെനില്ക്കുന്നില്ലൊരേടത്തു
മക്ഷിയിൽപെടുന്നപിമ്പക്ഷണേനശിക്കുന്നു
മന്നിലെന്നൊക്കുംനിന്നീടുന്നതേവൎക്കുംയശ

സ്സൊന്നിതാണാർജ്ജിക്കവാനുള്ള തെന്നോർതേണമോ
വിദ്വത്വമേറുമഹത്തുക്കളീമഹാധർമ്മം
വ്യത്യസ്തമായിപ്പറഞ്ഞീടുന്നു ചൊല്ലീടുവൻ
നിർല്ലജ്ജന്മാരാമുഖാലോകനം ചെയ്തുംകൊണ്ടു
ചൊല്ലൊക്കംസ്വഭാവാദിശോഭയെക്കാട്ടിക്കാട്ടി
മരുവുംസുപ്രൌഢയാംപരസേനയെപ്രാപി
ച്ചുരുമർദ്ദനം ചെയ്യുന്നൊരുവീരന്മാരവർ
സുസ്ഥിരപ്രകീർത്തിമാന്മാരാകുമെന്നാണല്ലൊ
പൃഥ്വിയിൽപ്രസിദ്ധിയെന്നോർത്തറിഞ്ഞീടേണമേ
മൃഷയായുള്ള വാക്കല്ലിതുകേൾക്കേണംതവ
സ്നുഷയാണിക്കാണുന്നപൃതനാവിലാസിനി
ശിതബാണൌഘനഖശിഖരങ്ങളാലുരഃ
ക്ഷതമാചരിയ്ക്കുവാൻ ചിതമാംഭാവത്തോടും
മന്നിരീക്ഷണം ചെയ്തീടുന്നപാർത്ഥീലേഭവാ
നിന്നിവൾക്കുള്ള മുഖമെന്നുഖത്തിലുമായി
ശസ്ത്രരൻഭവാനിടയ്ക്കണയുന്നതുകണ്ടാൽ
സ്വപ്ത്രഭാരംഭംവെടിഞ്ഞിവൾപിന്തിരിഞ്ഞോടും
കില്പത ന്നുണ്ടോപിന്നെത്തെല്ലുമേപതാകോത്ഭ്യൽ
പല്ലപാവൃതംമുഖംകാട്ടുകില്ലെന്നാകയാൽ
ഒന്നു ചെയ്യേണംഭവാനങ്ങുമാറേണംഞങ്ങ
ളിന്നു നിശ്ശങ്കംസമാഘാതസങ്കേതസ്ഥലേ
തങ്ങളിൽകാമത്തിന്നുതക്കമൊററുള്ള
സംഗമംകഴിഞ്ഞൊഴിഞ്ഞീടുന്നകാലംവരെ
സ്വസ്ഥനായമന്നിരുന്നീടേണമല്പംനേര"
മിത്ഥമാത്മജൻ ചൊല്ലുംമുഗ്ദ്ധമാംവാക്യംകേട്ടു
സന്തോഷമന്ദസ്മിതം ചെയ്തതിന്നൊക്കുംവണ്ണം
കുന്തീനന്ദനനായഭീമനും ചൊല്ലീടിനാൻ
"പ്രഥമംനീതാനയിസ്വതവിഭ്രതമിന്നീ
വിധയാംസേനാവിലാസിനിയെഗ്ഗമിച്ചാലും

പ്രഥനെനിന്നെവധൂജിതനായിട്ടുകണ്ടാ
ലഥമൽഗദാദണ്ഡമതുകൊണ്ടസംശയം
ഇവളെജ്ജയിപ്പിപ്പനിഫശിക്ഷിക്കപ്പെട്ടാ
ലവലേപവുംവെടിഞ്ഞവൾകീഴടങ്ങുമേ
ഇതുശാസനംവേണ്ടുംപൊഴുതില്ലാതെപോയാ
ലൊരുനാളുമേശമംസ്നഷയിൽഭവിക്കില്ല
ഞതിദുശ്ശീലംകാണാമഥതൽസംബന്ധികൾ
ക്കതിനാലുണ്ടാസ്സുരുംപതനംധരാതലെ
മാനസംകൊണ്ടിസ്സാരംചിന്തിച്ചുധൈര്യത്തോടും
സേനയെപ്രാപിച്ചാലുംചേതസ്സിലിഷ്ടംപോലെ
വാഹനംവെടിഞ്ഞുള്ള ബാലകൻഭവാനേക
നാഹവേരഥസ്ഥന്മാർക്കെവരിവീരന്മാർപലർ
ആയതോക്കമ്പോളകന്നാങ്ങപോയടങ്ങുവാ
നായ കക്കാമ്പിൽതോന്നുന്നില്ലിനിക്കെന്നാകിലും
നിന്നുടെനിർബ്ബന്ധംകൊണ്ടിങ്ങിനെചെയ്തീടുന്നേ
നിന്നുനീജയിച്ചാലു"മെന്നനുഗ്രഹ യ്യുമ്പോൾ
സാദരംപ്രദക്ഷിണംചെയ്തുസാഷ്ടാംഗംവീണു
പാദവന്ദനംചെയ്തുപാത്ഥനാംപിതൃവ്യനെ
അങ്ങയച്ചരാതികക്ഷാനലൻനാരാധിക
നംഗരാജന്റെപുത്രനായവൻമഹാശ്ശൂരൻ
നന്ദജദ്ധ്യാനംചെയ്തുധീരനായോരുകാമി
യെന്നപോലുല്പന്നമാംനേത്രാതിരാഗത്തോടും
ദ്വിരദപ്രൌഢകുംഭസ്തനിയായ്നവീനയായ്
വരവണ്ണിനിയായിപ്പലവിഭ്രമത്തോടും
കടദാനാംബുപാടീരജസൌരഭ്യത്തോടു
മിടചേൎന്നുള്ള സേനാബലയെപ്രാപിച്ചുടൻ
തന്മദ്ധ്യദേശത്തിങ്കൽതീക്ഷ്ണബാണൌഘംകൊണ്ടു
നിമ്മദ്ധ്യരക്തസ്രാവമുണ്ടാക്കീഭയങ്കരം
മുന്നമേമുത്തച്ഛനാംമിത്രനെവിലോകിച്ചു

വന്ദനം ചെയ്തിട്ടത്രെ ബാഹുവിക്രമം കാട്ടി
ത്തസംഗരം തുടങ്ങീടിനാരുഴറോട
മുദ്ധതന്മാരായുള്ള രാജസൈനികന്മാരും
മുഷ്കരന്മാരാം ചിലരുഗ്രതോമരപ്രാസ
മുൽഗരാദ്യങ്ങളായുള്ളായുധങ്ങളെത്തൂകി
കക്കശങ്ങളായുള്ള ഖഡ്ഗചമ്മങ്ങളേയും
കയ്ക്കലാക്കിക്കൊണ്ടടുത്തീടിനാരഹോ ചിലർ
ദുസ്സഹങ്ങളായീടും ബാണങ്ങൾ തന്നെ ചില
രുത്സവത്തോടും ചൊരിഞ്ഞീടിനാരാവോളവും
ധന്വിയാം വൃഷദ്ധ്വജൻ ചാതുയ്യവീര്യങ്ങളോ
ടന്വിതൻ കുഴങ്ങീടാതേകനെന്നിരിയ്ക്കിലും
പ്രത്യയത്തോടും ഭ്രമൻ കണ്ടുകൊണ്ടാടും വണ്ണം
പ്രത്യസ്ത്രജാലം കണക്കെന്നിയേത്തൂകിത്തൂകി
സത്വരം വരും ശത്രുശസ്ത്രസഞ്ചയം മുടി
ച്ചസ്തസംശയം മണിസ്യന്ദനക്കൂട്ടത്തേയും
സദ്ധ്വജോത്തമസൂതവാജിപൂവ്വകം പൊടി
ച്ചദ്ധരാതലേ വീരന്മാരേയും വീഴ്ത്തീടിനാൻ
ഹന്ത കോപമോക്കുറച്ചെങ്കിലും ശമിയ്ക്കുന്നി
ല്ലന്തകോപമൻ ബാലൻ കാലപാവകോജ്ജ്വലൻ
മത്തപ്പിടിനന്മാരാസ്ഥീണവീരന്മാരിവ
രല്പനമായിട്ടുള്ള ശണ്ഠയെവിടുന്നില്ല
ചുണ്ടുപല്ലിവകടിയ്ക്കുന്നു കണ്ണേറം മിഴി
ച്ചുണ്ടുവല്ലാതെ തുറിപ്പിച്ചുമാം നോക്കീടുന്നു
ക്രുദ്ധഭാവന്മാരെങ്കിലെന്തു ഞാനിനി ചെയ്യു
മിത്ഥമോത്തരിസ്തോമഖണ്ഡനം ചെയ്തീടിനാൻ
ചാറുമേറു ചന്ദനചന്ദ്രാദിഗന്ധങ്ങളാ
യറുപാത്തിട്ടിൽ പതിച്ചുള്ള രാജാസ്യങ്ങളെ
ഫുല്ലപങ്കജങ്ങളെപ്പോലവൻ നോക്കിക്കണ്ടു
നല്ലവിസ്മയം പയോഹീനങ്ങളെന്നാകിലും

ഒക്കവേവിളങ്ങുന്നവാട്ടന്നില്ലിവകൊള്ളാ
മക്ഷൌഹിണീനാമെൻറതേജസ്സിൻമഹത്വമോ
രക്തസംഗമോതത്രകാരണംനിരൂപിച്ചാ
ലിത്തരംപൊട്ടിച്ചിരിച്ചോതിക്കൊണ്ടനന്തരം
ഹസ്തിസഞ്ചയത്തേയുംനിർഭിന്നമാക്കീടിനാ
നസ്ഥിമാംസാന്ത്രങ്ങളുംവേറാക്കിവീഴ്ത്തീടിനാൻ
മസ്തകച്യുതങ്ങളാംമൌക്തികങ്ങളെവാരി
ബദ്ധകൌതുകംസ്ത്രീരന്മാക്കുള്ള കണ്ഠംതോറും
മണ്ഡനംചെയ്യിൻനിങ്ങളെന്നുനിക്ഷേപിച്ചാനീ
വണ്ണമേമഹാബലംമിക്കതുംമുടിച്ചവൻ
കാളിക്കൂളികൾകാകഗൃദ്ധ്രാദിജാതിക്കെല്ലാം
കേളിയേറീടുംഭക്തിതുഷ്ടിയെച്ചെയ്യുംവിധൌ
പേടിച്ചശേഷിച്ചവർപീഡിച്ചതാനേതിരി
ച്ചോടിച്ചെന്നൊളിച്ചൊതുങ്ങീടിനാരത്യാന്തരെ
കണ്ണജൻജയംകൊണ്ടുസിംഹനാദവുംചെയ്തു
ദണ്ഡഹസ്തനായുള്ളോരന്തകൻകണക്കിനെ
ക്രുദ്ധനായ്‌വിരോധിവീരാഗമംവീക്ഷിച്ചുംകൊ
ണ്ടസ്ഥലത്തിങ്കൽതന്നെ ചാപവുംനിലത്തൂന്നി
നിന്നതവ്വണ്ണംകണ്ടുയൌവനാശ്വനായുള്ള
മന്നവൻമഹാശ്ചര്യംകയ്ക്കൊണ്ടുചൊല്ലീടിനാൻ
"മന്ത്രിപുംഗവന്മാരെവിസ്മയംമത്സാമ്രാജ്യ
ഹന്ത്രിയാമവസ്ഥയെക്കണ്ടതില്ലയോനിങ്ങൾ
ക്ഷത്രധർമ്മത്തോടഹംയുക്തനായഹന്നിശം
ശത്രുവെന്നൊരുശബ്ദംകേൾക്കാതെയശസ്സിനെ
വർദ്ധിപ്പിച്ചനേകാബ്ദകാലമായ്‌ധരിത്രിതൻ
ഭർത്തൃത്വംവഹിയ്ക്കുന്നഭദ്രമാന്നിരിയ്ക്കുന്ന
വന്നാണഞ്ഞെല്ലൊന്തനംഹാനിയിന്നിക്കേവ
മുന്നതപ്രഭാവമാമീരിപുത്രയത്താലേ
മുന്നമേഹയേന്ദ്രനെകയ്ക്കൊണ്ടശേഷംരണ

ത്തിന്നുമയമാംബലംകാട്ടിനേരിട്ടീടിനാർ
ഞാനയച്ചിട്ടുള്ളനേകായിരംവീരന്മാരെ
പീനവിക്രമത്തോടുംകൊന്നിങ്ങുവീഴ്ത്തീടിനാർ
ഏതുവീരന്മാരിവരെത്രയുംസമർത്ഥന്മാ
രേതുമേകുറഞ്ഞവരല്ലെന്നതീർച്ചപ്പെട്ടു
എമ്പരാക്രമംപരീക്ഷിയ്ക്കുവാൻത്രിമൂർത്തികൾ
തമ്പുരാക്കന്മാർവന്നപോലുണ്ടുതോന്നീടുന്നു
മൂവരിൽപ്രധാനിയായുള്ളവൻഭയങ്കരൻ
പർവ്വതസ്ഥിതൻജഗൽഗ്രാസതല്പരൻപരൻ
മൂന്നാമീരണസ്ഥലേവന്നാവൻമഹാകായ
നന്നാതൻഗദായുധൻനമ്മുടെഭാഗ്യത്താലെ
അങ്ങൊഴിഞ്ഞവൻധീരനാഹവംവീക്ഷിച്ചുംകൊ
ണ്ടങ്ങിനെഗംഭീരനായുണ്ടിതാനിന്നീടുന്നു
വില്ലുമായെതിർത്തുപോരാടുമീക്കുമാരകൻ
തെല്ലുമേപോരാത്തവനല്ലരിപ്രമാരകൻ
വാദമില്ലേതുംജഗജ്ജൈത്രമായീടുംധനു
ർവ്വേദമീവീരൻകാട്ടിത്തന്നതെന്നോർത്തീടുവിൻ
കഷ്ടമീക്കാലംനമുക്കെങ്കിലുംസ്വധർമ്മത്തെ
വിട്ടടങ്ങീടുന്നതുമിഷ്ടമല്ലാപത്തിങ്കൽ
ധൃത്യസ്തമാകാബുധന്മാർക്കുള്ള ചിത്തംനൂനം
കൃത്യത്തിൽഭയംകീർത്തിനാശകൃത്തെന്നാകയാൽ
യുദ്ധമാട്ടകതന്നെയുക്തമിന്നസ്ത്രംകൊണ്ടു
വിദ്ധനായ്മരിച്ചെങ്കിൽസിദ്ധമാംവീര്യസ്വർഗ്ഗം
ഇത്തരംപറഞ്ഞുപൃഥ്വീശ്വരൻപ്രതാപവാ
നത്തമൻപ്രമത്തനാമാനതൻമുതുകേറി
മന്ദമവ്വണ്ണംകണ്ണനന്ദനൻനില്ക്കുംദിക്കിൽ
ചെന്നാവൻതന്നോടേവംശാന്തനായോതീടിനാൻ
മൽഗിരംഗ്രഹിയ്ക്കനീവീര!ഞാൻധർമ്മാസനം
പുക്കിരിപ്പവൻയൌവനാശ്വനിപ്പൃഥ്വീശ്വരൻ

വൻപോർചെയ്തീടുവാൻനിന്നോടുനേർത്തീടുവാ
നിന്നുഞാൻമടിയ്ക്കുന്നേനെന്തതെന്നോതീടുവൻ
കുട്ടിനീയിരിക്കട്ടെതേർനിനക്കില്ലാമന
സ്സുഷ്ടിയോടേറീടുവാൻമററുവാഹനങ്ങളും
സ്യന്ദനസ്ഥനയുദ്ധംയുക്തമോപദാതിയോ
ടിന്നകൃത്യമാംകർമ്മമെങ്ങിനെചെയ്തീടേണ്ടു
നല്ലതേർനിനക്കൊന്നുനൽകുവൻനമുക്കതി
ന്നില്ലകില്ലതിൽക്കേറിനില്ലുനീമടിയ്ക്കാതെ
ശസ്ത്രജാലവുംതരാമെങ്കിലുംപോരാടുവാൻ
പുത്രമേമനംവരുന്നില്ലനീസുകോമളൻ
എത്രയുംസൈന്യങ്ങളോടൊത്തുനൈപുണ്യംകാണി
ച്ചിത്രനേരവുംജന്യംചെയ്തമൈതളർന്നവൻ
കൈതവംവൃഥാചൊല്ലുകല്ലകേളിനിയ്ക്കുള്ള
കൈതവപ്രമർദ്ദനകൌതുകംതേടുന്നില്ല
മെയ്തളർന്നീടുംവണ്ണംഘോരമാംബാണ
മെയ്തുകൊൾവാനുംദണ്ഡമേതുമേതോന്നുന്നില്ല
മൂർച്ഛയേറീടുംശരംകൊണ്ടുനീപതിച്ചിന്നു
മൂർച്ഛയെത്തേടുന്നാകിലെങ്ങിനെസഹിയ്ക്കുന്നു
പേർച്ചയാകാതുള്ളതുചെയ്യുകിൽകോളല്ലെന്നു
തീർച്ചയാണെന്നുഘോഷിച്ചീടുമേമഹാജനം
ഭാവനീയൻനീധന്യന്മാരിലെന്നറിഞ്ഞുഞാ
നേവനീനീയെന്നറിഞ്ഞീടുവാൻകുതൂഹലം
ത്വൽകുലംജഗൽപൂജ്യംവൈഷ്ണവംപോലെമഹാ
സൽഗുണപ്രധാനമാണെന്നുണ്ടുതോന്നുന്നുമേ
ഏതഹോകുലംനിനക്കേതുപേർഗുണംകൂടും
താതനാർവസിയ്ക്കുന്നരാജ്യമേതെടോബാല!
തത്രപാർത്ഥനിങ്കലിങ്ങോട്ടുനോക്കിക്കൊണ്ടു
ക്ഷത്രതേജസ്സോടൊരുപൂരുഷൻമഹാകായൻ
സന്നദ്ധനായിഞാനെന്നില്ലുന്നതേവൻമുന്ന

മുന്നമുമായാബലംകാണിച്ചനകത്തഘരൻ
പോരുചെയ്യവനേവൻനിങ്ങളീവണ്ണംമന്നു
പേരുമായുപായത്തിലെത്തിമത്തുരംഗത്തെ
കയ്ക്കലാക്കിനാരിതെന്തിന്നനീസത്യംവിടാ
തെക്കവകചിയ്ക്കുകേട്ടാത്തുചെയ്യേണ്ണംരണം"
സത്തമൻവൃഷദ്ധ്വജൻചൊല്ലിനാൻധരിത്രീന്ദ്ര
സത്യമായെല്ലാംചൊല്ലാമങ്ങുകേട്ടറിഞ്ഞാലും
"മുപ്പത്തിമൂന്നുകോടിദേവന്മാൎക്കധീശനാ
യ്യെല്ലൊത്തവണ്ണംവാഴുംശക്രനാംശതക്രതു
വേഷവുംമറച്ചങ്ങുചെന്നിരന്നതുമൂലം
തോഷവുംകയ്ക്കൊണ്ടൊരുഖേദവുമടിയ്ക്കാതെ
കവചംസകുണ്ഡലംനിജരക്ഷകംദിവ്യം
വിവശതപാദിവിട്ടുവിധിപൂൎവ്വകംനൽകി
അന്യനില്ലേവംദാനംചെയ്യുവാനെന്നിവണ്ണ
മനഘംജഗന്നാഥനാവണ്ണനംവൎദ്ധിപ്പിച്ച
കുന്തിതൻപുത്രന്മാരെത്തെല്ലുമേക്രൂട്ടാക്കാതെ
സന്തതംദുൎയ്യോധനൻതന്നോടുക്രൂടിച്ചേൎന്നു
തൽപ്രിയംപ്രവൃത്തിക്കമെന്നുള്ളധൎമ്മംകൊണ്ടു
കിൽബിഷംസമ്പാദിച്ചുംകൊണ്ടിരുന്നനന്തരം
സൎപ്പകേതനൻകാണ്കെപ്പാൎത്ഥനാലായോധനേ
സൽപദപ്രണീതനാംഭാനുജൻമഹാവീരൻ
അംഗഭൂവരൻകൎണ്ണനെൻപിതാവായുള്ളവ
നങ്ങറിഞ്ഞാലുംഗോത്രംകാശ്യപംമഹാമതേ
വൃഷകേതുവെന്നിനിക്കിഹപേർവാസസ്ഥലം
വൃഷസമ്പൂൎണ്ണമായുള്ളൊരുഹസ്തിനാഗാരം
കനാതിൽതാനേനില്ക്കുംവീരകുഞ്ജരൻജ്വലി
ക്കുന്നതിശമമാംതേജസ്സുള്ളവൻവൃകോദരൻ
ധൎമ്മജാനുജൻമഹാവിശ്രുതൻമരുത്സുതൻ
ജിഹ്മഗധ്വജാന്തകൻദിവ്യനാംപിതൃവ്യൻമേ

ചണ്ഡനാംഘടോല്ക്കചൻതന്നുടെപുത്രൻമേഘ
വർണ്ണനാംനിശാചരനിദ്ദേഹത്തിന്റെപൌത്രൻ
ഞങ്ങൾമുവ്വരുംധർമ്മജാജ്ഞയാഭയംവെടി
ഞ്ഞിങ്ങുന്നഞ്ഞവർസ്വത്വംതന്നിമിത്തവുംചൊല്ലാം
ധർമ്മിഷ്ഠൻവിശിഷ്ടധീജ്ജ്യേഷ്ഠനാംയുധിഷ്ഠിര
നമ്മട്ടിൽപ്രകൃഷ്ടമാമിഷ്ടിയൊന്നനുഷ്ഠിപ്പാൻ
കല്പിച്ചുകംസാന്തകൻതൻകടാക്ഷത്താലിങ്ങ
നില്പുള്ളഹയേന്ദ്രനെക്കൊണ്ടങ്ങുചെന്നീടുവാൻ
വിട്ടയച്ചവർഞങ്ങൾവന്നേവംപിടിച്ചല്ലോ
കഷ്ടതാണിതെന്നുള്ളദൂഷണംവന്നീടാഞ്ഞാൻ
യുദ്ധവുംതുടന്നേവംനേരിട്ടുപീഠന്മാരെ
കൃത്തദേഹന്മാരാക്കി വീഴ്ത്തിനേനിതിൻവണ്ണം
ശത്രുഭാവത്തോടെതൃത്തിട്ടുകിൽഭവാനുള്ള
പുത്രസോദരാമാത്യമിത്രാദിവർഗ്ഗത്തേയും
മൽക്കരപ്രതാപേനനീറാക്കിയാരാധിച്ചു
ഭർഗ്ഗസന്തോഷംവളർത്തക്ഷണേഭവാനേയും
വൃദ്ധനെന്നോർത്തീടാതെക്രൂരബാണാഗ്രംകൊണ്ടു
വിദ്ധനാക്കുവൻവീഴിപ്പിയ്ക്കുവൻജയിയ്ക്കുവൻ
ബദ്ധനാക്കുവൻനൂനമത്രയല്ലുടൻഭവൽ
പത്തനത്തിങ്കൽകടന്നസ്തുസംശയംബലാൽ
മുത്തുവെണ്കൊററക്കുടചാമരംമുതല്ക്കുള്ള
വസ്തുസഞ്ചയംദിവ്യഹസ്തിതേർതുരംഗങ്ങ
ളെന്നിവയെല്ലാംഹരിച്ചിങ്ങടക്കുവൻഭംഗ
മെന്നിയേജയത്തോടുംകൊണ്ടങ്ങുപോയീടുവൻ
നിഷ്ഫലംമദുക്തമെന്നല്പവുംതോന്നീടേണ്ട
മൽബലംകൃപാല്പവാമബ്ജലോചനൻകൃഷ്ണൻ
തൽപദാംബുജഭക്തിയൊലുംപ്രസാദംപൂണ്ടിങ്ങു
ഷൾപദപ്രഭാവനാംദേവകീകിശോരകൻ
തൃക്കടക്കണ്ണിൻമുനക്കൊണ്ടെന്നെനിയോഗിച്ചു

ദുർഘടംപററില്ലിനിക്കൊന്നിലെങ്കിലുംദൃഢം
കല്പകന്മാരായുള്ളോന്നാനെൻമുമ്പിലൊന്നുംഫലി
ക്കില്ലസംഗരേഭവൽപ്രാഭവംതൃണപ്രായം
അവലംബംമേദൈവംതവമർത്ത്യന്മാരോർത്താ
ലവനീപതേ!ഭവാനതിദുർബ്ബലൻതന്നെ
കഷ്ടമിന്നോളംവാസുദേവനാംദേവൻഭവ
ദൃഷ്ടനായിട്ടില്ലങ്ങുകിട്ടുമോജയംനൃപ
വ്യക്തമാമസ്ത്രംഭൂതംനമ്മിലുള്ളൊരുഭേദം
യുദ്ധമാടുവാൻമടിയെന്നിയെമുതിർന്നാലും
മെയ്യിനുണ്ടിനിക്കൊട്ടുബാല്യമെന്നിരിക്കിലും
കയ്യിനുള്ളൊരുവീര്യത്തിന്നില്ലകണ്ടീലയോ
സ്യന്ദനംഗ്രഹിക്കുമോകൃഷ്ണജൻഭവാനോടു
വെന്നനന്തരംസർവ്വംകയ്യിലാക്കീടുംതാനും
എമ്പിതാവിൻെറമുമ്പിലർത്ഥിയായില്ലേവമ്പ
ന്മാർനായകൻഞങ്ങൾദാനശീലന്മാരല്ലോ
എന്നുമേകൊടുക്കുകെന്നല്ലാതെപരദ്രവ്യ
മൊന്നുമാരോടുംവാങ്ങിച്ചീടുകില്ലെന്നോർക്കേണ്ടു”
ചൊല്ലിനാനനദ്ധ്യായംനാലിങ്ങിനെശേഷംചൊൽവാ
നില്ലിനിയ്ക്കേതുംദുഃഖംചൊല്ലുവൻചുരുക്കാതെ
കൃഷ്ണനന്ദനൻചൊന്നവാക്യമെറ്റപ്പേരുംചെന്നു
കർണ്ണരന്ധ്രത്തിൽകടന്നപ്പോഴേമഹീശ്വരൻ
സർപ്പശായിയിൽപരംഭക്തിയുള്ളവൻവിവാ
നല്പവുംവൈരംകൂടാതുള്ളിലാശ്ചര്യംപൂണ്ടു
കുന്തീപുത്രന്മാരാംവൈഷ്ണവോത്തമന്മാരെ
ചിന്തിക്കമൂലംമഹാശാന്തനായെന്നാകിലും
രുഷ്ടതനേടിച്ചിട്ടുപിന്നെയുംചൊല്ലീടിനാൻ
“ചട്ടററശക്തൻകൃഷ്ണഭക്തൻനീയെന്നാകിലും
മമുക്തശസ്ത്രങ്ങൾകൊണ്ടാത്തനായ്യുതിച്ചീടു
മെൻമുമ്പിലേതുംനില്ക്കില്ലുണ്ണീ!നീരണാങ്കണേ

യുദ്ധമൊന്നനുഷ്ഠിക്കാംയുക്തമല്ലെന്നാകിലു
മിദ്ധമാംഗർവ്വംനിനക്കിത്ഥമുള്ളതുതീർപ്പാൻ
കുംഭിപൃഷ്ഠസ്ഥൻമഹായോധൻഞാൻവയോധികൻ
കുംഭിനീപൃഷ്ഠസ്ഥൻനീബാലനെന്നിനിക്കിപ്പോൾ
സത്രപംചിത്തംനീയോവാഹനംവാങ്ങില്ലപോ
ലത്രഞാൻനിരൂപിച്ചാലാവതില്ലെന്നോവേണ്ടു"
ഇത്തരംപറഞ്ഞിട്ടുസത്വരംഗജംവെടി
ഞ്ഞദ്ധ്വരേശ്വരൻവീരൻതൻപടത്തേരിൽകേറി
എത്രയുംവിളങ്ങുന്നകാർമുകംകുലച്ചതി
ലസ്ത്രവുംതൊടുത്തുനിന്നിട്ടുബാലനെനോക്കി
"മുമ്പിനാലെങ്കൽപ്രയോഗിക്കനീശരംനിങ്ക
ലമ്പിനാലഹംപ്രയോഗിക്കകില്ലെ"ന്നായപ്പോൾ
ശിഞ്ജിനീകോലാഹലംചേർത്തതൻചാപത്തോടു
മഞ്ജസാനേർത്തിട്ടുള്ളബാലകൻപ്രതാപവാൻ
"യൌവനാശ്വനാംഭവാനെത്രയുംവയോവൃദ്ധൻ
യൌവനംകൂടുന്നഞാനെയ്യുന്നബാണങ്ങളെ
തെല്ലുമേസഹിക്കില്ലശക്തനല്ലതിന്നൊന്നു
കില്ലുമേക്രോദയംവൈരിയിൽകണക്കല്ലേ
മുന്നമെയ്യേണംഭവാനന്നേരംകാണാമസ്മദ
മെനാമേയമാംബലമെന്നായക്ഷണംതന്നെ
പത്തുനാരാചങ്ങളെപ്പാർത്ഥിവൻപ്രയോഗിച്ചാ
നസ്ഥവെന്നറച്ചുമാർത്തട്ടിലേക്കായിട്ടപ്പോൾ
ഏകമാംബാണംകൊണ്ടുവീരനാംവൃഷദ്ധ്വജ
നാകവേമുമ്മൂന്നാക്കിയക്കണ്ടബാണങ്ങളെ
വീഴ്ത്തിനാനെന്നല്ലയച്ചീടിനാനിഷുത്രയം
പാർത്ഥിവോരസ്സുംതുളച്ചായതങ്ങായത്തോടെ
കൂടസാക്ഷ്യത്തെച്ചൊല്ലുംകൂട്ടർപോലുഴറോടും
കൂടവേകീഴപട്ടുക്കുവീണുഭൂമിയിൽതാണു
മന്നവൻതനിക്കുള്ളസാരമാംശരാസനം

ഛിന്നമാംശരച്ചന്ദ്രബിംബസന്നിഭഛത്രം
ധ്വജകിരീടംചാമരങ്ങളെന്നിവയെല്ലാം
നന്മയേറീടുന്നർദ്ധചന്ദ്രമാംശരത്താലെ
ഒന്നിച്ചുഖണ്ഡിച്ചുവീഴ്ത്തീടിനാൻവൃഷദ്ധ്വജൻ
നന്ദിച്ചുതത്സാമർത്ഥ്യംകണ്ടവീരന്മാരപ്പോൾ
മറുവില്ലെടുത്തുഗ്രവല്ലഭൻകുലച്ചതിൽ
തെരുക്കൂടാതെബാണവൃഷ്ടിയെത്തൊടുത്തെയ്താൻ
വേറിടാതവചെന്നുവീരനാംകുമാരന്റെ
മാറിടംപിളർത്താശുശോണിതംകുടിച്ചല്ലോ
സൂരരശ്മികൾനീരമെന്നപോലതുകണ്ടു
ശൂരനാംകിശോരനൾകൊണ്ടവൻകോപത്തോടെ
ഒന്നെരിഞ്ഞുടൻവിട്ടബാണപംക്തികൾകൊണ്ടു
മുന്നമന്നിഷന്താവിൻകണ്ഠഖണ്ഡനംചെയ്തു
സ്യന്ദനംവലിക്കുന്നവാഹങ്ങൾനാലിനേയും
കൊന്നനന്തരംപോരിലായയെവംശപനേ
മൂടിനാൻമഹാശരവൃഷ്ടികൊണ്ടദൃശ്യനാ
ക്കീടിനാനതിൽപരംപീഡിതാത്മാവായ്നൃപൻ
പേടികൊണ്ടകന്നോടിസ്സൈന്യങ്ങളെല്ലാവരും
കൂടിനിന്നകംപേടകച്ചൈത്ര്യമുംദുഃഖംതേടി
മന്നവൻഹതൻഹതൻഹന്തദൈവമേശര
ണ്ണന്നെന്നാരീവകോലാഹലംകൂട്ടീടിനാർ
തദ്രവംമുഴങ്ങുമ്പോൾതത്രസംഗരാങ്കണേ
രൌദ്രദർശനൻകണ്ണനന്ദനൻമഹാദക്ഷൻ
അക്ഷിനില്ലെന്നാക്കിനാനാത്മസായകങ്ങൾകൊ
ണ്ടക്കണക്കുണ്ടാക്കിയൊരന്ധകാരത്തെനോക്കി
ശത്രുവിൻപുരസ്ഥലേമുത്തച്ഛനായിട്ടുള്ള
മിത്രനേനിരാകരിക്കുന്നതെന്തതിക്രമം
കഷ്ടമെന്നൊരുലജ്ജകൊണ്ടെന്നതോന്നുംവണ്ണം
പൃഷ്ഠതേജസ്സോടൊക്കംതീക്ഷ്ണമാമാഗ്നേയാസ്ത്രം

മന്ത്രിച്ചുവേണ്ടുംവണ്ണംവിട്ടയച്ചപ്പോളതു
ചിന്തിച്ചവണ്ണംപ്രകാശിപ്പിച്ചുദിക്കെല്ലാമേ
കത്തിവെണ്ണീറാക്കീടുംവണ്ണമേപുറപ്പെട്ട
ങ്ങെത്തിയനേരംദിവ്യേഷുജ്ഞനാംജനാധിപൻ
സ്യന്ദനാന്തരംപുക്കുവാരുണംപ്രയോഗിച്ചു
മന്ദനായ്മറഞ്ഞുപോയഗ്നിയന്നേരംബാലൻ
വായവ്യാസ്ത്രത്തെപ്രയോഗിച്ചുതൽക്ഷണംതന്നെ
തോയവ്യാപ്തിയുമെങ്ങുമില്ലാതായെന്നല്ലഹോ
മത്തവാരണങ്ങളുംസ്യന്ദനക്കൂട്ടങ്ങളു
മത്തലോടശ്വങ്ങളുംമററുള്ളതെപ്പേരുമേ
അസ്ത്രവേഗംകൊണ്ടാശനാലിലുംപറന്നുപോ
യത്രയല്ലടിച്ചുലച്ചന്യോന്യംധ്വജങ്ങളും
പൊട്ടിയുംപൊടിഞ്ഞുമൊട്ടൊട്ടുലഞ്ഞൊടിഞ്ഞൊടി
മുട്ടിയുംമുടിഞ്ഞുപോകുന്നതിന്നിടയ്ക്കവൻ
നിശ്ചയംജയംനൃപന്നില്ലെന്നുനിസ്സംശയ
മൊച്ചയേറീടുംസിംഹനാദവുംക്രുട്ടീടിനാൻ
രുഷ്ടനായ്നൃപൻഭിന്നമായതേർവെടിഞ്ഞുട
നിഷ്ടനാംസൂതൻകൊണ്ടുവന്നമറെറാന്നിൽകേറി
മർത്ത്യന്മാർക്കില്ലാതുള്ളബാലപൌരുഷംകണ്ടു
സത്യംമാധവഭക്തൻബാലനെന്നുറച്ചാശു
പർവ്വതാസ്ത്രംവിട്ടുവായവ്യംതടുത്തിട്ടു
സർവ്വതാപവുംതീർത്തുസൈന്യങ്ങൾക്കനന്തരം
പൌരുഷംകെട്ടുംവണ്ണംകണ്ണജോപരിചാരം
ഗൌരവംപെട്ടുംശിലാവർഷവുംതദന്തരേ
ദുർഘ്ഘരപ്രഭാവമാമസ്ത്രവർഷവുമുണ്ടാ
യസ്ത്രദർനനായീബാലനന്നേരംഭീമൻ
ഒട്ടുമേസഹിക്കയില്ലീയുദ്ധംവൃഷധ്വജൻ
പെട്ടുപോയ്പ്പിപത്തിങ്കലെന്നുഴറേറാട്ടംക്രുടി
ഹസ്തിവൃന്ദത്തിൽസിംഹമെന്നുതോന്നീടുംവണ്ണ

മദ്രികന്ദരെനിന്നശത്രുസൈന്യത്തിൽചാടി
വത്സനെമോചിപ്പിച്ചുകൊള്ളുവാൻകരുത്തോടും
തത്സമീപത്തിൽചെന്നാനന്നേരംവൃഷധ്വജൻ
വിട്ടവജ്രാസ്ത്രംകൊണ്ടുപർവ്വതംനശിപ്പിച്ചു
രുഷ്ടനായടുക്കുന്നഭീമസേനനെനോക്കി
നില്ലുകെന്നണത്തിച്ചുചക്രമൊന്നെടുത്തിട്ടു
നിർഗ്ഗമിച്ചരിപ്രമുക്തങ്ങളാംശരങ്ങളെ
എണ്മണിപ്രായംമുറിച്ചാക്രമംതുടങ്ങിനാൻ
കണ്മണിഭ്രമംകയ്ക്കൊണ്ടപ്പൊഴെറ്റുപോത്തമൻ
ശക്രവിക്രമാഢ്യനവ്യഗ്രമുഗ്രമായ്ക്കണ്ട
ചക്രവുംമുറിച്ചവൻചാപമേന്തീടുംമുമ്പിൽ
ഭല്ലമൊന്നെടുത്തെയ്താനായതൌദ്ധത്യത്തോടും
ഫുല്ലമാംതേജസ്സോടുംചെന്നുബാലോരസ്ഥലം
നിർഭിന്നമാക്കിക്കടുഞ്ചോരയെച്ചാടിയ്ക്കയാൽ
നില്പിന്നമാകെന്നായിട്ടങ്ങിനെതളർന്നവൻ
വന്നമോഹത്താലങ്ങുവീണുപോയ്മരിച്ചപോ
ലെന്നനേരമേമറുപക്ഷക്കാരാർത്തീടിനാർ
ബലിയെന്നുള്ളപേരുംവിളിയുംപൂണ്ടബാലൻ
വലിയച്ഛനായുള്ളയമരാട്ടിനെത്തന്നെ
അവലോകിച്ചുസേവിച്ചുവിടെവാണീടുവാ
നവലേപവുംവെടിഞ്ഞധ്വനാപോയീടിനാൻ
രണമാടുവാൻകൊതിച്ചിനിമററുള്ളകൂട്ട
രണകില്ലകംപകച്ചവരങ്ങോടീടുമേ
നമ്മുടെനൃപൻജയംപ്രാപിച്ചാനെന്നീവണ്ണം
സമ്മുഖന്മാരായ്നിന്നുനൃത്തവുംതുടങ്ങിനാർ
വിദ്ധനായ്വൃഷധ്വജൻവീണുപോയതുകണ്ടും
മത്തമാമരിക്കൂട്ടമാർക്കുന്നഘോഷംകേട്ടും
സന്താപകോപങ്ങൾകൊണ്ടന്ധനായ്വൃകോദര
നെന്താവതയ്യോകഷ്ടംകഷ്ടമീവൃഷധ്വജൻ

നിസ്തുലൻജനപ്രിയനസ്തമിച്ചിതോനീക്കി
നിത്തുവാനാമല്ലാൎക്കുംകാലസംഭവംലോകേ
നില്ക്കനീതാനേരണംചെയ്യണമെന്നില്ലെന്നു
നിഷ്കളങ്കംഞാൻമുന്നേചൊല്ലിനേൻകേട്ടീലിവൻ
കുത്രമേവൃഷധ്വജനെന്നുചോദിക്കുന്നേരം
നിസ്പൃഹംജ്യേഷ്ഠൻതന്നോടെന്തുഞാൻചൊല്ലീടേണ്ടു
അംബുജേക്ഷണൻകൃഷ്ണനൎജ്ജുനൻമുമ്പായവ
രമ്മയെന്നിവൎക്കുമെന്തുത്തരംനൽകീടേണ്ടു
ഛത്തിവൻനശിച്ചുപോയെന്നുതാനരയ്ക്കയോ
ശക്തിയില്ലിനിക്കതിനൊന്നുമേമിണ്ടാഞ്ഞാലോ
നിൽക്കുവാൻനിവൎത്തിയുണ്ടാകുമോസത്യംചൊന്നാ
ലൊക്കുമോകേൾക്കുന്നേരമാൎക്കാനുംസഹിക്കുമോ
വ്യത്യസ്തമായീമഖോദ്യോഗമിന്നേതെങ്കിലു
മത്യസ്തമയ്യോമമോന്മേഷമെന്തിനിച്ചെവൃ
ഭസ്മഭൂഷണൻപ്രസാദിക്കുകിൽദുഃഖംതീരും
ഭസ്മമാക്കുകതന്നേശത്രുസഞ്ചയംസൎവ്വം
എന്നകത്തുറച്ചങ്ങുചാടിനാൻമഹാരുദ്ര
നെന്നപോലുക്കോടരിധ്വംസനംതുടങ്ങിനാൻ
തിക്കിയോടീടുംപടക്കൂട്ടത്തിൽപരക്കവേ
പൊക്കിയോങ്ങീടുംഗദാതാഡനംനടത്തിനാൻ
മുണ്ഡങ്ങളോരോതട്ടുകൊണ്ടങ്ങുശബ്ദത്തോടു
മണ്ഡങ്ങൾപോലെപൊളിഞ്ഞങ്ങിനെപതിച്ചല്ലോ
ഖണ്ഡങ്ങളായുള്ളമാംസങ്ങളുംതലച്ചോറും
പിണ്ഡങ്ങൾപോലെവീണരക്തങ്ങളോടുംകൂടി
കണ്ണങ്ങൾഘ്രാണങ്ങളെന്നിവപോലുംഭുജാ
ദണ്ഡങ്ങളോടേകണ്ഠംകാൽകളുംപാദങ്ങളും
ചണ്ഡങ്ങളാകുംകബന്ധങ്ങളുംപതിച്ചുനി
ൎഭിന്നങ്ങളായിശ്ശരീരങ്ങളുംമേലേമേലേ
തല്ലുകളേററുപൊടിഞ്ഞെല്ലുകളോടുംകൂടി

പ്പല്ലുകളേററംകൊഴിഞ്ഞുള്ള വരണാങ്കണേ
ചൊല്ലെഴുംഭടൌഘധമ്മില്ലവിച്യുതങ്ങളാം
മുല്ലമൊട്ടുകൾക്കുതുല്യങ്ങളായ്ക്കാണപ്പെട്ടു
സാരങ്ങളായിട്ടുള്ള ഹാരങ്ങൾഭിന്നങ്ങളായ്
താരങ്ങൾപോലെകാന്തിപൂരങ്ങളോടുംവീണു
എണ്ണങ്ങൾക്കൂടാതെറുവീണുമിന്നീടുംപല
വർണ്ണങ്ങളായിട്ടുള്ള ഭൂഷണോപലങ്ങളെ
തിങ്കളക്കാംശങ്ങളെപ്പോലെയുംതിളങ്ങുന്ന
ചെങ്കനൽകണങ്ങളെപ്പോലെയുംകാണായഹോ
വെണ്മഴക്കളുംകാർമുകേഷുവാൾചമ്മങ്ങളും
വമ്മതൂണീരങ്ങളുംനിമ്മലാംബരങ്ങളും
ഭംഗമേററീടാതെയുംഭഗ്നങ്ങളായുംതെറി
ച്ചങ്ങടൽക്കളംതോറുംഭംഗിയിൽപതിച്ചല്ലൊ
മണ്ഡിതങ്ങളാംമണിസ്യന്ദനദ്ധ്വജങ്ങളും
ഖണ്ഡിതങ്ങളായ്വീണുമേല്ക്കുമേലിതൊക്കവേ
വീണവീണടല്ക്കളംകാണുകിൽസമ്പൂർണ്ണമാ
യ്ക്കാണുകേണസംഖ്യമാംമാനുഷപ്പടക്കൂട്ടം
രേണുഭൂതതപംകൊണ്ടുതാണുചോരയിൽപിന്നെ
വാണുകൊള്ളുവാൻപോയിവാനലോകവുംപൂക്കു
മത്തഹസ്തികൾക്കുള്ള മസ്തകസ്ഥലങ്ങളു
മത്തലുണ്ടാക്കുംമഹാമർദ്ദനംചെയ്കയാൽ
മുത്തുതിന്നീടുംവണ്ണംഭിന്നങ്ങളായിട്ടവ
ചത്തുവീണതിന്നൊരുസംഖ്യയില്ലെന്നേവേണ്ടു
ചരിഞ്ഞുംകട്ടച്ചോരചൊരിഞ്ഞുംപാഞ്ഞുംമനം
കരിഞ്ഞുംമുഴങ്ങവേകരഞ്ഞുംകരീന്ദ്രന്മാർ
മറിഞ്ഞുംവീഴുംവീധൌപതിഞ്ഞുംചുവട്ടിലാ
യരഞ്ഞുംശരീരങ്ങൾചതഞ്ഞുംപദാതികൾ
കുറഞ്ഞൊന്നല്ലയല്ലൊമുടിഞ്ഞുപോയതയ്യൊ
പറഞ്ഞെന്നാലിക്കഥയൊടുങ്ങില്ലതിന്നയ്യോ

മുതിരുംമദംകൊണ്ടുകുതറിച്ചാടിമണ്ടും
കുതിരക്കൂട്ടങ്ങളുംരുധിരപ്ലുതങ്ങളായ്
തണ്ടലെല്ലൊടിഞ്ഞിട്ടുംതല്ലുകൊണ്ടുയന്നീട്ട
മിണ്ടലേന്തീടുണ്ടടലൊക്കവെപൊടിഞ്ഞിട്ടും
മിക്കതുംപൊടിഞ്ഞുപോയെങ്കിലുംകോപംനിൽക്കാ
ഞ്ഞുൾക്കരുത്തോടുംഭീമൻപാഞ്ഞുപാഞ്ഞടിയ്ക്കുന്ന
മണ്ടുമൂക്കേറുംമരുൽസൂനുവിൻജാന്തുരക്കൾ
കൊണ്ടുവദ്ധിയ്ക്കുംകൊട്ടുകാററുചെന്നടിയ്ക്കയാൽ
സ്യന്ദനങ്ങളുംഹയേഭങ്ങളുംകാലാൾകളും
ചന്നാണഞ്ഞെല്ലാംപറന്നാംബരത്തിങ്കൽക്ഷണം
വട്ടത്തിൽഭ്രമിച്ചതുലങ്ങൾപോലുടൻധരാ
പൃഷ്ഠത്തിൽപതിച്ചചൂർണ്ണങ്ങളായെന്നേവേണ്ടു
ക്ഷത്രിയാത്മജന്മാരാംനൽഭടന്മാരുംതഥാ
ഹസ്തിസാദികളശ്വസാദികളായുള്ളോരും
വസ്ത്രങ്ങളോടെസവ്ഭൂഷണങ്ങളുംപോയി
വക്ത്രങ്ങൾശുഷ്കിച്ചിട്ടുരക്തവുംഛർദ്ദിച്ചഹോ
മസ്തകംകീഴ്പെട്ടായുംമുക്തകേശന്മാരായു
മസ്തപുണ്യന്മാരായമർത്ത്യന്മാർകണക്കിനെ
അംബരത്തിങ്കൽനിന്നിട്ടാലംബഹീനന്മാരാ
യമ്മഹീതലെവീണുവിസ്മയംവിശാംപതേ
ഹരിമാഹാത്മ്യംകേൾക്കാതൊരുവിശ്വംപോലുടൻ
പരിപീഡിതമായിട്ടവശേഷിച്ചസൈന്യം
ഭ്രമസംയുക്തംമഹാഭയമുൾക്കൊണ്ടുമണ്ടി
ശമമെന്നിയേപലദിശിജീവിപ്പാൻവേണ്ടി
കുന്നുപോലായികുണപങ്ങൾവീണൊന്നായതിൽ
നിന്നുചാടീടുംകട്ടംചോലയാംചോരപ്പുഴ
ഒഴുകീഭയങ്കരംപൊടിപോക്കാനായതിൽ
മുഴുകീയുടൽപുറംകഴുകീവസുന്ധരാ
പ്രഹരിച്ചേവംഭീമൻസ്സഹരിശ്രേഷ്ഠോപമൻ

വിഹരിച്ചീടുംവിധൌബഹുപൌരുഷത്തോടെ
ബുദ്ധിമാനാകുംസുവേഗാഹ്വയൻനൃപാത്മജ
നെത്തിനാനെതൃത്തുപോരാടുവാൻഭീമാന്തികേ
എത്രയുംബലാേദ്ധതൻഭീമനെത്തടുത്തുംകൊ
ണ്ടിത്താംകടുത്തുചൊല്ലീടിനാൻ"നെടോവീര
നില്ലുനില്ലുനീകാട്ടിത്തന്നവിക്രമത്തിനീ
മല്ലരപ്രതാഡനംസമ്മാനംവാങ്ങീടുമോ
തന്നയയ്ക്കുവാൻതാനേവന്നയൌവനാശ്വന്റെ
നന്ദനൻസുവേഗൻഞാനെന്നറിഞ്ഞെതൃത്താലും"
എന്നുരച്ചുഴറേറാടുമുഗ്രമാംഗദായുധം
തന്നുടെവലങ്കയ്യിൽകയ്യൊണ്ടുസിംഹംപോലെ
സ്യന്ദനംവെടിഞ്ഞുഭൂമണ്ഡലംതന്നിൽചാടി
നിന്നനന്തരംതരംനോക്കിക്കണ്ടായത്തോടെ
മത്തനാംമരുൽസുതന്നുള്ളൊരുമൂർദ്ധാവില
മൊത്തമാറുരസ്ഥടംതന്നിലുംതല്ലീടിനാൻ
താഡനംരണ്ടുംതടുത്തുഗ്രനാംമരുൽസൂനു
മൂഢനാംനിനക്കെന്തുശക്തിയെന്നുഴറേറാടെ
പാടവത്തോടുംസുവേഗോത്തമാംഗത്തിൽതന്നെ
പാടനംതട്ടീടുന്നതാഡനംചെയ്തീടിനാൻ
ശിക്ഷയോടവൻതടുത്തീടിനാനേവംതമ്മി
ലക്ഷയോദ്യമത്തോടുമുദ്ധതന്മാരായവർ
നിഷ്ഠുരന്മാരായ്ക്കയത്തിഷ്ടമാംഗദായുദ്ധ
മൊട്ടുനേരംചെയ്തുലഞ്ഞിട്ടുവിസ്മയംപൂണ്ടു
കപ്പമെന്നല്ലാതൊന്നുംകണ്ടീലാവിശേഷമെ
ന്നതുവിച്ചീടുംലജ്ജയോടുമങ്ങൊഴിയ്ക്കാതെ
തട്ടിവീഴിപ്പാൻതരംചിന്തിച്ചുകോപംകൊണ്ടു
ദൃഷ്ടിയുംചുവപ്പിച്ചുപോരടിപ്പതിന്നദ്ധ്യേ
തക്കത്തിൽസുവേഗനെകയ്യൊണ്ടുശക്തൻഭീമൻ
ചൊക്കത്തിൽതലയ്ക്കുമേലാക്കിയ്യുക്കോടുംക്രൂടി

ഹന്തനൂറോളംചുററിച്ചൂഴിയിൽപ്രക്ഷേപിച്ചാ
നന്തരംവന്നീലവനേററവൻബലത്താലേ
നില്ക്കിലാകില്ലെന്നോൎത്തുഭീമനെപ്പിടിച്ചിട്ടു
പൊക്കിയൊന്നടിച്ചുകീഴിട്ടതത്ഭുതംതന്നെ
അക്ഷതപ്രതീകനായുത്ഥാനംചെയ്തുഭീമ
നക്ഷണംപഞ്ചാനനപ്രൌഢനാദംമുഴക്കിനാൻ
ക്രുദ്ധനായെരിഞ്ഞൊരുമത്തഹസ്തിയെവേഗാ
ലുദ്ധരിച്ചൂക്കോടെറിഞ്ഞീടിനാൻസുവേഗനേ
ഉച്ചത്തിൽചിരിച്ചതിശക്തനാംസുവേഗന
മിച്ഛയ്ക്കുചേരുംവണ്ണമച്ചെല്ലുംഗജേന്ദ്രനേ
അപ്രയാസമായ്പിടിച്ചങ്ങോട്ടുംവിട്ടീടിനാ
നപ്രകാരമേപ്പൃഥാപുത്രനംപ്രത്യപീപതേ
എന്തുവിസ്മയംപലവട്ടമീവണ്ണംതന്നെ
പന്തുപോലിവർതമ്മിൽപ്രക്ഷേപിയ്ക്കമൂലം
ദന്തിപുംഗവൻതളൎന്നെത്രയുംവശംകെട്ടു
സന്ധിബന്ധവുംവിട്ടുചത്തുപോയനന്തരം
വിദ്രുതംബഹുക്രുദ്ധനായുള്ളഭീമൻചാടി
ശത്രുതൻകരുത്തോടൊത്തുള്ളമാൎത്തട്ടിൽതന്നെ
പൊട്ടിയെല്ലുരഞ്ഞിട്ടുശോണിതംചാടുംവണ്ണം
മുഷ്ടിയൊന്നയത്തൊരുഘട്ടനംചെയ്തീടിനാൻ
തട്ടിയന്നേരംബലോൽകൃഷ്ടനാംസുവേഗനം
പുഷ്ടിയേറീടുംകോപംപൂണ്ടുതാഡനംചെയ്താൻ
മുട്ടിനിന്നവർതമ്മിൽമുഷ്കരന്മാരാമവർ
മുഷ്ടിയുദ്ധവുംമുതിൎത്തീടിനാർഭയങ്കരം
ഒട്ടുമേകുറയ്ക്കാതെവിക്രമംമറയ്ക്കാതെ
കിട്ടുമേജയംജവാലെന്നുള്ളൊരുള്ളത്തോടും
വിട്ടുമാറാതെചീറിമെക്കിട്ടുകേറിപ്പല
മട്ടുമാറാതെക്രൂരംകോപേനകാട്ടീടിനാർ
കയ്യിൻെറമുട്ടുകൊണ്ടുംകാലിൻെറമുട്ടുകൊണ്ടും

മെയ്യിന്റെ സന്ധിബന്ധംപൊട്ടുമാറിടിക്കയും
നിയ്യെന്റെനേരാളല്ലെന്നൊത്രയുംചൊടിക്കയും
തിയ്യിന്റെചൂടുണ്ടാകംമട്ടിലിട്ടടിക്കയും
കയ്ക്കലായ്ത്തുംകാലുംകയ്യുമൊന്നൊടിക്കയും
പുഷ്കലാരാവംക്രുട്ടിപ്പല്ലുകൾകടിക്കയും
മുഷ്ടവന്നടിക്കുന്നതപ്പൊഴെമുടിക്കയു
മുൾക്കമാലുടിക്കുമാറെല്ലുകൾപൊടിക്കയും
കത്തിയുംമുഖങ്ങളിൽക്രുത്തകൈനഖങ്ങൾകൊ
ണ്ടെത്തിയുള്ളിടംതോറുമെത്രയുംപിളക്കയും
ചുട്ടശോണിതംചാടിപ്പിക്കയുംവലിച്ചിഴെ
ച്ചിട്ടസഹ്യയാംവപുശ്രാന്തിയെവളക്കയും
തങ്ങളിൽസമംചെയ്തുനോക്കിനാരല്പനേരം
സംഗരശ്രമംകൊണ്ടുസങ്കടംവൎദ്ധിച്ചുടൻ
ചിത്തബോധവുംമറഞ്ഞാരണ്ടുപേരുംമറി
ഞ്ഞാസ്ഥലത്തിങ്കൽപതിച്ചീടിനാരത്രാന്തരേ
കൃഷ്ണജൻമോഹംതെളിഞ്ഞേററുടൻമനക്കാമ്പി
ലണ്ഡജദ്ധ്വജദ്ധ്യാനംചെയ്തുചൈതന്യംനേടി
കല്ലെറിഞ്ഞുണൎത്തിയേററുള്ളശാർദ്ദൂലംപോലെ
ചൊല്ലെഴുംശൌൎയ്യംകൊണ്ടുശോഭിച്ചുകോപിച്ചുടൻ
തന്നുടെചാപംഗ്രഹിച്ചാൎത്തുടുത്തീടുംനേരം
നിന്നുനേൎത്തീടുംയൌവനാശ്വപുത്രനെനോക്കി
നല്ലതഞ്ചത്തിൽതൊടുത്താകൃഷ്ണംവലിച്ചുള്ള
ഉല്ലപഞ്ചകംപ്രാണവഞ്ചകംപ്രയോഗിച്ചാൻ
ചട്ടററവണ്ണംഉന്നിവാരമായ്ചെന്നിട്ടുള്ള
ചട്ടയ്ക്കഭംഗംവന്നമാൎത്തട്ടിൽതറയ്ക്കയാൽ
ഛിന്നസൂതാശ്വസ്യന്ദനാദിയായ്മൂൎച്ഛിച്ചങ്ങു
മന്നവൻമറിഞ്ഞുഭൂമണ്ഡലേവീണീടിനാൻ
ചീൎത്തകാററടികൊണ്ടുള്ളാൎത്തയാംമരംപോലെ
രാത്തവൈകല്യംവീണപാൎത്ഥിവൻമഹാകല്യൻ

സ്തബ്ധമാംശ്വാസത്തോടുമേതുമൊന്നനങ്ങാതെ
ചത്തവൻപോലെകിടന്നീടിനാനഹോചിരം
എന്തിതെന്നുള്ളംകായുംമന്ത്രിബാന്ധവന്മാരു
മന്തികേചുഴന്നുകേഴുന്നതിൻമദ്ധ്യേനൃപ
ഹഹമൽകൃതംകഷ്ടംഹരിഭക്തനായുള്ള
മഹനീയനാംനൃപൻമരണംപ്രാപിച്ചിതോ
ഗ്ഗുണവത്സലനൊരുഗ്ഗുരുവാംമോഹമെന്നാ
ലുണർവുണ്ടാകാസ്സാനെന്നുടനേനോക്കീടണം
ഇതിസംഭ്രമത്തോടുമിനപൌത്രനാംബാല
നതിസൽഗ്ഗുണശീലനരികിൽചെന്നുനോക്കി
നിർവ്വാതമാകുംനൃപന്നുള്ളൊരാനനംകണ്ടു
ദുർവ്വാരതാപത്തോടുമങ്ങടുത്തിരുന്നുടൻ
തന്നുടെചേലാഞ്ചലംകൊണ്ടുവീശിക്കൊണ്ടാട
ലൊന്നുമേല്ക്കാതെകാക്കുംശൌരിയെവിചാരിച്ചു
സത്ഭക്തിയോടുംകീർത്തിച്ചർത്ഥിച്ചാനനന്തനാം
സർപ്പത്തിന്മീതേശയിക്കുന്നദൈവമേപോററി
ഭക്തവത്സലശതപത്രലോചനകൃഷ്ണ
ഭക്തനാംഭദ്രാവതീപത്തനാധിപൻനൃപൻ
ഹന്തമേശരംകൊണ്ടുവീണുപോയ്രണത്തിങ്കു
ലന്തമേററവൻകണക്കുണ്ടിതാകിടക്കുന്നു
ചിത്തദുസ്സഹംഭവൽഭക്തനിഗ്രഹംന്നൂന
മിത്തരംഭവിക്കുമെന്നോതുമോർത്തീലീബാലൻ
വല്ലവീപതേഭവൽസേവകൊണ്ടിനിക്കുണ്ടു
വല്ലപുണ്യവുമെന്നാലായതിൻഫലത്താലേ
വന്നാവൈകല്യംവിട്ടുവെക്കമെങ്ങേൽക്കേണമീ
മന്നവൻമനംതെളിഞ്ഞത്വണ്ണമല്ലെന്നാകിൽ
കെട്ടുപോമിവന്നുള്ളപൌരുഷംസമസ്തവും
കിട്ടുകില്ലൊട്ടെങ്കിലുംപുണ്യകീർത്തിയുംലോകേ
കൺമുനത്തെല്ലൊന്നിളക്കേണമേമമസ്വാമിൻ

ഭാമനാസ്തു ഷഡ്വാളക്കേണമേനമോസ്തുതേ
എന്നിരന്നീടുംനേരംകാരുണ്യപൂരംതേടു
മിന്ദിരാവരൻകടാക്ഷിയ്ക്കയാലുടൻതന്നെ
മന്നവൻചൈതന്യംപൂണ്ടെഴുന്നുവിസ്മയത്തോടും
നിന്നനന്തരംകണ്ണനന്ദനൻമോദത്തോടെ
ഉള്ളമങ്ങുന്നില്ലദുഃഖമില്ലല്ലോഭവാ
നുള്ളതെന്തെന്നിങ്ങനോടോതേണമെന്നാനപ്പോൾ
അപ്പുലോനമുക്കളുള്ളിലത്ഭുതംസുഖാധിക്യ
മല്പദയാവൃഷദ്ധ്വജമൂലമെന്നിതിന്നോർത്താൽ
ഇത്തരംനൃപൻചൊന്നോരുത്തരംചെവിക്കൊണ്ടു
സത്വരംപ്രസാദിച്ചുസത്തമൻവൃഷദ്ധ്വജൻ
വിന്യസ്തമായിട്ടുള്ള വില്ലെടുത്തെടുത്താശു
ജന്യത്തിനായിവിളിച്ചീടിനാൻജനേശനേ
വൃത്തമെല്ലാമേധരിച്ചുനേരംപ്രശാന്തനാ
മധുരാപാലൻചിരിച്ചുള്ളിലൊന്നോർത്തീടിനാൻ
ഉത്തമോത്തമൻപാർത്താലിക്കുമാരകൻതന്ന
മിത്തരംനേത്രംകൊണ്ടുകണ്ടിട്ടില്ലൊരുത്തനേ
ബുദ്ധിമാനിവൻകൃഷ്ണഭക്തിമാൻമഹാവീര്യ
വൃദ്ധിമാനസുപ്രദനിന്നിനിയ്ക്കുന്നാകയാൽ
നിഷ്പ്രയോജനംരണംവിട്ടിനിക്ഷണംചെന്നു
ഉഷപ്രഭവശമാംകൃഷ്ണദർശനംപ്രാപിച്ചുഞാൻ
എത്രയുംജയംലഭിക്കുന്നതുണ്ടസാരമാ
മത്രയുദ്ധത്തിൽജയംകൊണ്ടൊന്നുമില്ലാഫലം
എന്തിനെന്തുണയ്ക്കുന്നാകാവർണ്ണൻതിരുവടി
തന്തിരുവുള്ളംപോലെതാമസംവെടിഞ്ഞിനി
കുന്തിതൻകുമാരനാംധർമ്മജന്മാവിൻകീഴിൽ
സന്ധിയെച്ചെയ്തുംകൊണ്ടുവാഴുന്നതെത്രഗുണം
എന്നുറച്ചുകംകുളത്തേകനായടുത്തങ്ങു
ചെന്നുസന്തോഷംകാട്ടിക്കണ്ണനന്ദനൻതന്നൊ

കെട്ടിയാശ്ലേഷംചെയ്തു തുഷ്ടിയോടന്നച്ഛമാ
ത്തട്ടിലൊപ്പിച്ചുംകൊണ്ടീവാക്യത്തെച്ചൊല്ലീടിനാൻ
പുത്രരത്നമേപാരംപോരുമീരണോദ്യമ
മത്രനിസ്തുലൻനീതാനസ്തുതേജയംവീര!
ധമ്മബുദ്ധിയുംന്യായവൃത്തിയുംതികഞ്ഞുള്ള
നിന്മഹത്വംമേപുകഴ്ത്താവതല്ലത്യത്ഭുതം
ബാണമർദ്ദനംകൊണ്ടുവിദ്ധനായ്വീണുംമുട്ടി
വീണനേരത്തിൽസമീപത്തിൽവന്നിരുന്നൊന്നൊ
കേവലംശുശ്രൂഷിച്ചുകേശവസ്തവംകൊണ്ടു
ജീവനംതന്നിട്ടെഴുന്നേല്പിച്ചുരക്ഷിച്ചുനീ
ഈവിധംകൃപാദിസൽഭാവേനചെയ്തീടുന്ന
കോവിദന്മാരായവരിജ്ജുധാരാളംലോകേ
വല്ലമട്ടിലുംശത്രുനിഗ്രഹംചെയ്തീടണം
വല്ലമട്ടിലുംജയംകൊള്ളേണമെന്നിങ്ങിനെ
മിക്കപേർകളുംനിനച്ചുക്രമംചെയ്തീടുന്നു
നിഷ്കൃപന്മാരിൽചേർന്നിട്ടുമോനീരിക്രമം
ക്ഷീണിയ്ക്കുംരിപുക്കളെരക്ഷിച്ചീവിധക്രമം
കാണിയ്ക്കുംവരിഷ്ഠനാംവീരനിന്നുണ്ടോമറെ
ദത്തജീവിതൻനീയിന്നത്രമേനിന്നോടിനി
യുദ്ധമാട്ടവാനിവൻനിസ്പൃഹംകൊതിക്കമോ
വൈരമില്ലേതുംതമ്മിലെന്തിന്നുയുദ്ധംപരം
സൈരമാന്നിരിയ്ക്കേണമെന്നിനിക്കഭിപ്രായം
വില്ലുഴിച്ചാലുംബാണംതൂണത്തിലിട്ടാലുമെൻ
ചൊല്ലെഴുംശുഭത്തിനായിട്ടുടൻതുണച്ചാലും
മംഗളോദയംകൊണ്ടുമാന്യരായ്വിളങ്ങുന്ന
നിങ്ങളോടഹംനിരക്കുന്നതന്നിരക്കുന്നേ
എന്നുടെരാജ്യംഗ്രഹിച്ചാലുമെൻപ്രാണങ്ങളു
മിന്നുനിന്നധീനങ്ങളെന്നറിഞ്ഞാലുംധീര!
സംഭ്രമംതീക്കസരോജാക്ഷപാദാംഭോരുഹ

നിൻപ്രസാദത്താലുടൻദൎശിയ്ക്കുമാറായല്ലോ
ത്വൽപ്രതാപവുംപിതാവോടുസാദൃശ്യംതേടും
ത്വൽപ്രദാനവുംകണ്ടുതുഷ്ടനായ്സ്നോനഹം
പ്രേമമുൾക്കൊണ്ടങ്ങെന്നെക്കൊണ്ടുചെന്നിനിക്ഷണം
ഭീമദൎശനംചെയ്യിപ്പിക്കണംദയാനിധേ!
തത്രപോകനാംരണേഭീമനുംസുവേഗനെൻ
പുത്രനുംമൂൎച്ഛാവശന്മാരെന്നുതോന്നീടുന്നു
ഇങ്ങിനെചൊല്ലീടിനേനഞ്ചാകുമദ്ധ്യായത്തൊ
നിംഗിതംപോലെകഥാശേഷവുംചൊല്ലീടുവൻ—അ. 5
ഇത്തരംനൃപൻചൊന്നപത്ഥ്യമാംപക്ഷംകേട്ടു
ചിത്തസന്തോഷത്തോടുംശാന്തനായ്വൃഷധ്വജൻ
യൌവനാശ്വാവീപതേയുക്തമീയഭിപ്രായം
സൎവ്നാഥാനുഗ്രഹംസാധുകല്യാണപ്രദം
ഭീമദൎശനംചെയ്യിപ്പിയ്ക്കുവൻഞാനെന്നുള്ള
സാമഭാഷണംചെയ്താൻപിന്നൊരണ്ടാളുംകൂടി
തത്രചെന്നീടുംവിധൌകശ്മലംവെടിഞ്ഞേററ
ശത്രുഭൃതന്മാരായഭീമനുംസുവേഗനും
ദ്വന്ദ്വയുദ്ധത്തിനൊരുങ്ങീടുന്നഭാവംകണ്ടു
മന്നവൻതടുത്തിട്ടുഭീമനോടോതീടിനാൻ
ധാൎത്തരാഷ്ട്രാരണ്യാശ്ശുശുക്ഷണേഗദാപാണേ
പാൎത്ഥപാൎത്ഥട്ടിൽകീൎത്തിചീൎത്തെഴുംവൃകോദര!
ശാന്തനാകേണംഭവാനാഹവംവെടിഞ്ഞിനി
ക്കാന്തമായീടുന്നമൽഭാഷണംകേട്ടീടേണം
ദുൎജ്ജയന്മാരായുള്ളനിങ്ങളോടെതിൎക്കുവാ
നിജ്ജനങ്ങൾക്കിന്നേതുമാവതില്ലെന്നായല്ലോ
ബാലനാംവൃഷധ്വജനുള്ളശക്തിയുംദയാ
ശീലവുംമററുംവിചാരിയ്ക്കിലാശ്ചൎയ്യംതന്നെ
കൎണ്ണജൻമഹാദാതാതാതതുല്യനീയിനി
ക്കൎണ്ണവാത്മജാപതിപ്രാൎത്ഥനൌഷധത്താലെ

മൃത്യുവക്ത്രത്തിൽചെന്നുവീണമാത്രയിൽകനി
ഞ്ഞത്യുദാരത്വംകൊണ്ടുജീവിതംതന്നീടിനാൻ
ബുദ്ധനായ്സമുത്ഥാനംചെയ്തുഞാനങ്ങിനെയൊരു
വൃത്തമെപ്പേരുംഗ്രഹിച്ചുംകൊണ്ടുകൊണ്ടാടിനേൻ
സ്നിഗ്ദ്ധനായേവംചെയ്തുധൎമ്മശീലനോടെന്തു
യുദ്ധമെന്തുവാൻവൈരമെന്നസങ്കല്പംചെയ്തു
സന്ധിച്ചുകൊണ്ടീടേണംതമ്മിലെന്നകക്കാമ്പിൽ
ചിന്തിച്ചുവന്നീടിനേൻചിത്തസന്തോഷത്തോടെ
പുരുഷോത്തമന്മാരായ്വാണീടുംകുന്തീസുത
ന്മാരുടെകീഴായ്മനംകേഴാതെവാഴാമിനി
ഭദ്രമസ്തുതേഭീമതുമയോടെന്നെബ്ബുവാ
നത്രവിന്ധടൻകൂട്ടിക്കൊണ്ടങ്ങുപോയിക്ഷണം
പുഷ്കരേക്ഷണനുള്ളപുണ്യവിഗ്രഹംകാട്ടി
മൽകൃതാൎത്ഥത്വംവരുത്തേണമേമടിക്കാതെ
മുക്തിയേക്കാളുംമഹാഗുൎവ്വിയായ്വിളങ്ങുന്ന
ഭക്തിയെക്കാളുവണ്ണംകയ്ക്കൊണ്ടുനക്തംദിവം
കൊണ്ടൽവർണ്ണനെത്തന്നെസേവിച്ചുശോഭിക്കുന്നോ
രണ്ടർകോനൊക്കുംധൎമ്മപുത്രനാംനൃപേന്ദ്രനെ
കണ്ടുകണ്ണിന്റെപുണ്യപൂൎത്തിയേവരുത്തുവാ
നുണ്ടുമാനസംത്വരിക്കുന്നുമേമഹാമതേ
എന്നുടെകളത്രപുത്രാദിയുംനാടുംവീടു
മെന്നുചൊൽവാനില്ലസൎവ്വസ്വവുംശരീരവും
ചില്പദംകൊടുക്കുന്നദൈവമാംമുകുന്ദന്റെ
തൃപ്പദത്തിങ്കൽസമൎപ്പിക്കുവാൻതുണയ്ക്കുമേ
വളരുംമദംപൂണ്ടധവളങ്ങളാംദന്താ
വളപുംഗവന്മാരെപ്പത്തിനായിരത്തോളം
പുരുലക്ഷണങ്ങൾപൂണ്ടെതിരില്ലാതെനില്പു
ള്ളൊരുപക്ഷമാംവെള്ളക്കുതിരക്കൂട്ടത്തോടും
പതിയാംയുധിഷ്ഠിരന്നായ്ഞാനൽകീടിനേ

നതിയാംനുതിച്ചികൊണ്ടത്തുമല്ലെടൊവീര!
ചില്ലുമാനായിട്ടനേകായിരംനമസ്കാര
മർപ്പണംചെയ്തീടിനേനാത്മനാമനോഹരം
ഹസ്തിനാഗാരത്തിങ്കലധ്വരംദീക്ഷിച്ചിട്ടു
പൃത്ഥ്വിയെജയിക്കുവാൻവാജിയെവിടുന്നനാൾ
ശക്തിയേറീടുംനൃപന്മാർപിടിച്ചീടുന്നതിൻ
മുക്തിയെവരുത്തുവാനുണ്ടാകുംയുദ്ധാജിരേ
ചിത്തകൌതുകത്തോടുംയത്നിച്ചുനിങ്ങൾക്കായെൻ
മസ്തകംപതിപ്പിപ്പുനഷ്ടഞാനെന്നാലിനി
ക്ഷിപ്രമെൻപുരംപ്രവേശിക്കുവാൻഭവാനെന്റെ
ശുഭ്രമാംഗജത്തിങ്കലെന്നോടുകൂടിത്തന്നെ
ഇഷ്ടനായഗ്രെസമാരോഹണംചെയ്തീടേണം
ശിഷ്ടനാംവൃഷധ്വജൻമറെറാരാനതൻമേലേ
സ്നിഗ്ദ്ധനാംസുവേഗനോടൊന്നിച്ചുകേറീടട്ടെ
പുത്തനാംമഹോത്സവംസൈന്യങ്ങൾഘോഷിക്കട്ടെ
ഇത്തരംവിനീതനായർത്ഥിക്കുംനൃപേന്ദ്രനെ
ശുദ്ധനാംഭീമൻപ്രസാദിച്ചുസംഭാവിച്ചുടൻ
സത്യമീനൃപൻഭവൽഗ്രാഹ്യനാചരിച്ചാലും
പഥ്യമെന്നോതുംകർണ്ണപുത്രാനുവാദത്തോടെ
മന്ദഹാസാർദ്രാസ്യനായോതിനാൻഭവാനിന്നു
ചൊന്നവണ്ണംഞാനെല്ലാംചെയ്യുവൻമഹീപതേ
ത്വന്മനോവശൻഭീമനെന്നങ്ങുബോധിച്ചാലും
ശർമ്മണോചിതംസർവ്വംവാഞ്ഛിതംസാധിച്ചാലും
തങ്ങളിൽപുണർന്നവർസൌഹൃദംദർശിപ്പിച്ചു
തുംഗസന്തോഷംകലർന്നീടിനാർതദന്തരേ
അസ്തുസന്ദേഹംമേഘവർണ്ണകൻനിശാചര
നന്ദനൻഭീമാദികൾക്കന്തികേവന്നിട്ടവൻ
സർവ്വതോമുഖംദേവമന്തവർജ്ജിതംജഗ
ത്സർവ്വതോഷദംവിചിന്തിച്ചുസന്തോഷത്തോടെ

എന്തിതത്ഭുതംമഹാഭാഗ്യസംഭൃതംതമ്മിൽ
സന്ധിസംയോഗംയോഗ്യമെന്നുള്ള വാക്യംചൊന്നാൻ
പൃഥ്വിയിൽപ്രശസ്തിയുള്ള ശ്വരത്നത്തെമന്ദം
നിത്തിയന്നേരംചിരിച്ചോതിനാൻനൃപോത്തമൻ
നന്ദിവർദ്ധനൻനന്നനന്നനീപുറത്തേയ്ക്കു
വന്നിതോഹയേന്ദ്രനെവച്ചിതോധരാതലേ
കെല്പുതട്ടീടുംനിനക്കുള്ള വിക്രമംപാത്താ
ലത്ഭുതപ്പെടാനില്ലഭീമപൌത്രൻനീയെടോ
എന്നുകീത്തിച്ചാമേഘവർണ്ണനെപ്പുണന്നാടൻ
തന്നുടെജനങ്ങളോടിത്തരംനിയോഗിച്ചു
"ചെല്ലുവിൻഭടന്മാരെമന്ത്രിബാന്ധവന്മാരെ
തെല്ലുമേപാത്തീടാതെങ്ങളെൻപുരസ്ഥലം
ഒന്നലങ്കരിയ്ക്കുവിൻകണ്ടികകൾതോറും
മിന്നലുണ്ടാകുംകൊടിക്കൂറതോരണങ്ങളും
പുഷ്പമാലകളെന്നില്ലത്ഭുതപ്രകാരങ്ങ
ളല്പകാലംകൊണ്ടെല്ലാമൊപ്പിച്ചുനീട്ടുവിൻ
കുററങ്ങൾക്കൂടാതുള്ള മാർഗ്ഗങ്ങൾയോഗ്യങ്ങളാം
മുററങ്ങൾമുമ്പാംപ്രദേശങ്ങളങ്ങടിപ്പിച്ചു
ചിക്കന്നുശുദ്ധീകരിച്ചെങ്ങുമേപരക്കണം
സൽഗന്ധസാരങ്ങളാംചന്ദനച്ചാർകൊണ്ടാശു
ശീതളങ്ങളായ്വരുംവണ്ണമേനനയ്ക്കേണം
കാദളങ്ങളുംകാഴ്കയ്ക്കായിവച്ചൊരുക്കേണം
മുത്തുമാലകൾരത്നകുംഭങ്ങൾദീപങ്ങളു
മൊത്തുമാലകന്നമാറെങ്ങുമേവിളങ്ങേണം
നല്ലകന്യകാജനംകോപ്പണിഞ്ഞൊരുമ്പെട്ടു
കില്ലകന്നണഞ്ഞങ്കണങ്ങളിൽപുറപ്പെട്ടു
മുല്ലമാലികാമലർമൌക്തികാദിയെക്കൊണ്ടു
മെല്ലവെമേളിച്ചുസംഭാവനംചെയ്തീടേണം
മൽക്കളത്രമായുള്ള ദേവിയാംപ്രഭാവതീ

നിഷ്കൂടകമീചരാഭീമനാംനൃപേന്ദ്രനേ
മംഗലംവരുന്നനീരാജനംചെയ്തീടേണം
മങ്ഗലംവാദ്യാദിഘോഷങ്ങളെവളർക്കേണം
എന്നയയ്ക്കയാലവരപ്പൊഴേമതിന്നങ്ങു
ചെന്നന്നഞ്ഞനേകവസ്തുക്കൾകൊണ്ടതിദ്രുതം
സ്വർഗ്ഗസന്നിഭംപുരംഭംഗിയോടലംകരി
ച്ചൊക്കവേയൊരുക്കിനിന്നീടിനാരതിന്മദ്ധ്യേ
അർക്കനുംശശാങ്കനുമഗ്നിയുംകണക്കിനു
ള്ളഗ്ലഹീനാഭന്മാരാംഭീമാദിവീരന്മാരെ
സല്ക്കരിച്ചുടൻനൃപൻഭംഗിയിൽചമഞ്ഞുള്ള
സല്ക്കരിത്രയത്തിൻെറകണ്ഠങ്ങൾതോറുംകേററി
തമ്പുരത്തിന്നായ്ക്കൊണ്ടുമെല്ലവേപുറപ്പെട്ടു
മുമ്പുറത്തകമ്പടിയ്ക്കൊത്തതത്ഭടന്മാരും
കുംഭരമ്യതലംപൂണ്ടുള്ളാനതേരശ്വങ്ങളും
വമ്പറക്കൊട്ടുംമററുമാനന്ദവാദ്യങ്ങളും
ശംഖശബ്ദവുംമന്ത്രിപുത്രബാന്ധവന്മാരു
മങ്കുരിച്ചീടുംസിംഹധ്വാനാദിനാദങ്ങളും
വിസ്തരിക്കാമല്ലകോലാഹലംനാനാത്രപ
ഞ്ചിത്തരംപുരാങ്കണദ്വാരിചെന്നാനന്തരം
മന്ദമങ്ങിറങ്ങിനാരേവരുംതദാമുദാ
സുന്ദരീനരേന്ദ്രൻെറപത്നിയാംപ്രഭാവതീ
ചഞ്ചലംവെടിഞ്ഞുള്ളകപ്പൂരദീപംശിഖാ
പഞ്ചകാഞ്ചലംസ്വർണ്ണഭാജനേസമപ്പിതം
ഹസ്തയുഗ്മംകൊണ്ടെടുത്തങ്ങിനെചമഞ്ഞുള്ള
മത്തകാശിനീവൃന്ദയുക്തമായ്മന്ദംമന്ദം
ശിഞ്ജിതംപൊഴിച്ചുംകൊണ്ടങ്ങുചെന്നുടൻമനോ
രഞ്ജിതാദരത്തോടുംഭീമസേനനെനോക്കി
മങ്കമാർവളർക്കുന്നവായ്ക്കുരൽഘോഷത്തോടും
ശംഖവാദിത്രസ്വസ്തിവാചകാഘോഷത്തോടും

ഭദ്രമാംനീരാജനംമൂവർക്കുംകഴിച്ചുപി
ബത്രനിന്നല്പംപറഞ്ഞീടിനാൾപുത്രർക്കവേ
വത്സകർണ്ണജധർമ്മാവാസനീജയിച്ചാലും
ത്വത്സമൻമഹാധന്വൻദുർല്ലഭൻധരാതലേ
മൽഗളസ്ഥംസൂത്രംമംഗളംവീഴുംമുമ്പെ
നിഷ്കളങ്കംനിയങ്ങുസുസ്ഥിരംനിർത്തീടിനാൻ
പൃഥ്വിയിൽചിരായുഷ്മാനാകതേനാകത്തിലും
വൃദ്ധിയോടെത്തീടുന്നകീർത്തിയുംഭവിയ്ക്കട്ടെ
ഇത്ഥമുള്ളാശീർവ്വാദംചെയ്തിങ്ങുവാങ്ങീടിനാ
ളുത്തമാംഗിയാംദേവിയന്നേരംനരേശ്വരൻ
ബന്ധുക്കളോടുംചേർന്നുകൌന്തേയൻമുതല്ക്കുള്ള
സന്തുഷ്ടചിത്തന്മാരാംമൂന്നുപേരേയുംക്രമാൽ
മണ്ഡിതസ്ഥലത്തൂടെമാർഗ്ഗവുംകാട്ടിക്കാട്ടി.
മന്ദിരംനയിക്കുവാൻകൊണ്ടിങ്ങുപോന്നീടിനാൻ
മുഗ്ദ്ധകന്യകാവലീമുക്തകളാകുംമലർ
മുക്തകൾക്കില്ലാകണക്കായവമേലേമേലേ
തത്രവീഴുന്നുപാർത്ഥകീർത്തിഗൌരത്വംകണ്ടു
സത്രപംമോഹിച്ചനക്ഷത്രങ്ങൾപോലെതദാ
വന്ദിമാഗധാദികൾവർണ്ണനങ്ങളുംമഹാ
നന്ദിവർദ്ധിയ്ക്കുംവേശ്യാനർത്തനോത്സവങ്ങളും
നെഞ്ചകംകുളുർക്കുന്നസംഗീതതാളങ്ങളും
പഞ്ചവാദ്യാരാവങ്ങൾതൊട്ടുള്ളഘോഷങ്ങളും
എത്രയുംമുഴങ്ങുമാറുണ്ടായീസൌധങ്ങളി
ലത്രയുംകേറിത്തിരക്കീടുന്നപൌരസ്ത്രീകൾ
കുന്തളക്കരിച്ചുണ്ടിമാലയാൽചുററപ്പെട്ടു
ചന്തമേറീടുംകടാക്ഷാളികേളിയോടൊത്തു
ബന്ധുരങ്ങളാംമുഖാബ്ജങ്ങളെഗവാക്ഷങ്ങൾ
ക്കന്തരങ്ങളിൽക്കൂട്ടിക്കാണിച്ചുനോക്കീടിനാർ
ഘോഷമെല്ലാമേകണ്ടുംകൊണ്ടകംപ്രവേശിച്ചു

തോഷമേന്തി ട്ടാകന്തീപുത്രാദിവീരന്മാരെ
ചിത്തകൌതുകത്തോടുമുജ്ജ്വലാസനംതോറു
മുത്തമസ്ഥാനേവസിപ്പിച്ചുപൂജനംചെയ്തു
നിർമ്മലസ്നാനത്തോടെന്തുലപ്രകാശമു
ള്ളംബരാദ്യലങ്കാരകർമ്മവുംകഴിപ്പിച്ചു
സ്വാദുഭക്ഷണംചെയ്യിപ്പിച്ചുതൽക്ഷണംമഹാ
സാധുമണ്ഡനസ്ഥലേസാദരംവസിപ്പിച്ചു
കുന്ദമാലതീമലർമാലികാകലാപവും
ചന്ദനാഗരുകസ്തൂര്യാദിയുംധരിപ്പിച്ചു
സർവ്വയോഗത്തോടൊത്തതാംബൂലപർണ്ണങ്ങളെ
ചർവ്വണംചെയ്യിപ്പിച്ചുസന്തോഷിപ്പിച്ചുശേഷം
നന്മയോടെല്ലാവരുംകൂടിയങ്ങല്പനേരം
നർമ്മസല്ലാപങ്ങളുംചെയ്തിരുന്നനന്തരം
മന്നവൻനിയോഗിക്കകാരണംസഭാതലേ
വന്നനായകന്മാരാംഗായകന്മാരായവർ
തുംബുരുപ്രയോഗംപോലുള്ളഭാസ്വരങ്ങളാം
തംബുരുസ്വരങ്ങൾചേർന്നുള്ളസംഗീതംപാടി
വല്ലകീതന്ത്രീമൃദുവാദസന്നാദംപൂണ്ട
നല്ലഗീതവുംതുടങ്ങീടിനാർചിലർചിലർ
വെണ്ണയെക്കവർന്നുണ്ടുഗോകുലേവളർന്നുള്ളോ
രുണ്ണിയെത്തോന്നിപ്പിയ്ക്കുംവേണുഗാനവുംചെയ്താർ
അപ്പൊഴേസരോജായതാക്ഷികൾവാരസ്ത്രീക
ളപ്സരോജനങ്ങൾപോലങ്ങിനെചമഞ്ഞവർ
അത്ഭുതംവളർത്തീടുമാരസങ്ങളെനടി
ച്ചല്പവുംഭംഗംവരാതാട്ടവുംതുടങ്ങിനാർ
തിത്തിയുംമൃദംഗാദിശൃംഗാരവാദ്യങ്ങളും
ശുദ്ധിയുള്ളൊരുപടഹനാദവുംമുഴക്കിനാർ
എന്തൊരാശ്ചര്യംപ്പാർത്താലാകവേകണ്ടുംകേട്ടു
മന്തരാനന്ദംകലർന്നീടിനാരെല്ലാവരും

അദ്ധ്വരാവോളംനേരമിങ്ങിനെകഴിഞ്ഞപ്പോ
ളദ്ധ്വരാപാലൻചൊന്നവണ്ണമെഴീമാദികൾ
പുത്രനാംസുവേഗനോടൊന്നിച്ചുഹൎമ്മ്യാഗ്രങ്ങ
ചിത്രപൎയ്യങ്കംതോറുമങ്ങിനെശയിച്ചവർ
സൌഖ്യമോടുറങ്ങിനാരങ്ങിനെനരേന്ദ്രനും
മുഖ്യമാംസുഖസ്വാപംപ്രാപിച്ചാനനന്തരം
അരുണോദയരാഗപ്രഭയെപ്പുരത്തിയു
മിരുളാംകീൎണ്ണകേശംമുറപോലൊതുക്കിയും
മുകളീഭവദിന്ദീവരദൃക്കോണംകാട്ടി
സ്സുകുമാരാബ്ജാസ്യംകൊണ്ടൊരുപുഞ്ചിരിയിട്ടും
വളരുംമദത്തോടുംവരമൂത്തോടുംതമ്മി
ലിളകിത്തട്ടുംകോകസ്തനകേളിയോടൊത്തു
തരസാജനങ്ങളിലുണർവുണ്ടാകുംവണ്ണം
ചരണായുധസാരാരവസംഗീതംചെയ്തും
സകലാസേവ്യയായിവിലസുംപ്രഭാതശ്രീ
യകലെക്കിഴക്കനിന്നണയുംനേരംനോക്കി
പള്ളിമേടയിൽചെന്നപൈതാളികാദ്യന്മാരാ
ലുള്ളിണങ്ങീടുന്നമാറുണ്ടായകോലാഹലം
മംഗളംസുകീൎത്തനഗീതാദിജാതംനിദ്രാ
ഭംഗദംശ്രവിച്ചുണന്നേററയൌവനാശ്വനും
ധൎമ്മജാനുജൻതാനുംമററുമെപ്പേരുംകളി
ച്ചംബുജേക്ഷണധ്യാനംമുമ്പായകൃത്യങ്ങളെ
ഒക്കവെകഴിച്ചുണ്ടുമുഖ്യമാംമോദത്തോടെ
തക്കവേഷവുംപൂണ്ടുചെന്നുചേൎന്നാസ്ഥാനത്തിൽ
ചാട്ടററസിംഹാസനന്തോറുമാസീനന്മാരായ്
ശിഷ്ടതമേറുംദ്വിജശ്രേഷ്ഠാദിവൃന്ദത്തോടും
അമ്പൌരലോകങ്ങളെനോക്കിയന്നേരംനൃപൻ
കമ്പംവിട്ടാത്മീയമാംനിൎണ്ണയംചൊല്ലീടിനാൻ
മൽപ്രജാജനങ്ങളെന്നാജ്ഞയെക്കേട്ടീടണം

പ്രയാസമാം മഹാപുണ്യത്തെ നേടീടണം
ബ്രഹ്മയൻമുകുന്ദനോടൊന്നിച്ചുവാണീടുന്ന
ധർമ്മജൻതന്നെക്കാണ്മാനേവരും പോയീടണം
ഭാഗധേയാംഭോനിധി ഭാവനീയാത്മാമഹാ
ഭാഗനീയുധിഷ്ഠിരൻഹസ്തിനാഗാരത്തിങ്കൽ
ദൈവതംതുണയ്ക്കയാലശ്വമേധമാംയാഗം
ചെയ്യതിനാരംഭിച്ചിട്ടുണ്ടതിനായിട്ടിപ്പോൾ
തത്രനാമെല്ലാവരും ചെന്നുകൂടേണംമുമ്പി
ലത്രയല്ലാകുംശ്രമംസർവ്വും ചെയ്യീടണം
നമ്മുടെരാജ്യത്തിലുള്ളകനിന്നാരെങ്കിലും
ദുർമ്മുഖത്തോടുംകൃഷ്ണസാന്നിദ്ധ്യംവിട്ടീടുകിൽ
വദ്ധ്യനാമവൻചോരനെന്നപോലസാരജ്ഞ
നത്യനാമയപ്രദംകൃഷ്ണദർശനംതനം
വിത്തങ്ങളോടുംകളത്രാത്മജാദികളോടു
മൊത്തങ്ങുപോയീടുവാനാരുമേമടിയ്ക്കേണ്ട
മല്ലുതമിത്രാമാതൃഭൃത്യാദിലോകങ്ങളു
മുല്ലന്നമോദംകയ്ക്കൊണ്ടാകവെഗമിക്കേണം
എന്നുമററീടുംപുരസ്ത്രീവധൂജനത്തോടെ
മണ്ഡനംധരിച്ചെൻറദേവിയാംപ്രഭാവതീ
ഹസ്തിനാഗാരംപുക്കുകൃഷ്ണയെക്കണ്ടീടേണം
സ്വസ്തിദാത്രിയാംപൃഥാദേവിയെവണങ്ങേണം
മല്ലവൈരിതൻപ്രിയാരത്നമായ്വിളങ്ങുന്ന
നല്ലവൈദർഭീദേവിതന്നെയുംകണ്ടീടുമ്പോൾ
വന്ദനംചെയ്തീടേണംമററുമച്യുതനുള്ള
സുന്ദരീജനങ്ങളുംവന്ദ്യങ്ങളെന്നേവേണ്ടു
എല്ലാവരേയുംകണ്ടുകല്യാണംവളൎക്കുന്ന
സല്ലാപങ്ങളുംചെയ്തുസേവിച്ചുമേവീടേണം
സ്തംഭമീരയ്യായിരംചേർന്നലങ്കരിച്ചേററ
മിമ്പമുണ്ടാക്കീടുമീവീണകംമനോഹരം

പശ്ചിമാശയേസമാലംബിച്ചുനൽകീടേണം
നിശ്ചിതംപോലെസുഖംപൂണ്ടങ്ങുപോയീടുവാൻ
കൊമ്പനാനകൾക്കമേൽവച്ചുഗംഭീരംജഗൽ
കമ്പമുണ്ടാക്കുംഭേരീനിസ്വനംമുഴക്കണം
അൎഘമെന്നിയേവിളങ്ങീടുന്നരത്നൌഘങ്ങ
ളുക്കണക്കുള്ള സുവൎണ്ണൌഘങ്ങളെന്നല്ലമേ
കയ്ക്കലുള്ളൎത്ഥങ്ങളെപ്പുരമേഹരയ്ക്കുള്ള
തൃക്കഴൽപ്രവാളത്തിലൎപ്പണംചെയ്തീടുവാൻ
മണ്ടുവാൻകരുത്തുള്ള വാഹനങ്ങളിലേററി
ക്കൊണ്ടുപോകുവിൻനിങ്ങൾമന്ത്രിപുംഗവന്മാരേ
കരഭങ്ങളുംമഹാവൃഷഭങ്ങളുംതഥാ
തുരഗങ്ങളുംചലശകടക്കൂട്ടങ്ങളും
അത്തലററീടുംവണ്ണംരക്ഷകന്മാരോടൊന്നി
ച്ചൎത്ഥനിചയംവഹിച്ചങ്ങിനെനടക്കട്ടെ
ഏങ്ങുഗംഗയുംയജ്ഞാധീശനാംശ്രീകൃഷ്ണനു
മങ്ങുസംയോഗംചെയ്താലാനന്ദമെല്ലാവൎക്കും
ദുന്ദുഭിദ്ധ്വാനംകൊണ്ടീനിശ്ചയംനേരേനിങ്ങ
ളിന്നുനിശ്ശേഷംബോധിപ്പിയ്ക്കുവിൻജനങ്ങളെ
നാളുനാലിനുകഴിഞ്ഞന്നുഞാൻപുറപ്പെടും
നീളുകില്ലതിൽപരംനിൎണ്ണയംപൌരന്മാരേ
സത്വരംയാത്രയ്ക്കുള്ള വട്ടങ്ങൾകൂട്ടീടുവി
നിത്തരംകല്പിച്ചിട്ടുമന്നവൻമഹാഭാഗൻ
അൎത്ഥസമ്പന്നന്മാരിലാദ്യനാംസുദേവനോ
ടാസ്ഥയാവിളിച്ചേവമാശുസന്ദേശംചെയ്താൻ
കൎബ്ബുരാദികൾക്കുള്ള വൃദ്ധികൊണ്ടോൎത്താലിന്നു
മല്പരേകുബേരനുംധന്യനുംഭവാനെല്ലോ
തൻകുടുംബത്തോടൊന്നിച്ചാദരാലശേഷമാം
സങ്കടംതീൎത്തീടുന്നകൃഷ്ണമൂൎത്തിയെക്കാണ്മാൻ
പോരണംനമുക്കങ്ങുധൎമ്മജാലയേചെന്നു

ഘോരന്നാംപുറപ്പെട്ടുകൊണ്ടാലുംമടിക്കാതെ
മററുമുണ്ടല്ലോപലർവിത്തസമ്പന്നന്മാരാ
യുററുഞാൻചൊല്ലുംകൃത്യമുത്തമംചെയ്തീടുവാൻ
നിർഗ്ഗമിപ്പിച്ചീടേണമക്രൂരരേയുംഭവാ
നഘമില്ലാതെവരുംസൌഖ്യമാവശ്യംതന്നെ
ശസ്തമീനൃപപ്രോക്തംപുണ്യമെന്നുറച്ചിട്ടു
ശുദ്ധനാംസുദേവനുംസമ്മതിച്ചനത്തിനാൻ
ധർമ്മതല്പരൻഭവാൻകല്പിച്ചകാര്യംപുണ്യം
സമ്മതംഞങ്ങൾക്കെന്നുസഭ്യന്മാരെല്ലാവരും
ചൊല്ലിനാർനൃപേന്ദ്രനെക്കീർത്തിച്ചാനനന്തര
മല്ലിന്നങ്ങീടുംമുമ്പിലേവരുംപിരിഞ്ഞെല്ലാ
തുഷ്ടിപൂർവകംരാജപൂരുഷന്മാരുംഭേരി
കൊട്ടിയങ്ങിനെരാജശാസനംചൊല്ലീടിനാർ
പട്ടണസ്ഥിതന്മാർതൊട്ടുള്ളമർത്ത്യന്മാരെല്ലാം
സ്പഷ്ടമായറിഞ്ഞെല്ലൊരാജനിർണ്ണയംതദാ
ചട്ടത്തെനൊക്കുംവണ്ണംചട്ടററയാത്രയ്ക്കുള്ള
വട്ടങ്ങൾക്കൂട്ടത്തുടങ്ങീടിനാരതിന്മദ്ധ്യേ
ഹൃഷ്ടനാംസുദേവനുംചെന്നുസാദരംപല
ശിഷ്ടരാംജനങ്ങളോടിത്തരംചൊല്ലീടിനാൻ
മിത്രസത്തമന്മാരേകേൾപ്പിനീവാക്യംപൃഥാ
പുത്രനാംയുധിഷ്ഠിരനശ്വമേധമാംയാഗം
സാർവ്വഭൌമത്വംപൂണ്ടുചെയ്യുവാൻതുടങ്ങുന്നു
കാർവ്വർണ്ണനാകുംകാരുണ്യാലയൻതുണയ്ക്കയാൽ
തത്രഹസ്തിനാഗാരേചെന്നുനാമെല്ലാവരും
സത്രനാഥനാംസരോജാക്ഷനെക്കണ്ടീടേണം
കൈവണങ്ങേണംതദാതൽകൃപാകടാക്ഷേണ
കൈവരുംനമുക്കുള്ളകൌതുകംസമസ്തവും
മന്നവൻഗമയ്ക്കുവാനുദ്യമിച്ചിരയ്ക്കുന്നു
നന്നത്രെനമുക്കപ്പോളൊന്നിച്ചുപോകാമല്ലോ

ജന്മസാഫല്യംവരുത്തീടുവാനിതിവീത
നന്മയേറീടുംകൃത്യംമററില്ലെന്നോർത്തേണമോ
ഇത്തരംഗ്രഹിയ്ക്കയാലേവരുംസുഖംകയ്ക്കൊ
ണ്ടോത്തരംഗമിയ്ക്കുവാനുദ്യമംതുടങ്ങിനാർ
ശ്രദ്ധയാസുദേവനാത്മാലയംപ്രവേശിച്ചു
വൃദ്ധയാംമാതാവിനെക്കണ്ടുകൈവണങ്ങിനാൻ
സ്വസ്ഥനായ്മന്ദംപറഞ്ഞീടിനാനമ്മേനമു
ക്കർത്ഥസിദ്ധിക്കായുള്ളോരിക്കാര്യംകേൾക്കേണമേ
നമ്മുടെനൃപൻപ്രജാവത്സലൻപുണ്യംപൂണ്ട
നിർമ്മലൻതനിയ്ക്കുള്ള സർവ്വമാംജനത്തോടും
കർമ്മബന്ധനംനീക്കിച്ചിൽസുഖംനൽകീടുന്ന
ചിന്മയസ്വരൂപനാംവാസുദേവനെക്കാണ്മാൻ
ഹസ്തിനാഗാരേധർമ്മപുത്രനാംനൃപൻചെയ്യു
മദ്ധ്വരംകുറിച്ചുപോയീടുവാൻതുടങ്ങുന്നു
ഒന്നിച്ചുചെന്നീടുവാനെന്നെയുംവിളിയ്ക്കുന്നു
ണ്ടെന്നിത്രമാത്രംകേട്ടുലബ്ധയാമവൾചൊന്നാൾ
എന്നുത്രശുദ്ധാത്മാവേനീപോകല്ലൊരിക്കലും
വയ്യുറവാവംകാണിച്ചെന്നൊനീചതിയ്ക്കൊല്ലേ
ജീവിച്ചുഞാനിങ്ങിരിയ്ക്കുന്നനാളോരോന്നേവം
ഭാവിച്ചുചൊല്ലുന്നതെന്തിന്നാഹോനടക്കില്ലാ
ഒട്ടുമേവിത്തവ്യയാകത്തവ്യമല്ലാചില
വിട്ടുപോയെങ്കിൽസഹിയ്ക്കില്ലിനിയ്ക്കേതെങ്കിലും
വിത്തഹാനിയെക്കണ്ടുംകൊണ്ടുഞാനിരിയ്ക്കില്ലാ
ചിത്തസന്താപംമൂഴത്തപ്പൊഴെമരിയ്ക്കുമേ
ഖിന്നയാംജരൽഗവചൊന്നതെപ്പേരുംകേട്ടു
പിന്നെയുംസുദേവനാമായവൻചൊല്ലീടിനാൻ
ഹന്തനിർബ്ബന്ധംകൊള്ളാമമ്മയ്ക്കു്തൊട്ടുംനന്നാ
ല്ലന്തരായംമേപുണ്യകർമ്മത്തിനുണ്ടാക്കൊല്ലേ
അർത്ഥദ്രവ്യയത്തിനല്ലുദ്യമേസമുദ്യോഗ

രത്ഥ സമ്പത്തിന്നേവമത്തലങ്ങുണ്ടാകകണ്ടാ
നിസ്വഭാവത്തെന്നിനച്ചിത്തരംകാണിയ്ക്കുന്ന
ദുസ്വഭാവത്തെവെടിഞ്ഞെതന്നോടുകൂടിത്തന്നെ
അമ്മസന്തോഷത്തോടുമങ്ങോട്ടുപോന്നീടേണ
മംബുജാക്ഷനെക്കണ്ടുകമ്പിട്ടുകൂപ്പീടേണം
തണ്ടാർമാതിൻെറകാന്തൻതാനൊന്നത്രേക്കണ്ടാൽത്താ
ലുണ്ടാകുന്നതില്പരംമുഖ്യയാംസമ്പത്തില്ലാ
ധർമ്മജാലയേത്തുടൎന്നീടുമീയജ്ഞത്തിങ്കൽ
ധർമ്മരക്ഷണംചെയ്തുകൊള്ളുവാനായിസ്വയം
കൽമഷാപഹൻകാരുണ്യാബ്ധിപീയൂഷാവഹൻ
കന്മഷനാഹരൻചിദാനന്ദവിഗ്രഹൻകൃഷ്ണൻ
സാകാംക്ഷനായേതനായങ്ങിനെമഹാലോക
സംഘങ്ങളോടുംവിളങ്ങുന്നവിസ്മയംകാണ്മാൻ
ജന്മസഞ്ചിതങ്ങളാംപുണ്യങ്ങളംകൂടാത്തുള്ളോ
രന്മനുഷ്യന്മാരാരുംപാത്രങ്ങളാകുന്നില്ലാ
ഗംഗയാംഭാഗീരഥീദേവിയുംവിശേഷിച്ചു
ണ്ടങ്ങന്നത്തീടാതടങ്ങുന്നവൻമഹാപാപി
വിപ്രതാപസന്മാരുംക്ഷത്രാദിവൎണ്ണങ്ങളു
മപ്രദേശത്തിൽകൃഷ്ണസേവാൎത്ഥംകൂടുന്നവർ
എത്രപേർസുഭക്തന്മാരെണ്ണമില്ലവക്കമ്മേ!
തത്രചെന്നെത്തീടേണമിജ്ജനങ്ങളുംചെമ്മേ
സമ്മതിച്ചതിന്നൊരുങ്ങീടേണമെന്നിങ്ങിനെ
തന്മകൻചൊല്ലുംവാക്യംകേട്ടുദുർഭാവത്തോടെ
വൃദ്ധയുംചൊന്നാൾചൊല്ലീടൊല്ലനീയേവംപരം
വ്യൎത്ഥമീയത്നംപുത്ര!പോരികില്ലഞാൻകൂടെ
ധർമ്മമെന്തുംതഥാദൈവവുംപണ്ടേതെല്ലു
മെന്മനസ്സിങ്കൽകടന്നിട്ടില്ലകേട്ടിട്ടില്ലാ
എന്നുടേപിതാവുമെന്നല്ലഭർത്താവുംധർമ്മ
മൊന്നുമേചെയ്തിട്ടില്ലാതിട്ടുമെന്നറിഞ്ഞാലും

കഷ്ടമേധനംനശിപ്പിയ്ക്കുവാനാരാലുപ
ദിഷ്ടനായേവംപുറപ്പെട്ടുനീകുമാരക!
വഞ്ചകംതന്നേയാഗദാനാദികർമ്മംജഗ
ദ്വഞ്ചകന്മാരിക്കാണംവിപ്രന്മാരെല്ലാവരും
വേദവുംപാർത്താലത്ഥവാദമെന്നത്രേമതം
ബോധവാന്മാക്കംധനംകിട്ടിയേസുഖംവ്യ
ഹന്തജീവനംകളഞ്ഞിട്ടുമാർജ്ജിയ്ക്കുംവിത്തം
ചിന്തയെന്നിയെചിലവിട്ടേവൻനശിപ്പിയ്ക്കും
ദ്രവ്യസഞ്ചയംവൃദ്ധിയെന്നിയെമുടിഞ്ഞുപോം
ദ്രവ്യയംതുടങ്ങിയാലെന്നുനീകേട്ടിട്ടില്ലേ?
നല്ലതല്ലെന്നില്ലാക്കുംനമ്മുടെധർമ്മംശർമ്മ
മില്ലതിന്നൊന്നാകുമോ?തെററുനീധരിയ്ക്കുണ്ടാ
വൃദ്ധയായല്ലോഞാനിന്നെങ്ങിനെധർമ്മംചെയ്യും
പുത്തനായൊന്നുംചെയ്യില്ലെന്നതോസത്യംതന്നെ
മുത്തിയിങ്ങിനെചൊന്നതീർച്ചയാംവാക്യംകേട്ടു
മുത്തിയന്നീടാതുടൻമുഖ്യനാംസുദേവാഖ്യൻ
ബുദ്ധിയുംക്ഷയിച്ചപോന്നവിശ്വരോപാന്തത്തി
ലെത്തിയേവരുംകേൾക്കുംവണ്ണമങ്ങുന്നത്തിനാൻ
ദേവവിസ്മയംത്രാദ്ധാദേവജാദ്ധ്വരത്തിന്നു
പോവതിന്നായെന്നമ്മയ്ക്കാവതില്ലപോലഹോ
സ്വാദ്ധ്യായംവിട്ടീടുവാനല്പമെങ്കിലുംവരു
ന്നീലവിശ്വാസംലോഭംകൊണ്ടുതാൻപുറപ്പെട്ടാൽ
ദ്രവ്യയംവരുംവീടുംകെട്ടുപോമെന്നുള്ളൊരു
നിർവ്യളീകമാംചെറ്റാലെന്നെയുംതടുക്കുന്നു
വിത്തരക്ഷണംതന്നെകൃഷ്ണവീക്ഷണത്തിലു
മുത്തമംവൃദ്ധയ്ക്കുഞാനെന്തിനിച്ചെയ്യിടേണ്ടു
സത്തമൻനൃപൻതദാതത്സഭാതലത്തിങ്കൽ
സത്വരംകൃത്തയാംവൃദ്ധയെവരുത്തിച്ചു
സമ്മതിപ്പിച്ചീടുവാനിത്തരംചൊല്ലീടിനാ

നംബനീകേൾക്കേണമിന്നമ്മുടെവാക്യംയോഗ്യം
വാസുദേവനാംജഗന്നാഥനംവസുന്ധരാ
വാസവൻകൌന്തേയനംവാഴന്നദേശംനോക്കി
ലോകവാസികളെല്ലാംപോകുന്നിതെല്ലോഭവോ
ദ്രേകവാസനാകർമ്മബന്ധനംതീർത്തീടുവാൻ
നമ്മളുംപോയീടണംനമ്മോടുകൂടിത്തെളി
ഞ്ഞമ്മയുംപോന്നീടേണമല്പവുംമടിയ്ക്കാതെ
ദുർല്ലഭംമുകുന്ദാംഘ്രിദർശനംചെയ്യാമത്ര
യല്ലഭദ്രയാംഭൈഷ്മീദേവിയെവണങ്ങീടാം
മല്ലലോചനന്നുള്ള ദേവിമാർമയ്ക്കണ്ണിമാർ
നല്ലപാവനാംഗികൾഭാവനാഢ്യകൾപലർ
അസ്ഥലേകാണപ്പെടുംഭക്തിയോടെല്ലാരെയു
മദ്ധ്വരോത്സവേകണ്ടുകണ്ടുകൊണ്ടാടാമല്ലോ
സദ്ഗതിലോകനംകൊണ്ടുശാന്തമാമഘംസർവ്വ
മുദ്ഗതിലാസവുംവരുംദേഹികൾക്കറിഞ്ഞാലും
മന്നവൻതന്നോടുണർത്തീടിനാൾമുതുക്കിയു
മൊന്നറിഞ്ഞീടേണമേതമ്പുരാനുണർത്തീടാം -
എന്നുടെഗൃഹംവെടിഞ്ഞന്യദിക്കിലേക്കായി
ട്ടെന്നുമേപോകില്ലഞാനെൻധനംനശിച്ചീടും
ഒട്ടുമേകണക്കില്ലേദുഷ്ടമെൻവധൂഗണം
കട്ടുതിന്നുടൻതറവാടുമേമുടിയ്ക്കുമേ
പൊയ്യുവാക്കല്ലനിലന്തോറുമേഗോധൂമങ്ങൾ
കൊയ്യുവാനടുത്തുപാകമായ്നിന്നീടുന്നു
നിർണ്ണയംഗോപാലന്മാർദുർന്നയംകലന്നെന്റെ
വെണ്ണയുംപാലുംതൈരുമൊക്കവെകവർന്നീടും
ശാസനാഭാവംവന്നാലപ്പോഴേതാന്തോന്നിയായ്
ദാസവൃന്ദവുംദാസീവൃന്ദവുംനക്തന്ദിവം
മേലനങ്ങാതെതിന്നുംകൊണ്ടുതാനിരുന്നീടും
വേലയൊന്നുമേയെടുക്കില്ലപോയെന്നുംവരും

ഒന്നുരണ്ടല്ലാദോഷമങ്ങുഞാൻപറഞ്ഞെങ്കിൽ
വന്നുകൂടീടുംമഹാഹാനിയിങ്ങെന്നോവേണ്ടു
മൽഗൃഹംമമാധാരംരക്ഷിച്ചുവാഴുന്നുഞാൻ
വിഗ്രഹംവിട്ടുംവരെത്ത്യാജ്യമല്ലിതെൻവിഭോ
ധർമ്മദർശനംകൊണ്ടുംകൃഷ്ണദർശനംകൊണ്ടും
നന്മയെന്തിനിയ്ക്കൊരുലാഭവുംവരാനില്ലാ
കുന്തിതൻകുമാരനുംകൃഷ്ണനുംമററുള്ളോരും
സന്തതംഗുണംകൊതിച്ചാത്മീയകർമ്മങ്ങളിൽ
ദൃഷ്ടിയെവെച്ചുംകൊണ്ടുവേണ്ടതാചരിയ്ക്കുന്നു
തുഷ്ടിയെവളർക്കുവാൻഞാനുമവ്വണ്ണംതന്നെ
എൻപ്രവൃത്തിയിൽപരംശ്രദ്ധപൂണ്ടിരിയ്ക്കുന്നു
സംഭ്രമിയ്ക്കുകിൽകണക്കല്ലെന്നുവന്നീടുമേ
പാടുപെട്ടഹന്നിശംപാട്ടിലങ്ങാക്കീട്ടുള്ള
നാടുമീവീടുംവിട്ടുനാട്ടിന്നീശനാംഭവാൻ
കഷ്ടമേവൃഥാപൃഥാപുത്രനെപ്രാപിയ്ക്കുന്നു
നഷ്ടമേററവുംവരുംശങ്കയില്ലതോർത്തിടല്ല
ദുർവ്വിനീതനായേവംദുർവ്യയംചെയ്തീടുകിൽ
സർവ്വനീതിയുംകെട്ടഭോഷനെന്നായീടുമേ
പ്രാണങ്ങൾപോയാൽപോട്ടേതാൻനേടുംധനങ്ങളെ
ക്ഷീണങ്ങളായിക്കണ്ടാലാരാനുംസഹിയ്ക്കുമോ?
ക്ലേശവർദ്ധനംമനസ്സിന്നാഹോധനത്തിന്നു
നാശമുണ്ടാകുന്നതെന്നോർത്തുകല്പിക്കേണമേ
മുത്തിതൻവാക്യംകേട്ടുസഭ്യന്മാർചിരിച്ചുപോ
യ്ബുദ്ധിമാൻനൃപേന്ദ്രനുംകൌശലംനിനച്ചുടൻ
വിത്തലോഭത്താലേവംബദ്ധയായ്ക്കിടക്കുന്ന
വൃദ്ധയേവിട്ടിടാതെകൊണ്ടങ്ങുപോയീടുവാൻ
സ്നിഗ്ദ്ധമാംസൂത്രംകൊണ്ടുംബന്ധിപ്പിച്ചനന്തരം
വ്യക്തമാംവണ്ണംസഭാമദ്ധ്യത്തിൽചൊല്ലീടിനാൻ
മർത്ത്യലോകത്തിന്നൊരുശൃംഖലാബലീയസീ

ദുസ്സ്വജതന്നെതൃഷ്ണാതടാധംചിത്രംകണ്ടാൽ
തന്നിബന്ധന്മാരഹൊധാവനംചെയ്തീടുന്നു
മന്നിടംതോറുംഹിരണ്യാർജ്ജനംചെയ്തീടുവാൻ
പംഗുതുല്യന്മാർതൃഷ്ണാമൂകന്മാരായുള്ളവർ
ഭംഗുരദ്രവ്യംകൊതിച്ചെങ്ങുമെചെല്ലുന്നിപ്പാ
ക്ഷമയില്ലേതുമാശാവശഗന്മാരായവർ
ഹിമവർഷാദിപീഡാസഹനംചെയ്തുനിത്യം
പലമട്ടിലുമുണ്ടാംപണിചെയ്തഹോരാത്രം
നിലവിട്ടിളാതലേനിജപൌരുഷംകാട്ടി
ശണ്ഠയുംപരസ്പരംവാദവുംതരംപോലെ
കണ്ടുദ്വേഷപ്രവൃത്തിയുംചെയ്തുകൊണ്ടഹർന്നിശം
അസ്ഥിരംധനംചിലർനേടുന്നമനംമറ
ന്നർത്ഥികൾക്കെന്നല്ലാർക്കുമല്പവുംകൊടുക്കാതെ
സമ്പന്നമാകുന്നതുപിന്നെയുംവർദ്ധിപ്പിച്ചു
സംഭിന്നമാക്കീടാതെതങ്ങളുംഭുജിയ്ക്കാതെ
കെട്ടിയങ്ങിനെവെച്ചുസൂക്ഷിച്ചുദിനംതോറും
പട്ടിണിയിട്ടുംകൊണ്ടുപീഡിച്ചുചത്തീടുന്നു
കഷ്ടമീയാശാബലംമിക്കപേരെയുംപരി
ക്ലിഷ്ടചിത്തന്മാരാകുംവണ്ണമേബാധിയ്ക്കുന്നു
ജീർണ്ണിയ്ക്കുംനരന്നുള്ളദന്തകുന്തളങ്ങളും
ജീർണ്ണിയ്ക്കുന്നിതുകർണ്ണലോചനങ്ങളുംസമം
ജീർണ്ണയാകുന്നില്ലേതുംതൃഷ്ണയെന്നതുമാത്രം
പൂർണ്ണസങ്കടംതന്നെതൃഷ്ണപൂണ്ടവർക്കഹോ
അതിനെവിടുന്നവർക്കധികംസുഖംപാർത്താ
ലതിനുദൃഷ്ടാന്തമീക്കിഴവിയെന്നിങ്ങിനെ
അരചൻതാനെല്ലാരുമറിവാനായിട്ടല്ലു
മുരചെയ്തനന്തരമുടനെസന്ധ്യാഗമേ
ചരമാബ്ധിയിൽചെന്നിട്ടരുണൻമുങ്ങുംമുമ്പെ
ചരമാസ്ഥയിലുള്ളസഭയുംപിരിഞ്ഞെല്ലാ

സന്തോഷഭാവംചേൎന്നു ഭീമനോടൊന്നിച്ചന്നു
സന്ധ്യോപാസനംകഴിച്ചെല്ലാരുംകൂടിപ്പിന്നെ
മൃഷ്ടഭോജനംചെയ്തു സല്ക്കഥാവിനോദംകൊ
ണ്ടിഷ്ടസല്ലാപംകഴിച്ചൊട്ടിരുന്നനന്തരം
ഒത്തപോലുറങ്ങിനാരുത്തമസ്ഥലന്തോറു
മിത്തരംമരുൽസുതന്മുമ്പായമാന്യന്മാരേ
നെഞ്ചകംകുളുക്കവേമാനിച്ചുപൂജിച്ചുകൊ
ണ്ടഞ്ചഹോരാത്രംകഴിഞ്ഞാറാംനാളൎക്കോദയെ
മന്നവൻഭദ്രാവതീനായകൻജഗൽപ്രാണ
നന്ദനൻതന്നോടുയാത്രോദ്യമംഗ്രഹിപ്പിച്ചു
കുളിയുംജപാദിയുംഹരിപൂജയുംമനം
തെളിയുംദാനങ്ങളുമിത്തരകൃത്യങ്ങളും
മുഴുവൻകഴിച്ചുഹസ്തിനമാംപുരംകുറി
ച്ചുഴറുംമനസ്സോടുമുടനെപുറപ്പെട്ടു
വിത്തമന്മാരായുള്ള വിപ്രന്മാർപുരോഹിതർ
വൃദ്ധമന്ത്രികൾനാനാബന്ധുക്കൾസാമന്തന്മാർ
വിത്തവാന്മാരായവർമന്ത്രവാദികൾവൈദ്യർ
വൃത്തവാന്മാരാംജ്യോതിൎവ്വേദികൾവിശ്വസ്തന്മാർ
വൃത്രസന്തതിപുത്രവൃത്രാദിഭൃത്യാവലി
മിത്രസന്തതിരാഷ്ട്രവാസികൾതൊട്ടുള്ളവർ
നൃത്തഗീതാദിക്രിയാവൈദഗ്ദ്ധ്യംപൂണ്ടുള്ളവർ
നൎത്തകീരത്നങ്ങളായ്വാഴുന്നവാരസ്ത്രീകൾ
വന്ദിമാഗധാദികൾസൂതന്മാർവൈതാളികർ
നന്ദിവൎദ്ധകന്മാരാംവാദ്യക്കാർനിരക്കവേ
ചെഞ്ചൎമ്മാസികൾപൂണ്ടവീരന്മാരഭ്യാസികൾ
ചെഞ്ചമ്മെമിന്നുംധനുൎബ്ബാണങ്ങൾപൂണ്ടുള്ളവർ
കുന്തപാണികൾശൂലപാണികൾമുമ്പായവ
രന്തമെന്നിയെതിങ്ങുംനാലംഗമാകുംസൈന്യം
എന്നിച്ചൊല്ലിയകൂട്ടരൊക്കവെപുറപ്പെട്ടു

ങ്ങാനിച്ചുകൂട്ടീടിനാരെത്രയുംകോലാഹലം
കുംഭിനീതലംഞെട്ടുംവയ്ബറക്കൊട്ടുംമഹാ
കുംഭിഃതർഹയപ്രയാണാദിഘോഷവുംകൂട്ടി
ഒട്ടകനീടൊതാപ്പമത്ഥൌഘംചുമക്കുന്നോ
രൊട്ടകങ്ങളുംവൃഷഗർദ്ദഭങ്ങളുംകൂടെ
വണ്ടിവൃന്ദവുംപൊടിധൂളിച്ചുകൊണ്ടുമുമ്പെ
മണ്ടിയങ്ങിനെനടകൊണ്ടുമാൽപൂണ്ടീടാതെ
വെങ്കൊററക്കുടകുററംവിട്ടചാമരങ്ങളും
തിങ്കൾക്കുനേരായുള്ളനല്ലാലവട്ടങ്ങളും
പഞ്ചവണ്ണമാംതഴക്കൂട്ടവുംവിളങ്ങുന്ന
തഞ്ചമാർത്തൊപ്പംമഹാഭംഗിയിൽപിടിപ്പിച്ചു
മിന്നിയങ്ങിനെമൃദുപാദഘട്ടനംകൊണ്ടു
ചിന്നിയംബരേപതാകാഗണംകുഴഞ്ഞാടി
സ്യന്ദനങ്ങളിൽചിലരന്തോളങ്ങളിൽചില
രുന്നതങ്ങളാംഗജാശ്വങ്ങളിൽതന്നെചിലർ
ഒട്ടകങ്ങളിൽചിലരൌക്ഷകങ്ങളിൽചില
രിഷ്ടവാഹനങ്ങളിലാരൂഢന്മാരായവർ
നിർഗ്ഗതന്മാരായ്‌നടന്നീടിനാരെല്ലാവരു
മർഗ്ഗളംകൂടാതകത്തേറുമാനന്ദത്തോടെ
മന്നവൻതദന്തരെതന്നുടെദാരങ്ങളെ
മിന്നലോടൊക്കുംമണിപ്പല്ലക്കിൽകേററിമൂടി
തങ്കവണ്ടികൾതോറുംതത്സഖീജനത്തേയും
ശങ്കയെന്നിയേകേററിമൂന്നുഭാഗത്തുംചേത്തു
മുമ്പിലങ്ങാനപ്പുറത്തമ്പാരിഘോഷത്തോടും
കമ്പമെന്നിയെനടത്തിച്ചതിൻപിമ്പെതന്നെ
കണ്ണുനീരൊലിയ്ക്കുമാറെത്രയുംകരഞ്ഞോരു
ദണ്ഡമാന്തീട്ടുംസുദേവാംബയാമാവൃദ്ധയെ
മഞ്ചലിൽകയററിച്ചുമന്ദമേനടത്തിച്ചു
ചഞ്ചലംവെടിഞ്ഞതിൽപിന്നാലെഹിതംപോലെ

സഞ്ചിതാദരംസാക്ഷാലദ്ധ്വരാശ്വോത്തംസനെ
സഞ്ചരിപ്പിച്ചാനതിൻപിന്നാലെയഥാവിധി
ശില്പമേറീടുന്നോരുമുഖ്യമാംമണിത്തേരിൽ
സല്പുമാന്മാരാംഭീമസേനാദിവീരന്മാരെ
മൂന്നുപേരെയുംകേററിത്താനുമവ്വണ്ണംകേറി
ച്ചെന്നസന്തോഷത്തോടെസഞ്ചാരംതുടങ്ങിനാൻ
വലിയനാടുംവീടുംമലയുംകാടുംതോടും
വലിയാതുള്ള വെള്ള പ്പുഴയുംവിലംഘിച്ചു
കുതുകംകയ്ക്കൊണ്ടേവംഗുരുഘോഷത്തോടിരി
പത്തുയോജനവഴിപ്പിന്നിട്ടോരനന്തരം
ഹസ്തിനാലയത്തിന്റെസന്നിധിസ്ഥാനത്തിങ്ക
ലെത്തിനാരെല്ലാവരുമനന്തരംമരുൽസുതൻ
ബുദ്ധിമാനേവംപറഞ്ഞീടിനാൻകുറഞ്ഞൊന്നീ
പൃഥ്വിയിൽതന്നെഭവാനിക്കണ്ടസൈന്യങ്ങളെ
നിർത്തിനില്ക്കേണംഗുണപോത്തംസമേ!മുകുന്ദനോ
ടൊത്തിരിയ്ക്കുന്നസമവത്തിപുത്രോപാന്തികേ
ചെന്നുഞാൻതന്നെഭവൽപ്രാപ്തിയെക്കേൾപ്പിയ്ക്കട്ടെ
മുന്നമേസമുന്നതാനന്ദമൊന്നുണ്ടാകട്ടെ
മിത്രരത്നമേ!ഞാനിങ്ങെത്തുമേശീഘ്രംഭവാ
നത്രനേരവുംവേണ്ടുംശുശ്രൂഷചെയ്യിടുവാൻ
മിത്രപൌത്രനംമേഘവർണ്ണനംപാക്ക്നേണ്ടെ
ന്നിത്രമാത്രംതാനറിയിച്ചുസമ്മതംവാങ്ങി
ഏകനായ്പുരാന്തരംപുക്കുസോദരാദിക
ളാകവെചുഴന്നൊഴുംധർമ്മപുത്രനെക്കണ്ടു
സിദ്ധസങ്കല്പൻഭവാനെത്രയുംജയിയ്ക്കുക
ന്നിത്ഥമുച്ചരിച്ചുംകൊണ്ടംഘ്രിപങ്കജാന്തികേ
ദണ്ഡമെന്നതുപോലെവീണെഴുന്നേല്ക്കുന്നേര
മണ്ണനാംയുധിഷ്ഠിരൻതന്നാലാശ്ലിഷ്ടനായി
തമ്പദംവണങ്ങിയതമ്പിമാരെയുംപുണ

ന്നിപ്പോൾമാധവൻകുംഭിനീശനോടുണർത്തിച്ചാൻ
ത്വൽപ്രസാദത്താലത്രദുർജ്ജയന്മാരാം ഞങ്ങ
ളപ്രയാസമായശ്വാശ്വംസാധിച്ചുവന്നുവെല്ലോ
സത്തമൻമഹാശത്രുമർദ്ദനൻഭദ്രാവതീ
പത്തനാധിപൻയൌവനാശ്വനാശ്ചര്യത്തോടെ
യുദ്ധസാമർത്ഥ്യംപൂണ്ടകർണ്ണപുത്രനാലള്ളി
ലുദ്ധസന്തോഷംപൂണ്ടുശത്രുഭാവവുംവിട്ടു
സന്ധിചെയ്തനേകപൌരാദിസജ്ജനത്തോടും
ദന്തിവാജികൾമുമ്പാംകാഴ്ചദ്രവ്യങ്ങളോടും
സത്രസൈന്ധവചക്രവർത്തിതന്നോടുംയോജി
ച്ചത്രകിഞ്ചനദൂരത്തിങ്കൽവന്നിട്ടുണ്ടല്ലോ
മൽബലംസഹിച്ചുപോർചെയ്തതൽസുതൻമഹാ
കെല്പെഴുംസുവേഗനുംവന്നിട്ടുണ്ടതുംപോരാ
നിർമ്മലസ്വഭാവനായുള്ളയൌവനാശ്വന്റെ
ധർമ്മപത്നിയായുള്ളധന്യയാംപ്രഭാവതീ
ക്ഷാന്തിശാന്തികൾചേർന്നവിഷ്ണുഭക്തിപോലതി
കാന്തിയുള്ളനന്ദസീമന്തിനീജനത്തോടും
എത്രയുംപ്രവൃദ്ധയാംശ്രീയോടുംസമീപത്തി
ലെത്തിയിട്ടുണ്ടിങ്ങുപാഞ്ചാലിയെക്കണ്ടീടുവാൻ
എന്നിതിൽപരംവേണ്ടതെന്നാവൃത്താന്തംകേട്ടു
പൊന്തിയുള്ളത്തിൽതിങ്ങിവിങ്ങുന്നാഹർഷംപൂണ്ടു
ചൊല്ലിനാൻനൃപൻനിനക്കസ്തുമംഗളംവീര!
ചെല്ലുകങ്ങിനിക്ഷണംകൃഷ്ണതന്നുപാന്തികേ
ചൊല്ലെഴുംപ്രഭാവതീദർശനംചെയ്യാനാശു
പല്ലവക്കാർമെയ്യുണിഞ്ഞീടുവാനേല്പിക്കെടൊ
അങ്ങിനെതന്നെയെന്നുഹൃഷ്ടനാംവൃകോദര
നംഗനാശിരോമണിവാണീടുംദേശംനോക്കി
അങ്ങണഞ്ഞപ്പോളസ്ത്രമുഷ്ടിചിഹ്നിതങ്ങളാ
മംഗകങ്ങളെവഹിയ്ക്കുന്നഭീമനെക്കണ്ടു

സംഭ്രമിച്ചെഴുന്നേററു ചന്ദ്രവക്ത്രയാം ദേവി
സംഭവിച്ചൊരു സന്തോഷസ്സ്മിതാമൃതം തൂകി
തഞ്ചിതാസനത്തിങ്കലന്തികേ വസിപ്പിച്ചു
സഞ്ചിതാദരം സുഖപ്രശ്നം ചെയ്തനന്തരം
പ്രീതമാനസൻ ഭീമസേനനും ചൊന്നാനതി
സ്ഫീതമാം സുഖോദന്തം കേൾക്കനീ മമ പ്രിയേ!
പട്ടണത്തിങ്കൽ ചെന്നു ഞങ്ങൾ മൂവ്വരും കൂടി
സ്പഷ്ടമാകാതെ നിന്നു വാജിയെപ്പിടിച്ചുടൻ
ഒട്ടുമേ ശങ്കിയാതെ ചെയ്തയുദ്ധത്തിൽ പുറ
പ്പെട്ടവനൊരുത്തഭദ്രാവതീശ്വരൻ നൃപൻ
വിട്ടവീരന്മാരോററം വന്നു നേത്തുടൻ ചത്തു
കെട്ടപിമ്പു താന്തന്നെ നേരിട്ടു യുദ്ധം ചെയ്തു
വന്നതമ്പരാജയം കണ്ടു സന്ധിയും കഴി
ച്ചെന്നെയും വൃഷദ്ധ്വജഃമേഘവർണ്ണന്മാരേയും
പിന്നെയുണ്ടായോരു സന്തോഷേണ സമ്മാനിച്ചു
തന്നുടെ പുരം നയിച്ചമ്പോടു സമ്പൂജിച്ചു
പുത്രദാരങ്ങൾ മിത്രാമാത്യാദിലോകത്തോടും
ചിത്രകാഞ്ചനരത്നമുഖ്യവസ്തുക്കളോടും
ഹസ്തിവാജികൾ വാഹവാഹിനീഗണത്തോട
മെത്തിയിട്ടുണ്ടിങ്ങടുത്തെന്നു നീ ധരിച്ചാലും
പുണ്ഡരീകാക്ഷീ പുണ്യശാലിനീ പ്രഭാവതീ
സുന്ദരീ നരാധിപൻ തന്നുടെ കുഡുംബിനീ
നിന്നുടെ വിലോകനം ചെയ്യുവാനപേക്ഷയോ
ടിന്ദുബിംബാസ്യേ! സഖീമണ്ഡലത്തോടും കൂടി
വന്നിരിയ്ക്കുന്നു പൊളിയല്ലനിയ്യതിന്മൂല
മിന്ദിരോപമേ! മിന്നും മെയ്യണിഞ്ഞീടേണമേ
മണ്ഡിതാംഗിയായ് നിജസ്ത്രീജനത്തോടും ക്ഷിപ്ര
മുണ്ണിമാൻ ചലേക്ഷണേ! ചെന്നു നീ മാനിയ്ക്കേണം
എങ്ങു കേശവൻ ഭക്തവത്സലൻ ചലാപാംഗീ!

ഭൃംഗവർണ്ണനാംകൃഷ്ണമൂർത്തിയോടൊത്തീടാഞ്ഞാൽ
നിങ്കലെന്തലങ്കാരത്രപശോഭകളൊന്നും
പങ്കജേക്ഷണേ!തെളിഞ്ഞിട്ടുഞാൻകണ്ടിട്ടില്ലേ
പങ്കനാശനൻദേവൻദ്വാരകയ്ക്കെഴുന്നള്ളി
യെങ്കിലീപ്രഭാവതീസംഗമോത്സവാന്തരേ
അല്പമെങ്കിലുംനിനക്കുവർണ്ണംകാണുന്നാവ
ക്കത്ഭുതംവളക്കുന്നോശോഭയില്ലെന്നോവേണ്ടു
സന്തോഷപരംപൂണ്ടുകൃഷ്ണയുംചൊന്നാളെൻെറ
ചെന്താമരാക്ഷൻജഗദ്വ്യാപ്തനാമധോക്ഷജൻ
മന്ദിരാന്തരത്തിങ്കലുണ്ടുതൻനിർമ്മിത്തമാ
യ്കുണ്ഡിതംസമസ്തവുമെന്നറിഞ്ഞാലുംവീര!
ചൊന്നവണ്ണമേപുറപ്പെട്ടുഞാൻതദന്തികേ
ചെന്നാണഞ്ഞീടുന്നുണ്ടുചെററുമേവൈകീടാതെ
എങ്കിലങ്ങിനെയാട്ടെപോട്ടേഞാനെന്നാസ്ഥല
ത്തിങ്കൽനിന്നുടൻപോയവായുനന്ദനൻഭീമൻ
കുന്തിതന്നെയുംകണ്ടുവൃത്താന്തംകേൾപ്പിച്ചുട
നന്തികംപ്രവേശിച്ചുകൃഷ്ണമൂർത്തിയെക്കണ്ടു
സംഭാവിച്ചനന്തരംമായാകൃത്രിമമൂർത്തി
തമ്പാദഭക്തന്മാർക്കുള്ളാർത്തിതീർത്തീടുംപോററി
സംഭ്രമോദയത്തോടുംചോദ്യംചെയ്തിതുസാക്ഷാ
ലെന്പ്രമോദത്തിൻവിത്തേ!വീരശേഖരമുത്തേ!
കയ്യാലാക്കീലേകൊണ്ടുപോന്നീലെതുരംഗത്തെ
ചൊല്ലുലന്നീടുംഭവൽസത്യവുംസാധിച്ചില്ലേ
വിസ്തരിച്ചുരയ്ക്കുകീവാസ്തവംകലന്നുള്ള
വൃത്തമെപ്പേരുംകേൾപ്പാൻവൈക്കമുണ്ടിനിക്കെടോ
എത്രനേരമായ്ഭവാൻവന്നിട്ടുകണ്ണൻതൻെറ
പുത്രനാമവനെങ്ങുമേഘവർണ്ണനമെങ്ങു
എന്നുള്ളചോദ്യംകേട്ടുചിത്തവുംകളത്തിട്ടു
നിന്നുള്ളവണ്ണംഭീമൻത്തുമയോടുണത്തിനാൻ

പുഷ്കരേക്ഷണ!കൃഷ്ണ!കൃഷ്ണമെന്നിയെകാൎയ്യ
മൊക്കവെസാധിച്ചുവന്നീടിനേനഹംവിഭോ!
ത്വൽകൃപാകടാക്ഷൈകപാത്രമാമിനിക്കെത്ര
ദുഷ്കരംഹരേ!ഭവൽഭക്തവാത്സല്യംകൊള്ളാം
പാകശാസനരത്നനീലമാസ്സിളങ്ങുമീ
ശോകനാശനതിരുമേനിയെന്നുള്ളിൽചേൎത്തു
കൊണ്ടുപോകയാലൊരുതോലിയുംവന്നീലിനി
യ്ക്കുണ്ടുസന്തതംഭവത്തത്വബോധവുംദൃഢം
എങ്കിലൊന്നിതുകൂടികേൾക്കവേണമേരണ
ത്തിങ്കലിപ്പുരന്തപൻയൌവനാശ്വനാംനൃപൻ
എത്രയുംശക്തൻഭവൽഭക്തൻതോററനന്തരം
ശത്രുഭാവവുംവിട്ടുസന്ധിച്ചുമോദത്തോടെ
തങ്കുടുംബിനീസുതാമാത്യാദിവൎഗ്ഗത്തോടും
സങ്കടംവെടിഞ്ഞുള്ളതൻപ്രജാസംഘത്തോടും
വൻഭടന്മാരാലത്യധാരാളമായിട്ടുള്ള
തൻപടക്കൂട്ടത്തോടുംവന്നിട്ടുണ്ടുപാന്തികേ
സുപ്രഭങ്ങളാംമണിസ്വൎണ്ണാദിവസ്തുക്കളും
ശുഭ്രവാരണപ്രൌഢവാഹസന്ദോഹങ്ങളും
സ്യന്ദനാസനങ്ങളുംമുമ്പായതന്നിയ്ക്കുള്ള
സുന്ദരങ്ങളാംപദാൎത്ഥങ്ങളൊക്കവെകൂടി
ത്വൽപദാംബുജത്തിങ്കലൎപ്പണംചെയ്യുവാ
നത്ഭുതാകൃതേ!കൊണ്ടുവന്നിട്ടുണ്ടത്യാദരാൽ
വത്സനാംവൃഷദ്ധ്വജൻമേഘവൎണ്ണനംകൂടി
ത്വത്സമീപത്തിൽതന്നെവാഴുന്നുശുശ്രൂഷാൎത്ഥം
മുന്നമിങ്ങണഞ്ഞുഞാനീവിശേഷത്തെയുണ
ൎത്തുന്നതിന്നതിപ്രമോദത്തോടുമെന്നിങ്ങിനെ
ചൊന്നഭീമനെപ്രശംസിച്ചുതൽക്ഷണേസമു
ല്പന്നസന്തോഷംപൂണ്ടപുണ്ഡരീകാക്ഷൻദേവൻ
തല്പവുംവെടിഞ്ഞെഴുന്നേററുതത്സമേതനാ

യല്ലവുംപൊറുക്കാതെധമ്മജാന്തികംപുക്ക
ഭക്തനായീട്ടുംയൌവനാശ്വനെപ്പരിഗ്രഹി
ച്ചത്തലെന്നിയെതദീയാഗ്രഹംസാധിപ്പിപ്പാൻ
ധമ്മജൻമുതലുള്ള നിമ്മലന്മാരോടൊത്തു
മമ്മരംപൊഴിച്ചീടുമംബരങ്ങളുംചാത്തി
സത്വരംചമഞ്ഞുള്ള ചാഷരീപ്രധാദിയാ
മുത്തമാംഗനാസമൂഹത്തേയുംനടത്തിച്ചു
വാദ്യഘോഷവുംമുഴക്കിച്ചെഴുന്നള്ളീടിനാ
നാദ്യനാരാദ്ധ്യൻഹൃദ്യൻമേദ്ധ്യനച്യുതൻദേവൻ
ചമ്പകന്നീടാതുത്തപ്പൊഴെപുഷ്പിച്ചുള്ള
ചമ്പകദ്രുമങ്ങൾക്കുകീഴിടത്തിങ്കൽതന്നെ
സത്രവാജിയെമുമ്പിൽനിത്തിയവ്വണ്ണംഭാര്യാ
പുത്രമിത്രാമാത്യാദിലോകങ്ങളോടുംകൂടി
പാണ്ഡുപുത്രന്മാരോടുമൊത്തണഞ്ഞീടുംജഗൽ
പൂജ്യനാംമുകുന്ദനെക്കാണ്മവാൻനോക്കിക്കൊണ്ടു
സ്യന്ദനേവസിക്കുന്നയൌവനാശ്വനെക്കണ്ടു
മന്ദമാശ്ചര്യ്യംപൂണ്ടുധർമ്മജൻമഹാഭാഗൻ
ചെന്നുനേരിട്ടാനപ്പോൾയൌവനാശ്വനാമവൻ
തന്നുടെരഥംവിട്ടുതാഴത്തങ്ങിറങ്ങീട്ടു
വാച്ചസംഭ്രമപ്രമോദാശ്ചര്യ്യപൂരത്തോടും
താഴ്ച്ചകൂടാതുള്ളനേകങ്ങളാംവസ്തുക്കളെ
വീഴ്ചയെന്നിയെകൃഷ്ണപാത്ഥപാദാഗ്രങ്ങളിൽ
കാഴ്ചയായ്സമപ്പിച്ചുവീണുകൈവണങ്ങിനാൻ
സത്വരംപിടിച്ചെഴുന്നേല്പിച്ചുധർമ്മാത്മജൻ
ചിത്തസന്തോഷത്തോടുംയൌവനാശ്വോവ്വീശനെ
സ്നിഗ്ദ്ധനായ്പുണന്നുചൊല്ലീടിനാൻമഹാഭാഗ
സത്തമസ്വഭാവസന്തുഷ്ടനായാലുംഭവാൻ
പഞ്ചമൻമമഭ്രാതാവെന്നറിക്കുന്നേനിതിൽ
ചഞ്ചലംനമുക്കില്ലവിഷ്ണുഭക്തോത്തംസമേ!

മൽക്രതുക്രിയാവിഘ്നമസ്തമാസ്സരുംപണ്ണാം
വിക്രമത്തോടുംതുണയ്ക്കേണമേവിശാംപതേ!
എന്തുണക്കാരിൽപുരോഗണ്യനീകൃഷ്ണൻജഗൽ
ബന്ധുമൽധുരന്ധരൻബന്ധുരൻനിരന്തരൻ
കണ്ടറിഞ്ഞാലുംനല്ലവണ്ണമെന്നേവംകേട്ടു
കണ്ടകംകയ്ക്കൊണ്ടുഭ്രൂവല്ലഭൻചൊല്ലീടിനാൻ
സർവ്വസൽഗുണോൽകൃഷ്ടധർമ്മിഷ്ഠമൌലേ!പാർത്ഥ!
ശർവ്വരീശ്വരവംശശോഭനപ്രദീപമേ!
മുഖ്യമാംഭവദ്ദൃഷ്ടിസൌഖ്യവുംമുഴുത്തുള്ള
സഖ്യവുംപ്രാപിച്ചിരുന്നാശ്രയിപ്പതിന്നത്രെ
വന്നുഞാനിനിയ്ക്കുള്ളതൊക്കയുംതവാധീന
മിന്നുതൊട്ടിനിയ്ക്കുള്ളസാധനംഭവാനല്ലോ
ഒന്നിച്ചുലോകംപതിനാലുമേജയിയ്ക്കുവാ
നിന്നിച്ഛയെന്നാലതുംസാധിയ്ക്കാംഭവാനിപ്പോൾ
ശക്തിയില്ലെന്നില്ലേവമൊത്തപോലുറപ്പുള്ള
ഭക്തിയാംഗുണംകൊണ്ടുവിശ്വമൂർത്തിയെക്കെട്ടി
സന്തതംവശത്തിങ്കലിട്ടിരിയ്ക്കുമ്പോളിതി
ന്നെന്തിനാണന്യൻതുണയ്ക്കുന്നതങ്ങജാതാരേ!
എങ്കിലൊസകൃഷ്ണയാംകുന്തീദേവിയെച്ചെന്നു
മങ്കയാംപ്രഭാവതീകണ്ടുസംഭാവിയ്ക്കട്ടെ
ധർമ്മരാജോക്തംശ്രവിച്ചായതിനായിട്ടുതൻ
ധർമ്മപത്നിയെവിട്ടുയൌവനാശ്വനാംനൃപൻ
ചില്പുമാൻമുകുന്ദനാനന്ദനച്യുതൻകൃഷ്ണ
നത്ഭുതാകാരൻകാരുണ്യാലയൻമായാമയൻ
നില്ക്കുന്നാദിക്കിൽചെന്നുഭക്തിപീയൂഷത്തിങ്കൽ
ഫിക്കന്നുമുങ്ങിക്കളിക്കുന്നമാനസത്തോടും
മുഗ്ദ്ധരക്താബ്ജംതൊഴുംതൃക്കഴൽപ്രവാളാന്തെ
മസ്തകംമുട്ടുംനമസ്കാരവുംചെയ്തീടിനാൻ
തദ്രജോഭരംശിരോലങ്കാരമാക്കിട്ടെല്ലാം

ഛിദ്രമെന്നിയെമുടികൊണ്ടുതാൻതൂത്തെങ്കിലും
തൽപ്രദേശത്തിൽ ചിരംമോദാശ്രുപൂരംപെയ്താ
നപ്രമേയനാമാനന്ദാലയൻതദന്തരെ
തൃക്കരങ്ങളാലെഴുന്നേല്പിച്ചുവാത്സല്യേന
വെക്കമാശ്ലേഷംചെയ്തമൂലംമൈകളുത്തവൻ
പെരുവെള്ളംപോലുദിച്ചൊഴുകുംകണ്ണീരോടും
തിരുമുമ്പാകെദ്ദൃഢംതൊഴുതുംകൊണ്ടുനിന്നാ
സ്പഷ്ടമായിട്ടുംവർണ്ണമുടനെമിന്നീടുന്ന
കടൽവർണ്ണൻെറതിരുവുടൽകൌതുകത്താലെ
മുടിതൊട്ടഹൊമുറയ്ക്കടിയോളവുംക്രമാ
ലടിതൊട്ടഭേദമായ് മുടിയോളവുമേവം
എട്ടൊയ് ബതാവത്തിച്ചുനോക്കിക്കണ്ടത്യത്ഭുത
പ്പെട്ടയ് മെവാടെല്ലാവരുംകേൾക്കമാറുണത്തിച്ചാൻ
ഭക്തവത്സല!പാത്ഥസാരഥേ!പീതാംബരാ
വ്യക്തചിന്മയാകാര!കാരുണ്യപാരാവാര!
എന്തിവൻമഹാമൂഢനെങ്ങിനെപുകഴ്ത്തേണ്ടു
നിന്തിരുവടിയ്ക്കായിട്ടെപ്പൊഴുംനമസ്കാരം
നിഷ്കളൻപരബ്രഹ്മനിർമ്മലജ്യോതിർമ്മയൻ
നിഷ്കളങ്കനാംഭവാനെങ്കിലുംവാത്സല്യത്താൽ
ഭംഗിയേറീടുന്നതായിങ്ങിനെയൊരുരൂപ
മിങ്ങിനിയ്ക്കേവംകാട്ടിത്തന്നതെൻഭാഗ്യംതന്നെ
മായൂരബർഹംചേൻമിന്നുംപൊൻകിരീടവും
കേയൂരരത്നാംഗദപ്രൌഢകങ്കണാദിയും
കണ്ഡലാംഗുലീയങ്ങൾകൌസ്തുഭാലങ്കാരവും
സ്വർണ്ണമാലികാവനമാലികാഹാരങ്ങളും
സ്ഫീതശോഭമാംകടിസൂത്രവുംവിളങ്ങുന്ന
പീതവസ്ത്രവുംമഞ്ജുമഞ്ജീരരത്നങ്ങളും
നന്മയോടണിഞ്ഞിന്ദ്രനീലാഭമാസ്സിളങ്ങുമീ
ബ്രഹ്മയോനിയാംതിരുമെയ്യുപീയൂഷംപോലെ

എന്മനസ്തടംതന്നിലെപ്പൊഴുംനിറഞ്ഞുനി
ന്നന്മിഷത്താകുംമായാമോഹാഗ്നിദാഹശ്രമം
ഒക്കവെനശിപ്പിച്ചുമോക്ഷമേകീടുംവണ്ണം
തൃക്കടക്കണ്ണുകൊണ്ടുള്ള നോട്ടമൊന്നേകേണമേ
ധന്യനായഹംഭവദ്ദർശനംലഭിക്കയാൽ
ധന്യനായല്ലോഹയശ്രേഷ്ഠനംകൃപാനിധേ
വീരനീവൃഷധ്വജൻദാരകൻമഹാധന്യ
ന്മാരണിഞ്ഞിടുംരത്നംഘോരമാംരണാങ്കണേ
ശസ്ത്രമർദ്ദനംകൊണ്ടുചിത്തമോഹത്താൽവീണു
ചത്തശത്രുവാമെന്നെസത്വരംകാരുണ്യത്താൽ
സ്സിദ്ധനായ്ജീവിപ്പിച്ചാനിത്രസാമർത്ഥ്യംപൂണ്ട
സത്തമൻമററില്ലെന്നുസത്യമായുണർത്തുന്നോൻ
വമ്പനാംപാർത്ഥൻമഹാവൈഷ്ണവൻമഹാരഥ
ന്മാർനായകാത്മജനർജ്ജുനൻഭവത്സഖൻ
കൃത്രയാതൊരുത്തനായന്നുനിന്തിരുവടി
ചിത്രമായിരിപ്പോരുവിശ്വരൂപത്തെക്കാട്ടി
തെല്ലുമേമടിക്കാതെസാരഥ്യകൃത്യംചെയ്തു
വില്ലുമായ്പുറപ്പെട്ടയാതൊരുത്തനെക്കൊണ്ടു
ഗൌരവംകൂട്ടുംയുദ്ധേമുഖ്യമാംകുരുക്ഷേത്രേ
കൌരവന്മാരെമുടിപ്പിച്ചുകൌന്തേയന്മാരെ
വിദ്രുതംജയിപ്പിച്ചുവിശ്വസജ്ജനാധാര!
കദ്രുജാശനധ്വജ!കൃഷ്ണ!ദൈവമേ!പോററി!
എന്നുള്ള വാക്യംകേട്ടുസന്നിധൌനിന്നീടുന്നോ
രിന്ദ്രൻെറപുത്രൻയോഗ്യനാദരത്തോടുംകൂടി
വൃദ്ധനാംഭദ്രാവതീനാഥനെനമസ്കരി
ച്ചിത്തരംചൊല്ലീടിനാൻവിഷ്ണുഭക്തോത്തംസമേ!
കൈവന്നിതെല്ലോഭവദ്ദർശനംഞങ്ങൾക്കിന്നു
ദൈവത്താലേവംഗുണോൽകൃഷ്ടനാംഭവാനിഹ
ധർമ്മജോപമൻമാന്യൻധന്യനീജനങ്ങളിൽ

സമ്മദത്തോടും ഭ്രാതൃബുദ്ധിയെച്ചെയ്യേണമേ
നിർജ്ജരേശാത്മജ! നിശ്ചലം ജയിച്ചാലും
നിർജ്ജിതാരിയാം ഭവാനെന്നുള്ള വാക്യത്തോടെ
മന്നവൻ കെട്ടിപ്പുണർന്നീടിനാൻ കിരീടിയെ
പിന്നെയവ്വണ്ണം മാദ്രീപുത്രന്മാരെയുമപ്പോൾ
പുത്രനാം സുവേഗനും പുഷ്കരേക്ഷണൻ മുമ്പാ
മുത്തമന്മാരായുള്ള സർവ്വവന്ദ്യന്മാരേയും
സത്വരം നമസ്കരിച്ചിത്തരം ചൊല്ലീടിനാൻ
സത്വസൽഗുണം പൂണ്ട സാരസേക്ഷണ പോററി.
ഖണ്ഡിതാരാതേ! പാർത്ഥ! ഭൂപതേ! ജയിച്ചാലും
കർണ്ണജ പ്രഭാവമിന്നെന്തു ഞാൻ പുകഴ്ത്തേണ്ടു
അങ്ങു സാധിച്ചോരു തൻ ഗൌരവം നിമിത്തമീ
യജ്ഞനാഭനാം പത്മനാഭനെക്കാണായെല്ലോ
സമ്പത്തു രാജ്യാദി സർവ്വസ്വവും ശരീരവും
അമ്പൊത്തു കാണും കൃഷ്ണമൂർത്തിയോടൊത്തീടാതെ
അല്പബുദ്ധികളോരോ മർത്ത്യന്മാർ ഭരിപ്പതു
നിഷ്ഫലം ശ്മശാനഭൂസന്നിഭം സമസ്തവും
എന്നിരിക്കയാലഹം തല്പദാംബുജദ്ധ്യാന
മിന്നൊരിക്കലും ത്യജിക്കില്ല നിർണ്ണയം ഹരേ!
വിഷ്ണുപപ്രഭോ! തുരംഗേന്ദ്രനെക്ഷണാലിനി
വിട്ടയച്ചാലും യജ്ഞേ ദിഗ്ജയം കൊണ്ടീടുവാൻ
ഞങ്ങളാൽ വേണ്ടുന്ന കൃത്യങ്ങളെ വിധിച്ചാലും
മംഗളാകൃതേ! ഭാർഗ്ഗവീപതേ! നമോസ്തുതേ
ഇത്തരം സുവേഗോക്തം കേട്ടു കേശവൻ കൃഷ്ണ
നുത്തമശ്ലോകൻ കടാക്ഷിച്ചു നില്പതിൻ മദ്ധ്യേ
സർവ്വവും ഭവൽകൃപാവൈഭവം ജഗന്നാഥ!
സർവ്വകാലവും കാത്തുകൊള്ളുകെന്നപേക്ഷിച്ചു
തൃക്കാക്കൽ വീണീടിനാൻ കർണ്ണജന്മാവും വേഗാ
ലുൾക്കാമ്പിലമ്പൊട്ടു മംഭോരുഹേക്ഷണൻ ദേവൻ

കുട്ടിയാമവൻതന്നെത്തുഷ്ടിയോടണച്ചൊന്നു
കെട്ടിയങ്ങിനെപുണൎന്നീടിനാനതിന്നുള്ളിൽ
ദന്തിയാനയായുള്ള ദേവിയാംപ്രഭാവതീ
കുന്തിയാംമാതാവിനുള്ളന്തികംപ്രവേശിച്ചു
കുമ്പിട്ടുഭക്തിയോടുംകൂപ്പിനാളതിൻവണ്ണം
ജൃംഭിച്ചമോദത്തോൾടപാഞ്ചാലീദേവിയേയും
സംഭാവിച്ചനന്തരംതങ്ങളിൽകെട്ടിപ്പുണ
ൎന്നമ്പോടായവർപൂണ്ടോരാനന്ദംചൊല്ലാവതോ
പിന്നെയെല്ലാരുംകൂടിപത്തനംപ്രവേശിച്ചു
ഭിന്നായെന്നാകാതുള്ള സന്തോഷസമ്പത്തോടും
സല്ക്കരിച്ചിതുയൌവനാശ്വാദിവൃന്ദങ്ങളെ
തക്കവണ്ണമേധൎമ്മജാതികളെല്ലാംകൊണ്ടും
സുന്ദരാംഗനാംതുരഗേന്ദ്രനെവിശിഷ്ടമാം
മന്ദുരാന്തരെദൃഢംബന്ധിപ്പിച്ചനന്തരം
സിദ്ധസങ്കല്പന്മാരായെല്ലാവരോടുംചേൎന്നു
ചിത്തസന്തോഷത്തോടെമേവിനാരത്രാന്തരെ
ഭക്തസംഗമംകൊണ്ടുതുഷ്ടനായ്വസിച്ചൊരു
ഭക്തവത്സലൻമാസമൊന്നുടൻകഴിഞ്ഞപ്പോൾ
അരുളിച്ചെയ്തുയുധിഷ്ഠിരനാംനരേന്ദ്രനോ
ടരുണാത്മജസൂനോ!നരനായകമൌലേ!
അരുതെന്നില്ലല്ലൊഞാനധുനാഗമിക്കുവാ
നരമാരംഭിക്കുന്നേനറിയേണമീക്കാൎയ്യം
ക്ഷതിയുണ്ടാകുംദ്വാരാവതിയിൽചെല്ലാതക
ണ്ടധികംകാലംചെന്നാലതുമൊന്നോൎത്തീടണം
പുരവാസികളെൻറവിരഹംസഹിക്കാതെ
പരമാൎത്തന്മാരിപ്പോൾപരമാൎത്ഥമീവാക്യം
യാത്രയോതുവാൻതുടങ്ങുന്നുഞാനതിന്നൊരു
മാത്രയുംവൈകീടാതെസമ്മതംതന്നീടേണം
വ്യൎത്ഥമെൻനിവാസമിന്നതുമെസഹായത്താ

ലത്ഥമൊന്നുമെനിക്കുന്നതിന്നില്ലോതിടാം
ക്ഷത്രിയാധിപ!യജ്ഞമാരംഭിപ്പതിന്നിങ്ങു
ചൈത്രിയായീടുംപൌൎണ്ണമാസിവന്നെത്തീടേണം
മതികൊണ്ടോൎക്കുന്നേരമതിന്നുമാസമിനി
പതിനൊന്നോളംപാൎത്തീടണമെന്നിരിക്കയാൽ
പോകുന്നുഞാനങ്ങിനിസ്സാദരംക്ഷണനിയുക്കമ്പാ
ളാകുന്നവേഗത്തോടുമാഗമിച്ചീടാമല്ലോ
അത്രസത്വരംവേണ്ടുമദ്ധ്വരംകഴിപ്പിപ്പാ
നത്രനാളോളംയൌവനാശ്വൻതന്നോടുംകൂടി
ശത്രുബാധയുംമറ്റുമൊന്നുമേവന്നീടാതീ
സത്രവാജിയെനിങ്ങൾകാത്തുകൊള്ളുവിൻനിത്യം
കമലേക്ഷണൻകനിഞ്ഞരുൾചെയ്തതുകേട്ടു
ശമനാത്മജൻനിജാത്മനിസമ്മതത്തോടെ
വിനയംകൈക്കൊണ്ടേവംവിധിപോലുണൎത്തിച്ചു
വിനതാസുതദ്ധ്വജവിനതാമര!പോററി
പരിചോടെങ്ങുംതിങ്ങുംപരമാംതേജസ്സോടും
പരിപൂൎണ്ണനായെഴുന്നൊരുനിന്തിരുവടി!
വിരവോടകംതെളിഞ്ഞെഴുന്നള്ളുകവീണ്ടു
വരുവോളവുംതിരിച്ചരുൾചെയ്തതുപോലെ
മരുവുന്നുണ്ടുഞങ്ങൾതിരുവുള്ളത്തിലുള്ള
കരുണാലവംതന്നെശരണംസൎവ്വത്തിനും
ധൎമ്മജപ്രോക്തംകേട്ടുസൎവ്വഗൻജഗന്നാഥ
നംബുജേക്ഷണൻമുതിൎന്നക്ഷണെപുറപ്പെട്ടു
കുന്തിതന്നെയുംപിന്നെപാഞ്ചാലിയേയുംകണ്ടു
ചിന്തിതംഗ്രഹിപ്പിച്ചുചിത്രമാംതേരിൽകേറി
അനുയാത്രക്കായ്വന്നനിജഭക്തന്മാരെയു
മനുകൂലാചാരംകൊണ്ടഥവേൎത്തിരിച്ചുടൻ
കൃതവൎമ്മാദ്യന്മാരാംയദുവീരന്മാരോടും
ധൃതവാഹനായ്മുറഞ്ഞഴകോടെഴുന്നള്ളി

അഥധർമ്മിഷ്ഠനായുള്ളരാജൻയുധിഷ്ഠിര
നതനപ്രഭാവമുള്ളനുജന്മാക്കളോടും
യൌവനാശ്വനോടുംസംയുക്തനായഹർന്നിശം
ദിവ്യനാമശ്വത്തിന്റെരക്ഷണംചെയ്തീടിനാൻ
സത്രകർമ്മാർത്ഥംസഭാമണ്ഡപാദിയുംതീർപ്പി
ച്ചത്രസൽപ്രജാസുഖംചേർത്തുവാണീടുംനാളിൽ
ഭോഗിനാശനധ്വജതുല്യനായ്‌വിളങ്ങുന്ന
യോഗിനായകൻബാദരായണൻതിരുവടി
പുഷ്ടശോഭയോടെഴുന്നള്ളിയാസ്ഥാനത്തിങ്ക
ലൊട്ടടുത്തപ്പോളതുകണ്ടുസംഭ്രമംകൊണ്ടു
തുഷ്ടചിത്തനായുഴറ്റോടുമാസനത്തേയും
വിട്ടെഴുന്നേറ്റങ്ങെതിരേറ്റുവന്ദനംചെയ്തു
തൃക്കഴൽപ്രദേശത്തിലങ്ങിനെനമസ്കരി
ച്ചുൾക്കഴൽഭ്രമംതീർക്കുംദിവ്യനാംമുനീന്ദ്രനെ
കൊണ്ടുപോന്നൊരുരത്നവിഷ്ടരെവസിപ്പിച്ചു
രണ്ടുതൃക്കാലുംകഴുകിച്ചുതത്തീർത്ഥോദകം
തമ്പിമാരോടുംകൂടിമൂർദ്ധ്ദേശത്തിൽതന്നെ
ജൃംഭിതാനന്ദത്തോടുംചേർത്തുകൊൾമയിർകൊണ്ടു
ഹസ്തയുഗ്മവുംകൂപ്പിക്കൊണ്ടുനിന്നുണർത്തിച്ചാ
നത്തലാമിരുട്ടിനുള്ളർക്കനാംമഹാമുനേ!
ഹൃത്തടംകുളുർക്കവെനിന്തിരുവടിയിപ്പോ
ളിത്ഥമങ്ങെഴുന്നള്ളിവന്നതെൻഭാഗ്യംതന്നെ
മുന്നമിങ്ങമ്പോടരുൾചെയ്തുള്ളകാര്യങ്ങളി
ലൊന്നതിൻവണ്ണംസിദ്ധമായിദൈവാനുഗ്രഹാൽ
മൂവ്വർപോയവർചെന്നിട്ടശ്വത്തെമാത്രമല്ലാ
യൌവനാശ്വനെക്കൂടെകൊണ്ടിങ്ങുവന്നാരഹോ
കുന്നിലുള്ളർത്ഥത്തേയുംചെന്നൊടുത്തീടാമതിൻ
മുന്നിലൊന്നിനിക്കറിഞ്ഞീടുവാൻകുതൂഹലം
ക്ഷത്രവംശത്തിൻമുക്താരത്നമാംമരുത്തനീ

സത്രമനാനുഷ്ഠിച്ചവൃത്താന്തംസമസ്തവും
വിസ്തരിച്ചിപ്പോളരുൾചെയ്തുകേൾപ്പിക്കേണമേ
ബദ്ധകാരുണ്യത്തോടുമെന്നപേക്ഷയെക്കേട്ടു
കരളിൽകനക്കുന്നകരുണാപൂരത്തോടു
മരുളിച്ചെയ്തിതെല്ലാമറിയുംതപോധനൻ
ആതുകേൾപ്പതിനുണ്ടങ്ങതികൌതുകമെന്നാ
ലതുലാത്മാവേ!ചൊല്ലാമധുനാധരിച്ചാലും
മരുത്തൻമഹീതലമരുതാൻമഹാനൊരു
കരുത്തൻഭർത്താവായിട്ടിരിക്കുംകാലത്തിങ്കൽ
സ്വർഗ്ഗസൌഖ്യത്തിന്നായിട്ടശ്വമേധമെന്നുള്ള
ചൊൽകലർന്നീടുംയാഗംചെയ്കയെന്നുറച്ചുടൻ
കാര്യവേദികൾക്കെല്ലാമഗ്രഗണ്യനാംസുരാ
ചാര്യനെച്ചെന്നങ്ങുകണ്ടാശുവന്ദനംചെയ്തു
സസ്പൃഹംപുരോഹിതനാകയെന്നപേക്ഷിച്ചാ
നപ്പൊഴെമുനീന്ദ്രനുംസമ്മതിച്ചനന്തരം
പണ്ഡിതൻനിലിമ്പരിൽമുമ്പനെഗ്ഗ്രഹിപ്പിച്ചു
ണ്ടധമെന്നിയെവേണ്ടുംസമ്മതംചോദിച്ചപ്പോൾ
മല്പദംഹരിക്കുമീമന്നവൻമരുത്തനെ
ന്നുൾഭയംജനിക്കയാൽധന്യനാംശതക്രതു
യോജ്യമല്ലോർത്താലിതുപൂജ്യനാംഭവാനാലെ
യാജ്യനല്ലിവൻത്യാജ്യനെന്നുടൻതടുക്കയാൽ
ജീവനാവിചാരിച്ചുശക്രലംഘനംചെയ്യാ
നാവതില്ലിനിക്കെന്നുസങ്കല്പിച്ചനന്തരം
നാകനായകൻവിരോധിക്കയാലിനിക്കിതി
ന്നാക,യെന്നായീഭവാൻപോകയെന്നയക്കയാൽ
മന്നവൻനിവർത്തിച്ചുമന്ദിരംപ്രവേശിച്ചു
മന്ദനായ്‌വിഷാദിച്ചുചിന്തിച്ചവാഴുംവിധൌ
ഭക്താനുഗ്രഹദാനംചെയ്യുവാൻനടക്കുന്ന
മുക്താനിർമ്മലമൂർത്തിനാരദൻമഹാമുനി

വീണാമഞ്ജുളതന്ത്രീമംഗളാലാപത്തോടും
ണ്ണനാമീശ്വരപാർശ്വംതന്നിലങ്ങെഴുന്നള്ളി
ശോഭനോചാരംചെയ്തുവീണുവന്ദനംചെയ്തു
ഭൂപനാംമരുത്തനോടിത്തരംചോദ്യംചെയ്തു
എന്തഹോവിശേഷമെൻഭൂപതേ!സുരാചാര്യ
നന്ദനായീടുംവൃത്രഹന്താവിൻനിർബ്ബന്ധത്താൽ
ധർമ്മശീലനാംഭവാൻപ്രാർത്ഥിച്ചപൌരോഹിത്യം
സമ്മതിച്ചതുംവിട്ടുകൈവെടിഞ്ഞൊഴിച്ചിതൊ
ട്ടുമേഭവാനിതിൽകണ്ഠിതപ്പെട്ടീടേണ്ടാ
ചിട്ടഗീഷ്പതിയെങ്കിലെന്തതങ്ങിനെയാട്ടെ
കിട്ടുമേകനെവേറെത്തേടുകിൽഭവൽകാര്യം
മുട്ടുകില്ലിതിന്നുപദേശമൊന്നുഞാൻചെയ്യാം
സർവ്വലോകൈകസമാരാദ്ധ്യനാംതപോനിധി
സംവർത്തൻമഹാഗുണവൽകൻമഹാമതി
കാശിയിൽഗമിച്ചൊരുനിഷ്ഠയോടിരിക്കുന്നു
വാശിയുള്ളവനേററമെങ്കിലുംതദന്തികെ
തക്കമൊടറിഞ്ഞണഞ്ഞാശ്രയിച്ചഭിപ്രായം
സല്ക്കരിച്ചുണർത്തിക്കുകക്ഷണെകയർത്തവൻ
ധിക്കരിക്കിലുംസഹിച്ചങ്ങുകൂടണംക്ഷണം
തൽക്കരസ്ഥനായ്വരുംശുദ്ധനാംതപോധനൻ
എന്നടെതത്വംചൊന്നതേവനീവണ്ണംനിന്നോ
ടെന്നുചോദിക്കുന്നാകിലേതുമേമടിക്കാതെ
വന്നിതിന്നെന്നോടരുൾചെയ്തുനാരദൻപിന്നെ
വഹ്നിയിൽചാടീടിനാനെന്നുമൊന്നുരയ്ക്കേണം
സംവർത്തനന്നേരമേശാന്തനായ്വരുംതെല്ലും
ദുർവൃത്തനല്ലീമുനിശ്രേഷ്ഠനെന്നറിഞ്ഞാലും
എന്നെല്ലാംഗ്രഹിപ്പിച്ചുനാരദൻമറഞ്ഞപ്പോൾ
വന്നുള്ളമോദത്തോടുംമന്നവൻപുറപ്പെട്ടു
കാശിയിൽപ്രവേശിച്ചുതത്രകുത്രചിൽചാമ്പൽ

ഋശിയങ്ങിനെവാഴുംതാപസേന്ദ്രനെക്കണ്ടു
വന്ദിച്ചുമൌനത്തോടെകൈകളുംകൂപ്പിക്കൊണ്ടു
മുന്നിൽചെററടുത്തുനിന്നീടിനാനതുകണ്ടു
മിണ്ടിയില്ലെന്നാല്ലൊരുപേപിടിച്ചവൻപോലെ
മണ്ടിയങ്ങെഴുന്നേററുമാമുനീശ്വരൻതദാ
പിന്നാലെക്കൂടെത്തുടൎന്നോടിയങ്ങൃഷീശനും
ചെന്നാനത്തൊഴിൽകണ്ടുവിസ്മയാലൃഷീശനും
പിന്തിരിഞ്ഞവംചോദിച്ചീടിനാനെവൻഭവാ
നെന്തിനെൻപിമ്പേക്കൂടിയോടിവന്നീടുന്നതും
സത്യമോതേണംനമ്മോടെന്നുള്ള വാക്യംകേട്ടു
മൎത്ത്യപുംഗവൻമാനിച്ചിതഥമങ്ങുണൎത്തിനാൻ
മന്നിനിന്നാധീശനായുള്ള വൻമരുത്തൻഞാ
നൊന്നിനിയ്ക്കുണൎത്തുവാനുണ്ടല്ലൊതപോനിധേ!
ദൈവതപ്രസാദാത്മമശ്വമേധമാംയാഗം
ചൈവതിന്നിച്ഛിച്ചുവാചസ്പതിതന്നെക്കണ്ടു
മല്പുരോഹിതനാകവേണമെന്നപേക്ഷിച്ചു
നപ്പൊഴങ്ങിനെയാവാമെന്നുസമ്മതിച്ചുടൻ
ചെന്നുശക്രനെക്കണ്ടശേഷമേവിരോധിച്ചു
ചൊന്നാതൽഭയോക്തിയാലാവതില്ലെന്നാകയാൽ
ശോകനീയിതുനമ്മാലാകയില്ലിനിവേറി
ട്ടേകനെവരിക്കെന്നുചൊല്ലിവിട്ടയക്കയാൽ
വ്യാകുലാത്മനാനിവൎത്തിച്ചപിമ്പകക്കാമ്പി
ലാകുമാറിനിയാരെന്നാലോചിച്ചറിഞ്ഞുടൻ
വന്നുസാമ്പ്രതംഭവത്സന്നിധൌകാരുണ്യംപൂ
ണ്ടിന്നുവൈശിഷ്ട്യംപെരുത്തുള്ളനിന്തിരുവടി
എന്നുടെപൌരോഹിത്യംകൈക്കൊണ്ടീയാഗംവെ
ക്കൊന്നുമേവരാതുടൻതാൻകഴിപ്പിക്കേണമേ
നന്നിതങ്ങിരിക്കട്ടെനമ്മുടെചരിത്രത്തെ
ചൊന്നതാരത്തുംകൂടിച്ചൊല്ലുകെന്നായീമുനി

മന്നവൻമടിക്കാതെചൊല്ല് നാൻമഹാമുനേ!
വന്ദനീയനാംമുനിവൈണികൻമദന്തികെ
നന്ദിയോടെഴുന്നള്ളിനന്മയോടരുൾചെയ്തു
വഹ്നിയിൽചാടിമറഞ്ഞീടിനാനെന്നോവേണ്ടു
എന്നഭാഷിതംകേട്ടുമന്ദഹാസവുംചെയ്തു
നിന്നപാവനാത്മാവാംതാപസൻപ്രസാദിച്ചു
കുംഭിനീപതേ!കല്പ്യങ്ങീടേണ്ടതെല്ലാംഭവാ
നാമ്പിനോടഹംതന്നെക്കൂടെപ്പോന്നാസംശയം
ഭംഗമേല്ക്കാതെയാഗകർമ്മവുംകഴിപ്പിച്ചു
തുംഗമാംസുഖംവരുത്തുന്നതുണ്ടതിൻമദ്ധ്യേ
വന്നണഞ്ഞീടുംവ്യാഴമെങ്കിലോമടക്കേണ
മിന്നതിന്നുറപ്പായസത്യവുംചെയ്തീടേണം
എന്നൊഴിഞ്ഞിനിക്കുള്ളിൽതൃപ്തിയില്ലെന്നിങ്ങിനെ
ചൊന്നതെപ്പേരുംകേട്ടുസത്യവുംചെയ്തുനൃപൻ
ചിത്തസന്തോഷത്തോടുമപ്പൊഴെപുറപ്പെട്ടു
ശുദ്ധനാംതപോധനൻഭൂപമന്ദിരംപുക്കു
പൂജയുംപുരോഹിതസ്ഥാനവുംകയ്ക്കൊണ്ടാശു
രാജവീരനെക്കൊണ്ടുയാഗവുംതുടങ്ങിച്ചു
തിണ്ണന്നുഹോമത്തിന്നുള്ളഗ്നിയെയഥാവിധി
കുണ്ഡത്തിൽസമർപ്പിച്ചുവീജനംചെയ്യുംവിധൌ
ഒട്ടുമേയെരിഞ്ഞതില്ലെന്നല്ലമങ്ങിക്കൊണ്ടു
കെട്ടുപോവതിന്നുള്ളവട്ടമായതുകണ്ടു
വന്നവിസ്മയംപൂണ്ടുഭൂപനുംസദസ്യാദി
വൃന്ദവുംതദന്തരെസംവർത്തൻമഹോജ്ജ്വലൻ
ബന്ധമെന്തിതിന്നെന്നുചിന്തിച്ചുചെന്തീയ്യിന്റെ
ബന്ധനംസംക്രന്ദനൻചെയ്തതങ്ങറിഞ്ഞുടൻ
ക്രുദ്ധനായാവാഹിച്ചുവൃത്രജിൽബന്ധംതീർത്തു
ബദ്ധവിക്രമംമുന്നിൽചേർത്തവഹ്നിയെപ്പാർത്തു
ശാപംചെയ്വതിന്നുള്ളഭാവംപൂണ്ടതുകണ്ടു

താപംകൊണ്ടേററംഭയപ്പെട്ടപാവകൻദേവൻ
വന്തഃപോബലംകലന്നുള്ള മാമുനേ! ഭവാ
നെന്തഹോത്തുടങ്ങുന്നതങ്ങടങ്ങീടേണമേ
ത്തെവണ്ണംഞാനനുവർത്തനംചെയ്തീടുവ
ന്നത്തമാകൃതേ! ശപിച്ചീടുകൊല്ലെന്നിങ്ങിനെ
ഭക്തിയോടപേക്ഷിച്ചുമേല്ക്കുമേലുണർത്തിച്ചൊ
രുക്തിയാലമന്ദസംവർത്തനാലഭീതനായ്
കത്തിയങ്ങെരിഞ്ഞുകുണ്ഡത്തിലന്നേരംമുനി
യ്ക്കുത്തിയുള്ളത്തിൽപ്രീതിയെത്രയുംനൃപേന്ദ്രനും
ക്ഷത്രിയേന്ദ്രനെക്കൊണ്ടുമന്ത്രപൂർവ്വകംനല്ല
സിദ്ധിയെനല്കുംഹോമംചെയ്യിച്ചുപുരോഹിതൻ
അല്പമങ്ങിനെകഴിഞ്ഞപ്പൊളിന്ദ്രനെക്കണ്ടു
നിഷ്ഫലപ്രയത്നൻനീയെന്നുചൊല്ലുവാൻവേണ്ടി
വിട്ടുപോയതിന്വണ്ണംമേല്പോട്ടുപൊങ്ങിപ്പുറ
പ്പെട്ടുനാകത്തിൽപുക്കഹോമധൂമത്തെക്കണ്ടു
നിർജ്ജരേശ്വരൻദേവൻഭീതിയുംവിഷാദവും
ലജ്ജയുംകൈക്കൊണ്ടുള്ളിൽ ചിന്തിച്ചുകണ്ടീടിനാൻ
എന്തിനാൽമുടങ്ങീടുമീമഖംമുടക്കാഞ്ഞാൽ
പന്തിയല്ലിതിനുള്ള കൌശല്യമില്ലെന്നാമോ
വഞ്ചനത്താലെപിരിപ്പിക്കണംസംവർത്തനെ
ചഞ്ചലംവെടിഞ്ഞെന്നാലൊക്കവെമുടിഞ്ഞീടും
എന്നുനിശ്ചയിച്ചൊരുദൂതനെനിയോഗിച്ചു
ചെന്നുനീമരുത്തനോടിത്തരംചൊല്ലീടണം
ചൊല്ലെഴുംബൃഹസ്പതിവിട്ടുതൻഞാനിന്നു
കില്ലൊഴിഞ്ഞൊരുന്നതസന്ദേശംഗ്രഹിയ്ക്കണം
സ്വാന്തസംശയംവേണ്ടാഭൂപതേ! ഭവന്മഖം
ഞാന്തന്നെസുഖംവരുമാറിനിക്കഴിപ്പിക്കാം
സമ്മതിച്ചല്ലോശചീവല്ലഭൻവിരോധംവി
ട്ടെന്മനോവിഷാദവുമിപ്പൊഴെമുടിഞ്ഞല്ലൊ

ന്നാമെന്നിനച്ചതിൻവണ്ണമെന്നടത്ത് ടാ
മിന്നതിന്നഭിപ്രായമുണ്ടെന്നാലൊഴിക്കണ്ടാ
പക്ഷമെങ്കിലെന്നാവാനിപ്പൊഴെന്നറിഞ്ഞീടാ
നക്ഷത്രോദ്യമത്തോടുംദൂതനെവിട്ടീടിനെൻ
ചൊല്ലിവിട്ടെന്നാൽവരാമെന്നെല്ലാംയഥോചിതം
ചൊല്ലുനീസുരാചാര്യദൂതൈകഭാവത്തോടെ
വല്ലതുംനൃപൻചൊല്ലിയെങ്കിലോകേട്ടുംകൊണ്ടു
തെല്ലുമേവൈകാതെവന്നീടുകെന്നയച്ചപ്പോൾ
സത്വരംപുറപ്പെട്ടുദൂതനുംമരുത്തനു
ള്ളധ്വരക്രിയാതലദ്വാരസന്നിധൌചെന്നു
മെല്ലെനിന്നകത്തുനോക്കുന്നനേരത്തുപൂ
വില്ലനെദ്ദഹിപ്പിച്ചദേവനെന്നതുപോലെ
ശോഭയോടിരിക്കുന്നസംവർത്തൻതന്നെക്കണ്ടു
ശാപശങ്കയാലൊന്നുമിണ്ടാതെപുറംവാങ്ങി
പുഷ്കരംതന്നിൽപുക്കുശക്രനെഗ്ഗ്രഹിപ്പിച്ചു
ദുഷ്കരംധരാപാലദർശനംസുരാധിപ!
ശാലയിൽകടന്നങ്ങുചെല്ലുവാൻപോലുംസാധി
ച്ചീലസംവർത്തൻതപസ്വീശ്വരൻ ഭയങ്കരൻ
കാലപാവകോജ്ജ്വലൻകാണുമ്പോളേതുംകൃപാ
ശീലനല്ലെന്നെച്ചാമ്പലാക്കുമെന്നറച്ചുഞാൻ
ഭീതനായൊളിച്ചിങ്ങുപോന്നുതാനെന്നുള്ളൊരു
ദൂതഭാഷിതംകേട്ടതൽക്ഷണേസഹസ്രാക്ഷൻ
ക്രോധദൂഷിതൻവജ്രപാണിയായ്പുറപ്പെട്ടു
വേദഭൂഷിതൻമുനിവാഴുന്നദേശംനോക്കി
ചിത്തപൌരുഷത്തോടെചെന്നടുത്തീടുംമുമ്പിൽ
ബുദ്ധനായ്സംവർത്തനുംനന്നുനന്നിതെന്നോർത്തു
ക്ഷുബ്ധനാകാതെചിരിച്ചേകമാംമന്ത്രംകൊണ്ടു
സ്തബ്ധനാക്കിനാനെല്ലോശക്തനാംശക്രൻതന്നെ
നഷ്ടചേഷ്ടനായഹോകാണികൾക്കിളാതലേ

നട്ടവൻതുണെന്നുതോന്നീടുന്നവണ്ണംതന്നൊ
ട്ടന്നിത്തിയശേഷമുള്ളിലുള്ളഹമ്മതി
കെട്ടുശുദ്ധനാകയാലപ്പോഴേമോചിപ്പിച്ചു
വല്ലതുംപിഴച്ചതങ്ങൊക്കവെപൊറുത്തിങ്ങു
നല്ലതുണ്ടാവാൻതുണയ്ക്കേണമെന്നപേക്ഷിച്ചു
വിനയംപൂണ്ടുനിന്നവിബുധാധിപൻതന്നി
ക്കനകമയാപരമദ്രയംകൊടുത്തുടൻ
വശഗന്മാരായെഴുംത്രിദശന്മാരൊത്തേററം
കുശലംകയ്ക്കൊണ്ടൊരുകുറവുംവന്നീടാതെ
സത്രവുംകഴിപ്പിച്ചുസാരമാംഹവിൎഭാഗം
സത്തമക്ഷിതീശനെകൊണ്ടുതാൻവേണ്ടുംവണ്ണം
ഹരിമുഖ്യാമരന്മാൎക്കഴകോടത്യുന്നതമോ-
ഹരിയാക്കൊടുപ്പിച്ചിട്ടതിസന്തൃപ്തിയാലെ
പരിതോഷവുംവളൎത്തിനാലിളാധിപൻ
പരിശുദ്ധനായുടൻഗുരുവാംസംവൎത്തനെ
സമ്പൂജിച്ചസംഖ്യമാംദക്ഷിണാധനംകൊണ്ടു
സമ്പൂൎണ്ണമോദാൎണ്ണവെസാദരംകളിപ്പിച്ചു
മസ്തകപ്രണാമവുംനൽകിനല്ലാശീൎവാദ
മത്തലെന്നിയെവാങ്ങിച്ചങ്ങയച്ചനന്തരം
വിത്തവസ്ത്രാദ്യങ്ങൾകൊണ്ടന്യരാംദ്വിജന്മാൎക്കു
വിസ്തരംകൂട്ടുംമഹാദക്ഷിണാദാനങ്ങളെ
എണ്ണമില്ലാതെചെയ്താനെന്നതിൻക്രമമൊന്നൊ
വണ്ണംചെയ്തിട്ടുള്ളതാകയാൽചൊല്ലുന്നില്ലാ
മന്നവൻമരുത്തനീമാന്യമാംകൎമ്മംകൊണ്ടു
വിണ്ണകംപുക്കീടിനാൻപുണ്യവൈഭവത്താലെ
എന്നുകേട്ടനന്തരംതുഷ്ടനാംയുധിഷ്ഠിരൻ
പിന്നെയുംചോദിച്ചതാനോരോരോധൎമ്മങ്ങളെ
നന്നിവന്നീടുംവണ്ണംവ്യാസന്റെവക്ത്രത്തിങ്കൽ
നിന്നുസംഗ്രഹിച്ചീടുംതൃപ്തിയുണ്ടാകായ്കയാൽ

എത്രയുംഹിതങ്ങളായ്തനീട്ടംധൎമ്മങ്ങളെ
ശ്രദ്ധയോടേവംചോദിച്ചീടിനാൻതപോനിധെ!
ജാതിനാലിലുമുള്ളമൎത്ത്യന്മാർസംസാരത്തിൽ
ഭീതിപൂണ്ടിരിപ്പവരെന്തൊന്നചെയ്യേണ്ടതും
എന്തിനാലിഹനല്ലകീൎത്തിയുംലോകാന്തരെ
ചിന്തനീയമാംമഹാസൌഖ്യവുംഭവിയ്ക്കുന്നു
എങ്ങിനെസന്തോഷിയ്ക്കുംകൃഷ്ണനാംജഗന്നാഥ
നിങ്ങിനിക്കിതൊക്കയുംവേർതിരിച്ചോതേണമേ
വ്യാസനംകനിഞ്ഞതുംചെയ്തുകൊള്ളാമേഗുണാ
വാസനാംഭവാനടെചോദ്യമെന്നിരിക്കയാൽ
സംക്ഷേപിച്ചുരചെയ്യുന്നുണ്ടുഞാനിതിൽചിത്തം
നിക്ഷേപിച്ചറിഞ്ഞുകൊണ്ടാലുമെങ്കിലോദ്വിജൻ
വേദങ്ങളെല്ലാംപഠിച്ചീടണംവേണ്ടുന്നസം
ബോധങ്ങളുണ്ടാകുന്നോരാഗമങ്ങളുംക്രമാൽ
സ്നാനവുംകാലെസന്ധ്യാവന്ദനങ്ങളുംഹരി
ധ്യാനവുംതപോജപോദാരപൂജനങ്ങളും
ഹോമവുംദിനംതോറുംചെയ്യേണംസത്യംമന
സ്സാമവുംസന്തോഷവുംമുമ്പാകുംഗുണങ്ങളെ
സ്വീകരിച്ചിരിയ്ക്കിൽപ്രാപിയ്ക്കുംപാരാതിഹ
ലോകകീൎത്തിയുംപരലോകസൌഖ്യവുംദൃഢം
ക്ഷത്രിയൻപരാപവാദങ്ങളിൽപ്രതീതിയു
മെത്രയുംമഹത്താകുംധൎമ്മബോധവുംപൂണ്ടു
ഒട്ടുമേപരസ്ത്രീവിത്തങ്ങളെനോക്കാതേയും
കിട്ടുമെങ്കിലുംഗ്രഹിക്കാതയുംഗഭീരനായ്
ദുഷ്ടമന്ത്രമാംമഹായജ്ഞത്തിൽപെടാതയും
നിഷ്ടയാനടത്തേണ്ടുംനീതിയെവിടാതെയും
സത്യവുംദ്വിജന്മാരിൽഭക്തിയുംഭരിച്ചിട്ടു
നിത്യവുംപ്രശസ്തമാമൎത്ഥദാനവുംചെയ്തു
പക്ഷപാതവുംവിട്ടുചാതുൎവ്വൎണ്ണ്യത്തിന്നുള്ള

രക്ഷണംയഥാക്രമംചെയ്കയുംമടിക്കാതെ
ചിത്തത്തിൽധൈൎയ്യത്തോടുംശത്രുക്കളോടുംതമ്മോടേററു
യുദ്ധത്തിൽപ്രാണങ്ങളെസന്ത്യജിക്കയുംചെയ്താൽ
പൃഥ്വിയിൽപെരുത്തുള്ളകീൎത്തിയുംമററുള്ളലോ
കത്തിലുണ്ടാകുംസൌഖ്യപൂൎത്തിയുംലഭിയ്ക്കുമേ
വൈശ്യനാമവൻമഹാസമ്പന്നനായിട്ടുവൈ
വശ്യമെന്നിയെകൃഷിചെയ്കയുംപശുക്കളെ
സന്തതംശുശ്രൂഷിച്ചുസാദരംരക്ഷിക്കയു
മന്തമില്ലാതെപദാൎത്ഥങ്ങളെബ്ഭൂരിക്കയും
വാണിയ്ക്കുംമനസ്സിനുംവ്യാജമുണ്ടാകാത്തുള്ള
വാണിജ്യംജനോപകാരാൎത്ഥമാചരിക്കയും
അതിഥിപ്രിയമായുള്ളതുചെയ്കയുംചെയ്താ
ലതികീൎത്തിയുംജഗൽപതികാരുണ്യത്താലെ
മൂതിയുണ്ടാകുന്നനാൾമുതരുംസുഖത്തോടെ
ഗതിയുംലഭിയ്ക്കുവാനൊരുപാത്രമായ്വരും
ശൂദ്രനായവൻനിത്യംകാരുണ്യപീയൂഷംകൊ
ണ്ടാർദ്രമാനസന്മാരാംബ്രാഹ്മണോത്തമന്മാരെ
എപ്പൊഴുംഭജിപ്പവക്കേത്രയുംവധേയനാ
യല്പവുംമടിക്കാതെവേണ്ടുന്നകൃത്യങ്ങളെ
ക്കൈവെനടത്തേണംമുഷ്ക്കുകൊണ്ടാരിക്കലും
ധിക്കരിക്കാതെപരംതാഴ്ച്ചയോടിരിക്കേണം
ചിത്തശുദ്ധിയുംപൂണ്ടുസത്യവുംഭരിക്കേണ
മിത്തരംവസിയ്ക്കുകിൽകീൎത്തിമാൻമരിയ്ക്കുമ്പോൾ
ദൈവകാരുണ്യത്താലെനല്ലലോകത്തിൽചെല്ലും
പൊയ്വചസ്സാകില്ലശാസ്ത്രോക്തമെന്നറിഞ്ഞാലും
സന്തതംമഹാഭോഗശീലയായ്കാമംകൊണ്ടാ
രന്ധയായഹങ്കാരയുക്തയായഹന്നിശം
ദുഷ്ടയായഘോരാഗജ്ജുഷ്ടയായന്യന്മാരിൽ
ഇഷ്ടയായ്ധനംസമ്പാദിച്ചുടനൊരുത്തിയായ്

ശങ്കയെന്നിയെഗ്ഗുരുവാദിനിയായിട്ടുള്ള
മങ്കയാൾസപക്ഷിണിയായസൎപ്പിണിപോലെ
തന്നെയുംതന്റെപതിതന്നെയുംപതിപ്പിച്ചു
ഖിന്നയാംവൈധവ്യംകൊണ്ടെന്നതാനറിഞ്ഞാലും
യാതൊരുത്തനിച്ചൊന്നനാരിയെക്കാമിക്കുന്നു
ചൂതസായകാൎത്തിയോടായവൻനരാധമൻ
മന്ദനെത്രയുംഖലൻപാപയോനിയിൽതന്നെ
ചെന്നുവീണീടുംചെററുമില്ലകില്ലെന്നേവേണ്ടു
മൂൎത്തിവിക്രയംകൊണ്ടീധൂൎത്തയുംധരിത്രിയിൽ
കീൎത്തികെട്ടിരുന്നന്തെദുൎഗ്ഗതിസ്ഥലെവീഴും
യാതൊരുസീമന്തിനീധൎമ്മശീലയായ്നിത്യ
മാദരത്തോടുംപതിക്കുണ്ടാകുംഭാവംപോലെ
സ്നിഗ്ദ്ധയായ്വേണ്ടുംകൃത്യംസാധിപ്പിച്ചീടുന്നവൾ
യുക്തമായീടുംഗൃഹാചാരമാചരിപ്പവൾ
ശുദ്ധമജ്ജനംചന്ദനാലേപമിഷ്ടംപോലു
ള്ളുത്തമാശനംപാനതാംബൂലസംചൎവ്വണം
ഭൎത്തൃപൂൎവ്വമായുള്ളഭദ്രമാംകിടപ്പിതു
പ്പിതമെല്ലാമെചെയ്തീടുന്നവൾദിനന്തോറും
ശ്വശ്രുവിങ്കലുംശ്വശുരങ്കലുംപ്രമോദംകൊ
ണ്ടശ്രുവന്നീടുംഭക്തിമിശ്രമാംവണക്കവും
തമ്പതിജ്യേഷ്ഠാനുജന്മാരിലുള്ളിണക്കവും
കമ്പമെന്നിയെമുദാചെയ്തിരുന്നീടുന്നവൾ
സാദ്ധ്വിയായീടുന്നവൾക്കുഭയലോകത്തിലും
കീൎത്തിയുംവിശിഷ്ടയാംഗതിയുംലഭിക്കുമേ
കേൾക്കഭൂപതേ!പാൎത്ഥ!കൃഷ്ണവൎണ്ണമായുള്ള
നാക്കുമണ്ണാക്കുംധരിച്ചാത്മീയാംഗുലിയാലെ
ഭ്രൂവിനെസ്പൎശിക്കുന്നയാതൊരുനാരീയവൾ
പൂൎവ്വകൎമ്മത്താലേവമുണ്ടാകുംചിഹ്നംകണ്ടാൽ
ഭൎത്തൃസംബന്ധംമുടിക്കുന്നവളെന്നോൎത്തിടാ

മിത്തരംകാണുന്നവളോടസംശയിക്കാതെ
കമ്മശക്തിയാലണഞ്ഞീടുന്നുവെല്ലോചിലർ
കന്മഷംക്രൂട്ടനിവൾതാതഗേഹത്തിൽതന്നെ
പൊറുത്തീടണംപരപുരത്തെഗ്ഗമിക്കേണ്ടാ
പൊറുത്തീടാതെമറെറാന്നരച്ചീടുന്നോനിനി
എത്തിയെത്രയുംചളിപററിയമെയ്യുംജട
കുത്തിയങ്ങിനെകിടക്കുന്നാക്രന്തലുംപൂണ്ടു
ളുക്തിയിൽബുഭുക്ഷകൊണ്ടാത്തയായനാചാര
യുക്തയായ്ക്കാണപ്പെടുംയോഷിത്തിനെന്താസുഖം
സ്വാതന്ത്ര്യംനാരിക്കില്ലാനാരിയെച്ചെറുപ്പത്തിൽ
താതനുംതാരുണ്യത്തിൽഭത്താവുംവാദ്ധക്യത്തിൽ
ജാതനായിരിയ്ക്കുന്നപുത്രനുംരക്ഷിക്കേണം
ബാധയെന്നിയെശാസ്ത്രത്തിങ്കലീവിധംവിധി
സ്വാതന്ത്ര്യംവധുക്കൾക്കുവന്നുപോയെന്നാലത്തു
സ്വാത്തത്തിന്നൊത്തുംഹേതുവാകില്ലതിട്ടംതന്നെ
നൃപതിശിഖാമണെ!വിധവയാകുന്നവ
ളുപവാസാദിയെക്കൊണ്ടുടലുംചടപ്പിച്ചു
ശമവുംകൈക്കൊണ്ടിരിയ്ക്കുകിലേമരിയ്ക്കുമ്പോ
ളമലാനന്ദംവരുംശുഭലോകത്തിൽവെല്ലു
അവളോരോരോശുഭവ്രതവുംതീർത്ഥങ്ങളി
ലവഗാഹത്തിനായുള്ളടനങ്ങളുംചെയ്താൽ
അവതാളത്തിലാകുംനരകത്തിങ്കൽവീഴ
മവസാനത്തിൽനീക്കമതിനില്ലെന്നോവേണ്ടു
ഒന്നല്ലദോഷംശീലംതെററിയാൽവധുക്കൾക്കു
നന്നല്ലനാരീജനേവിശ്വാസമാക്കുംലോകേ
കിൽബിഷസ്വഭാവത്താലന്യപൂരുഷന്മാരെ
യെപ്പൊഴുംവിചാരിച്ചുസേവിയ്ക്കുംവധുക്കളിൽ
പ്രത്യയംചെയ്യാവതല്ലേതുമീസ്ത്രീകൾക്കുള്ള
നൈസൃജസ്വഭാവകൃത്യങ്ങളെഗ്രഹിച്ചാലും

പുരുഷൻനേരെവരുംപൊഴുതിൽകുഴഞ്ഞാടി
പുരുസന്തോഷംകയ്ക്കൊണ്ടതിസംഭ്രമംതേടി
എത്രയുംചിരിയ്ക്കുന്നാകുട്ടിയെപ്പിടിച്ചിട്ടു
നിസ്ത്രപംമുഖത്തങ്കൽചുംബനംചെയ്തീടുന്നു
ചഞ്ചലംകൊണ്ടങ്ങോട്ടുമിങ്ങോട്ടുംനടക്കുന്നു
സഞ്ചരിയ്ക്കുമ്പോളടിതെറ്റീട്ടുചാഞ്ചാടുന്നു
കൂട്ടുന്നുപിന്നെകടിസ്ഥാനത്തിലേറ്റംചൊരി
ഞ്ഞീടുന്നുചെവിട്ടിലുംവസ്ത്രംഹർഷത്തോടെ
പാടുന്നുശമംവെടിഞ്ഞിത്യാദിഭാവങ്ങളെ
ത്തേടുന്നുയാതൊരുത്തിപുംശ്ചലീതന്നെയവൾ
തന്നിരിപ്പിടംവെടിഞ്ഞന്യമന്ദിരങ്ങളിൽ
ചെന്നിരിക്കയുംപാഴിലന്യരാംജനങ്ങളെ
കണ്ടിളിക്കയുംഭൂതിയന്മയെന്നുറക്കയും
തെണ്ടിയങ്ങനെചാലദ്ഭൂതയെവിളിക്കയും
മാലകെട്ടീടുന്നവൾക്ഷൌരക്കാരത്തനടി
മാലകറ്റീടുംമട്ടുകാണിയ്ക്കുംപ്രവ്രാജികാ
പത്തിക്കീറ്റുകൾകുറക്കൂട്ടുകളെന്നുള്ളവ
മൂത്തൊക്കുംപടിതീർത്തുനൾകുംസൈരന്ധ്രീദാസീ
പതിയാൽവർജ്ജിക്കപ്പെട്ടവൾസൂതികാപിന്നെ
പതിക്കൂടാതുള്ളവളപരാകാപാലിനീ
എന്നിച്ചൊല്ലിയനാനാജാതിവൃദ്ധകളോ
ടൊന്നിച്ചുമോദിക്കയുംചെയ്യുന്നാസീമന്തിനീ
സ്വൈരിണീജനങ്ങൾക്കുരാജ്ഞയെന്നറിഞ്ഞാലും
ശൌരിസേവക!കഷ്ടമിത്തരംകാണുന്തോറും
ശിഷ്ടബുദ്ധികളാത്മസ്ത്രീകളെവിശേഷിച്ചും
ദുഷ്ടസംഗമത്തിങ്കൽനിന്നുരക്ഷിച്ചീടേണം
ഏഷണിക്കാരൻധൂർത്തൻനാസ്തികനസൂയകൻ
ഭീഷണന്മാരാകുമീപാപന്മാർസ്വപാന്തികേ
വന്നുകൂടീടുന്നാകിൽസങ്കടംപ്രജാഗണ

ത്തിന്നുദുർല്ലഭംസുഖാവാസമെന്നായീടുമെ
സൽപ്രജാഗണത്രാണംചെയ്കഭൂപതേ!ഭവാ
നപ്രമേയമാംഭദ്രമുത്ഭവിയ്ക്കുവാൻനിത്യം
ഖിന്നമായ്മുടിഞ്ഞുപോയ്കൾപ്രജാജനമെന്നാ
ലതിൻവണ്ണംതന്നെനിർണ്ണയംരാജതാപവും
ധർമ്മസഞ്ചയങ്ങളിലൊന്നുമേചെയ്യാതെയും
ബ്രഹ്മരൂപിയാംവാസുദേവനെയോൎക്കാതെയും
വർത്തനംചെയ്യുന്നവിപ്രാദികൾമദംകൊണ്ടു
നർത്തനംചെയ്യുംമഹാനാസ്തികന്മാരാകുന്നു
എന്നുള്ളിൽധരിക്കേണമെങ്കിലീയധർമ്മിഷ്ഠ
വൃന്ദിഷ്ഠന്മാരെക്കണ്ടാൽദൂരവേവർജ്ജിക്കാതെ
ഹൃത്തുകൊണ്ടെന്നാകിലുംതൊട്ടുപോകയൊവരി
ച്ചോത്തുവാഴ്കയോചെയ്തുകൊള്ളൊല്ലാമററുള്ളവർ
ജീവജാലങ്ങൾക്കെല്ലാംമുക്തിയെന്നൾകുന്നോരാ
ജീവനേത്രനാംദേവദേവനെദിവാനിശം
ഭാവനാചാൎയ്യാദികൾകൊണ്ടുസംസേവിപ്പവ
നേവനായവൻമഹാചണ്ഡാലനെന്നാകിലും
ദേവസന്നിഭൻനിർമ്മലാശയൻഹരിപ്രിയൻ
കേവലംജഗന്മാനനീയനെന്നറിഞ്ഞാലും
ഇത്തരംസമുക്തമാമുത്തമോദന്തംകേട്ടു
ശുദ്ധനാംയുധിഷ്ഠിരൻപിന്നെയുംകേട്ടീടുവാൻ
ശ്രദ്ധയോടുന്നതിനാൻതൃപ്തിയില്ലിനിക്കിതിൽ
ചിത്തകൌതുകംകേൾക്കുംതോറുമേമുഴുക്കുന്നു
എന്നാകാരണാലിതുംകൂടിഞാൻചോദിക്കട്ടെ
വന്ദ്യശീല!മേകാലമുണ്ടെങ്കിലോതേണമേ
സമ്പദ്രൂപിണീരമാമർത്ത്യമന്ദിരംതോറും
കമ്പത്തോടൊഴിഞ്ഞിരിയ്ക്കുന്നതെങ്ങിനെസഖാ
എങ്ങുമേനിറഞ്ഞുള്ളലക്ഷ്മീശനോടുംകൂടി
യെങ്ങിനെജനങ്ങൾവേർപെട്ടിടാതിരിയ്ക്കുന്നു

എന്നാചോദ്യംകേട്ടരുൾചെയ്തുവേദവ്യാസന
മിന്ദുവംശാലങ്കാരരത്നമെ യുധിഷ്ഠിര!
ചൊല്ലുവൻഹിതംപോലെനല്ലസംവാദത്തിന്ന
തെല്ലുമേനേരംപോരെന്നില്ലമേധരിച്ചാലും
സത്യശൌചങ്ങൾക്കൊത്തവൃത്തിയുംസദാശിവ
പ്രത്യയപ്രചിന്താദിവൃദ്ധിയുംദിനേദിനേ
യാതൊരാലയത്തിങ്കലങ്ങുറച്ചിരിയ്ക്കുന്ന
മേദുരാഭയാജഗന്നാഥയാംമഹാലക്ഷ്മി
തത്രവാഴുമേതെളിഞ്ഞീശനാംമുകുന്ദനാ
യത്രപത്നിയായവൾഭർത്തൃതല്പരാസതീ
ക്രുദ്ധനായ്ശഠിക്കയുംവക്കാണിച്ചടിക്കയും
ഇത്ഥമൊന്നുമേചെയ്യാതൊത്തിരിയ്ക്കുന്നപതി
അസ്ഥലേകളിച്ചിരുന്നീടുമേതാരാർമകൾ
അത്തലേതുമേവരുത്തീടുകില്ലൊരിക്കലും
പുച്ഛമെന്നിയെയാതൊരാലയെപുത്രന്മാരോ
ടച്ഛനമ്മമാരഗ്രജാനുജന്മാരെന്നിവർ
തങ്ങളിൽപിണക്കമുണ്ടാകാതെബന്ധുക്കളി
നിങ്ങളെന്നിണക്കവുംകയ്ക്കൊണ്ടുവാണീടുന്ന
തദ്ദിക്കിൽതന്നെവസിച്ചീടുമേരമാദേവീ
വർദ്ധിയ്ക്കുംസ്ഥൈര്യത്തോടുമെന്നറിഞ്ഞാലുംപാർത്ഥ!
കൂടസാക്ഷ്യത്തെചൊല്ലാതുള്ളവങ്കലുംഗുണം
കൂടവെകൃതജ്ഞനായുള്ളവങ്കലുംതഥാ
വിത്തശാഠ്യത്താൽപിതൃശ്രാദ്ധത്തെവഞ്ചിക്കാതെ
ശ്രദ്ധയാചെയ്യുന്നവൻതങ്കലുംയഥാശക്തി
ദാനംമുമ്പായുള്ളകർമ്മങ്ങളെചെയ്തിട്ടതു
മാനംകൊണ്ടുരച്ചീടാതുള്ളവങ്കലുംപിന്നെ
ചെന്നാണഞ്ഞാദ്യംരണെശൌര്യംകാണിച്ചുപിന്നെ
ചൊന്നപോലാകാതൊഴിക്കാതിരിപ്പവങ്കലും
തന്നുടെമാതാവിനെയെന്നപോലന്യസ്ത്രീയെ

വന്ദനംചെയ്യുന്നവൻതങ്കലുംതലംതോറും
ഭംഗിയുള്ളാരാമങ്ങൾവാപികൾകൂപങ്ങളു
മങ്ങിനെതടാകങ്ങൾസത്രങ്ങൾമഠാദിയും
വിപ്രധാമാദിപ്രാസാദങ്ങളുംചെയ്യുന്ന
നൃപ്രധാനനാമവൻതങ്കലുംയഥോചിതം
കന്യകാദാതാവാകുംധന്യനാമവങ്കലും
പുണ്യകാരിയാംതീർത്ഥാസേവകങ്കലുംസദാ
അർത്ഥികൾക്കെക്കാമ്പിൽതൃപ്തിവന്നീടുംവണ്ണ
മർത്ഥമെത്രയുംദാനംചെയ്യുംപൂരുഷങ്കലും
ചെന്നുസംശ്രയിച്ചിരുന്നീടുമേകളിച്ചുംകൊ
ണ്ടിന്ദിരാമുകുന്ദങ്കലെന്നപോലഹർന്നിശം
വൃഷലീവിധമെന്നുകരുതീടാതെചെന്നു,
വൃഷലീപതിയാകുംദ്വിജനുംദ്വിജിഹ്വനും
മുതലാംദുഷ്ടന്മാരെമുഴുവൻത്യജിയ്ക്കുന്ന
മുതലാസ്ഥയില്ലങ്ങുന്നമലർമാതറിഞ്ഞാലും
എന്നപോലുപേക്ഷിയ്ക്കുംചൂതാടുന്നവനേയും
മന്നവ! ചൂതോഭവാനിഷ്ടമെത്രയുംമുന്നെ
ധൃഷ്ടബുദ്ധിയാംധൃതരാഷ്ട്രപുത്രനോടൊത്തു
കഷ്ടമാംചൂതിൽപരംകൌതുകത്തോടുംഭവാൻ
ബന്ധുക്കളായുള്ളവരേവരുംതടുത്തിട്ടും
ചിന്തയ്ക്കുചേരുംവണ്ണമൊട്ടുമേകൂട്ടാക്കാതെ
അക്ഷതോത്സാഹത്തോടുംദുഷ്ടമാംസദസ്സിൽചെ
ന്നക്ഷധാരണംചെയ്തിട്ടങ്ങിനെകളിച്ചില്ലേ
ചതിയൻഗാന്ധാരനാംശകുനിജയിച്ചുഞാ
നിതിതൽപക്ഷക്കാരാമധമന്മാരൊന്നിച്ചു
ഹസിച്ചുവല്ലാതഹങ്കരിച്ചുമഹാജനം
ത്രസിച്ചുഞാനന്നേരമുറച്ചുകുരുക്ഷയം
ചൂതിനാലുണ്ടായദോഷത്തിനാലുടൻമലർ
മാതിനാലുപേക്ഷിതന്മാരായ്നിങ്ങളുമയ്യോ

നിത്യവുംപരാന്നത്തിലിച്ഛയാനടപ്പവൻ
മദ്യമത്തനാമവൻനായാട്ടുചെയ്യുന്നവൻ
നല്ലലോകത്തെദ്വേഷിക്കുന്നവൻമഹാദ്വേഷ്ടാ
നല്ലസിച്ചീടുന്നാരാമാദിയെമുടപ്പവൻ
സ്വർണ്ണങ്ങളെനല്ലധാതുക്കളെരസങ്ങളും
കണ്ണിൽകണ്ടെന്നാലുടൻതസ്കരിച്ചെടുപ്പവൻ
പുസ്തകങ്ങളുംധാന്യവസ്ത്രവുംതൃണങ്ങളും
മസ്തുസംശയംകാഷ്ഠജാലവുംഫലാദിയും
ഒക്കവേഹരിപ്പവനച്ചൊന്നക്രൂരരേയും
തക്കമെന്നിയെരമാകൈവിട്ടുമണ്ടീടുമേ
ജന്മവാരർക്ഷങ്ങളേകാദശീമുഖ്യങ്ങളാം
ശർമ്മദവ്രതാഗ്ര്യങ്ങളെന്നിവററിലുംതഥാ
സൌരസംക്രമത്തിലുംരണ്ടുവാവിലുംമഹാ
ഗൌരവംകൂടുംപിതൃശ്രാദ്ധവാസരത്തിലും
വൈധൃതിവ്യതീപാതംരണ്ടിലുംതീർത്ഥത്തിലും
മൈഥുനംചെയ്യുന്നപാപിഷ്ഠനംശ്രീകെട്ടവൻ
സർവ്വധർമ്മാധാരമാംവൈകുണ്ഠമൂർത്തിയുള്ള
നിർവൃതിപ്രദംതൃപ്പാദാംബുജാശ്രയംതന്നെ
സർവ്വസാരമെന്നുറച്ചാലുമെങ്കിലീവണ്ണ
മുർവ്വീപതേ!ചുരുക്കത്തിലീധർമ്മങ്ങളെ
ചൊല്ലിനേൻഭവാനോടുചോദ്യംചെയ്കയാലിനി
മല്ലവൈരിയെവരുത്തീടുകവൈകീടാതെ
ദേവകീസുതൻകൂടിയില്ലെങ്കിൽകണക്കല്ല
താവകീനമാംവാസമെന്നുഞാൻചൊല്ലേണമോ
സത്വരംതുഷാരാദ്രിസംസ്ഥമായിരിക്കുന്ന
വിത്തരാശിയെഭവാനസ്ഥലേവരുത്തിച്ചു
അദ്ധ്വരംതുടന്നാലുമച്യുതൻകല്പിച്ചീടു
മദ്ധ്വനാഭവാനസ്തുഭദ്രമെന്നരുൾചെയ്തു
പാദത്തിൽപതിച്ചുതൻപൌത്രനാംനൃപേന്ദ്രനെ

മോദത്തോടനുഗ്രഹിച്ചങ്ങെഴുന്നള്ളീടിനാൻ
ബാദരായണൻമുനിപോയ്മറഞ്ഞനന്തരം
പ്രേതരാജന്റെമകൻബോധവാൻയുധിഷ്ഠിരൻ
ഭീമസേനനെവിളിച്ചിത്തരംചൊല്ലീടിനാൻ
നീമനംതെളിഞ്ഞെന്റെഭാഷണംഗ്രഹിച്ചാലും
ഒട്ടടുത്തല്ലോചിത്രാപൌർണ്ണമട്ടിനെഹയം
വിട്ടയയ്ക്കുകവേണമെന്നല്ലോവിനിശ്ചയം
നമ്മൾചെയ്യേണ്ടുംക്രമംചെയ്യേണമെല്ലാമിനി
നമ്മാലുംപറഞ്ഞിരിക്കാവതല്ലെന്നായെല്ലൊ
എന്നുടെസമീപത്തിൽഗോവിന്ദനില്ലെന്നാകിൽ
ഒന്നുമേനടക്കില്ലാകാര്യമെൻവൃകോദര!
നന്ദനന്ദനൻവന്നുകല്പിച്ചീടുമ്പോളല്ലോ
ഇന്നതാണിഹകാര്യമെന്നറിഞ്ഞീടാവതോ
കേവലംഗമിക്കേണംദ്വാരകാപുരത്തിന്നു
ദേവകീയശോദകളാകുമംബമാരോടും
വൈദർഭീസത്യഭാമമുമ്പാംദേവിമാരോടും
വൈദഗ്ദ്ധ്യംതേടുംപ്രദ്യുമ്നാദിപുത്രന്മാരോടും
പൌരമിത്രാമാത്യാദിസർവ്വമാംജനത്തോടും
ഭദ്രാത്മതപൂണ്ടമിത്രമാംകാർവ്വർണ്ണനെ
മൽക്ഷണംഗ്രഹിപ്പിച്ചുകൊണ്ടിങ്ങുപോന്നീടേണ
മക്ഷയാനന്ദംവരുംവണ്ണംനീയെന്നിങ്ങിനെ
സശ്രദ്ധമാകുംജ്യേഷ്ഠശാസനംചെവിക്കൊണ്ടു
വിസ്രബ്ധഭാവംപൂണ്ടവീരനാംവൃകോദരൻ
വന്ദനംചെയ്താനല്ലോസമ്മതിച്ചനന്തരം
സ്യന്ദനംകേറപ്പുറപ്പെട്ടുവദ്രുതംമാർഗ്ഗേ
നഗരങ്ങളുംനദീനികരങ്ങളുംമഹാ
നഗരമ്യങ്ങളാകുംവിപിനങ്ങളുംകണ്ടു
പകലെകടന്നുചെന്നാഖിലേശപരാലയ
മകലെവിളങ്ങുന്നതവലോകനംചെയ്തു

വെണ്മതിപ്രഭങ്ങളാം തുംഗഗോപുരങ്ങളും
വെണ്മതിങ്ങീടും മതിൽക്കൂട്ടവും ദുർഗ്ഗങ്ങളും
ചിത്രകാരണങ്ങളായൊത്തതോരണങ്ങളും
മിത്രചന്ദ്രാഭങ്ങളാം സിദ്ധസൌധൌഘങ്ങളും
വന്നടൻഗുരുവാതമൊന്നാടിയ്ക്കുമ്പോളെപ്പം
നിന്നുക്രുത്താടും പതാകാനടീസമൂഹത്തെ
മസ്തകങ്ങളാലെടുത്തുള്ള കേതനങ്ങളും
മസ്തകങ്ങളും മിന്നും താഴികക്കുടങ്ങളു
ഷൾപ്പദങ്ങളും ശകുന്തങ്ങളും നിറഞ്ഞുള്ള
പുഷ്പിതങ്ങളാം ലതാസദ്രുമാരാമങ്ങളും
സ്നിഗ്ദ്ധചന്ദനോശീരമുഗ്ദ്ധനീരൌഘം കൊണ്ടു
സിക്തമായിട്ടുള്ള രഥ്യോപനിഷ്കുരാദിയും
എന്നിത്രപോരാ വിശേഷങ്ങളൊക്കയും കൂടി
യുന്നിദ്രദിവ്യാവസ്ഥകൊണ്ടു വൈകുണ്ഠം പോലെ
എത്രയും ശോഭിയ്ക്കുന്നയാതൊന്നു യാതൊന്നിനെ
ശത്രുമർദ്ദിയാമുഗ്രസേനൻ താൻ പാലിയ്ക്കുന്നു
സന്തതം ചാതുർവ്വർണ്ണ്യം സർവ്വപുഷ്ടിയും സർവ്വാ
നന്ദതുഷ്ടിയും പൂണ്ടു യാതൊന്നിൽ വാണീടുന്നു
ഉത്തമൻ മഹാഭക്തനക്രൂരൻ മുതല്ക്കുള്ളോ
രുത്തമന്മാരായുള്ള യാദവശ്രേഷ്ഠന്മാരും
ഉദ്ധതപ്രമോദമുൾക്കൊണ്ടു യാതൊന്നിൽ സാക്ഷാ
ലുത്തമശ്ലോകന്തന്നെസ്സേവിച്ചു വർത്തിയ്ക്കുന്നു
ഭൈഷ്മിയാം ദേവി സത്യഭാമയെന്നിവർ മുമ്പാം
വിസ്മയാംഗികൾ കണക്കില്ലാത്ത ദേവിമാരും
സംഭോഗബാഹുല്യവും പൂണ്ടു യാതൊന്നിൽ പാർത്താ
ണംഭോജേക്ഷണ സംശുശ്രൂഷണം ചെയ്തീടുന്നു
ദ്വാരകാഖ്യമായുള്ളോരപ്പുരം വിലോകിച്ചു
സാരകാംക്ഷിയാം ഭീമൻ ചെന്നു ചെന്നടുത്തുടൻ
സ്യന്ദനം നിർത്തിയിറങ്ങീടിനാൻ മുദാ മദ്ധ്യേ

സ്വാദസൌരഭ്യാദിചേരുംചാരുവാംസരോജങ്ങളെ
ശ്രദ്ധമജ്ജനംകഴിച്ചുശ്രദ്ധപ്രസാദവുംപോക്കി
പ്പൂണ്ടനദ്വാരാന്തികംപുക്കുകൌതുകത്തോടെ
എന്നുടെസമാഗമംസ്വാമിതന്നുപാന്തികേ
ചെന്നറിയിക്കുന്നതിക്കതക്കമുണ്ടാകുംവണ്ണം
എന്നയക്കയാലുടനേകനാംദ്വാസ്ഥൻതദാ
മന്ദനാകാതങ്ങകത്തുക്കച്ചെന്നീടുംവിധൌ
അമൃതാധാരൻദേവനഖിലാധാരൻകൃഷ്ണ
നമൃതാഹാരന്മാരാലനുസേവിതൻഹരി
അമൃതേത്തിനായമന്നരുളുന്നതുംബോധി
ച്ചമിതാദരത്തോടുമവിടെച്ചെന്നുകൂപ്പി
തക്കമുണ്ടെന്നാലുടൻവന്നിങ്ങുകണ്ടിട്ടുവാ
നർക്കാത്മജാനുജനർജ്ജുനാഗ്രജൻഭീമൻ
വന്നുനില്ക്കുന്നുപുറത്തെന്നുണർത്തിച്ചാനപ്പോൾ
നന്ദനനൊങ്കിൽപൃഥാപുത്രനെപ്പാർത്തീടാതെ
കൊണ്ടിങ്ങുവന്നീടുനീതക്കമെന്നാഖണ്ഡനാം
കൊണ്ടൽകാർവർണ്ണൻകല്പിച്ചങ്ങയക്കയാലവൻ
വെക്കമീയനുജ്ഞയെക്കണ്ടുഭീമനോടുണ
ർത്തിക്കയാലകംകുളുർത്തപ്പൊഴേപൃഥാസുതൻ
ശില്പമുള്ളകംപുക്കൊരത്ഭുതത്തോടുംകൂടി
ചില്പുമാനെഴുന്നള്ളിവാഴുന്നദേശംനോക്കി
ഭക്തിവിശ്വാസത്തോടുമെത്തിനാൻമുകുന്ദന്റെ
ഭുക്തിവിസ്താരംമഹാവിസ്മയംവിചാരിച്ചാൽ
ഭംഗിയിൽദിനാരംഭെഭദ്രമായുദിച്ചിട്ടു
പൊങ്ങിവന്നീടുംശോണമാർത്താണ്ഡബിംബംപോലെ
വൃത്തരൂപമായ്മിന്നുംരത്നകപാത്രെവെള്ള
പ്പൊത്തദിവ്യമാംസിതാദുഗ്ദ്ധപായസാമൃതം
അമ്പിളിബിംബംപോലെമുമ്പിലെവിളമ്പിനാ
ളമ്പിളയ്ക്കാത്തുള്ളമ്മയായദേവകീദേവി

കുന്ദഗർവ്വത്തെക്കളയുന്നധാവള്യംതേടു
മന്നവുംസുവർണ്ണമാംസൂപവുംവിളമ്പിനാർ
സ്നിഗ്ദ്ധയാംയശോദയാമമ്മയുംദയോദയാൽ
പുത്തനാംനെയ്യുംപിന്നെപ്പഞ്ചസാരയുംകൂടി
അല്പവുംവിളംബിക്കാതപ്പോഴേവിളമ്പിനാ
ളപ്പവുംവിളങ്ങുന്നവല്ലടവടാദിയും
പപ്പടങ്ങളുംരംഭാപാകപാവുംമഹാരസ
മുൾപ്പെട്ടുംഗുണംകൂട്ടുമുപ്പേരിക്കൂട്ടങ്ങളും
വെള്ളപ്പഞ്ചാരപ്പൊടിയിട്ടുകൊണ്ടിളക്കിയി
ട്ടുള്ളദുഗ്ദ്ധവുമുപ്പിലിട്ടുള്ളകൂട്ടങ്ങളും
വ്യഞ്ജനങ്ങളായുള്ളകാളനോലനമെന്നോ
രഞ്ജനംചെയ്യുംരമ്യശ്ലാകോപദംശാദിയും
ചട്ടററചക്കപ്പഴംമാമ്പഴങ്ങളുംനല്ല
ക്കട്ടത്തൈരഞ്ചിത്തൈരുംതോരനംതരംപോലെ
ശർക്കരാഗുളംതേനുംമററുള്ളവസ്തുക്കളും
പുഷ്കരായതാക്ഷനനൽകിനാരെന്നേവേണ്ടു
ഭോജ്യങ്ങൾഖാദ്യങ്ങളാസ്വാദ്യങ്ങൾചോഷ്യങ്ങളും
പൂജ്യങ്ങളായിട്ടസംഖ്യങ്ങളുണ്ടവയെല്ലാം
പൊന്മയങ്ങളാമുപപാത്രങ്ങൾതോറുംക്രമാ
ലമ്മമാരിവർമേല്ക്കുമേലഹോവിളമ്പിനാർ
എന്തെല്ലാമവയെന്നവേർതിരിച്ചോതാവത
ല്ലന്തംപറവുകയില്ലാകാലവുംപോരാനൃപ!
വിഷ്ടപേശ്വരൻദേവൻദേവകീദയാവച
സ്തുഷ്ടനായേവംമൃഷ്ടഭോജനംചെയ്തീടുന്ന
ചൂഴവുംശുശ്രൂഷണംചെയ്യുവാനണഞ്ഞുള്ള
കേഴമാൻചലാക്ഷിയാംഭീഷ്മനന്ദിനീദേവി
ഭാമജാംബവത്സുതാലക്ഷണയെന്നുള്ളവർ.
സാമജപ്രയാണകൾസാധുമെയ്യണിഞ്ഞവർ.
സാമരഭ്രമപുഷ്പവേണികളൊരുപോലെ.

സാമമാം ഭാവത്തോടും സ്വാമിയെക്കടാക്ഷിച്ചു
താലവൃന്തവും പൂൎണ്ണസോമബിംബത്തോടൊക്ക
മാലവട്ടവും ചാരുചാമരങ്ങളും പൂണ്ടു
മണികാഞ്ചനകാഞ്ചീവളകാൽചിലമ്പുകി
ങ്ങിണികളും കിലുങ്ങവെ മൃദുവീജനം ചെയ്തും
കളിവാക്കുകൾകൊണ്ടു കളസല്ലാപം ചെയ്തു
മളിവൎണ്ണനെസ്സേവിച്ചിരിക്കെ വിളങ്ങുന്ന
സത്യഭാമയും ചിരിച്ചപ്പൊഴെ മുകുന്ദനോ
ടിത്ഥമാനന്ദം വരും നൎമ്മഭാഷണം ചെയ്താൾ
നന്മയിൽ ചമച്ചുള്ള ഭക്ഷണം ഭോജിപ്പോ
ളംബുജേക്ഷണ! മുമ്പിലിങ്ങിനെ കണ്ടിട്ടുണ്ടോ?
പച്ചവെള്ളവും മോരുമല്ലെങ്കിലടപ്പത്തു
വച്ചുഗുഡവും കുടിച്ചപ്പൊഴെ മടിക്കാതെ
പൈക്കളെ മേച്ചീടുവാനുള്ളൊരു ചൂരൽക്കോലും
കയ്യിലേന്തിക്കൊണ്ടാത്തഗോപന്മാരോടും കൂടി
മണ്ടിയങ്ങിനെ നടകൊള്ളുന്നു നിത്യം വെയിൽ
കൊണ്ടിളക്കാതെ കാട്ടുതാരുമേ നടക്കുന്നു
മദ്ധ്യാഹ്നകാലേ കാളിന്ദീജലം കുടിക്കുന്നു
ഭോജനമല്ലും തന്നിയ്ക്കുള്ളതുണ്ടിട്ടും പിന്നെ
കൂട്ടുമേ കിശോരകന്മാരുടെ പൊതിച്ചോറു
കട്ടുകൊണ്ടു കണ്ട കായ്കളും തിന്നീടുന്നു
എന്നിതൊക്കവെ മറന്നിപ്പൊഴീയവസ്ഥയിൽ
വന്നിരിക്കുന്നു ധൎമ്മപുത്രസംസൎഗ്ഗത്താലെ
മൎത്ത്യധൎമ്മവും നാട്ടാചാരവും മറ്റും ഭവാ
നത്യയം വരാതുള്ള വണ്ണമേ പഠിച്ചല്ലൊ
കാങ്കെ ഭീഷ്മജേ! കൃഷ്ണവൈഭവം കല്യാണി! താ
ലാങ്കസോദരനപ്രമേയനീ ദാമോദരൻ
ഛത്രചാമരവ്യജനാദി വീജനം കൊണ്ടു
മത്ര നമ്മളാലഹസ്സേവിക്കപ്പെട്ടീടുന്നു

കർമ്മനാശംമേവരുംകൃഷ്ണസംശ്രയംമൂല
മെന്മനസ്സിങ്കലില്ലെസംശയംഹരിപ്രിയേ!
സന്തതംരമിയ്ക്കുന്നകൃഷ്ണനിൽപ്രിയത്തോടു
മന്തരംഗംമേവേദഘോഷിതംശ്രവിക്കയാൽ
ശ്രദ്ധയോടഹന്നിശംസേവയുംചെയ്യുന്നഞാ
നിത്തരംകഥിച്ചതുകേട്ടുദേവകീദേവീ
ചൊല്ലിനാൾചിരിച്ചുംകൊണ്ടിങ്ങിനെചൊല്ലീടുവാ
നില്ലയോനാണംനിണക്കേതുമെന്നടെഭാമേ!
അമ്മയാംഞാനുംവസുദേവനച്ഛനുംനിത്യ
മംബുജാക്ഷനുമോദമുണ്ടാകുംകർമ്മങ്ങളെ
ചെയ്യുന്നുഃമേലേമേലേചെമ്പകാംഗികൾചാലേ
നിയ്യിന്നുകാണുന്നില്ലെകേൾക്കനീപുരാകാലേ
ബാലനായനീപ്രപഞ്ചൈകമൂർത്തിയെച്ചേരും
ത്തലലാഘവത്തോടുംദേഹത്തിൽധരിച്ചുഞാൻ
എന്നമൽഗർഭോദരേവന്നുകൃഷ്ണനാമിവ
നന്നുശൌരിയുംഞാനുംബന്ധനംപ്രാപിച്ചല്ലോ
ദുന്നിവാരമാംകർമ്മവൈഭവംനിനയ്ക്കനീ
യ്യിന്ദിരാവരൻകൃഷ്ണനെങ്ങുമുണ്ടെന്നാകിലും
ലക്ഷണീയനല്ലിവന്നുള്ളൊരുപിത്രാദിയു
മുക്ഷനായകാനനെ!ദുഃഖങ്ങളെപ്പാംനീങ്ങി
അത്രവേഗത്തിൽസുഖംപ്രാപിയ്ക്കുന്നില്ലപാർത്താ
ലത്രഭൂമിയിൽകാണുംമർത്ത്യന്മാരെല്ലാവരും
ജീവിയ്ക്കുന്നിതുതത്തൽകർമ്മശക്തികൊണ്ടേററം
ഭാവിച്ചുഗോവിന്ദനെസ്സേവിച്ചുകൊള്ളുന്നവർ
കർമ്മപാശവുംമുറിച്ചങ്ങിനെമുകുന്ദനാം
ചിന്മയൻതങ്കൽചെന്നുചേരുമെന്നതേവേണ്ടു
ദേവകീവചോമൃതംകേട്ടുസന്തോഷംപൂണ്ട
ദേവിയാംസത്യഭാമപിന്നെയുംചൊല്ലീടിനാൾ
ബോധമേറീടുംമാതാവിങ്ങിനെവിശേഷിച്ചു

മാധവാന്തികെ വെച്ചുവാനുത്തമംകൊള്ളാം
തൽപുത്രനായിട്ടുള്ളീദ്ദേവനെദ്വിജേന്ദ്രന്മാ
രെപ്പൊഴുംജനാർദ്ദനനെന്നുസംശയിക്കാതെ
എങ്ങിനെകീർത്തിയ്ക്കുന്നതത്രമെമഹാത്ഭുത
മിങ്ങിനെമഹാജനകമ്മഹാരിയാംഹരി
ദേവകീസുതനായിട്ടു കണ്ടദേഹത്തിങ്കൽ
കോമളംമഹാകഷ്ടകാരിയായെന്നിങ്ങിനെ
മർത്ത്യന്മാർബോധിയ്ക്കുന്നശങ്കയില്ലെങ്കിൽപൂർവ്വ
മത്ര്യന്തംമായാവിയാമ ക്കൊണ്ടൽവർണ്ണൻദേവൻ
ധരിക്കപ്പെട്ടഹൃദിഭക്തിയാലെലക്ഷ്മീ
കരിക്കപ്പെട്ടില്ലതുധരിക്കഹരിപ്രിയെ
സന്തതംഹൃത്തിൽദൃഢംസത്യഭാമയാമെന്നാൽ
ധൂതനാകുന്നുഃനരെദശിയ്ക്കപ്പെട്ടീടുന്ന
ട്ടോംസംശയംവേണ്ടാതന്നിമിത്തമിദ്ദേവൻ
നഷ്ടങ്ങളാക്കീട്ടമേനമ്മുടെകമ്മങ്ങളെ
സത്യഭാമോക്തംകേട്ടുസുപ്രസന്നനായ്സന്ന
സത്യപൂരുഷൻമായാകൃത്രിമാകാരൻകൃഷ്ണൻ
കരുണാപൂർവ്വംകടാക്ഷിച്ചുദേവിയോടേതാ
ണ്ടരുളിച്ചെയ്തീടുവാൻഭാവിയ്ക്കുംദശാന്തരെ
വന്നാണഞ്ഞൊരുഭീമസേനനെത്തുക്കണ്ണോർത്തു
പുണ്ഡരീകാക്ഷൻതദീയോക്തിയിൽസദാകാലം
തല്പരൻഭക്തപ്രിയൻതല്പുക്രൂടാതെഭീമ
നിപ്പൊഴെന്തുരയ്ക്കുന്നതെന്നുകേൾക്കുവാൻവേണ്ടി
ചാസ്ഥയാംസൈരന്ധ്രിയെക്കൊണ്ടുതൽപ്രദേശത്തി
ലാസ്ഥയാതട്ടക്കയാൽപാർത്ഥനാംവൃകോദരൻ
രുദ്ധനായഹംലീലാബുദ്ധിയാംമുകുന്ദനാ
ലിത്ഥമോർത്തുണർത്തിനാനെന്ത്രയുംഘലനത്തോടെ
സൈരന്ധ്രീപാർത്താലിതെന്തത്ഭുതംപറഞ്ഞാലും
സൈരന്ധ്രക്കരിച്ചെന്നൊയിങ്ങിനെപുറത്താക്കി

നിസ്സ്വപംതാനെള്ളജിയ്യുന്നിതോഭക്തപ്രിയ
നിത്യഃപോന്നിനിയെന്തൊന്നത്രചെയ്യുതിന്നുള്ളൂ
കേൾക്കുന്നില്ലകത്തുനിന്നൊരുളയൊന്നുമെയിപ്പോൾ
നാക്കളുള്ളതെല്ലാംമുറിഞ്ഞങ്ങുവീണുപോയെന്നോ
അന്തരംഭാവിച്ചിതോഹന്തദേവകീദേവി
കന്തകാലയംപുക്കൊസത്യഭാമയാംദേവി
പുഷ്ടിയില്ലെന്നോരാഷ്ട്രധാന്യങ്ങൾക്കേത്തുലൊരു
പുഷ്ടിയില്ലെന്നല്ലവൾച്ചുപോയ്യിലയെന്നോ
മക്കളുംമക്കൾക്കുള്ളമക്കളുംരക്ഷസ്സിനാ
ലൊക്കവെമരിച്ചുപോയെന്നതോകഷ്ടംകഷ്ടം
സ്ത്രീജനങ്ങളോടൊരുമിച്ചുകൊണ്ടേവംദേവൻ
ഭോജനംചെയ്യാനെന്തുകാരണംനിരൂപിച്ചാൽ
ഭീമനീവണ്ണംപറഞ്ഞിട്ടുമ്പോൾജഗന്മയൻ
ഭൂമിപാലകവിനോദാർത്ഥമായ്ക്കടയ്ക്കാതെ
ഫേനികാസ്വചർവ്വണംചെയ്യുന്നശബ്ദങ്ങളെ
മാനിയായീടുംവായുപുത്രനെക്കേൾപ്പിച്ചില്ലൊ
പപ്പടങ്ങളുമുപദംശങ്ങൾവടകളു
മപ്പടികടിച്ചുതിന്നീടുന്നശബ്ദങ്ങളും
പേയസാധനംകുടിച്ചുറക്കംശബ്ദങ്ങളും
മായമെന്നിയെകേൾപ്പിച്ചീടിനാൻമേലമേലെ
ഖണ്ഡികാഖാദാദിശബ്ദങ്ങളുംകേൾപ്പിച്ചുടൻ
ചുണ്ടിരുമ്മിക്കൊണ്ടുതന്നീടിനാനന്ത്രാന്തരെ
ഒച്ചയെല്ലാമെകേട്ടുഭീമനുംഹസിച്ചുംകൊ
ണ്ടുച്ചശബ്ദംകൊണ്ടേവമുരച്ചു;ഗോപാലകൻ
കുട്ടിക്കാലത്തിൽഗോഷ്ഠേതക്രവുംപച്ചപ്പാലു
മഷ്ടിക്കില്ലായ്കമൂലംകുടിച്ചുവളൎന്നവൻ
കുറുക്കപാലുംകുടിച്ചൊരുക്കമന്നാളിയും
കുറയ്ക്കുകഴിച്ചുംകൊണ്ടിരിയ്ക്കുമാറായഹോ
കണ്ടതെല്ലാമെതാനെതന്നമീകൃഷ്ണനുള്ള

കണ്ടുമേതൊരുത്തി താനിങ്ങിനെ വെൾപ്പിച്ചു
പെററമ്മയല്ലാതിട്ടുമവളീപാപിഷ്ഠയെ
കാറംചെയ്കതിന്നുശിക്ഷിയ്ക്കേണമെന്നാകയാൽ
മൂക്കുകണ്ടിച്ചുവിരൂപിച്ചുമങ്ങയയ്ക്കയോ
വാൾക്കതീനാകുംവണ്ണംനിഗ്രഹിയ്ക്കയോവേണം
നിസ്സഖ്യനായിട്ടുള്ള ദേവനെക്കുറിച്ചുട
നച്ചതാൽചൊന്നാനിപ്പോളൊന്നുമേകേൾപ്പാനില്ലാ
തൊണ്ടയിൽതങ്ങിപ്പോയോവടകംനന്നായതി
നിണ്ടലുണ്ടെങ്കിൽതീപ്പാനെളുതല്ലെന്നില്ലമേ
മൽഗദാഗ്രംകൊണ്ടിടിച്ചങ്ങിറക്കുവൻജഗൽ
സൽകൃതാകൃതേ! കൃഷ്ണ'യെന്തിതെന്നുടെമോഹം
ധിക്കതാനിതിതക്കംഹന്തമേകല്പാന്തവ
ന്നാക്കമാക്കാലത്തിങ്കലുഗ്രപർവ്വതങ്ങളും
തൽഗളംപ്രവേശിച്ചിട്ടില്ലയോവൃയററല
ക്കർഗ്ഗളംകൂടാതിറങ്ങുന്നതെൻജഗൽപ്രഭോ!
നിഷ്കൃപംതദഭ്യാസംകൊണ്ടുസാമ്പ്രതംഭവോ
നിക്കുഡുംബത്തെപ്പിടിച്ചങ്ങുഭക്ഷിച്ചീടൊല്ലേ
വിഴങ്ങൊല്ലെന്നോബ്ഭവാൻമേല്പോട്ടയ്ക്കോട്ടിങ്ങേറെ
കുഴങ്ങുംവണ്ണംകീഴ്പ്പട്ടയ്ക്കുവിട്ടയയ്ക്കൊല്ലേ
ഒട്ടക്കംകൂടാതചരങ്ങളുംചരങ്ങളും
കിടക്കുന്നോരുകുക്ഷീസ്ഥലത്തിൽചെല്ലുന്നേരം
എന്നെക്കണ്ടീടുന്നവർക്കന്നാക്കാറൊളവണ്ണ!
നിന്ദയ്ക്കുമെല്ലോഹന്തനിന്തിരുവടിതന്നെ
മന്നവൻനിയോഗിക്കകാരണംകാര്യംചൊൽവാ
നന്നതാഗ്രഹത്തോടുമേകനായ്പുറപ്പെട്ടു
വന്നഭീമനെവഴങ്ങീടനാൻകഷ്ടംകടൽ
വർണ്ണനെന്നാകുംലോകരെന്നതുമാത്രംപോരാ
പിന്നെയുംവൈഷമ്യമുണ്ടൊന്നോടുവേറായെങ്കിൽ
ഖിന്നയായ്ത്തുരംകുന്തീയെന്തുചെയ്തീടുംവഭോ!

പുത്രയുക്തയാംകുന്തിതന്നെയുംകൂടി ഭക്ഷി
ച്ചെത്രയുംസുഖിച്ചാലുമിത്രനാംയുധിഷ്ഠിരൻ
കാത്തപാണ്ഡുവിൻവംശംനിന്തിരുവടിതന്നാ
ലാത്തവത്സല!നഷ്ടമായിപ്പോളെന്നാകുമേ
ത്വത്സഹോദരിയായിവാഴുന്നസുഭദ്രയീ
ദുസ്സഹോദന്തംകേട്ടാൽനിന്തിരുവടിതന്നെ
രക്ഷസ്സെന്നുറച്ചുപേടിയ്ക്കുമേപീഡിയ്ക്കുമേ
രക്ഷകപിന്നെമററാരോടുചെന്നപേക്ഷിക്കും
ബാലയാമവളിന്നുപുത്രനാമഭിമന്യു
കാലന്തുർഗമിക്കയാൽമാലുപൂണ്ടിരിയ്ക്കുന്നു
തൽപ്രഭക്ഷണംകൂടിച്ചെയ്കയല്ലയോയോഗ്യ
മിപ്രപഞ്ചത്തെബ്ഭുവനല്ലയോമുടിയ്ക്കുന്നു
ഉത്ഭവിക്കില്ലാഭവാനല്പവുംദോഷംപുന
രത്ഭുതംതോന്നുംവണ്ണമാകവെസൃഷ്ടിക്കുന്നു
സൃഷ്ടിക്കവേണ്ടാഭീമസേനനെയിനിഃമേലിൽ
സൃഷ്ടിക്കുമെന്നാൽഭവൽദാസനാക്കിട്ടേവേണ്ടു
വ്യർത്ഥമീയെന്നെസൃഷ്ടിക്കൊല്ലൊരിക്കലുമെന്നി
യത്ഥയുക്തമാംഭീമവാക്യംകേട്ടനന്തരം
ദേവകൾക്കീശൻകീശകേതുസാരഥ്യംചെയ്ക
ദേവകീസുതൻദേവൻകേശവൻപ്രസാദിച്ചു
ചിത്തവിസ്മയത്തോടുമന്തികേവരുത്തിച്ചു
ശുദ്ധസുസ്മിതംപൊഴിച്ചിത്ഥമങ്ങരുൾചെയ്തു
ക്ഷേമമോപൃഥാപുത്ര!ഭീമ!സാമ്പ്രതംനിങ്ങൾ
ക്കാമയംകുറഞ്ഞൊന്നുമില്ലല്ലോമഹാബല!
ബന്ധുദർശനംകൊള്ളാമന്തരംകൂടാതുള്ളോ
രന്തരാനന്ദംകൊൾവാനെന്തിതിൽപരംലോകേ
മനക്കാമ്പികലിപ്പോളിനിക്കുള്ളൊരുമോദ
മനഘാകൃതെ!പരമനല്പംതന്നെയല്ലോ
വന്നഃനരദമാപിഴച്ചീലതെല്ലുമേഭവാ

ന്നിന്നാമ്മോട്ടുംകൂടിയുണ്ണുവാനിരുന്നാലും
ക്ഷുത്തിയന്നവൻഭവാനത്രമേഗൃഹത്തിങ്ക
ലെത്തിയെന്നറിഞ്ഞതിൽപിന്നെഞാനുണ്ടിട്ടില്ല
ഒന്നിച്ചുവേണംഭുക്തിയെന്നുറച്ചിരിക്കുന്നേ
നെന്നിച്ചുപോലെയിനിഭക്ഷണംകഴിച്ചാലും
എന്നുകേട്ടുണർത്തിനാനിന്ദ്രജാഗ്രജൻഭക്ത
നിന്ദിരാപതേ!ജഗന്നാഥ!നിന്തിരുവടി
തൃപ്തനായമ്പോടരുൾചെയ്തുകൊള്ളുന്നുകൊള്ളാം
തൃപ്തമായ്വന്നുതിരുവുള്ളമെന്നിരിക്കയാൽ
ഭക്തവത്സല!ഞാനുംതൃപ്തനായ്വന്നേനേവ
മുക്തനായ്വന്നുപുരുഷോത്തമൻദയാനിധി
സ്വാന്തസന്തോഷത്തോടെപിന്നെയുമരുൾചെയ്തു
ഞാന്തരുന്നതുഭീമ!സാദരംഭുജിച്ചാലും
പാണ്ഡവപ്രിയങ്കരൻഞാനെന്നുബോധിച്ചാലും
ഗാണ്ഡീവംധരിയ്ക്കുന്നപ്പാർത്ഥനെന്നുടെസഖാ
എന്നുടെവിശിഷ്ടനാമിന്ദ്രപുത്രനെക്കാളു
മൊന്നുമേമമപ്രിയമായിട്ടില്ലൊരിക്കലും
പുത്രദാരങ്ങൾക്കുമില്ലത്രതൽസാമ്യംനൂന
മിത്രതാനരുൾചെയ്തുവെക്കമങ്ങെഴുന്നേററു
കൈപിടിച്ചിരുത്തനാനാത്തമാസനത്തിങ്കൽ
പൈപിടിച്ചിരിക്കുന്നാഭീമനമിരുന്നല്ലോ
ദേവകീസുത!ദേവ!കീശകേതനസൂത!
താവകീനമാംകൃപാലേഖനംമനോഹരം
അരുളിച്ചെയ്യുന്നമാറഖിലംചെയ്തീടുവാ
നരുതെന്നില്ലെന്നുറച്ചതുകേട്ടനന്തരം
വെള്ളപ്പുഞ്ചിരിയിട്ടുനാഥനംവിനോദാർത്ഥം
ഉള്ളകൌശലവാക്യംപിന്നെയുമരുൾചെയ്തു
നിർല്ലജ്ജനെന്നോഭവാനത്രഞാൻപരീക്ഷിപ്പാൻ
ചൊല്ലുന്നവാക്യംമാത്രംകേട്ടമാത്രയിൽതന്നെ

ഭക്ഷണം ചെയ്യാനിരുന്നീലയോ ബുഭുക്ഷ കൊ
ണ്ടക്ഷമതാപവും കയ്ക്കൊണ്ടെന്തിനെൻ വൃകോദര!
നന്നല്ലാ ബുഭുക്ഷയെക്കാട്ടുന്നതൊട്ടെങ്കിലു
മൊന്നല്ലാ പാർത്താലതിന്റുണ്ടാകും മാനക്ഷയം
വല്ലതെങ്കിലും ചോറു കിട്ടിയാൽ മതിയതി
ലില്ല മറ്റൊന്നും നോക്കാനെന്നു വച്ചുണ്ണുന്നവൻ
ശ്രീകെട്ട മർത്ത്യൻ ബഹുഭക്ഷകൻ ബുഭുക്ഷിതൻ
ഹാ കഷ്ടമെന്നീവണ്ണം ഹാസ്യനാസ്പദം താനാം
ക്ഷുൽപ്രഭാവാന്ധൻ തനിക്കുള്ളവും നിലനില്ക്കി
ല്ലുൾപ്രശാന്തിയും മതിമാനവുമെന്നുണ്ടല്ലോ
ദൃഷ്ടമായല്ലോ കുന്തീപുത്ര നാം ഭോജനലീ
ദൃഷ്ടമാം ഭാവം ജുഗുപ്സാവഹം കണക്കല്ലേ
പോകവയെല്ലാമതിബ് ഭോജനം നമുക്കേണായമ
നാകയാലിനിക്കുള്ള കുണ്ഠിതം കുറച്ചല്ലേ
ഘൃഷ്ടമാമന്നം തന്നു സാമ്പ്രതം ഭവാനേറ്റ
മിഷ്ടമാകുവാൻ കഴിഞ്ഞില്ല ഞാനെന്നില്ലഹോ!
മറ്റു കണ്ടീടുന്നവർക്കാകുന്നാപോലെ കിട്ടും
കൊറ്റുകൊണ്ടെന്തും കാര്യമില്ലല്ലോ ഭവാനോർത്താൽ
അഗ്രജാദികളോടുമേകചക്രയെന്നുള്ളോ
രഗ്രഹാരത്തിൽ ചെന്നു പണ്ടു ചെറ്റിരുന്നനാൾ
പ്രാണിഹിംസകൻ ബകനെന്ന രാക്ഷസൻ തനി
ക്കൂണിനുള്ളവ കൊണ്ടുപോകുവാനുഴം വന്നു
ദുഃഖമുൾക്കൊണ്ടീടുന്ന വിപ്രന്നുവേണ്ടി ക്ഷണം
നിർഗ്ഗമിക്കുവാനമ്മ നിശ്ചയിച്ചയയ്ക്കയാൽ
മെച്ചമേറീടുന്നമാറായിരം നാഴിയരി
വച്ചവെഞ്ചോറും രസാളാദിയും വാങ്ങിച്ചുടൻ
വണ്ടിയിൽ കേറ്റിക്കൊണ്ടുകൊണ്ടുപോയ്‌വനാന്തരേ
ശൂന്റിയേറീടും ബകൻ തന്നുടെ മുമ്പിൽ ചെന്നു
ക്ഷിപ്രമങ്ങിരുന്നൊരുവറ്റുപോലുമേ മഹാ

ക്ഷുൽപ്രപീഡയാവാഴുംരാക്ഷസനോക്കീടാതെ
ഭക്തിയുംതുടൎന്നുള്ള ഘോരമൊട്ടങ്ങിയശേഷം
തൃപ്തിയെന്നതുവന്നീടായ്കയാലുടൻപിന്നെ
ചാലവെകാളിന്ദിതൻവെള്ളവുംകോരിക്കുടി
ച്ചാലയംപ്രാപിച്ചു“ബഹ്വാശി”യല്ലയോഭവാൻ
തല്പിചണ്ഡമോചണ്ഡംവിസ്തീൎണ്ണംഭൂഷ്പൂരമി
യല്പമാമന്നംകൊണ്ടിന്നെങ്ങനെ നയിക്കുന്നു
ണ്ടിതാശയൻഞാനിച്ചിന്തനംകൊണ്ടേനേവം
കൊണ്ടൽനേർവൎണ്ണനരുൾചെയ്തുമന്നനന്തരം
ഭക്തനായിട്ടുംപാണ്ഡുപുത്രനംമന്ദസ്മേര
വക്ത്രനായുണൎത്തിനാനാൎത്തിനാശന!പോററി!
വാസുദേവ!ഹേദയാവാസ!വാസവനീലാം
ഭോസുരാകൃതേ!സുരാരാധിത!നമോസ്തുതേ
ക്ലേശനാശന!മധുസൂദന!സമസ്തലോ
കേശ!കേശവ! കേശവന്ദിത! നമോസ്തുതേ
എത്രയുംവിചിത്രമാംനിന്മറിമായകളി
യെത്രജാതിയിലെന്നോരന്തമില്ലതിനാലെ
ഒത്തവണ്ണമേകൂടാതെഞാനിതന്നെല്ലാ
മുത്തരംചൊല്ലാതടങ്ങുന്നതല്ലറിഞ്ഞാലും
വല്ലകുററവുമൊന്നുകൂടാതുള്ളൊരുമൎത്ത്യ
നില്ലൊരുത്തനുമൊരുത്തനുമററൊരുത്തനെ
ധിക്കരിച്ചുരയ്ക്കുവാനാമല്ലെന്നിരിക്കവെ
പുഷ്കരാക്ഷനാംഭവാനിക്കണ്ടകുററങ്ങളെ
എങ്കലിന്നാരാപിച്ചുചൊല്ലുന്നസാമൎത്ഥ്യംകൊ
ണ്ടെങ്കിലങ്ങേററംവിട്ടകുററങ്ങളുണ്ടോതുവൻ
എത്രയുംകഷ്ടംഭക്തിവേളയിൽസമീപത്തി
ലെത്തിയോരെന്നെതട്ടത്തിങ്ങിനെബഹിസ്ഥലെ
നിൎത്തിയങ്ങിനെചിലത്തീലയോകഴത്തോളം
ഭുക്തിയിൽപിന്നെപ്പുറംതൃപ്തിവന്നനന്തരം

എന്നെയുംവിളിച്ചിരുത്തീടിനാനതിൻവണ്ണം
തന്നെയിങ്ങിരുന്നുഞാനുണ്ണുവാൻതുടങ്ങുങ്കെ
ബന്ധുസല്ക്കാരംകയ്യ്ക്കൊണ്ടീടിനേനിത്ഥംകലെൻ
ബന്ധുരാകൃതേ!ബുഭുക്ഷോദയംചൊല്ലാവതോ
മൽകുക്ഷിദേശംമഹാവിസ്തീർണ്ണംദുഷ്പൂരമെ
ന്നിക്കുററംപറഞ്ഞതെന്തക്രമംചിന്തിക്കുകിൽ
ത്വൽകുക്ഷിദേശംതന്നെവിസ്തീർണ്ണംദുഷ്പൂരവും
ചൊല്ക്കൊണ്ടുകാണുംബുഭുക്ഷാദിയുംഭവാനത്രെ
എണ്ണങ്ങൾകൂടാതെഴുംബ്രാഹ്മങ്ങളായിട്ടുള്ളൊ
രണ്ഡങ്ങളെന്നുംഭവൽകുക്ഷിയിൽകിടക്കുന്നു
ചണ്ഡപർവ്വതവ്രജാഗണ്യവൃക്ഷാരണ്യങ്ങ
ളർണ്ണവങ്ങളോടിളാമണ്ഡലംസമസ്തവും
നിർണ്ണയംദഹിക്കാത്തവണ്ണമേക്കൂടക്കൂടെ
ദണ്ഡമെന്നിയെവിഴുങ്ങുന്നതുണ്ടെന്നാകിലും
മണ്ണശിച്ചതുംവ്രജെപെണ്ണുങ്ങൾവീട്ടിൽകണ്ട
വെണ്ണപാൽതൈരെന്ന വകട്ടശിച്ചതുംപിന്നെ
തിണ്ണമങ്ങൊരുകള്ളക്കൗശലംപറഞ്ഞതിൻ
വണ്ണമാബലികർമ്മമിന്ദ്രനുചെയ്യിക്കാതെ
നന്ദഗോപനെക്കൊണ്ടുനന്മയിൽഗോവർദ്ധന
മെന്നപേർചൊല്ലീടുന്നകുന്നിനുകഴിപ്പിച്ചു
ഛിന്നസന്ദേഹംഭക്ഷ്യപേയങ്ങളെല്ലാംവേഷ
ച്ഛന്നനായ്പുറപ്പെട്ടുവന്നുടൻഭക്ഷിച്ചതും
ഭൂമിദേവന്മാർചെയ്യുംയാഗശാലയിൽചെന്നു
കാമിതംവരുന്നമാറോദനംയാചിച്ചതും
ഒന്നുമേതന്നീലഹോവിപ്രന്മാരൊഴിക്കാതെ
നിന്നുപിന്നെയുംനാണമെന്നിയെയാചിക്കയാൽ
കൊണ്ടുവന്നുടൻദ്വിജസ്ത്രീകൾതന്നോരുചോറു
മുണ്ടുപോന്നതുംപാരമത്ഭുതംമറന്നിതൊ
എന്നിരിക്കുമ്പോളെന്നെയിത്തരംപഴിച്ചതെ

ന്തെന്നിലീട്ടശങ്കാറമില്ലയെന്നോതിട്ടം
പററിയില്ലെല്ലോമിരട്ടെങ്കിലിന്നിനിവേണ്ടും
കൊററിനിയ്ക്കാതെഞാനേററുപോകയുമില്ലാ
തമ്പദംസമാശ്രയിയ്ക്കുന്നഭക്തർക്കുന്ന
സമ്പദംകൊടുക്കുന്നതമ്പുരാനല്ലോഭവാൻ
പാത്ഥഭാഷണംകേട്ടുദേവിമാർചിരിച്ചപ്പോ
ളാത്തവത്സലൻവാസുദേവനുംചിരിച്ചുടൻ
ചിത്തസന്തോഷത്തോടുംഭീമനെക്കടാക്ഷിച്ചോ
രാസ്ഥയോടരുൾചെയ്തുപാണ്ഡുനന്ദനവീര
വാക്യസാരജ്ഞൻഭവാൻചൊന്നതെപ്പേരുംകേട്ടു
ഭാഗ്യവാരിധേനമുക്കാശയംകുളുത്തല്ലോ
മതിയില്ലല്ലോഭവൽകഥനംകേൾക്കുന്നോറും
കൊതിയെത്രയുംനമുക്കതിലെന്നറിഞ്ഞാലും
തരുവൻവിശിഷ്ടമാമശനംഭുജിച്ചാലു
മുരുസന്തോഷംഭവാനടനെഭജിച്ചാലും
ഇങ്ങിനെയരുൾചെയ്തുചിക്കണ്ണൊത്തുക്കണ്ണാത്താ
നിംഗിതജ്ഞയാംഭൈഷ്മീതന്നുടെമുഖാംബുജം
ലക്ഷ്മിതന്നുടെയംശഭൂതയായ്വിളങ്ങുന്ന
രുഗ്മിണീദേവിരുചിരാംഗിസംഭ്രമത്തോടെ
തങ്കംകൊണ്ടുള്ളമഹാപാത്രമൊന്നെടുത്തുടൻ
തങ്കയ്യിനാലെതുടച്ചർക്കമണ്ഡലംപോലെ
മുമ്പിലങ്ങെടുപ്പിച്ചുവെച്ചുവൈകീടാതപ്പോ
ളമ്പിളിപ്രകാശമാമന്നരാശിയുംനെയ്യും
സ്വാദുസമ്പന്നങ്ങളാംവ്യഞ്ജനങ്ങളുംമററും
സാധുവാംശീലംതേടുമമ്മമാർവിളമ്പിനാർ
വിഷ്ടപേശരൻതാനുംഭീമസേനനുംകൂടി
മൃഷ്ടഭോജനംകഴിച്ചങ്ങനിന്നനന്തരം
മണ്ഡനാദികൾകൊണ്ടുമാന്യമാംമഹാസ്ഥാന
മണ്ഡപാന്തരംപുക്കാരനന്തരംമായാമയൻ

ഭക്തനാം സമീരണപുത്രനെസ്സമീപത്തി
ലുത്തമാസനെവസ്സിച്ചു സന്തോഷത്തോടെ
വല്ലഭാജനംകൊണ്ടുവന്നസൌഗന്ധ്യംപൂണ്ട
നല്ലഭാസുരങ്ങളാംമന്ദാരപുഷ്പങ്ങളും
മുല്ലമാലയുംതുഷാരാംബുവുംകസ്തൂരിയു
മുള്ള മാലേയച്ചാറുമൊക്കവെയഥോചിതം
താൻതന്നെയെടുത്തുനൽകീടിനാൻകൈവന്തേയനും
കാന്തിയോടലങ്കരിച്ചീടിനാൻമടിയ്ക്കാതെ
ഏലവുംകർപ്പൂരാദിയോഗവുംപൂണ്ടുള്ളതാം
ബാലചൂർണ്ണത്തെയുംചെയ്തുകൊണ്ടിരുന്നപ്പോൾ
സ്വസ്ഥനായമന്നുള്ള ഭക്തവത്സലൻദേവൻ
പുത്തനാംമൃദുസ്മിതംപൂണ്ടൊന്നുരചെയ്താൻ
ബന്ധുവാംഭവാനിപ്പോളങ്ങുവന്നതിന്നുള്ള
ബന്ധമോതുകെന്നരുൾചെയ്കയാൽപത്മക്ഷവൈ
ഭീമനംചിരിച്ചുണർത്തീടിനാൻജഗന്നാഥ
രാമസോദരതവുള്ളതിലേറീടാതെ
തെല്ലുമേവിശേഷമില്ലെങ്കിലുംഭവാനിന്നു
ചൊല്ലുവാൻകല്പിക്കയാൽചൊല്ലുവൻകേൾക്കേണമേ
ധർമ്മതല്പരൻപരംഭക്തൻമാൻപാണ്ഡവൻ
ധർമ്മജൻമദഗ്രജൻമേധ്യംചെയ്തീടുവാൻ
നിശ്ചയിച്ചിരിക്കുന്നനാളതൊട്ടടുത്തതി
ന്നിച്ഛയെസാധിപ്പിക്കുംനിന്തിരുവടിതന്നെ
കണ്ടുണർത്തിച്ചുദാരപുത്രാദിയോടുംകൂട്ടി
ക്കൊണ്ടുചെല്ലുവാനെന്നെവിട്ടയച്ചിരിക്കുന്നു
പുഷ്ടസന്തോഷംപൂണ്ടുപോരേണമത്രെ
പട്ടണസ്ഥിതന്മാരായുള്ളവരെല്ലാവരും
വിഷ്ടപപ്രഭോനമുക്കെങ്ങുമൊരുമിച്ചാൽവാനുള്ള
വട്ടമൊക്കവേവാട്ടംവരുത്തുകയല്ലീ
ഭക്ഷമൊക്കമീക്കാര്യമങ്ങുന്നതന്നെയെന്നു

പുഷ്കരേക്ഷണൻക്ഷണാദുൽകടോത്സാഹത്തോടെ
അക്രൂരോദ്ധവപ്രദ്യുമ്നാനിരുദ്ധാദ്യന്മാരാ
യഗ്രെകാണായനാഭ്യന്മാരോടായതുംചെയ്തു
കണ്ണുംവെച്ചിരുന്നിങ്ങളേവരുംകേട്ടീടുവിൻ
തണ്ണന്നചൊല്ലീടുന്നോരുത്തമോത്തമന്മാരെ
പാൎത്ഥനാംയുധിഷ്ഠിരൻവാജിമേധമാംയാഗ
മാസ്ഥയോടനുഷ്ഠിച്ചുകൊള്ളുന്നുണ്ടതിന്നായി
പാൎത്ഥിവാലയത്തിങ്കൽചെല്ലണംനാമെല്ലാരും
പാൎത്തിരിക്കാതെബാലസ്ത്രീവൃദ്ധാദികളോടും
എന്നിതിങ്ങറിയിച്ചുകൂട്ടികൊണ്ടങ്ങുപോവാൻ
വന്നിരിക്കുന്നധൎമ്മജാജ്ഞയാവൃകോദരൻ
പ്രദ്യുമ്നൻമുതൽക്കുള്ളപുത്രന്മാർപൌത്രന്മാരും
മുഖ്യകന്മാരായ്കൃതവൎമ്മാവുംശൈനേയനും
ഉദ്ധവാക്രൂരാദികളേവരുംഗമിക്കേണം
മുഖതാടോപംതേടുംവമ്പക്കൂട്ടത്തോടെ
പെററമ്മമാററമ്മമാരീസ്വാത്മജാഭാമാദിയാം
കുററംവിട്ടുള്ളവധൂവൃന്ദമെപ്പേരുംതഥാ
പൌരനാരികൾദാസീവൎഗ്ഗവുംയഥോചിതം
പൌരുഷംകൂട്ടുംവിപ്രക്ഷത്രാദിവൎണ്ണങ്ങളും
വന്ദിമാഗധാദികളെന്നിവരെല്ലാവരും
നന്ദിവൎദ്ധിക്കുംവണ്ണമൊന്നിച്ചുപോയീടണം
കെല്പുകൂടീടുംരാമനഗ്രജന്മാത്ര
മിപ്പുരത്തേയുംവൃദ്ധനായുള്ളതാതനേയും
രക്ഷണംചെയ്തിങ്ങിരുന്നീടട്ടെബലത്തോടു
മിക്ഷണംമററെല്ലാരുമെന്നുടെനിയോഗത്താൽ
പ്രസ്ഥാനകോലാഹലംകൂട്ടുവിൻകണക്കില്ലാ
തിസ്ഥാനത്തിങ്കൽകാണുംമുക്താദിരത്നങ്ങളും
വെള്ളിപൊമ്പണങ്ങളുംമുമ്പായുള്ളനാണ്യങ്ങളു
മുള്ളതെപ്പേരുംശകടങ്ങളിൽകരേററിയും

ഒട്ടകാദികൾക്കുള്ള പൃഷ്ഠങ്ങൾതോറുംപൊതി
കെട്ടിയേററിയുംകൊണ്ടുപോകുവിൻഭടന്മാരെ
എങ്ങുഞാനരയ്ക്കുന്നവമ്പെഴുംസമ്പത്തൊഴി
ഞ്ഞതാലു സംഭവിയ്ക്കുമോദാരിദ്ര്യമേതെങ്കിലും
ഉണ്ടുകിലധ്യാനംകൊണ്ടീനിർണ്ണയംബോധിപ്പിപ്പ
നിന്നഭിപ്രായംവരുംവണ്ണമേജനങ്ങളെ
ഈദൃശംദാമോദരൻചെയ്തോരാദേശംകേട്ടു
മോദസമ്മതംപൂണ്ടുയാദവന്മാരെല്ലാരും
വമ്പനായീടുംകൃതവർമ്മാവുഗംഭീരമാം
വയ്പെരുമ്പറകൊട്ടിഘോഷിച്ചുവൈകീടാതെ
തമ്പുരാൻനിയോഗിച്ചതെപ്പേരുംജനങ്ങളെ
കമ്പമെന്നിയെബോധിപ്പിച്ചുകൌതുകത്തോടെ
ഭദ്രനായ്‌വസിയ്ക്കുന്നഭക്തനാമക്രൂരനും
ചത്തനാന്തരംപുകഭൃത്യശാസനംചൊന്നാൻ
വാസുദേവന്റെനിയോഗത്തിനാൽവസുന്ധരാ
വാസവൻയുധിഷ്ഠിരൻചെയ്യുന്നയാഗംകാണ്മാൻ
ദ്വാരകാനിവാസികളേവരുംപുറപ്പെട്ടു
വാരണാശ്വാദിപ്രൌഢവമ്പടക്കൂട്ടത്തോടെ
ധർമ്മശാസ്ത്രാർത്ഥന്യായജ്ഞന്മാരായിയജ്ഞാദിസൽ
കർമ്മനൈപുണ്യംപൂണ്ടപുണ്യശീലന്മാരായി
ശുദ്ധമാനസന്മാരായ്ത്തുല്യദർശനന്മാരാ
യുത്തമോത്തമന്മാരായുള്ളോരുവിപ്രേന്ദ്രന്മാർ
സന്തോഷപൂർവ്വംസഭാര്യാത്മജന്മാരായേററ
മന്തേവാസികളോടുമഗ്നിനെപുറപ്പെട്ടു
സമസ്താർത്ഥങ്ങൾകൊണ്ടുംസമൃദ്ധന്മാരായുള്ള
സമർത്ഥന്മാരാംവൈശ്യോത്തമരുംപുറപ്പെട്ടു
സാദരംദ്വിജേന്ദ്രശുശ്രൂഷകന്മാരായുള്ള
പാദജോത്തമന്മാരുമാബാലവൃദ്ധംതഥാ
പാടവംതേടുംപലവൈദ്യന്മാർകഥകന്മാർ

പാഠകന്മാരുംസൂതവൈതാളികാദ്യന്മാരും
ഭട്ടന്മാർന്നൃപാംഗകാലങ്കാരകർത്താക്കന്മാർ
ശ്രേഷ്ഠന്മാരായുള്ളോരന്നാദിപാചകന്മാരും
ചിത്രതൂലികാദിയാംവസ്തുസഞ്ചയംപൂണ്ട
ചിത്രലേഖകന്മാരുംചൊല്ലുള്ളമല്ലന്മാരും
വല്ലകീമൃദംഗതാളാദികളോടുംകൂടി
നല്ലഗായകന്മാരുംനർത്തകോത്തമന്മാരും
രത്നജാലങ്ങൾക്കുള്ളലക്ഷണംസമസ്തവും
യത്നമെന്നിയെപരീക്ഷിച്ചുചൊല്ലീടുന്നോരും
കൌടിസ്സ്യഞ്ചിയുംസാംഖ്യാംഗാദിയുംകയ്ക്കൊണ്ടുള്ള
കൌടില്യഷീന്മാരാംജ്യോതിഷക്കാരുംകൂടെ
തമ്പനിഃക്കാപ്പൂണെരിപ്പാടുമായ്മിടുക്കുള്ള
പൊൻപണിക്കാരുംവെള്ളിപച്ചിളപ്പണിക്കാരും
വമ്പുതട്ടീടുംപലപാത്രങ്ങളോടുംനല്ല
ചെമ്പുകൊട്ടികളയ്യമോടിരിമ്പിവകൊണ്ടു
വെണ്മയാൽപണിചെയ്തുജീവിയ്ക്കുംജനങ്ങളും
ചർമ്മജീവികൾനാനാശസ്ത്രകാരകന്മാരും
വെററിലപൂഗീഫലംധാന്യതണ്ഡുലാദികൾ
വിററീടുന്നവർഹട്ടമദ്ധ്യകർത്താക്കന്മാരും
എണ്ണിയാലനേകയന്ത്രാദികളെടുത്തുംകൊ
ണ്ടെണ്ണയാട്ടീടുംതൊഴിൽക്കാരുമവ്വണ്ണംതന്നെ
തന്ത്രയന്ത്രവുംതന്തുതൂലജാലവുംപൂണ്ട
തന്തുവായന്മാരായചേലകൾനെയ്യുന്നോരും
കമ്പമെന്നിയെപട്ടുവസ്ത്രങ്ങൾചിത്രങ്ങളാം
കമ്പളാദികളെല്ലാംനെയ്യുന്നാക്കൂട്ടക്കാരും
കത്തികത്തിരസൂചിവെട്ടുശീലകളൊട്ടു
കത്തയുള്ളവയേവമൊത്തോരുത്തുന്നൽക്കാരും
മഴുവുംമഴക്കോലുമുളിയുംകൊട്ടോടയു
മഴക്കുള്ളീർച്ചവാളുംമുതലായവപൂണ്ട

ശങ്കയെന്നിയെപുരന്തീക്കുന്നതച്ഛന്മാരും
ടങ്കപാണികൾകരിങ്കൽപ്പണിക്കാരുംപിന്നെ
വടഭാണ്ഡങ്ങൾപേറുംരജകന്മാരുംമഹാ
പടുശീലന്മാരായുള്ളോരുനാവിതന്മാരും
കുടവുംകലങ്ങളുംതലയിൽച്ചേർത്തുകൊണ്ടു
നടകൊള്ളുന്നപലകുശവന്മാരുംതഥാ
ജലവുംപുല്ലുംചുമക്കുന്നവർസുഗന്ധിയാം
മലർസഞ്ചയംപൂണ്ടമാലികാകാരന്മാരും
വലയുംതോക്കുംപൂണ്ടമൃഗയാകരന്മാരാം
പലവേടന്മാർധനുശ്ശരപാണികൾവേറെ
ചെപ്പടിവിദ്യക്കാരുമൈന്ദ്രജാലികന്മാരു
മപ്പടിവിശേഷിച്ചുള്ളഭ്യാസശീലന്മാരും
സാരശ്രീവിലാസഭാവങ്ങളാൽവിളങ്ങുന്ന
ചാരസ്ത്രീസമൂഹവുംസൈരന്ധ്രീസമൂഹവും
വൃദ്ധസൂതികാദാസീവർഗ്ഗവുംകണക്കില്ലാ
തിത്തരംസമസ്തലോകങ്ങളുംപുറപ്പെട്ടു
ചിലർവണ്ടികൾതോറുംചിലർകാളകൾതോറും
ചിലരൊട്ടകങ്ങളിൽചിലർഗർദ്ദഭങ്ങളിൽ
പുലികൾക്കുമേൽചിലർചിലർപക്ഷികൾക്കുമേൽ
വലിയഹയാവലിമുതുകിൽതന്നെചിലർ
തങ്ങൾതങ്ങൾക്കുള്ളോരുവാഹനങ്ങളിൽക്കേറി
ത്തങ്ങളിൽത്തട്ടിത്തടഞ്ഞങ്ങുമേനടഞ്ഞവർ
വങ്കടൽതിരക്കൂട്ടമെന്നപോലരമ്പലി
ട്ടങ്കണങ്ങളുംകടന്നങ്ങിനെനടക്കുമ്പോൾ
വാതജൻതന്നോടൊത്തുവാസുദേവനാംദേവൻ
താതനാംവസുദേവൻതന്നുടെമുന്നിൽചെന്നു
മസ്തകപ്രണാമവുംചെയ്തുതൽപദാന്തികെ
ഹസ്തയുഗവുംകൂപ്പിക്കൊണ്ടുനിന്നണത്തച്ഛ
പുത്രവത്സലതാതപുണ്യവാരിധേപൃഥാ

പുത്രനാംമഹാരാജൻനമ്മുടെയുധിഷ്ഠിരൻ
ഹസ്തിനാഗാരംതന്നിലശ്വമേധമാംയാഗ
മസ്തുസംശയംചെയ്യുന്നുണ്ടതിന്നായിട്ടിപ്പോൾ
നമ്മളെല്ലാരുംചെൽകവേണമെന്നപേക്ഷിച്ചു
സമ്മതത്തോടുംകൂട്ടിക്കൊണ്ടങ്ങുചെന്നീടുവാൻ
ഭീമനാമിദ്ദേഹത്തെവിട്ടയച്ചിരിക്കുന്നു
നാമനാമയത്തോടുംപോകയല്ലയോവേണ്ടു
സത്വരംനിയോഗിക്കവേണംനിന്തിരുവടി
വൃദ്ധനാകയാലങ്ങുപോരുവാൻഞെരുങ്ങുമേ
സ്വസ്ഥനായ്വസിച്ചാലുംഞങ്ങൾവന്നീടുംവരെ
ച്ചിത്തസന്തോഷംവരുംവണ്ണമേശുശ്രൂഷിപ്പാൻ
ഒന്നിച്ചുവാണീടുമേരൌഹിണേയനാംജ്യേഷ്ഠ
നെന്നല്ലാമുണർത്തിച്ചുകേൾക്കയാൽപ്രസാദിച്ചു
പ്രേമവിഹ്വലൻപിതാരണ്ടുകൈകൊണ്ടുംഗാഢം
ശ്രീമണാളനാംപുത്രനുള്ളോരുപൂമേനിയെ
മാർത്തടത്തിങ്കൽചേർത്തുകെട്ടിയാശ്ലേഷംചെയ്തു
ഹീത്തരോമാഞ്ചത്തോടുമിത്തരംചൊല്ലീടിനാൻ
വത്സഹാപിരിഞ്ഞുനീപോകുവാൻതുടങ്ങുന്നോ
ദുസ്സഹാമയംമനസ്സിങ്കലെന്തിതിൽപരം
എങ്ങിനെപൊറുക്കുന്നുജീവനായീടുന്നനീ
യങ്ങുപോയീടുന്നാകിലുള്ളതാമൃതാകൃതേ
നിർമ്മലപ്രകാശമാമംബുജംവണങ്ങുന്ന
നിന്മുഖംകാണാതെഞാനെത്രനാളിരിക്കേണ്ടു
എന്തിങ്ങുചെയ്യുന്നുഞാൻത്വദ്വിയുക്തനായാശു
പങ്ക്തിസ്യന്ദനൻനൃപനെന്നപോലായീടുമോ
വൃദ്ധനായ്വസിക്കുന്നകോസലാധിപൻപണ്ടു
സ്നിഗ്ദ്ധനാംരാമൻപുത്രൻവേർപെട്ടദുഃഖംകൊണ്ടു
ശക്തനല്ലാതെവന്നുജീവിച്ചുകൊൾവാനെന്നു
ചിത്രവൃത്താന്തംകേട്ടിട്ടില്ലയോകുമാരനീ

എന്നിരിക്കിലുംഗമിച്ചീടുനീയഥാകാമ
മെന്നാടെസുഖത്തിന്നരാമനങ്ങല്ലോമതി
മന്നിയോഗത്താലുടനാൎയ്യനാംകൌന്തേയന്റെ
മന്ദിരംപ്രവേശിച്ചുയാഗവുംകഴിപ്പിച്ചു
വന്നണഞ്ഞാലുംതിരിച്ചിങ്ങുമംഗളത്തോടു
മെന്നനുഗ്രഹിക്കുന്നേനിന്നുഞാനിതിന്മേലെ
ഒരുനല്ലുപദേശംകൂടവെചെയ്തീടുന്നേൻ
ഗുരുഭാവത്താലതുഗോവിന്ദകേട്ടീടേണം
വേദപാഠവുംസദാചാരവുംസദാസാര
ബോധമുണ്ടാകുംശാസ്ത്രാഭ്യാസവുംസന്തോഷവും
ഭേദമെന്നിയെപരാക്ഷേപാദിവൈമുഖ്യവു
മീദൃശങ്ങളായുള്ളസൽഗുണങ്ങളെപ്പൂണ്ടു
ഹേമലോഷ്ടാശ്മങ്ങളിൽതുല്യദൎശനന്മാരാ
യ്ക്കാമഹീനന്മാരായ്ക്കാണുമാരണന്മാരിൽ
കൎത്തവ്യംദാനംകൂട്ടക്കൊണ്ടങ്ങുപോയീടുവാ
ന്നഥകണ്ടവർതന്നെയോഗ്യന്മാരായുള്ളവർ
എത്രയുംമലാകതവസ്ത്രങ്ങളുംകുലാചാര
മത്രയുംവെടിഞ്ഞുള്ളനസ്രൂപങ്ങളുംദാനം
സ്വല്പമെങ്കിലുംനിങ്ങളാചരിച്ചീടൊല്ലതു
നിഷ്ഫലംസല്പാത്രമാരാദ്ധ്യമെന്നോൎക്കയാൽ
ദാനധൎമ്മങ്ങൾക്കധിഷ്ഠാനങ്ങളായപ്പോരിൽ
പീനമാംശൌൎയ്യംകൊണ്ടുഭീതിഹീനന്മാരായി
ക്ഷീണമെന്നിയെജഗൽപ്രൌഢധൎമ്മത്തൊടൊത്തു
കാണുംക്ഷത്രിയന്മാരെക്കൊണ്ടുപോകുവാൻയോഗ്യർ
അഭിമാനത്തെവൃഥാനടിച്ചുനടപ്പവ
രഭിലാഷത്താലണഞ്ഞതകാമത്തെക്കാട്ടി
അബലാവശത്തിങ്കലവരാൽജയിക്കപ്പെ
ട്ടുവശന്മാരായ്നിത്യമടങ്ങിക്കിടപ്പവർ
അത്യൎത്ഥമാകുംദുഷ്ടസമ്പൎക്കംചെയ്യുന്നവ

രത്ഥമില്ലാതെവൃഥാപല്ലതുംചൊല്ലുന്നവർ
തങ്ങളെസ്തുതിയ്ക്കുന്നതണ്ടുതപ്പികൾകണ്ടാ
ലങ്ങിളകാതെപരോപദ്രവംചെയ്യുന്നവർ
എപ്പൊഴുംകാമംകൊണ്ടുകെല്പുകെട്ടിരിപ്പവ
ർപ്പറഞ്ഞവരാരുംഗ്രാഹ്യന്മാരാകുന്നില്ല
സ്വശ്രൂഭാചാരംവെടിഞ്ഞനിശംമടിയ്ക്കാതെ
ശ്വശ്രുരവിത്തംകൊണ്ടുവൃത്തിയെക്കഴിപ്പവർ
കേവലംസ്വപുത്രിതൻഭർത്തൃവിത്തംകൊണ്ടുപ
ജീവനംകഴിച്ചിരിക്കുന്നോരുനിർല്ലജ്ജന്മാർ
പുത്രനില്ലാതെമരിച്ചുള്ളവൻതനിയ്ക്കുള്ള
വിത്തമെപ്പേരുംവ്യാജത്താലടക്കീടുന്നവർ
സന്തതംചൂതുകളിക്കുന്നവർപരീക്ഷക്കാ
ന്തരാകാണുംകാര്യമപ്പോഴെചെയ്യുന്നവർ
ഗർഭമുള്ളവൾതന്നെനിഷ്കൃപംഗമിപ്പവ
രല്പമെങ്കിലുംദേവതാർച്ചനംചെയ്യാത്തവർ
ഋതുകാലഹോമപാരസ്യവമോഹിതന്മാരാ
യൃതുകാലത്തിൽതന്റെപത്നിയെത്തൊടാത്തവർ
പെണ്ണുങ്ങളോട്ടുംകൂട ഭക്ഷണംചെയ്യുന്നവർ
തീണ്ണുന്നകുയോനിയിൽവീര്യത്തെവീഴ്ത്തുന്നവർ
പാപബുദ്ധികൾചെന്നുസ്ത്രീയാലെതൃപ്തിപ്പെട്ടും
കാപട്യപ്രവൃത്തന്മാരേഷണക്കാരായവർ
സത്തമന്മാരെനിന്ദിക്കുന്നവർസഹിയ്ക്കാതെ
ശുദ്ധദൂഷണംചെയ്യുംമൂഢന്മാരായവർ
സാത്വികാചാരംവിട്ടുമാനസേപാപംചെയ്യും
സാധ്വിയെക്കാമിയ്ക്കുന്നപാംസുലന്മാരായവർ
എന്നപോലഹോമഹാപാപികളായുള്ളോരീ
ചൊന്നവരെല്ലാവരുംസന്തതംസന്ത്യാജ്യന്മാർ
അർത്ഥിയെക്കാണുന്നേരമത്രവൈമുഖ്യംതേടു
മർത്ഥവാനായുള്ളൊരുദുഷ്ടനുംഭ്രൂണഘ്നം

വളരെജപിക്കുന്നജനസംപ്രീതന്മാം
കളവല്ലാതതംപൊന്നിയമവിഹീനന്മാം
കൊണ്ടുപോകവാൻതക്കയോഗ്യരല്ലതിൻവണ്ണം
കണ്ടദുഷ്പ്രവൃത്തികളൊക്കവെചെയ്യുന്നവരും
ശത്രുവഞ്ചനത്തിങ്കൽസക്തരായുള്ളദു
ർബ്ബുദ്ധിയാമവരുംനിത്യശൌചങ്ങളില്ലാത്തവരും
തന്നുടെഗൃഹത്തിങ്കൽവേണ്ടുന്നകാര്യങ്ങളി
ലൊന്നുമേമനോകാക്കാതെതന്നിഷ്ടംപോലിരിപ്പവരും
കുറഞ്ഞുള്ളവരുംകാണുംസ്ത്രീകളെത്യജിക്കാതെ
പാരില്ലതൂടെകൊണ്ടുപോകവാൻകുമാരക
ചൊല്ലുവാനനേകമുണ്ടെന്നിയുംനിരൂപിച്ചു
കില്ലകൂടാതെഗമിച്ചീടുകെന്നതേവേണ്ടു
താതസന്ദേശംകേട്ടുകേശവൻമായാമയൻ
ജാതസന്തോഷംതാഴ്മയോടുമങ്ങുണർത്തിച്ചു
ന്നുശുഭനാമച്യുതൻകനിഞ്ഞുപദേശിച്ചതെല്ലാം
യുക്തമാംവണ്ണംതന്നെസർവ്വവുംചെയ്തീടുവൻ
പ്രാപിച്ചുകൊൾവനെല്ലാപാർത്ഥമേദംമേഹേ
പാപിഷ്ഠലോകങ്ങളെവിട്ടൊൻവേണ്ടുംവണ്ണം
ശ്രവണാനന്ദമേകുംഭഗവൽസൂക്തംകേട്ടു
പാവനാത്മജൻഭീമൻപരിചോടുണർത്തിനാൻ
വൃദ്ധനാംപിതാവിനാലുക്തമായതുംപോ
ന്നതമാദരത്തോടെസമ്മതിച്ചതുംകഷ്ടം
മിക്കപേരെയുംത്യജിക്കുന്നത്നോക്കിന്നതി
മനോകൗതുകല്ലോരകല്പേഷ്ഠേക്ഷണംപോററി
സാധുവാരുപകാരലോകത്തിലവനുള്ള
സാധുഭാവത്തിൻഗുണമെന്തഹോഗുണാംബുധെ
സാധുപാരപകാരലോകത്തിലവനെത്രെ
സാധുവെന്നരയ്ക്കുന്നസജ്ജനംജനാർദ്ദന
കേവലൻഭാവനത്തുകൊണ്ടനനശ്ലേഷമാം

ജീവലോകത്തിന്നുഭ്യുദ്ദൃഷ്ടിയാസ്ഥാഴേണമേ
ബോധശാലിയാം ധീമൻ ചൊന്നഭാഷ തം കേട്ടു
മോദപൂർവ്വകം ശൌരർ മുഖ്യന്മാരെല്ലാവരും
ഭദ്രമെല്ലിതുസത്യം സത്യമെന്നോതീടിനാ
രാദരത്തോടും തദാ നാഥനാം ദാമോദരൻ
ഒന്നുപുഞ്ചിരികൊണ്ടു ശൌരിയെ നമസ്കരി
ച്ചിന്ദുരമ്യനാം ബലഭദ്രന്റെ പാദം കൂപ്പി
ധർമ്മജാഗാരത്തിങ്കൽ ചെന്നു ഞാൻ വരുംവരെ
നിഖിലാകാരൻ ഭവാൻ ജാഗരൂകതയോടും പൂണ്ടു
സന്തതം പിതാവിനോടൊന്നിച്ചീപ്പുരം രക്ഷി
ച്ചന്തരം കൂടാതിരിക്കേണമെന്നപേക്ഷിച്ചാൻ
സീരപാണിയും പ്രസാദിച്ചു ചൊല്ലുറേണ്ണം
ധീനായനംഗീപ്പനെന്ന സമ്മതം ചെയ്തു
സാരസേക്ഷണനുള്ള ചാരുവാം പൂമെയ്യിനെ
സാരമായീട്ടും തന്റെമാറടം തന്നിൽ ചേർത്തു
പുൽകിനാൻ ഗാഢം പിന്നെപ്പേർകുവാനജ്ഞതയെ
നൽകിനാനന്തരം നാകിനായകൻ കൃഷ്ണൻ
തുള്ളിയോടീടും മഹാവേഗത്തോടേറെ വെള്ള
ത്തുള്ള തുംഗമാം തുരംഗേന്ദ്രപൃഷ്ഠത്തിൽ കേറി
സ്പർദ്ധ്യനീതരംഗത്തിന്നുള്ളതുമേൽഭാഗത്തി
ലൊത്തുതെങ്ങിടുന്ന നീലാംബുജം കണക്കിനെ
മിന്നുന്നപൂമെയ്യുംകൊണ്ടേത്രയും മനോജ്ഞനാ
യൊന്നിച്ചു ധീമനോടുമൊപ്പമായ് പുറപ്പെട്ടു
നല്ലഭാമിനിഭൈഷ്മീഭാമയെന്നവർമുമ്പാം
വല്ലഭാജനങ്ങളും വാഹനങ്ങളിലേറി
ഉദ്ധവാക്രൂരപ്രദ്യുമ്നാദി യാദവന്മാരു
മുദ്ധഃവാദ്യമത്തോടുമൊക്കവേ പുറപ്പെട്ടു
മത്തദന്തികൾ കോടികോടികൾ സഹസ്രങ്ങ
ളൊത്തസദ്രഥങ്ങളുമത്രയുണ്ടെന്നാവേണ്ടു

സംഖ്യയല്ലല്ലോഹയങ്ങൾക്കുമെവ്വമെന്നുള്ള
സംഖ്യയോടൊക്കുംകോലാൾക്കൂട്ടവീസൈന്യങ്ങളും
മററുള്ള ലോകങ്ങളുമൊത്തുമദ്ധ്യാഹ്നത്തിങ്കൽ
കുററംവ ട്ടെഴുന്നെള്ളീഗോവിന്ദൻതിരുവടി
അപ്പൊഴുണ്ടായഘോഷമല്പമല്ലോതീടുവാ
നഹിഫണീന്ദ്രനുമാളല്ലത്ഭുതംസ്സപോത്തുമ
ചെണ്ടമദ്ദളംതമ്പോറാനമേലമ്പാരിചൊൽ
ക്കൊണ്ടഗംഭീരങ്ങളാംമററുള്ള വാദ്യങ്ങളും
വമ്പുകൂടീടുംതുട ചേങ്ങല താളംതകിൽ
കൊമ്പുകാഹളംകളംഭാസുരംനാഗസുരം
നല്ലസുന്ദരങ്ങളാംവേണുക്കൾഭേരങ്ങളെ
ന്നല്പതിത്തികൾമുഖവീണകളിത്യാദികൾ
ഒക്കവെമുഴങ്ങവെമർദ്ദിച്ചുംവിളിച്ചുമ
ത്യുൽക്കടങ്ങളായൊത്തുപൊങ്ങുമൊച്ചകളോടെ
സൈന്യോഗ്രസഞ്ചാരാദ സാരസാരാവങ്ങളും
അന്യോന്യമുണ്ടാംലോകസംസാരശബ്ദങ്ങളും
മുഷ്കപൂണ്ടകമ്പട ക്കാരവർമുഴക്കുന്ന
തിക്കുതീർത്തീടുംക്രൂരഗംഭീരനാദങ്ങളും
വസ്ത്രഭൂഷണവ്രാതസംജാതശബ്ദങ്ങളു
മെത്രയെന്നില്ലാതോളമൊത്തുദിക്കിടംതോറും
ചെന്നുസമ്പൂർണ്ണങ്ങളായ്‌വമ്പൊട കൂട്ടങ്ങളു
മുന്നതങ്ങളായ്‌പറന്നംബരെപരന്നപ്പോൾ
മിത്രബിംബവുംകാണാതായതിന്മല്യേസിത
ശ്ഛത്രചാമരങ്ങളുംസുദ്ധ്വജാവലിതോറും
വന്നുകാററടിക്കുന്നതേല്പ്പെയാലാടിക്കളി
ക്കുന്നതെങ്കൊടിക്കൂററവൃന്ദവുംപ്രകാശിച്ചു
മണ്ടിയെത്തീടുന്നതേർവാഹനങ്ങളുംപല
വണ്ടിയെന്നിത്യാദികൾകൊണ്ടഹോമാർഗ്ഗങ്ങളിൽ
മുട്ടുകെന്നതുംതമ്മിൽതട്ടുകെന്നതുംരുദ്ധ

ഓട്ടമിപ്പോഴിഞ്ഞെന്നമട്ടിലായത്രാന്തരെ
വൃദ്ധയായിട്ടുള്ളൊരു ശംഭളീവൃഷോപരി
ചിത്തസന്തോഷത്തോടുംകേറിപ്പോയീടുന്നവൾ
ഒപ്പമവ്വണ്ണംവരുംതത്സഖീജനങ്ങളോ
ടപ്പോഴീവണ്ണംപറഞ്ഞീടിനാളഹോനമ്മൾ
എന്തിനീവിധംശ്രമിയ്ക്കുന്നു ചംക്രമംകൊണ്ടു
ദന്തിനീസാമ്യംതേടുംശംഭളീരതങ്ങളെ
ഹാഗിതമ്പുരാൻകൃഷ്ണനറികില്ലൊരുകാലും
തരികില്ലാരിപ്പോലെമറിമായത്തിനുള്ള
ഒരുവൻസേവിയ്ക്കുകിലുടനായവനുള്ള
പൊരുളെപ്പുരംഹരിച്ചിട്ടുമേപൊയ്യല്ലമേ
നന്ദജന്മാവാംനാഥനിന്നാമാതിരക്കാരം
ഒന്നറിഞ്ഞിടാവതല്ലിന്നൊരുത്തനുംനൂനം
ഇത്തരംപറഞ്ഞുംകൊണ്ടുത്രയുംവിലാസത്തോ
ടിത്തിരദ്ദൂരത്തിങ്കലെത്തിനാൾതദന്തരെ
മുമ്പിലൊട്ടടുത്തുള്ളൊരൊട്ടകത്തിനെക്കണ്ടു
ശംഭളീവൃഷംഭയപ്പെട്ടുസംഭ്രമത്തോടെ
മണ്ടിനാൾക്രമംവെടിഞ്ഞപ്പോഴാവയസ്വിയും
കണ്ടിലായൊരുദിക്കിൽവീണുപോയ്കലച്ചഹൊ
ഹാസവുംകയ്ക്കൊണ്ടുകണ്ടവർചൊല്ലീടിനാർ
ക്രൂരലെന്നിയെമഹാദുർബ്ബുദ്ധിയായുള്ളിവൾ
സ്വാമിനിന്ദയെചെയ്കാലായതിന്നുള്ളഫലം
താമസിക്കാതെഭുജിച്ചീടിനാളെന്നേവേണ്ടു
വാച്യപാപികൾക്കെല്ലാമീദൃശംകീഴ്പെട്ടുള്ള
വീഴ്ചനിശ്ചയംകാണാമെന്നഘോഷിയ്ക്കുംവിധൌ
വൃദ്ധയുംതട്ടിപ്പിടഞ്ഞാറുടൻവൃഷംകേറി
സ്വസ്ഥയായ്ഹസിയ്ക്കുന്നക്രൂരരോടോതീടിനാൾ
കണ്ടതില്ലയോനിങ്ങൾകൊണ്ടൽവർണ്ണനെചിന്തി
ച്ചിണ്ടലെന്നിയെവൃഷംപുക്കതൊന്നുടൻതന്നെ

തങ്കത്താമരപോലെ താവകംശുഭാനനം
കൃഷ്ണപാദങ്ങൾക്കനുഗാമിനിയായുള്ള ഞാ
നാഷ്ണുകൾക്കലെന്നുപോകുന്നതെങ്ങിനെഹരേ
ചെന്താമരാക്ഷൻ ചിരിച്ചയ്മ്പിനോടരുൾ ചെയ്തു
സന്താപമൊന്നും നിനക്കരുതെ വിശ്ലേഷശുഭേ!
മൌക്തികംധനമെന്നല്ലത്ഥിതം സമസ്തവും
മുക്ത സംശയം നിനക്കാശ്ശു ഞാൻ തന്നീടുവൻ
മന്മനസ്തോഷംവരുംവണ്ണമെന്മതംഞാ യാ
ധർമ്മസംശ്രയം ചെയ്തു വാഴ്കനീ ഗമിയ്ക്കനീ
കരുണാരസം കൊണ്ടു കളമാം വചസ്സുവ
മരുണാംബുജനേത്രനരുളിച്ചെയ്തു വധൌ
തൈലകാരവ്യാപാരം കൊണ്ടു ദേ സിക്കെന്നുണ്ടായു
തൈലവിക്രയം ചെയ്യം നാര വന്നണഞ്ഞത് നാരം
കരുണാകരകൃഷ്ണ കമനീയാകാരകേ,
ട്ടരുളേണമേമമ വ്യസനം തീക്കണമേ
പഴക്കംക്കൂട്ടം കുടം പൊള ഞ്ഞുതൈലം കലി
ഞ്ഞുഴക്കല്ലോ രു ല്ലാപെ ഴ ഞ്ഞുപോയിടുന്നു
മഴക്കാവണ്ണ കാൺകകഴക്കായ്തുലെ കയ്യി
മെഴക്കായേവം ക്രമാലൊഴക്കായിട്ടുമെല്ലോ
എന്തതെൻകൃഷ്ണമമയന്ത്രജാതമാമഴൽ
നിന്തിരുവടി തെല്ലുമ നാറ ഞ്ഞിട്ടുന്നല്ലാ
മററില്ലൊരാധാ മേസ്നേഹത്തെഗ്രഹിച്ചിനി
തെററന്നുകാക്കേണമേദേവദൈവമേകൃഷ്ണ!
എണ്ണവണ്ടികൾ കൊണ്ടുപൂണ്ണമ കാണും മാർഗ്ഗം
ഒണ്ടധമെത്രയും ഗമിച്ചീടുവാൻ ദയാനിധേ
ഒട്ടുമേരണ്ടുംകിടയ്ക്കുന്നതല്ല ടയ്ക്കുഞാൻ
പെട്ടുപോയെന്നാൽ നടക്കുന്നതെങ്ങിനെഹരേ!
ശാട്ടുപാറീടുംതട്ടിപ്പൊട്ടുമീക്കുടംതരം
കെട്ടുഞാൻപൊട ഞെരുഞ്ഞിട്ടുവീഴുംപോമരൻ

എന്നുടെകാൎയ്യാവസ്ഥതന്നെയീയവസ്ഥയി
ലിന്നതാചരിക്കേണമെന്നരുൾചെയ്യേണമേ
ഭക്തരക്ഷകൻകൃഷ്ണൻമുഗ്ദ്ധമായിട്ടുംവൎണ്ണ
മുത്തരംപാൎക്കാതരുൾചെയ്തുകാരുണ്യത്താലെ
ഞാഞ്ചൊല്ലുംവഴിക്കങ്ങുപോകനീപിഴയ്ക്കാതെ
ചാഞ്ചല്യംനീങ്ങുംഘനസ്നേഹവുംവഹിച്ചിനി
ഒന്നുകൊണ്ടുമേനിനക്കുണ്ടാകില്ലൊരുദുഃഖ
മെന്നുതീൎച്ചയായവർതന്നെവിട്ടയയ്ക്കുമ്പോൾ
മുത്തിയായിട്ടുള്ളൊരുവൈത്താട്ടിമണ്ടുംകര
ഞ്ഞിന്നുള്ളൊരുപൃഷ്ഠംവിട്ടുവീണവളപ്പോൾ
സങ്കടംതീൎക്കുംകടൽവൎണ്ണനാംമുകുന്ദനെ
ശങ്കയെന്നിയെവിളിച്ചിത്തരംചൊല്ലീടിനാൾ
ഹന്തപൈതലെകൃഷ്ണവീണുപോയ്ക്കീഴ്പ്പെട്ടുഞാ
നന്തരംവെടിഞ്ഞൊന്നനന്തരുവടതന്നെ
ഉദ്ധരിച്ചീടേണമേസത്വരംകൃപാവശാ
ലുത്തമൻഭവൽപിതാതൊട്ടനേകംപേൎക്കിഹ
വൈത്താട്ടിയായിട്ടുള്ളവൃദ്ധഞാനറിഞ്ഞതോ
വൃത്താന്തംവിചിത്രമീമുത്തയാമൊരുത്തിയെ
നിന്നമ്മയാകുംദേവിവഞ്ചിച്ചുവളച്ചതി
ല്ലന്നാൾരാത്രൌഭവാനങ്ങിനെപിറന്നപ്പോൾ
നിന്നുടെസമീപത്തിലാരുമന്നില്ലെങ്കിലു
മൊന്നുമേവൈഷമ്യമുണ്ടായതില്ലതെങ്ങിനെ
എല്ലാവരേയുംസൃഷ്ടിപ്പക്കുന്നൊരാളല്ലയോ
കല്യാണമൂൎത്തേഭവാനന്യന്മാൎക്കുതുംവണ്ണം
തങ്ങളെസ്സൃഷ്ടിയ്ക്കുവാനാവതില്ലല്ലോവേണ്ടും
മംഗളംതരണമേമറ്റില്ലൊരാധാരമേ
സൂതകാഗരംകേട്ടുകേശസൂദനൻബഹു
പ്രീതികാരുണ്യോദയംപൂണ്ടുസംഭ്രമത്തോടെ
ഭീമസേനനോടരുൾചെയ്തുസാദരംഭവാൻ

താമസിക്കാതെ ചെന്നീവൃദ്ധയാംവൈത്താട്ടിയെ
വേഗമങ്ങെഴുന്നെള്ളിച്ചിട്ടുവാഹനത്തിങ്കൽ
സൽകൃപാവശാൽവസിപ്പിച്ചിങ്ങുപോന്നീടണം
ഭീമസേനനും ചെന്നിട്ടായതവ്വണ്ണംചെയ്തു
രാമഃസാദരാന്തികംപ്രാപിച്ചൊന്നുണർത്തിനാൻ
ഉൾക്കണ്ണാത്താലുംഭവൽഭക്തമീജനംസർവ്വം
തക്കന്നൊരാൾക്കൂട്ടത്തിൽപെട്ടുമാതപംകൊണ്ടും
ഒക്കവെമുഖങ്ങളുംവാടിവല്ലാതായെന്റെ
ദുഃഖനാശനകൃഷ്ണ! ശീഘ്രമീക്കൂട്ടത്തിനെ
വിശ്രമിപ്പിച്ചാലുമൊട്ടെന്നുള്ളവാക്യംകേട്ടു
വിശ്വരക്ഷകൻകടാക്ഷിച്ചുകാരുണ്യത്താലെ
ചിത്തമോഹനദ്രുമച്ഛായാശീതളമായോ
രുത്തമോദ്യാനാന്തരെവിശ്രമിപ്പിച്ചാനപ്പോൾ
നമ്മകൌതുകംകൈക്കൊണ്ടോതിനാൻവൃകോദര
നംബുജക്ഷണകൃഷ്ണകാരുണ്യവാരാന്നിധേ
ശംഭളിയെണ്ണക്കടക്കാരത്തമാലാകർത്രി
മുമ്പിലിക്കാണുംക്ഷൌരക്കാരത്തിയെന്നുള്ളവർ
മുമ്പനാംഭർത്താവായനന്തിരുവടിതന്നൊ
ക്കമ്പമെന്നിയെകരുതുന്നകൌതുകത്തോടെ
എന്നതിൻവണ്ണംഭവാനകണ്ടപെണ്ണുങ്ങൾക്കു
മിന്നുനാഥനായുണ്ടുരക്ഷണംചെയ്തീടുവാൻ
ജാതിഭേദവുംമററുമല്ലഹോഭവാനോർത്താ
ലേതിലുംചേരുംഭവാനത്ഭുതംതവേ ദന്തം
വാതജോദിതംകേട്ടുവാസുദേവനുംചിരി
ച്ചാദരിച്ചതിന്നനുരൂപമായരുൾചെയ്തു
സത്യമീവാക്യംനമുക്കെല്ലാരുമൊക്കുംപാർത്ഥ
ദസ്ത്രജംസ്വഭാവജമാക്കുമെൻവൃകോദര
പൌരുഷംഭവാനുണ്ടനാകലൊഹതംപോലെ
സ്വൈരമീപ്പെണ്ണുങ്ങളെസ്വീകരിച്ചീടാമെല്ലോ

വൃദ്ധോശമ്പളിദീനേദന്താദിഹീനേകേൾക്ക
ചിത്തെസമ്പ്രതിചേരുംസന്തോഷംകയ്യ്ക്കൊണ്ടുനീ
കമ്പമെന്നിയെവരനാക്കുകിക്കാണുംപേരും
കമ്പംകൊണ്ടൊക്കുംഭീമസേനനെവരിക്കുവാൻ
വന്നാണഞ്ഞാലുംകാമപൂരകൻനിണക്കിയ്യാ
ളെന്നറിഞ്ഞാലുംത്യജിയ്ക്കേണ്ടനീശ്രുഭോദയം
ഭഗവൽപ്രോക്തംകേട്ടുപവനാത്മജൻഭീമൻ
പകയെന്നിയെമറുവചനംചൊല്ലീടിനാൻ
അരുൾചെയ്യതുകൊള്ളാമയിങ്ങംഭള്ചെയ്യാ
നരുതീകാര്യംചെയ്യാലവതാളത്തിലാമേ
മൽഗൃഹേമമപ്രിയാരാക്ഷസീയവൾകണ്ടു
നില്ക്കയില്ലുടൻതട്ടുംത്തീട്ടുമെന്നല്ലാനിന്നെ
തിന്നൊടുക്കീടുന്നുനംതെല്ലുമേമടിക്കയി
ല്ലെന്നവൈഷമ്യംകൊണ്ടുദന്തഹീനകളെല്ലാം
നന്ദജന്മാവാംഗോപീജാരനിൽതന്നെമുദാ
വന്നുചേരട്ടെകൃഷ്ണസക്തിയുള്ളവൎക്കെല്ലാം
എങ്ങുമേസുഖംതന്നെഭീഷ്മനന്ദിനീമുമ്പാം
മംഗനാജനംസാധുഭാവത്തോടഹന്നിശം
ഭർത്തൃഭൃതനാകുമീകൃഷ്ണമൂർത്തിയെത്തന്നെ
ഭക്തിയുംപ്രസക്തിയുംപൂണ്ടുസേവിച്ചുംതമ്മിൽ
ഛിദ്രമെന്നിയെചിത്തംപോലേററംശുശ്രൂഷിച്ചും
ചിത്തസൌഖ്യോൽകർഷത്തെകൈക്കൊണ്ടുവാണീടുന്നു
തെല്ലുമേപിണക്കവുമീർഷ്യയുംമററുള്ളവ
ൎക്കില്ലജാംബവൽസുതയിങ്കലുംവയോധികേ
മല്ലവൈരിയെഭജിയ്ക്കുന്നഭൃതങ്ങൾക്കെല്ലാ
മല്ലലററീടുംഗതിയുണ്ടാകുമെന്നോവേണ്ടു
എന്നുകേട്ടരുൾചെയ്തുമാധവൻമഹാവൃദ്ധേ
ചെന്നുനീപിടിച്ചാലുംഭീമനെമടിയ്ക്കാതെ
ചെട്ടുന്നുകൊണ്ടിങ്ങുപോന്നാലുമീദ്ദേഹംപര

ഭ്രഷ്ടനായാക്കൊരുകർത്താവെന്നാരുൾചെയ്യുംവിധൌ
നർത്തകീജനംതിരുമുമ്പിൽവന്നവർനല്ല
നൃത്തഗീതാദിപ്രയോഗങ്ങളുംതുടങ്ങിനാർ
മന്ദഹാസവുംകടാക്ഷങ്ങളുംമനംമയ
ക്കുന്നസുന്ദരഭ്രൂവില്ലാട്ടത്തിൻവിലാസവും
മയ്ക്കണ്ണിമാരാമവർക്കുള്ളതെപ്പേരുംകണ്ടു
നില്ക്കുന്നാഭീമൻതന്നെചിക്കന്നതുകണ്ടൊരു
നന്ദിയോടരുൾചെയ്തുനന്ദനന്ദനൻദേവൻ
നന്നിതെൻവൃകോദരനല്പസന്തോഷോത്സവം
എങ്കിലീനാട്യത്തിങ്കലെന്നിയെകുതൂഹലം
പെങ്കൊടിക്കൂട്ടത്തിങ്കലില്ലല്ലൊഭവാനിപ്പോൾ
വല്ലതുംവിശേഷിച്ചൊരാഗ്രഹംവരേണമേ
നില്ലതുണ്ടായാൽനടക്കില്ലെടൊവൃകോദര
പൊണ്ണനാംകരിമ്പനപോലഹോവളർന്നുള്ള
ചണ്ഡവിഗ്രഹൻഭവാനിക്കണ്ടപെണ്ണുങ്ങളൊ
പുഷ്പമാർദ്ദവംപൂണ്ടുശോഭിയ്ക്കുംകൃശാംഗിക
ളല്പവുംയോജിയ്ക്കില്ലതമ്മിലെന്നോർത്തീണമോ
സന്നിധൌഭവാനണഞ്ഞീടുകിൽഭയപ്പെട്ടു
തന്നാരികൾതരംകെട്ടുസംഭ്രമിച്ചോടീടുമേ
പുരുഷന്മാരുംഭയപ്പെട്ടുമേതവാന്തികേ
പെരുമാറുവാൻപിന്നെമടവാരടുക്കുമോ
എത്രയുംതടിച്ചിരുണ്ടുത്തുംഗമാകുംമെയ്യു
മത്രപൊന്തീടുംമഹാപീവരസ്തനങ്ങളും
മുൾത്തടിയ്ക്കൊക്കുംകൃത്തരോമസംവൃതങ്ങളാം
ഹസ്തദണ്ഡങ്ങൾകണങ്കാൽകളുംകലർന്നവർ
കർബ്ബുരസ്ത്രീകൾക്കല്ലാതാക്കാനമാവുന്നതോ
തല്പരസ്ഥലേവന്നുസംഗമംചെയ്തീടുവാൻ
ഉന്മോഹംവെടിഞ്ഞടങ്ങീടുകെന്നോവംനല്ല
നർമ്മോചിതാഭാഷണംചെയ്തുദേവനെനോക്കി

ബുദ്ധിമാൻമരുത്സുതനന്തരം ചൊല്ലീടിനാ
നക്തിമാത്രവുംകൂട്ടമുത്തമാകൃതേകൃഷ്ണ!
എന്തിനീവണ്ണംപഴയ്ക്കുന്നു ചിന്തയ്ക്കിൽചൊല്ലാം
നിന്തിരുവടിയ്ക്കിതിന്നില്ലയോഗ്യതപോററി
പണ്ടുഹോമഹാബലിയെന്നദാനവാധിപ
നണ്ടർകോനെയുംജയിച്ചാത്മപൌരുഷത്താലെ
നാകാദിലോകങ്ങളെപ്പേരുമടക്കിനാ
നാകാതകാര്യംതുടങ്ങീടിനാനന്ത്രാന്തരെ
വാമനാകാരംപൂണ്ടുനന്തിരുവടിചെന്നു
ക്ഷമനാംവൈരോചിനിതന്നോടുയാചിച്ചുടൻ
മൂന്നടിസ്ഥലംമണ്ണുവാങ്ങിച്ചീയടികൊണ്ടു
ചെന്നുവണ്ണമേയതിലീരേഴുലോകങ്ങളും
ഒന്നായിട്ടടക്കിവച്ചങ്ങിനെയുള്ളപ്പോ
ളഹനായപൊങ്ങിത്തടച്ചണ്ഡങ്ങൾതോറമൈനാ
മുട്ടിയെങ്ങുമേനിറഞ്ഞുള്ളനിന്തിരുമെയ്യിൻ
പുഷ്ടിയോർക്കുമ്പോളെന്തുസാരമെന്നുടെകായം
ഒട്ടുമില്ലെന്നതന്നെചൊല്ലേണമല്ലാഭയ
പ്പെട്ടുപോവതുംഭവൽകായത്തെക്കണ്ടിട്ടത്രെ
ശ്ശൂരനാംഹിരണ്യാക്ഷസോദരൻതന്നെക്കൊന്നു
സാരനാംപ്രഹ്ലാദനെസ്സാദരംപാലിയ്ക്കുവാൻ
സ്ഥൂലമാസ്ഥൂളന്നുള്ളഘോരമാംനൃസിംഹത്തിൻ
കോലമന്നാലംബിച്ചുകോപവേപഥുവോടും
ബാലചന്ദ്രനോടൊക്കുമുജ്വലദ്ദംഷ്ട്രാനഖ
ജാലചഞ്ചലദ്രുകുതനേത്രജിഹ്വകളോടും
ധാടിയേറീടുംസടാകേസരാളികളോടും
കൂടിയേററക്കനക്കൂടലർകുലേന്ദ്രൻെറ
മാറിടംകീറിക്കുട്ടുംചോരയിലാറാടിയും.
പാരിടംനടുങ്ങവെഗർജ്ജിച്ചുമാഞ്ഞോടിയും
ഉലകൊടുങ്ങീടുംവണ്ണമുഗ്രനാംദൈത്യേന്ദ്രൻെറ

വക്ഷകോട്ടംകുടർമാലകൈനഖങ്ങളെക്കൊണ്ടു
മേല്പോട്ടുമാന്തിപ്പറിച്ചെറ്റെറ്റ റുകുറുകെ
കീഴ്പൊട്ടുവീഴുംരക്തബിന്ദുക്കളോടുംകൂടി
കണ്ഠത്തിലാക്കിക്കളിയാടുന്നനേരത്തു
കണ്ടെത്തിൻഝൾക്കംകൊള്ളകണ്ടനംവരഞ്ചാനം
വാസവൻമുതൽക്കുള്ളോരേവരുംവരുന്നവ
ന്ത്രാസവിഹ്വലന്മാരായങ്ങകന്നനന്തരം
സ്തോത്രംചെയ്തുഭീതിയെപ്രാർത്ഥിച്ചവൃത്താന്തമെൻ
ശ്രോത്രംപൂകുള്ളത്തിലായുണ്ടതിൽകിടക്കുന്നു
എന്നിതോക്കുമ്പോളതിസ്ഥൂലോഗ്രഭാവങ്ങളെ
യെന്നിലീവണ്ണംജഗത്തിങ്കലാക്കിരുപോട്ടെ
മംഗളാകാരംപെട്ടരക്ഷോനാരിയോടുള്ള
സംഗമംകൊണ്ടുംകുറമുണ്ടന്നയ്യോനാല്പയോ
ഭംഗിയോടതുംചെയ്തതൊക്കമൊട്ടതെങ്കിലു
മങ്ങിരിപ്പതിവേറമുണ്ടെന്നുതോന്നുന്നില്ലാ
എന്തതെന്നാണത്തിക്കാമമ്പാടിതന്നിൽപണ്ടു
നിന്തിരുവടിയൊരുബാലനായ്കിടന്നനാൾ
മർത്ത്യഭക്ഷണംചെയ്തുമത്തയായ്നടക്കുന്ന
ദൈത്യകാമിനീകാമരൂപിണീവിരൂപിണി
പൃഥ്വിയിൽഭയങ്കരിപൂതനാസമീപത്തി
ലെത്തിയനേരംവെറ്റത്തിലേറുന്നമോദത്തോടെ
വങ്കത്തിയായുള്ളവൾക്കുള്ളംഗമംഗീകരി
ച്ചങ്കത്തിലേറിക്കിടന്നോമനക്കരങ്ങളാൽ
കൊങ്കയുംപിടിച്ചൊരുകുസലെന്നിയെമലർ
മങ്കയുംമയങ്ങുന്നകോമളാധരത്താലെ
സ്തന്യവുംകുടിച്ചുകെട്ടുപ്പിടിച്ചവൾനല്ല
ധന്യയായ്തരുംവണ്ണംപ്രാണാപാനവുംചെയ്തു
വേറിടുന്നതിന്നൊട്ടുമാളല്ലാത്തതുകൊണ്ടു
മാറിടംതന്നിൽകിടന്നൊത്തയുംകളിയാടി

ചീത്തരാഗത്തോടവൾതന്നെയാത്മനി പിന്നെ
ച്ചേത്തപൂരുഷോത്തമനല്ലോനിന്തിരുവടി
എന്നിതൊക്കവെമറച്ചങ്ങുവെച്ചൊരുശങ്ക
യെന്നിയേചിലകുററമാരോപിച്ചിതിൻവണ്ണം
എന്നെയെത്രയുംപഴിക്കുന്നതെന്തതിക്രമം
തന്നെയെന്നല്ലാതെന്തുചൊല്ലുന്നുമല്ലാരാതെ
കമ്പമെന്നിയേകളിച്ചിത്തരംനേരെമരു
ത്സംഭവൻപറഞ്ഞനല്ലുത്തരംചെവിക്കൊണ്ടു
മന്ദഹാസത്തോടരവിന്ദനേത്രനംചിത്തെ
വന്നസന്തോഷംകടക്കണ്ണുക്കൊണ്ടറിയിച്ചു
പ്രീതിയേറീടുംവണ്ണംപിന്നെയുംതമ്മിൽപല
ജാതിയിലുള്ളനേരമ്പോക്കുകളോടുംകൂടി
സഞ്ചരിച്ചീടുംവിധൌസന്നിധൌസരോരുഹ
സഞ്ചയംവിരിഞ്ഞിട്ടുംസൌരഭ്യംചൊരിഞ്ഞിട്ടും
ചഞ്ചരീകങ്ങൾചക്രവാകങ്ങൾഹംസങ്ങളും
ചഞ്ചലങ്ങളായ്കളിച്ചങ്ങിനെനിറഞ്ഞിട്ടും
ചിത്രമാംസരസ്സൊന്നുകണ്ടുകൌതുകംപൂണ്ടു
തത്രതത്തടത്തിങ്കൽചാരുശീതളസ്ഥലേ
മന്ദവാതാനന്ദവുംപൂണ്ടുചെന്നിരുന്നപ്പോ
ളുന്നതാനന്ദത്തോടുമന്യരാംജനങ്ങളും
തത്തോയപാനാദികൊണ്ടുള്ളസന്താപംതീൎത്താ
രുൾതോഷംകൈക്കൊണ്ടിരുന്നീടിനാരത്രാന്തരേ
നീലാളിവൎണ്ണൻദേവനാരാൽവന്നിരുന്നോരു
പാലാഴിമാതായുള്ളഭൈഷ്മിയെക്കടാക്ഷിച്ചു
ലീലാനുകൂലം മന്ദഹാസിയായരുൾചെയ്തു
ലോലായതാക്ഷിലോകവിശ്രുതെമമപ്രിയെ
മുന്നിലീവിളങ്ങുന്നസൂൎയ്യഭാൎയ്യയെക്കാൺക
തമ്പിനീയിവൾധന്യാനിന്ദ്യയല്ലെന്നോവേണ്ടു
മന്തികംപിടിച്ചിട്ടുമങ്ങിനേമട്ടിച്ചിട്ടു

മന്തിരെ ക്രൂട്ടംമരാളങ്ങളാസ്വാദിച്ചിട്ടും
വണ്ടുകൾ ചുഴന്നിട്ടുമാമോദിച്ചിരിക്കുന്നു
കണ്ടുവോ കഷ്ടംവധൂദുർവൃത്തംസുമദ്ധ്യമേ
വഞ്ചകംസദാപരം ചഞ്ചലംസ്ത്രീകൾക്കുള്ള
നെഞ്ചകംസ്വാതന്ത്ര്യത്താലിക്കണ്ടകൂട്ടംബലാൽ
തമ്പതിപ്രവഞ്ചനംചെയ്തേവമന്യന്മാരെ
സംപ്രീതാനന്ദംരമിപ്പിക്കുന്നുശങ്കിക്കാതെ
അന്തിയായീടുംനേരത്താത്മകാന്തനെയെങ്ങു
മന്തികെകാണായ്കിലിക്കണ്ടവൾവാടീടുന്നു
ഏന്തിലാപ്പെട്ടുംവണ്ടുതന്നെയുംവഹിച്ചുകൊ
ണ്ടിത്തിരിപോലുംചലിയ്ക്കാതെകണ്ടുറങ്ങുന്നു
വന്നിണങ്ങീടുന്നതമ്പതിയെക്കണ്ടുപിന്നെ
നന്ദിയോടൊക്കെമന്ദഹാസവുംചെയ്തീടുന്നു
മുക്തനാംഭ്രമരവുംമണ്ടുന്നുദൂരത്തിങ്കൽ
ലിതഥമല്ലയൊവധൂ ചിത്തമത്ഭുതംമമ
പങ്കത്തിൽനിന്നല്ലയോപത്മിനീസമുത്ഭവം
ശങ്കിയ്ക്കവെണ്ടാനിദാനത്തിങ്കൽനിന്നുതന്നെ
ശ്ശുദ്ധിയെന്നിയെകാലുഷ്യത്തോടുചേർന്നതെത്രെ
ചിത്തമീവധുക്കൾക്കെന്നുത്തരംസ്താന്തംപ്രിയെ
ചഞ്ചലംതന്നാൽപരാമൃഷ്ടയാസ്ഥിറയ്ക്കുന്നു
ചഞ്ചലേക്ഷണേ!ജീവിതേശനെക്കുറിച്ചിവൾ
സധനയെന്നാപോലെപങ്കജംരാവുമിന്ദു
വദനേ!പേടിയ്ക്കുന്നുസരസംദർശിക്കനീ
ഭർത്തൃഭാഷിതംകേട്ടുഭൈഷ്മിയുംപതുക്കവെ
മുഗ്ദ്ധഹാസവുംതൂകിവക്രമാംവാക്യത്താലെ
നല്ലപോലുണത്തിനാൾനമ്മസല്ലാപംകൊള്ളാം
ഫുല്ലപങ്കജേക്ഷണ!മോഹനംമനോഹരം
വല്ലതെങ്കിലുമിതിനുത്തരംചൊല്ലാതിരി
ക്കില്ലഞാനിഹകേട്ടുകൊള്ളുകെന്നുടെവാക്യം

ഹരിയെത്തന്നെ നിജപതിയെന്നകക്കാമ്പി
ലറിയുന്നിതുന്നതമരിയസരോജനീ
മധുപാദികളെല്ലാം സ്വസുതാദികളെന്നോ
ർത്തധുനാപരിഗ്രഹിച്ചവരെലാളയ്ക്കുന്നു
കരങ്ങളുംകൊണ്ടുശബ്ദംമുഴക്കീടുമീമധു
കരങ്ങളാംനാഥാന്തികെശിശുക്കളെന്നപോലെ
സരസംകളിയ്ക്കുന്നു നളിനീകച്ഛങ്ങളെ
സരസീരുഹേക്ഷണ! സ്വരൂപം കണ്ടീലയോ
സ്നിഗ്ദ്ധയാമിവൾക്കിതിൽ ദോഷമെന്തുവാനിവൾ
യുക്തമായിട്ടും കർമ്മമല്ലയോ ചെയ്തീടുന്നു
പിരിഞ്ഞു നിജപ്രിയനകന്നു പോകുന്നേര
ത്തെരിഞ്ഞുവരുംതാപം നിറഞ്ഞമനസ്സാലെ
ഭ്രമിക്കുന്നുണ്ടു നിത്യം നയ്ക്കുപരാൽപരം
രമിപ്പിച്ചുംകൊണ്ടയ്മ്പുറമരക്കുംനാപകാന്തനെ
ചതിയ്ക്കുന്നില്ലിത്തൊഴിൽ മഹത്വമേറ്റുന്നതു
സതികളുള്ളതു സാധുജനസമ്മതംതന്നെ
തൽപ്രിയൻ പിരിഞ്ഞുപോയന്യയെ പ്രാപിക്കുമ്പോൾ
സംഭ്രമത്തോടുംതാപത്തിൽ വീണീടുന്നവൾ
വാട്ടമില്ലാതെവസിക്കുന്നതെങ്ങിനെയദ്ദ
ശ്രേഷ്ഠവല്ലവീപതേ! ചിന്തിച്ചുനോക്കേണമേ
വിരഹംകൊണ്ടുവേറാം വദനോല്ലാസത്തോടും
നിരഹങ്കാരത്തോടും നശശാന്തയാമിവൾ
ഭൃംഗമാംകിശോരനെസ്സംഗ്രഹിച്ചുറങ്ങുന്നു
ഭംഗമെന്നിയേ ഹരേ! പാർത്തുകണ്ടെന്നാലതു
ശാശ്വതംധർമ്മംതന്നെ പത്മിനീകുഡ്മളദ്വയ
മാസ്വദിച്ചാനന്ദിച്ചുവാഴുന്നു ഭൃംഗം പിന്നെ
ഇത്തരം പ്രയോഗമാമുത്തരം ചൊല്ലിക്കൊണ്ടു
ചിത്തസന്തോഷംപൂണ്ടു ചെന്താമരാക്ഷൻ ദേവൻ
കരുണാപൂർവ്വം ബലാധിപനെ വിളിച്ചേവ

മരുളിച്ചെയ്തീടിനാനധുനാനാമെല്ലാരും
അത്രപോകേണംനാളെക്കാലത്തുപോകാമെന്നാ
ലത്തലുണ്ടാകില്ലാക്കമെന്നുള്ളതെല്ലാവരും
അറിവാനായിപ്പെരുമ്പറയെഘോഷത്തോടു
മറകെന്നാജ്ഞയാമരുളപ്പാടുകേട്ടു
കൃതവമ്മാവാമവനതുചെയ്തൊരുദിക്കി
ലഥവമ്പടക്കൂട്ടമവിടെനിറുത്തിനാൻ
വസ്ത്രകമ്പളാദികൾകൊണ്ടുനല്ലൊരുദേശെ
വസ്ത്രസഞ്ചയംതീർത്തമററുള്ളൊരെല്ലാവരും
രാത്രിയിൽസുഖത്തോടുമൊന്നിച്ചുപാർത്തീടിനാ
രാത്തിയെന്നിയേമായാമൂത്തിയാംമുകുന്ദനും
സമ്മോദപൂർവ്വംധമ്മപുത്രസോദരനോടു,
മംബാദിവർഗ്ഗത്തോടുമന്നാദിവസ്തുക്കളാൽ
ശട്ടത്തിനൊക്കുംവണ്ണമത്താഴംകഴിച്ചങ്ങു
ചട്ടററവസ്ത്രാലയേപട്ടുമെത്തമേൽത്തന്നൊ
സുപ്തനായുഷസ്സികലേററുഴറേറാടേജന
ക്ഷുബ്ധമാകാതെയുള്ളതോയത്തിൽസ്നാനംചെയ്തു
സന്ധ്യോപാസനംകഴിച്ചെല്ലാവരോടുംകൂടി
സന്തോഷപൂർവ്വംഘോഷംവദ്ധിപ്പിച്ചെഴുന്നെള്ളി
മന്ദമന്ദംപോയക്കന്നന്ദിനീതടസ്ഥലെ
ചെന്നാണഞ്ഞീടുന്നതിൻമുന്നമേനൃപോത്തമ!
പങ്കമററീടുംവ്രജത്തിങ്കലുംവൃന്ദാവന
ത്തിങ്കലുംവസിക്കുന്നഗോപഗോപികാജനം
കൊണ്ടൽവണ്ണനെക്കാണ്മാനുണ്ടായകാമോദ്യമം
കൊണ്ടഹോപരസ്പരംഭാഷണംതുടങ്ങിനാർ
തോഴരെ!നമുക്കങ്ങുപോവുകനമുക്കുള്ള
തോഴനാംകാർവ്വർണ്ണനെക്കണ്ടിങ്ങുപോന്നീടുവാൻ
നന്ദജൻതന്നെക്കണ്ടിട്ടേറെനാൾകഴിഞ്ഞല്ലോ
നന്ദിയോടിപ്പോൾഭാഗ്യമുണ്ടായീകണ്ടീടുവാൻ

കേട്ടതില്ലയോനിങ്ങൾകേളിയേറിടുംകൃഷ്ണൻ
കോട്ടമെന്നിയേധൎമ്മജാലയംപുക്കീടുവാൻ
പോകുന്നുണ്ടിതുപോലുംനാമെങ്ങുമാൎഗ്ഗേചെന്നാ
ലാകുന്നനേത്രേകാണാമാമയാവഹൻതന്നെ
കണ്ടുകൂടീടുംവിധൌകൌതുകംവരുംവണ്ണം
രണ്ടുതൃക്കയ്യുംപിടിച്ചാദരിച്ചിങ്ങോട്ടയ്ക്കു
കൊണ്ടുപോരേണംകണ്ടാൽകാഴ്ചക്കുവേണ്ടുന്നവ
കൊണ്ടുപോകേണംതാനുമെന്നുള്ളഘോഷത്തോടെ
സ്ത്രീശൂദ്രന്മാരായുള്ളവരേവരുംപുറപ്പെട്ടു
ദുഗ്ദ്ധങ്ങൾതൈരുംനെയ്യുമിത്യാദിവസ്തുക്കളെ
മൺകുടങ്ങളിലാക്കിവാക്കെട്ടിവേണ്ടുംവണ്ണം
സങ്കടംവരാതുള്ളകാവിന്മേൽകെട്ടിത്തൂക്കി
തോളിലേററിനാർഗോപികാദിയുംഗളസ്ഥലെ
മേളിതങ്ങളാംകുന്ദമാലികാജാലങ്ങളും
വംശവുംകരങ്ങളിൽവാദിത്രങ്ങളുമായി
സംശയംവെടിഞ്ഞുള്ളചാരുസംഗീതംപാടി
തങ്ങളിൽതിക്കിത്തിരച്ചങ്ങിനെനടന്നുചെ
ന്നാങ്ങളിപ്രഭൻവിളങ്ങീടുന്നാദേശംകണ്ടു
സംഗനാശനൻതന്റെസന്നിധിസ്ഥലംതന്നിൽ
സംഗതന്മാരായവർസംഭവിച്ചുടൻതന്നെ
വാച്ചസന്തോഷത്തോടെദുഗ്ദ്ധാദിവസ്തുക്കളും
കാഴ്ചവച്ചഥചുററുംനിന്നുകൌതുകത്തോടെ
പങ്കജേക്ഷണൻതന്റെവേഷവുംവിശേഷമാം
പൊൻകിരീടാദിപ്രൌഢരത്നഭൂഷണങ്ങളും
പുഞ്ചിരിപ്രഭാപരിപൂൎണ്ണമാൎദ്ദ്വളങ്ങുന്നോ
രഞ്ജിതപ്രസന്നവക്ത്രാബ്ജവുംമന്ദംമന്ദം
ചഞ്ചലംതേടുംപുരികങ്ങളുംവിളങ്ങുന്ന
ചഞ്ചളീകശ്രീകടാക്ഷാവലീവിനോദവും
മേചകത്തിരുമെയ്യിൻഭംഗിയുംമഹാനന്ദ

സ്ഥാനകസ്വഭാവവുംസൂക്ഷിച്ചുനോക്കിക്കണ്ടു
നമ്മളിൽപ്രധാനിയാംനന്ദജൻതന്നെയിവൻ
നമ്മലാലസനെന്നുചൊല്ലിവാത്സല്യത്തോടെ
ഭക്തദർശനെഹയംവിട്ടുകാരുണ്യംകൊണ്ടു
പൃഥ്വിതൻപൃഷ്ഠത്തിങ്കൽനിന്നാഗോവിന്ദൻതന്നെ
കെട്ടിയാശ്ലേഷംചെയ്തുപാമരന്മാരാമവർ
കിട്ടിയോരാനന്ദത്തിൽമുങ്ങിവിസ്മയത്തോടെ
ചിരിച്ചുംമഹാരവംപൊഴിച്ചുംമദിച്ചുഹ
ങ്കരിച്ചുംപാടിയാടിക്കളിച്ചുംമടിയ്ക്കാതെ
ഭക്ഷ്യന്നാംപുതുവെണ്ണയെന്നിവകൊടുക്കയു
മത്യന്തംഭജിച്ചാലുമെന്നുരച്ചുടുക്കയും
എന്നതിൻമദ്ധ്യേചിലർചൊല്ലിനാരെടോസഖേ!
നന്ദനന്ദന!കണ്ണ!കണ്ടതാനന്ദംതന്നെ
കാണുകിന്നിനിയ്ക്കുള്ള ചിത്രമാമോട്ടക്കുഴൽ
വീണയുംവിശേഷമായുള്ളതെന്നറിഞ്ഞാലും
സംഭ്രമിച്ചുടനങ്ങുമിങ്ങുംസഞ്ചരിയ്ക്കുന്നൊ
രെമ്പശുക്കളാണിവസാമ്പ്രതംതാനേതന്നെ
നിമ്പദംപ്രവേശിച്ചുനിന്മുഖാംബുജംനോക്കി
കമ്പമെന്നിയേമോദിച്ചുണ്ടിതാനിന്നീടുന്നു
മുമ്പിലെത്രയുംലോഭമോഹങ്ങളായിട്ടുള്ള
വമ്പുലിപ്രഭുക്കളാൽബാദ്ധ്യമാനകളിപ്പോൾ
ഒട്ടുമേക്രൂസുന്നില്ലാനിർണ്ണയംമോചിപ്പിയ്ക്ക
പ്പെട്ടുനിന്നാലെഭയത്തിങ്കൽനിന്നൊന്നോവേണ്ടു
ഘോഷമോടുരചെയ്താനന്യനെൻനവനീത
മോഷക!കൃഷ്ണ!നന്നുനന്നിതെന്തൊരുവേഷം
കേളിചെയ്തോന്നിച്ചങ്ങുപണ്ടുനാമിരുന്നോരു
നാളിലുള്ളതുപോലെയല്ലിതുചിത്രംതന്നെ
എന്തിതെൻകടൽവർണ്ണ!നിന്തലതന്നിൽമേല്പോ
ട്ടുന്തിയൊന്നിരിയ്ക്കുന്നതശ്മമോമനോഹരം

കണ്ണയുഗ്മത്തിൽത്തുങ്ങിക്കാണുന്നുണ്ടെന്താണിതു
വർണ്ണമോഹനംകയർപോലെകണ്ഠത്തിൽപ്പിന്നെ
കെട്ടിയങ്ങൊരുഡോളപോലെഞൊണ്ടുരുസ്തുടെ
തട്ടിയാടീടുന്നതെന്തെങ്കിലീവകയെല്ലാം
എപ്പൊഴുംവഹിച്ചുവാഴുന്നിതോന്നിനക്കിതി
ലല്പവുംവെറുപ്പില്ലനോവുമില്ലെന്നോസഖേ
കെല്പുകൂടീടുന്നനിൻവേഷാദിഭേദംകണ്ടാ
ലത്ഭുതംതോന്നീടുന്നിതുൾപൂവിൽഞങ്ങൾക്കെല്ലാം
ഗോപൻെറവേഷംവെടിഞ്ഞിന്നുനീയിതിൻവണ്ണം
ഭൂപൻെറവേഷംപൂണ്ടുവാഴുന്നതെന്തിന്നഹോ
പയ്ക്കുലങ്ങളെമേയ്ക്കുംനേരമീവേഷംനിന
ക്കൊക്കുമോമുകിൽവർണ്ണ!കണ്ണ!താമരക്കണ്ണ!
തൽകളസ്വനംവേണുനാളവുംചൂരൽക്കോലു
മുൾക്കളങ്കംവിട്ടുത്തുകൊമ്പുമെങ്ങിതുകാലം
കാടകംതന്നിൽപുക്കുകേടകന്നനുകൂല
ക്രീഡകളാടുന്നുണ്ടോഗീതങ്ങൾപാടുന്നുണ്ടോ
കൂടവേപോരുന്നതങ്ങേതൊരുവയസ്യന്മാ
രാടൽവേരറുക്കുന്നപുത്രനാംനിങ്കൽതന്നൊ
സ്നേഹമുൾക്കലെന്നുഴുംനന്ദഗോപോത്സംഗമു
ത്സാഹമോടാരോഹണംചെയ്തിരുന്നതിൻമദ്ധ്യേ
വത്സലാശയനായിവാഴുന്നതാതൻഗാഢം
വത്സസീമനിചേർത്തുലാളിച്ചുലാളിച്ചെൻെറ
വത്സനുണ്ടെല്ലോവിശപ്പെന്നതിപ്രിയത്തോടെ
വത്സനംമലരപ്പുമെന്നിതൊക്കെയുംപിന്നെ
ചിത്തസന്തോഷംവരുംവണ്ണമേകാച്ചിസിത
ചേർത്തുശുദ്ധവുംരംഭാപകപവുംവരുത്തിച്ചു
മെല്ലവെതരുന്നവയൊക്കെയുംപിന്നൊക്ഷണാ
ലല്ലലുണ്ടിനിക്കപ്പെകൊണ്ടെന്നാഭാവംകാട്ടി
അംബതൻപാന്തികെചെന്നടുത്തുടുത്തുള്ളോ

രാംബരംപിടിച്ചിരുത്തീടുവാനൊരുങ്ങുമ്പോൾ
കുററമററിരിയ്ക്കുന്നാധന്യയാംയശോദയു
മുററലംലാളിച്ചുട്ടത്തങ്കത്തിലേററിപ്പുൽകി
തെററന്നുപിന്നെത്തൃപ്തിയാവോളംനേരേചുര
ന്നൊററൊററുവീഴുംമുലപ്പാലുമാസ്വാദിപ്പിച്ചു
പിണ്ഡമെന്നതുപോലെരണ്ടുകയ്യിലുംപുതു
വെണ്ണവെച്ചീടുന്നതിൽതൃപ്തിവന്നീടായ്കയാൽ
വാശിയുംപിടിച്ചിട്ടുവാഞ്ഛിതംപറഞ്ഞാശ്രു
പേശിയുംയഥാരുചികിട്ടുന്നവസ്തുക്കളും
വീടുകൾതോറുംചെന്നുവേണ്ടുന്നവണ്ണംകവ
ന്നീടുന്നവസ്തുക്കളെമൊക്കവെചിലത്തിയും
കാടുകൾകാട്ടിക്കൊണ്ടുനിത്യവുംകളിച്ചുമ
പ്പാടുസന്തോഷംഞങ്ങൾക്കുണ്ടാക്കിവാണീടുവാൻ
ചാരുത്വമേറുംവ്രജത്തിങ്കലയ്ക്കിത്തുനേരം
പോരുന്നതുണ്ടെന്നാകിൽപോകനാംവ്രജസ്ഥലെ
കാരുണ്യമോടുംനിന്നെക്കാണ്മതിന്നായിത്തന്നെ
ചേരുന്നകാമത്തോടെവാഴുന്നിതെല്ലാവരും
എത്രനാളായിതമ്മിൽകണ്ടിട്ടുകഷ്ടംനീതാ
നിത്രനിർമ്മമനെന്നുഞങ്ങളിങ്ങറിഞ്ഞീലെ
മോഹനാകൃതിയാകുംനിന്നെയുംകൊണ്ടല്ലാതെ
ഗേഹസീമനിഞങ്ങൾപോകയില്ലിനിനൂനം
ദൈവസാഹായ്യംകൊണ്ടുകണ്ടുകിട്ടിയനിന്നെ
കൈവശത്തിങ്കൽചേർത്തീടാതങ്ങുചെന്നീടുകിൽ
ധിക്കരിച്ചീടുംകുലവൃദ്ധർഞങ്ങളെവല്ലാ
തുൾക്കരുത്തെരിഞ്ഞേററംദുഃഖിയ്ക്കുമെന്നല്ലഹോ
ഗോപസ്ത്രീജനങ്ങളുമാളിവന്നീടുംമന
സ്താപത്തീയതിൽവീണുദേഹവുംദഹിപ്പിച്ചു
ജീവിതംവെടിഞ്ഞീടുമില്ലതിന്നൊരുകില്ലേ
ന്നീവിധംപറഞ്ഞുകേൾപ്പിച്ചതിന്നാളിവണ്ണൻ

മന്ദഹാസവുംചെയ്തുമൌനവുംഭാവിച്ചങ്ങു
നിന്നുനോക്കീടുംവിധൌചൊല്ലിനാർവേറെചിലർ
കണ്ഠത്തിൽകെട്ടിജ്വലിയ്ക്കുന്നതെന്തെങ്ങുംമുന്നം
കണ്ടിട്ടില്ലിതുകൊള്ളാമെങ്ങുനിന്നിതുകിട്ടി
തിരുമാറിടത്തിങ്കൽചവുട്ടേല്പിച്ചിതെവൻ
ഒരുകാലടിയുണ്ടുപതിഞ്ഞുകണ്ടീടുന്നു
കരിവൃന്ദങ്ങളേയുംതുരഗോഷ്ഠങ്ങളേയു
മരികെകണ്ടുശങ്കിച്ചപരൻചൊന്നാനപ്പോൾ
ഹരിയോഹരികൃഷ്ണ!പറയേണമേസത്യം
ശിരിയോടൊക്കുംപശുവ്രജമിക്കാണുന്നതോ
കുതുകത്തോടുംനീതാനധുനാബതമേയ്ക്കു
ന്നതുചിന്തിച്ചാലിതിൽപുതുമതോന്നുന്നമേ
പൊക്കവുംതടിയുള്ളവാലുംകൈകാലുംമററു
മൊക്കവെകാണുന്നേരമൃഗങ്ങൾതന്നെയിവ
ജാതിയെന്തിവററയ്ക്കുപാലെത്രകണ്ടീടുമെ
ന്നോതിയില്ലെന്നാലുമൊട്ടൂഹിച്ചതിട്ടുംചൊല്ലാം
ദ്വാദശദശാഷ്ടകുംഭങ്ങളിൽകുറഞ്ഞിടാ
താട്ടശംമഹത്വമീക്കാലികൾക്കെന്നേവേണ്ടു
എന്നുകേട്ടേകൻചൊന്നാനെന്തെടൊകഥിയ്ക്കുന്നാ
തെന്നുടെപക്ഷംപറഞ്ഞീടുവൻധരിയ്ക്കുവിൻ
മൂഢമാനസന്മാരെനിങ്ങളിലൊരാളുമീ
ഗ്രൂഢമൂത്തിതൻതത്വംബോധിച്ചിട്ടില്ലാദ്ധഢം
കൌസ്തുഭംഗളസ്ഥമീരത്നമെന്നറിഞ്ഞാലും
നിസ്തുലംശ്രീവത്സമീമാത്തട്ടിൽകാണുന്നതും
കുംഭികളുഷ്ട്രങ്ങളശ്വങ്ങളിക്കാണുന്നവ
കുംഭിനീശ്വരന്നുള്ളചിഹ്നങ്ങളെന്നോവരു
പിന്നെയെല്ലാരുംകൂടിചോദിച്ചുമുകുന്ദനോ
ടന്യമാംജന്മംപൂണ്ടപോലഹോഭവാനേവം
വേഷവൈഭവത്തോടുംവൈശിഷ്ട്യമേറീടുന്നാ

യോഷമാരോടുംചേൎന്നതെങ്ങിനെയിന്നിങ്ങിനെ
ഘോഷപൂൎവ്വകംപുറപ്പെട്ടതെങ്ങോട്ടാണിപ്പോൾ
ഘോഷമുൾപ്പൂക്കീടുവാനൊന്നിച്ചുപോരുന്നില്ലേ
മങ്ങിനേരല്ലാതാകുംമാനസത്തോടുഞങ്ങ
ളെങ്ങിനെപിരിഞ്ഞുപോകുന്നഹോദയാനിധേ!
ഞങ്ങൾക്കുള്ളഭീപ്സിതംകൈവരുത്തീടേണമേ
ഞങ്ങൾക്കില്ലന്യാധാരമൊന്നുമെന്നോൎക്കേണമേ
എന്നെല്ലാമുണൎത്തിച്ചുഭക്തിവിഹ്വലന്മാരാ
യൊന്നിച്ചുഗോപാലന്മാർകുമ്പിട്ടുനിന്നാരപ്പോൾ
സാധുവത്സലൻജഗന്നായകൻകടാക്ഷിച്ചു
സാദരംചിരിച്ചരുൾചെയ്തുസന്തോഷത്തോടെ
വല്ലവന്മാരെമമസ്നിഗ്ദ്ധന്മാരെല്ലാനിങ്ങ
ളില്ലതിന്നേതുംശങ്കയെങ്കിലുംനമുക്കിപ്പോൾ
നിങ്ങളോടൊത്തങ്ങുപോന്നീടുവാൻനിവൃത്തിയി
ല്ലിങ്ങിനെകാൎയ്യാന്തരോത്സുകനായാലഹോ
പാൎത്ഥപത്തനേനടത്തേണ്ടുന്നയാഗത്തിനാ
യാസ്ഥയോടിത്ഥംഗമിക്കുന്നുഞാനെന്നോവേണ്ടു
തെററന്നാങ്ങണഞ്ഞതില്ലെങ്കിലോകാൎയ്യങ്ങൾക്കു
തെറെറന്നായ്വരുംവിളംബിക്കുവാനാളല്ലമേ
നിങ്ങളീവണ്ണംനമ്മെക്കാണുവാൻമാൎഗ്ഗത്തിങ്കൽ
സംഗതന്മാരായതിൽസന്തോഷംചെററല്ലമേ
സിദ്ധമായല്ലോസുഹൃല്ലോകാവലോകാനന്ദ
മിത്ഥമീനമുക്കുമിന്നുത്തമാകാരന്മാരെ
നിങ്ങളെല്ലാരുംതിരിഞ്ഞീടുവിൻപിരിഞ്ഞിപ്പോ
ളങ്ങുചെന്നുച്ചമ്മുതല്ക്കുള്ളവക്കെക്കൊമ്പിൽ
ചഞ്ചലംവെടിഞ്ഞുള്ളസന്തോഷമേറുംവണ്ണ
മച്ചരിത്രവുംഗ്രഹിപ്പിച്ചുസൌഹൃദത്തോടെ
എന്നെയുംനിനച്ചുവാണീടുവിൻസുഖംവരു
മെന്നിതെല്ലാമേയരുൾചെയ്തുകൌതുകത്തോടെ

മാലകന്നീടുന്നമാറായവൎക്കെല്ലാവൎക്കു
മാലയംതോറുംവസിയ്ക്കുന്നപെൺകുലങ്ങൾക്കും
ബാലകന്മാൎക്കുംവയോവൃദ്ധന്മാരായുള്ള ഗോ
പാലകന്മാൎക്കുംശരീരങ്ങളിൽധരിയ്ക്കുവാൻ
വസ്ത്രഭൂഷണങ്ങളുമൎത്ഥസംഭാരങ്ങളു
മസ്തസംശയംകൊടുത്താശയംമോദിപ്പിച്ചു
തത്രനിന്നാവർതമ്മെയാത്രയാക്കീടുംവിധൌ
ചിത്രമെന്നാകുംവണ്ണംഗോപികാജനങ്ങളും
ഭൎത്തൃദൎശനാമൃതംപ്രാപിപ്പാനൊരുമ്പെട്ടു
വേഗതൃഷ്ണയോടണഞ്ഞീടിനാരെന്നോവേണ്ടു
ഹസ്തങ്ങൾതോറുംപാത്രദീപങ്ങളോടുംമററു
വസ്തുക്കളോടുംകൂടികൃഷ്ണനെക്കണ്ടീടിനാർ
കൈകളിൽപെട്ടുംകടകോലുകൊണ്ടൊരുഗോപീ
തൈർകലക്കിക്കൊണ്ടിരിയ്ക്കുന്നവൾനിജാലയെ
കണ്ണനിന്നാരാലെത്തിയെന്നുള്ള വാക്യാമൃതം
കണ്ണഗഹ്വരെകടന്നപ്പോളങ്ങെഴുന്നേററു
മണ്ടിനാൾമുകുന്ദനെകാണ്മാനൊരുത്തികൈ
രണ്ടിലുംകായത്തിലുംചാണകംപുരണ്ടവൾ
തല്പ്രവൃത്തിയെമറന്നാങ്ങിനെമണ്ടീടിനാൾ
സംഭ്രമത്തോടുംകടൽവണ്ണനെക്കണ്ടീടുവാൻ
പാലടുപ്പത്തുകേററിവെച്ചുകാച്ചുകപശു
പാലനംചെയ്യുന്നാദികൃത്യങ്ങളെല്ലാംവിട്ടു
എത്തിനാരഹോചിലർകൃഷ്ണനെസ്മരിച്ചെത്തും
ഹൃത്തിലോൎത്തീടാതൊരുസുന്ദരിതദന്തരെ
വൃത്തിയെന്നിയെപൊടിപററിയുള്ളൊരുമെയ്യൊ
ടൊത്തിയന്നോടിഗ്ഗമിയ്ക്കുന്നതങ്ങിനെകണ്ടു
ചൊല്ലിനാളൊരുഗോപിനീരജോവതിയെൻെറ
ചൊല്ലിനാലുടനുടൽകഴുകിഗ്ഗമിക്കെടൊ
തെല്ലുമെനാണംനിണക്കില്ലയോവിരൂപയായ്

ചൊല്ലുവാനേവംകേട്ടുചൊല്ലിനാൾരജോവതീ
എന്തറിഞ്ഞീടാതുരക്കുന്നുനീകഷ്ടംനിണ
ക്കന്തരംഗത്തിൽബോധമില്ലെന്നുതോന്നുന്നുമേ
ക്ഷാളനംചെയ്കിട്ടുമീരജസ്സപോകുന്നില്ല
കേളെടാകമ്മംകൊണ്ടുകൃഷ്ണമെൻകളേബരം
കഴുകിവെളുപ്പിപ്പാൻകഴിവില്ലിതുപോട്ടെ
പഴതേഗൃഹാന്തരെപരിവത്തനംചെയ്തു
കഷ്ടമെന്നായുസ്സിനെക്കളഞ്ഞേനേററംചെററു
ശിഷ്ടമായതുംകാങ്കെകലുഷംതന്നെയല്ലൊ
എങ്കിലീരജസ്സൊട്ടുംകൃഷ്ണനെറ്റമിക്കുന്നോൻ
പങ്കിലന്മാരാമവരംഭോഗാമികളെത്രെ
ശിലയിങ്കലോപീഠശിരസ്സിങ്കലൊവെച്ചു
മലമെല്ലാമെതേച്ചുകളഞ്ഞീടുന്നുവെല്ലോ
മലിനമായുള്ളോരെന്നുടലീമുകുന്ദന്റെ
വിലസിക്കാണാകുന്ന ചരണപീഠെവെച്ചു
ധവളീകരിക്കുവനധുനാനാണിക്കാതെ
നാവളീവാക്യംപറഞ്ഞടനംചെയ്യാളുടൻ
നന്ദനന്ദനൻതന്റെസന്നിധൌനേരിട്ടങ്ങു
ചെന്നാണഞ്ഞല്ലോപിന്നെസ്ത്രീകളെല്ലാരുംകൂടി
പൊങ്കിരീടവുംരത്നകുണ്ഡലങ്ങളുംനിറ
മങ്കുരിച്ചീടുംഹാരകൌസ്തുഭാലങ്കാരവും
ചെങ്കനൽകണസ്വൎണ്ണമാലികാകലാപവും
കങ്കണങ്ങളുംമിന്നുംരത്നാംഗുലീയങ്ങളും
മഞ്ജുളപ്രഭാപലമേഖലനിബദ്ധമായ്
മഞ്ഞളഞ്ചീടുംനിറംപൂണ്ടുള്ളപൂഞ്ചേലയും
മംഗളസ്വനംപെടുംമഞ്ജീരങ്ങളുംപൂണ്ടു
മങ്ങലറേറവംവിളങ്ങുന്നാവേഷവുംകണ്ടാൽ
ഭംഗിയേറീടുംകൊണ്ടലിണ്ടൽതേടീടുംനിറം
തിങ്ങിയേററവുംമിന്നുംദിവ്യമാംതിരുമെയ്യും

മന്ദാഹാസാഭിഖ്യമാമാസവംപൊഴിയ്ക്കുന്ന
സുന്ദരാസ്യമാമരവിന്ദവുംമന്ദംമന്ദം
ചഞ്ചലങ്ങളായ്ത്തിളങ്ങുന്നലോചനങ്ങൾക്ക
ള്ള ഞ്ചലങ്ങളാം ചഞ്ചരീകങ്ങളേയുംകണ്ടു
സഞ്ചയിച്ചീടും ബ്രഹ്മാനന്ദത്തിൽമുങ്ങിക്കൊണ്ടു
നെഞ്ചകംമറന്നുനിന്നീടിനാരതിന്നമദ്ധ്യേ
തന്മനംമറന്നുസമ്മാനമായൊരുനല്ല
പെണ്മനോഹരീഹരിഭക്തിവൈഭവത്താലെ
തന്നുടെമനോജ്ഞയാംപുഷ്പമാലയെകൃഷ്ണൻ
തന്നുടെശിരസ്സിങ്കൽചാൎത്തിരോമാഞ്ചംപൂണ്ടാൾ
ശ്രദ്ധയോടൊരുത്തിയന്നേരമങ്ങുടുത്തിട്ടു
ചിത്തസന്തോഷത്തോടുംസുസ്മിതംതൂകിത്തൂകി
ചൊല്ലിനാൾമന്ദംമന്ദംനന്ദനന്ദന!കൃഷ്ണ!
ചൊല്ലെഴുംകൃപാനിധേ!മംഗളംതരേണമേ
കൎമ്മംകൊണ്ടെന്നാലേവമാഹരിക്കപ്പെട്ടുള്ള
നൈൎമ്മല്യംതേടുംപുത്തൻവെണ്ണയെപ്പാങ്ങേണമേ
കണ്ണനിൻമുഖത്തിങ്കൽപണ്ടുനിന്മാതാവെത്ര
വെണ്ണയാണഹോതന്നിട്ടുള്ളതിന്നോൎക്കുന്നുണ്ടോ
വെണ്ണയെവാങ്ങിവിഴുങ്ങീടുമാവായിൽത്തന്നെ
യെണ്ണമററീടുംബ്രഹ്മാണ്ഡങ്ങളെവേറേവേറെ
കണ്ടതില്ലയോഭാഗ്യപൂൎണ്ണയാമവളേവ
മിണ്ടൽനീക്കീടുംനീയ്യല്ലാതെമററാരെങ്കിലും
കാട്ടുവാനാളാകുമോനിങ്കലീജഗത്തെല്ലാം
വാട്ടമററതിൻവണ്ണംകാണുന്നുഞാനുംഹരെ!
എന്നണത്തിക്കുംവിധൌമററൊരുത്തിയുംകൂടി
വന്നുമാപതേ!പരിത്രാഹിമാമെന്നുംചൊല്ലി
തൃക്കഴൽപ്രവാളത്തിൽകുമ്പിട്ടുവീണിട്ടുതൻ
ദുഷ്കൃതത്രാസംസൎവ്വംതീൎത്തങ്ങുനിന്നീടിനാൾ
മററുമുള്ളവരെല്ലാംനേത്രങ്ങൾതോറുംനിറ

ഞ്ഞേററുവീണീടുംഭക്തിബാഷ്പങ്ങളോടുംക്രൂടി
പ്രാണവല്ലഭ!കൃഷ്ണ!വല്ലവപ്രിയാത്മജ!
ശോണപല്ലവംതൊഴുംതപല്പദാന്തത്തിൽതന്നെ
ക്ഷീണമെന്നിയേലയിപ്പിച്ചുഞങ്ങളെപ്പാലി
ക്കേണമെന്നത്രേമനംമററില്ലൊരാലംബനം
ഗോവിന്ദ!ലോകത്തിലീഗോപികൾക്കോൎത്താലുമെ
ന്നീവണ്ണംപ്രാൎത്ഥിച്ചുണൎത്തിച്ചുകൈവണങ്ങിനാർ
ഇംഗിതപ്രദൻജഗന്നാഥനന്നേരംമോദാ
ലിങ്ങിനെസമാശ്രയിക്കുന്നഗോപസ്ത്രീകളെ
വെവ്വേറെകടാക്ഷിച്ചുവാക്യപീയൂഷംകൊണ്ടു
ചൊവ്വോടെസമാശ്വസിപ്പിച്ചുകാരുണ്യത്താലെ
വസ്ത്രാദിവസ്തുക്കൾകൊണ്ടേത്രയുംസമ്മാനിച്ചു
ചിത്രാസഹീനംപോവിനെന്നയച്ചനന്തരം
നന്ദിയോടെഴുന്നള്ളീകാളിന്ദീതടത്തിന്റെ
സന്നിധൌകാണായൊരുവിസ്തൃതാരണ്യസ്ഥലെ
സൈന്യസന്ദോഹത്തോടെവീണകംനിറുത്തിച്ചു
തന്നുടെജനങ്ങളോടാസ്ഥപൂണ്ടരുൾചെയ്തു
എന്നമ്മമാരുംഭൈഷ്മീഭാമമുമ്പായുള്ളൊരു
മുന്നമ്മമോദത്തോടുമൊന്നുബോധിച്ചീടേണം
മംഗളാഭോഗംപെടുംഹസ്തിനാഗാരെചെന്നാൽ
നിങ്ങളാചരിക്കേണ്ടുംകൃത്യംഞാനോതീടുവൻ
വൃദ്ധയാംപിതൃഷ്വസാവൎജ്ജുനൻതന്നെപ്പെററു
സിദ്ധമാകിയവീരമാതൃത്വംകയ്ക്കൊണ്ടിഹ
കുന്തിയെന്നേററംവിളികൊണ്ടദേവിയെനിങ്ങ
ളന്തികംപ്രാപിച്ചതിപ്രശ്രയത്തോടുംക്രൂടി
സാദരംശുശ്രൂഷിച്ചുകൊള്ളേണംദിനംതോറും
മോദമോടേകുന്നാശീർവ്വാദവുംവാങ്ങീടേണം
വന്ദ്യയായുള്ളോരനസൂയയാംതപസ്വിനീ
ധന്യയാമരുന്ധതീധൎമ്മിഷ്ഠായശസ്വിനീ

പുണ്യശോഭനാംഗികളിങ്ങിനെമഹത്വമു
ള്ളന്യനാരികളേററംവൃദ്ധകൾവിശുദ്ധകൾ
വന്നുകണ്ടീടാമങ്ങുനിങ്ങളാദരത്തോടും
ചെന്നുകണ്ടവരേയുംസേവിച്ചുമേവീടണം
ശംബരാന്തകാദികൾനിങ്ങളുംകേട്ടീടുവിൻ
ധർമ്മരാജാഗാരത്തിലദ്ധ്വരക്രിയോത്സവെ
വിപ്രതാപസോത്തമന്മാരാകുംമഹാത്മാക്കൾ
സൽപ്രതാപന്മാരാകുംക്ഷത്രിയപ്രവീരന്മാർ
എത്രയുംമഹാലോകരിങ്ങിനെവരുംകണ്ടാ
ലിത്രയെന്നൊരുകണക്കുണ്ടാകില്ലെന്നോവേണ്ടു
എങ്കിലേവരുംനിങ്ങളീവരുംഗുരുക്കളെ
ശങ്കിതന്മാരായുണ്ടുവന്ദിച്ചുപൂജിക്കേണം
പാർത്ഥദർശനംഭവിപ്പോളമേപാർത്താലുള്ളു
പാർത്ഥിവാദികൾക്കുള്ള ബാഹുവിക്രമാദികൾ
വ്യാഴമാംഗ്രഹംചിങ്ങമാസത്തിൽകടന്നങ്ങു
വാഴമാക്കാലത്തിങ്കൽഗൌതമീനദീജലം
സന്ദൃഷ്ടമാകുംവരെസ്സാമർത്ഥ്യംതങ്ങൾക്കതാ
നന്നിപ്രപാപങ്ങളെപ്പോക്കുവാനെന്നിങ്ങിനെ
തീർത്ഥങ്ങളെല്ലാംഗർവ്വഗർജ്ജനംചെയ്തീടുന്നു
തീർത്ഥങ്ങുചൊല്ലാമെങ്കിലിച്ചൊന്നരാജാലയെ
ബുദ്ധിയുംമഹാഭുജശക്തിയുംസദാമന
ശ്ശുദ്ധിയുംതേടുംമരുൽപുത്രനീശ്വരൻതന്നെ
വണ്ടാരിയ്ക്കിലുംനിങ്ങളിപ്പുരംപ്രവേശിച്ചു
കണ്ടിരിയ്ക്കുന്നില്ലൊന്നുമെന്നുനിർണ്ണയംതന്നെ
പ്രത്യക്ഷംതനിയ്ക്കുള്ള രാജപൌരുഷങ്ങളെ
പ്രദ്യുമ്നൻകുറഞ്ഞൊന്നുമിട്ടിക്കിൽകാണിക്കൊല്ലാ
തന്നുള്ളിൽദ്വാരാവതിയല്ലിതെന്നോർത്തീടേണം
നന്നല്ലെന്നാകുംഭാവമൊന്നുമേതുടങ്ങൊല്ലാ
സത്യഭാമയൊടൊത്തുരുഗ്മിണീദേവീപാതി

ഗ്രന്ഥപാത്രിയായ്പായ്യംപാഞ്ചാലിദേവിയോടും
മത്സ്വസാവായിട്ടുള്ള പാർത്ഥവല്ലഭയേയും
സത്സ്വഭാവത്തോടങ്ങുകണ്ടുസംഭാവിക്കേണം
സത്രകാലത്തിൽ ചമഞ്ഞംഗനായുതത്തിന്റെ
മദ്ധ്യഭാഗത്തിൽദീപഹസ്തയായ്നിന്നീടേണം
വൈചിത്ര്യംവദ്ധിയ്ക്കുമീയുത്സവേവേണ്ടുംവണ്ണ
മൌചിത്യംകാരെംകമ്മമാകവെ ചെയ്തീടേണം
എങ്കിലോസ്വലോകസല്ക്കാരമാചരിയ്ക്കുവാ
നങ്കുരിച്ചീടുംമോദംപൂണ്ടുഞാൻമാത്രംമുന്നേ
ധർമ്മജാന്തികത്തിങ്കൽചെല്ലട്ടെമന്ദംമന്ദം
സമ്മദത്തോടുംനിങ്ങൾപിന്നാലെവന്നീടുവിൻ
ഇത്തരം സന്ദേശിച്ചുവീണ്ടകേമരുത്തിന്റെ
പുത്രനെസംസ്ഥാപിച്ചുപുണ്യപൂരുഷൻപോററി
പുഷ്ടകയ്യുഷംനശിപ്പിയ്ക്കുംസൽകൃപാമൃതി
യൊട്ടകമ്പടികാരുമായിട്ടുതാനെതന്നെ
മന്ദമശ്വത്തിൻപുറംപുക്കുതന്നെഴുന്നള്ളി
ച്ചെന്നുഹസ്തിനാപുരത്തിന്നുചെററടുത്തപ്പോൾ
ഭോഗരമ്യാകാരനാംലോകനാഥനെക്കണ്ടു
നാഗരന്മാരായുള്ള ലോകരെല്ലാരുംക്രൂടി
സമ്പൂർണ്ണമോദംപൂണ്ടു സന്മുഖന്മാരായിട്ടു
സംഭാവിച്ചേററംപുകഴ്ത്തീടിനാരത്യന്തരെ
പ്രാജ്ഞസേവ്യനായുള്ള പങ്കജാക്ഷനെക്കണ്ടു
യാജ്ഞികന്മാരാംമഹാവിപ്രന്മാർചൊല്ലീടിനാർ
സ്വർഗ്ഗംകാമിച്ചുനമ്മളഗ്നിഷ്ടോമാദ്യങ്ങളാം
സല്ക്കർമ്മയജ്ഞങ്ങളെസ്സന്തതംചെയ്തീടുന്നു
ചൊല്ക്കൊണ്ടൊരാസ്സ്വർഗ്ഗങ്ങളൊക്കവെനിരൂപിച്ചാ
ലിക്കൊണ്ടൽവർണ്ണൻതീർത്തിട്ടുള്ള വതന്നെയല്ലൊ
മഖഭോക്താവുംമഹാമഖകർത്താവുംനാനാ
മഖഭർത്താവുംക്രിയാഫലദാതാവുമായി

വിലസീടുന്നവിശ്വപ്രഭുവാമാദ്ദേവന
ങ്ങലസീടാതിന്നിങ്ങോട്ടണയുന്നിതു ചിത്രം
ധൂമാന്ധയായിട്ടുള്ള ദൃഷ്ടികൊണ്ടഹോനമ്മൾ
കാമാന്തകത്താവിനെയെങ്ങിനെകണ്ടീടുന്നു
ഭക്തനാംയുധിഷ്ഠിരൻകാട്ടിനാനേവംചെയ്യാൻ
ശക്തനായിട്ടില്ലഗ്നിതൃപ്തനാണെന്നാകിലും
വഹ്നികൃഷ്ണനെയറിയുന്നില്ലയെന്നോകഷ്ട
മിന്നിവൻപാൽത്താലേഴനാക്കപൂണ്ടിരിപ്പവൻ
ദ്വിജിഹ്വനാരെങ്കിലുംക്ഷീരത്തെനൽകീടുകിൽ
തൃപ്തിക്കില്ലതുവാങ്ങിയങ്ങിനെകുടിച്ചവൻ
തൃപ്തനായ്വിഷംനൽകുമിസ്വഭാവത്തെയോത്താൽ
സപ്തജിഹ്വൻെറകഥകൊണ്ടുചൊല്ലുവാനുണ്ടോ
കൃഷ്ണനെക്കാണിയ്ക്കുന്നതെങ്ങിനെയിവൻപിന്നെ
കൃഷ്ണവർത്മത്വംകൊണ്ടുമിഷ്ടകൃത്തല്ലെന്നായൊ
നന്മയുള്ളൊരുവിപ്രനന്നേരംചൊന്നാനിതു
നമ്മുടെകുററംപാവകൻെറയല്ലെന്നോവേണ്ടു
കല്പിച്ചവണ്ണംനമ്മൾകർമ്മാദിസർവ്വസ്വവു
മർപ്പിച്ചിട്ടുണ്ടോഹരിയ്ക്കുള്ള തൃപ്പദാംബുജേ
പിന്നെയെങ്ങിനെകാണുംകൃഷ്ണനെയെന്നായപ്പോ
ളുന്നതനാംവിപ്രൻപറഞ്ഞീടിനാനെല്ലാരോടും
സന്മുഖന്മാരായങ്ങുചെന്നനാംയഥോചിതം
സന്മുനിസ്മൃതാത്മാവാംദേവനെസ്സംഭാവിച്ചു
നമ്മുടെമഖക്രിയാപുണ്യമെപ്പേരുംതൃക്കാ
ലംബുജത്തിങ്കൽതിരുമുല്ക്കാഴ്ചവയ്ക്കതന്നെ
തൽക്കടാക്ഷൈകക്ഷണംകയ്ക്കലായെന്നാലുള്ള
ദുഷ്ടംതീരുംനമുക്കെന്തിനീസ്സ്വർഗ്ഗംപിന്നെ
സ്വസ്ഥലേനിന്നിട്ടിങ്ങുവീഴമേവനുംപുണ്യ
മസ്തമായ്ത്തുംനാളിലത്തലെന്തിതിൽപരം
പത്രികേതനൻപ്രസാദിയ്ക്കുകിൽഭയംവിട്ടു

ഭക്തിപൂർവ്വകംനമുക്കെങ്ങുമേനടക്കാമേ
തമ്മിലിത്തരംപറഞ്ഞുത്തമന്മാരാമവർ
നിർമ്മലസ്വഭാവനാംവാസുദേവനെക്കണ്ടു
ന്നാമസ്കൃതന്മാരായ്സംസ്കൃതാക്ഷരങ്ങൾകൊ
ണ്ടുന്നതാനന്ദത്തോടുമൊത്തമാറുണർത്തിനാർ
നിന്തിരുവടിചരാചരഭൂതങ്ങൾക്കുള്ള
സന്തതഗതാഗതച്ഛേദംചെയ്തീടേണമേ
സ്വസ്തിതേജഗന്നാഥ!സുദ്വിജാശിഷംവാങ്ങി
സുസ്ഥിരാനന്ദംഞങ്ങൾക്കുമ്പോടുനൾകേണമേ
സന്നാഹമോടുംതദാവന്നുഭാവനംചെയ്തു
സന്ന്യാസിരത്നങ്ങളെക്കണ്ടുസാദരംദേവൻ
സത്വരംനമസ്കാരംകൊണ്ടുസല്ക്കാരംചെയ്തു
സദ്വരന്മാരാമവരന്നേരമുണർത്തിനാർ
ശ്രീനാരായണ!നമോദേവനിന്തിരുവടി
താനാശ്രുതന്നെനമിച്ചീടിനാനെന്നേവേണ്ടു
ന്നെകേട്ടനുഗ്രഹിക്കേണമേനാരായണ!
യെന്നവാക്കാലെചൊൽവാൻഞങ്ങൾക്കില്ലൊരുശക്തി
നിന്തിരുവടിയിങ്കൽനിന്നുവാക്കുകളെല്ലാം
ചിന്തിരിയ്ക്കുന്നുഭവാൻവാഗതീതാത്മാവെല്ലോ
നിർദ്ദയൻവേദാന്തൈകവേദ്യനാദ്യനീവണ്ണ
മെപ്പൊഴുംവിളങ്ങുന്നനിന്തിരുവടിതന്നെ
പ്രത്യക്ഷമേവംമൂർത്തിമത്തായ്ക്കണ്ടിഹഞങ്ങ
ളത്യക്ഷയാനന്ദമുൾക്കൊണ്ടുസംശ്രയിയ്ക്കുന്നു
വാസുദേവനാംമൂർത്തിയ്ക്കുണ്ടെല്ലോവിശേഷിച്ച
ഭാസുരംദ്രൂപദ്വയംപാവനാചലാചലം
എന്നതിൽചലംഭിക്ഷുരൂപംമററതുസർവ്വ
സന്നതിക്ഷമംപ്രതിമാദികംക്ഷമാതലേ
പ്രണവംശീലിപ്പവർതവപാദാംഭോജമാം

പ്രണവം ചിന്തിയ്ക്കുന്നു സതതം സതാംപതേ!
മനതാർകൊണ്ടിന്നവരതിനെയറിയുന്നി
ല്ലനംഘാകൃതെ ദൈവച്ചരിതം മഹാത്ഭുതം
ഭഗവാൻ തെളിഞ്ഞുടനവരോടരുൾചെയ്തു
നിഗമാഭിജ്ഞന്മാരെ! നിയതം കേട്ടീടുവിൻ
പലകർമ്മങ്ങൾക്കുള്ള ഫലസന്ന്യാസത്താലെ
വിലസും പുഷ്ടി തേടും വിധുവിൻ കളേബരം
പരിശുദ്ധമാർ നിങ്ങൾ പരമദ്ധ്യാനം കൊണ്ടു
പരിചോടേവം വിശ്വമയമെന്നാക്കീടുന്നു
നിങ്ങളെങ്ങിനെ ഹംസതുല്യന്മാർ നൈർമ്മല്യം കൊ
ണ്ടങ്ങിനെ ഞാനും മനിൽ കൃഷ്ണനായ് ഭവിയ്ക്കുന്നു
ധർമ്മജാഗാരെ മഹാനന്ദമവന്നീടും വണ്ണം
നമ്മൾ തങ്ങളിലുള്ള സംഗമം ഭവിയ്ക്കട്ടെ
പൊരുളേറീടും ചിലവചനം കനിഞ്ഞേവ
മരുളിച്ചെയ്തോരുകാറൊളിവർണ്ണനാം ദേവൻ
ജാതസന്തോഷം പൂണ്ട സന്ന്യാസിമാരാലനു
ജ്ഞാതനായെഴുന്നള്ളി രാജമാർഗ്ഗത്തിൽ പുക്കു
വെണ്മയേറീടും രമ്യഹർമ്മ്യങ്ങൾതോറും വാഴും
പെണ്മണിക്കൂട്ടം തദാകൈടഭാരിയെക്കണ്ടു
ചിത്രമെ ചിത്തം പോലെ കൌടില്യചാഞ്ചല്യങ്ങ
ളുത്രയും വെടിഞ്ഞുള്ള നേത്രസഞ്ചയത്താലെ
നോക്കിയങ്ങിനെന്നകന്നാനന്ദാമൃതമുള്ളി
ലാക്കിയങ്ങനങ്ങാതെനില്ക്കുന്ന നേരം തന്നെ
പുണ്യശ്രീവിലാസിയാം പുഷ്കരാക്ഷന്റെ രൂപം
പുണ്യസ്ത്രീസമൂഹവും കണ്ടു സംഭ്രമത്തോടെ
തങ്ങളിൽ ചൊല്ലീടിനാർ നിങ്ങളിന്നേരം കാണ്മി
നങ്ങളിപ്രഭൻ ദേവനണ്ടിതാവന്നീടുന്നു
ചൊല്ക്കൊലന്നീടുന്ന ഗോവിന്ദനെപ്പിടിച്ചാശു
കയ്ക്കലാക്കുവിൻ കഞ്ജനേത്രനീക്കാണും കൃഷ്ണൻ

ശ്രീമനോഹരൻദാതാപേശലൻമഹാബലൻ
കാമിനീലുബ്ധൻധൂൎത്തൻകാമുകൻനിരന്തരം
കുരുശംഭളിചൊന്നാളിവനോപുരാണനാം
പുരുഷൻവധൂജനമിവനെഹൃദിസ്ഥലെ
ധരിപ്പാനായിട്ടേവംപണിചെയ്യുന്നപാഴിൽ
ധരിപ്പാനയോഗ്യനാണിവനെന്നറിഞ്ഞാലും
മുഗ്ദ്ധമാനസെ! ചൊന്നതെന്തുനീമോഹംകൊണ്ടു
മുക്തനെധരിയ്ക്കുവാനാവതില്ലെന്നോവേണ്ടു
ഈരെണ്ണായിരമെന്നുകാണുന്നാകണക്കിലു
മെരുന്നഭാൎയ്യാപദംപൂണ്ടുള്ള പെണ്ണുങ്ങളെ
ചേരുന്നാവണ്ണംഭുജിച്ചിപ്പൊഴുംരമിച്ചുള്ള
താരുണ്യംമുടിച്ചനേകായിരംപുത്രന്മാരെ
വൎദ്ധിപ്പിച്ചിരിയ്ക്കുമീക്കണ്ടവൃദ്ധനെക്കൊണ്ടു
സിദ്ധിക്കുംഫലംനമുക്കെന്തൊന്നു ചിന്തിയ്ക്കുവിൻ
എങ്കിലുംശങ്കിയ്ക്കാതീഭവ്യനെഗ്രഹിക്കേണം
പെങ്കുലങ്ങളെ! മറ്റൊന്നോൎക്കുന്നേരളിന്മൂൎത്തിയെ
സംഗമിക്കുകിൽപരമാൎത്ഥവുംനമുക്കുള്ളൊ
ളങ്ങതിൻമീതെകാമമുക്തിയുംസിദ്ധിക്കുമേ
ദുഷ്ടനാംപുമാൻജരാക്ലിഷ്ടനെങ്കിലുംനല്ല
പുഷ്ടയൌവനപ്രഭാജുഷ്ടനെങ്കിലുംശരി
നിസ്പൃഹംനമുക്കുള്ള സംഗമേനരന്മാരിൽ
പുഷ്പഗംതാനെങ്കിലുംഷൽപദംമധുപ്രിയൻ
യൌവനംവഹിക്കുന്നോരെന്നില്ലവാൎദ്ധക്യത്തെ
നിൎവ്വഹിച്ചീടുന്നാപെണ്ണുങ്ങളുംമടിയ്ക്കാതെ
കണ്ണിലൊന്നകപ്പെട്ടാലക്ഷണംഗ്രഹിക്കേണം
കണ്ണനെമൌഢ്യംകൊണ്ടുവിട്ടയക്കാതെതന്നെ
ത്തസംശയംകേൾപ്പിൻകൃഷ്ണനേക്കാളുംമഹാ
വൃദ്ധനായൊരുത്തനില്ലീരേഴുലോകത്തിലും
ബുദ്ധിമാന്മാരായവരിത്തരംചൊല്ലീടുന്നു

ബുദ്ധിഹീനന്മാർതത്വംകാണാതീമൂകന്മനെ
കററമെന്നിയേവിളങ്ങുന്നദേവകീദേവി
പെററപൈതലെന്നുറച്ചങ്ങിനെചൊല്ലീടുന്നു
തിട്ടമീസ്സമത്ഥന്റെവൃത്താന്തംസമസ്തവും
ദൃഷ്ടമീയെന്നാലേവമല്ലമററൊരത്ഭുതം
കുബ്ജയായീടുംജ്ജുഗുപ്സ്യാംഗിയുംസ്ഥൂലാംഗിയു
മബ്ജലോചനനിഷ്ടഭായ്യമാർതോക്കുമ്പോൾ
നല്ലരൂപത്വംതേടുമീവധൂഗണത്തിനെ
[മല്ലലോചനൻകൃഷ്ണനെങ്ങിനെവെടിഞ്ഞീടും]
ഇത്തരംപറഞ്ഞവൾമററുള്ളപെണ്ണുങ്ങളോ
ടൊത്തരംമുമ്പിൽചെന്നുകമ്പടുവൈകുണ്ഠന്റെ
ചിത്തരമ്യമാംവക്ത്രശീതാംശുബിംബംകണ്ടി
ട്ടുത്തരംഗിതപ്രമോദാബ്ധിയത്രപതിച്ചുടൻ
മുങ്ങിയെത്രയുംകുളുർത്തീടുന്നഗാത്രത്തൊടു
മങ്ങിനെനിന്നീടിനാളന്നേരംനാരായണൻ
തങ്കടക്കണ്ണാലുള്ളനല്ലനുഗ്രഹംനൽകി
സങ്കടംവെടിഞ്ഞവളങ്ങുപോയനന്തരം
വന്ദിസഞ്ചയംതിരുമുമ്പിലാദരത്തോടും
വന്നുവന്ദനംചെയ്തുനിന്നനന്തരംതദാ
വൃദ്ധനായതിൽവച്ചുമുമ്പനായിട്ടുള്ളവൻ
വൃത്തവിത്തമൻകീത്തിച്ചിത്തരംചൊല്ലീടിനാൻ
കംസനാശനൻകഞ്ജലോചനൻജഗദധിപ
ധ്വംസനാകാരൻകാരുണ്യാലയൻതവടി
സുപ്രസന്നനായെഴുന്നെള്ളിവന്നെല്ലോയിനി
ക്ഷിപ്രമത്ഥികൾക്കുള്ളജന്മാദിദൈന്യംതീരും
എന്നുടെഗൃഹംഭായ്യായെന്നുടെപുത്രൻധന
മെന്നുതോന്നിയ്ക്കുംമോഹമാകുന്നരോഗംപൂണ്ടു
ചിക്കന്നേപീഡിക്കുന്നലോകങ്ങൾക്കുംവെടി
ഞ്ഞിക്കൃഷ്ണവൈദ്യൻതന്റെഹൃദ്യമാംനാമൌഷധം

കയ്ക്കൊണ്ടുഃസവിച്ചപ്പോളാരോഗ്യംപ്രാപിയ്ക്കുന്നു
കൾക്കണ്ടംപോലെമധുരിയ്ക്കുമീസ്സിദ്ധൌഷധം
ദുസ്തരംമുഴക്കുന്നകാമവ്യാധിയുമെല്ലാ
മസ്തമാമീവൈദ്യനെച്ചന്തിയ്ക്കുമ്പോൾതന്നെ
സത്യമീവാക്യംസത്യംശങ്കയില്ലിതിൽതെല്ലു
മത്സ്യ യംവെടിഞ്ഞുഃള്ളോരാദ്യനീക്കാണുംപുമാൻ
ബ്രഹ്മായുസ്സെന്നുള്ളോരീശബ്ദമെങ്ങിനെചൊല്ലു
മമ്മായാശ്രയനാകുംദേവനെക്കുറിച്ചഹോ
ബ്രഹ്മാവ്പ്പുമാനുള്ളനാഭിപങ്കജെനിന്നി
ട്ടമ്മാറാദിയലുണ്ടായ്വന്നൊരുദേവനല്ലോ
അഗ്രസംമൃത്താഖരന്മാരുവാൻനിരൂപിച്ചാ
ലച്യുതൻതനിയ്ക്കുള്ളതെന്നുഞാനറിഞ്ഞില്ലാ
പുരുഷോത്തമൻതൻറതിരുനാമോച്ചാരണം
പുരുസിദ്ധികൾക്കെല്ലാമൊരുകാരണംലോകേ
ഓരോരോകർമ്മങ്ങൾക്കെണ്ടെണ്ണമില്ലാതെഹരി
യ്ക്കോരോരോസാരങ്ങളാംനാമങ്ങളുണ്ടാകുന്നു
എങ്കിലീനാമങ്ങളിൽവച്ചൊന്നിൻപ്രഭാവത്തെ
യെങ്കിലുംഗ്രഹിച്ചുരപ്പാനുള്ളവിദ്വാനില്ലാ
ശംഖനാംദൈത്യൻപണ്ടുവേദങ്ങൾനാലുംകട്ടു
ശങ്കയെന്നിയേമറഞ്ഞന്നാവൻതന്നെക്കൊന്നു
തൽപ്രതിഗ്രഹംചെയ്യാനിക്കണ്ടുഃദേവൻദയാ
വിഭ്രമംകയ്ക്കൊണ്ടാദിമീനവിഗ്രഹംപൂണ്ടു
തൽപ്രഭാവംമേപുകത്താവതല്ലതിൻവണ്ണ
മപ്രഃമേയമായുള്ളോരാമയായനന്തരം
മന്നിടംസമുദ്ധരിച്ചീടുവാൻതടിച്ചുള്ള
പന്നിയായനന്തരംപ്രഹ്ലാദാവനംചെയ്യാൻ
തക്കോമന്നിയേസമസ്തോഗ്രമാംനൃസിംഹമാ
യക്കോമഹതചമിങ്ങൊക്കവേസിദ്ധംതന്നെ
പിന്നെവാമനാകാരംകൈക്കൊണ്ടാമഹാബലി

തന്നെവെന്നതുംജാമദഗ്ന്യനാസ്ഥിറന്നതും
രക്ഷോവംശമൂല്ലമാകുംശ്രീരാമരൂപംപൂണ്ടു
രക്ഷോപഭോഗംലോകേതൽക്ഷണംവളർത്തതും
വിശ്രുതംവിശപത്തിലീവിശേഷജന്മങ്ങളെ
വിക്രമത്തോടുംകേട്ടുവിശ്വാസിച്ചുപാസിച്ചാൽ
സ്വർഗ്ഗമെന്നിയേസർവ്വസമ്പദാനന്ദങ്ങളും
സംഭവിച്ചീടുംദുഃഖംകമ്പമില്ലതിന്നേതും
നമ്മുടെകുരൂപങ്ങളായുള്ള ജന്മങ്ങളെ
മന്മുഖേവർണ്ണിച്ചുവർണ്ണിച്ചുവന്ദിയാമിവൻ
ഹന്തകേൾപ്പിച്ചീടിനാനന്യരെയെന്നുള്ളൊരു
ചിന്തയുണ്ടായിട്ടെൻറജിഹ്വയെഹരിയ്ക്കുമൊ
മന്മനോദേഹങ്ങളെസംബന്ധിച്ചുള്ളതെല്ലാം
ചിന്മയൻകൃഷ്ണൻതന്നെകേവലംഹരിയ്ക്കുന്നു
ക്ഷേമകാരണംരാമരാമേതിചൊല്ലേറുന്ന
നാമകീർത്തനംചെയ്യുന്നുണ്ടുഞാനെല്ലായ്പ്പൊഴും
രാമനാമംകൊണ്ടുസർവ്വജ്ഞനായ്വിളങ്ങുന്ന
സോമശേഖരൻഹരൻശങ്കരൻസന്തോഷിക്കും
തന്മഹാനാമംകൊണ്ടീഗോപമൂർത്തിമാനൊരു
സന്മദംഭവിക്കുന്നതല്ലെന്നുവന്നിടുമോ
എന്നുചിന്തിച്ചുംകൊണ്ടുകീർത്തിയ്ക്കുമീവന്ദിയെ
നന്ദജൻകടാക്ഷിച്ചുനന്ദിയേറീടുംവണ്ണം
തങ്കഴുത്തിങ്കൽകെട്ടിത്തൂങ്ങിമിന്നീടുന്നൊരു
പങ്കഹീനയാംമുത്തുമാലയെയഴിച്ചാശു
തൃക്കരദ്വയംകൊണ്ടാവന്ദിയ്ക്കുസമ്മാനിച്ചു
തിക്കിനിന്നീടുംമററുവന്ദികൾക്കെല്ലാവർക്കും
മുക്തിദായകൻമഹാമുഖ്യങ്ങളായിട്ടുള്ള
മൌക്തികങ്ങളെക്കൊടുത്തീടിനാൻമഹീപന്മാ
സത്വരംകനിഞ്ഞെഴുന്നെള്ളിനാനനന്തരം
സത്തമന്മാരായ്പ്പൊഴുംസ്തോത്രന്മാരവർകണ്ടു

എത്തിനാരല്ലോ തിരുമുമ്പിലായവൎക്കുള്ള
ഭക്തിയും പവിത്രയാം ബുദ്ധിയും വിചാരിച്ചാൽ
ചിത്രമാമെന്നല്ലാതെ ചൊല്ലിയാലൊടുങ്ങില്ലെ
ന്നിത്രമാത്രം കേട്ടപ്പോൾ ഭക്തനാം പാരിക്ഷിതൻ
പ്രശ്രയത്തോടും പ്രശ്നം ചെയ്തുമാമുനേ മഹാ
വിശ്രുതന്മാരായുള്ള വിപ്രവീരന്മാരവർ
എന്തണഞ്ഞുണൎത്തിച്ചു നാഥനോടധോക്ഷജ
നെന്തഹോ കനിഞ്ഞരുൾ ചെയ്തതീ വിശേഷത്തെ
വിസ്തരിച്ചെന്നോടരുൾ ചെയ്യവേണമേ കേൾപ്പാൻ
ചിത്തരംഗത്തിൽ പരം ശ്രദ്ധമേ മഹാമതേ
കരുണാകരൻ തന്റെ ചരിതാമൃതം കേട്ടാ
ലൊരുനാളുമേ തൃപ്തിവരികില്ലിനിയ്ക്കേതും
അതുകേട്ടകം തെളിഞ്ഞഥ സൽപ്രബോധം കൊ
ണ്ടതുലൻ മുനീശ്വരനരുളിച്ചെയ്തീടിനാൻ
ചുരുക്കന്നില്ലതെല്ലാം പെരുക്കം മോദം വഹി
ച്ചുരയ്ക്കുന്നുണ്ടു സൎവ്വം ധരിയ്ക്ക ധരാപതേ!
സ്സാത്ത്വവൎയ്യന്മാരവരോൎത്തവണ്ണം താനേവ
മാൎത്തവത്സലൻ തന്നോടാസ്ഥയോടുണൎത്തിനാർ
ബ്രഹ്മശങ്കരേന്ദ്രാദിസേവ്യ പക്ഷീന്ദ്രാസന
കൎമ്മനാശന കംസശാസന സനാതന!
കണ്മനസ്സുകൾക്കദൃശ്യാത്മാവേ ജഗന്മയ!
കന്മഷം കെടുക്കുന്ന കൃഷ്ണ! നിൻ തിരുവടി
ഭക്തരക്ഷണം ചെയ്വാൻ കൃത്രിമാകാരത്തോടു
മദ്ധ്വരം വ്യാജം പൂണ്ടീ ഹസ്തിനാഗാരസ്ഥലേ
പ്രത്യക്ഷമായിട്ടെഴുന്നള്ളിവന്നതിൽ പരം
സിദ്ധിയ്ക്കും പാത്രങ്ങളായത്ര ഞങ്ങളും വിഭോ!
ധൎമ്മപൂൎവ്വകം പ്രായശ്ചിത്തദാനാദ്യനേക
കൎമ്മസഞ്ചയം ചെയ്തു വൎത്തിക്കകൊണ്ടുതന്നെ
വന്നുനിൎണ്ണയം വേട്ടൎന്നാനന്ദം ഞങ്ങൾ

ക്കിന്നുദ്വൃത്തന്മാക്കിപുണ്യമുതളവിയ്ക്കുമോ
നിന്തിരുവടിതന്നെക്കണ്ടാലുംബോധക്കയി
ല്ലന്ധരായവർകയ്യിൽകിട്ടുന്നരത്നംപോലെ
ധമ്മപാലനംചെയ്യാനായിനിന്തിരുവടി
ജന്മമീവണ്ണംകയ്ക്കൊണ്ടീടുന്നുകാലേകാലേ
ബ്രഹ്മഹാദികളായിട്ടുള്ള പാപികൾപോലും
തന്മഹാനാമംകൊണ്ടുശുദ്ധന്മാരായീടുന്നു
ബ്രഹ്മഹന്താവുംസ്വണ്ണഹത്താവുംസുരാപനും
ഗിഹ്മബുദ്ധിയാംഗ്ഗുരുതല്പഗാമിയുംപിന്നെ
ചിത്തചലംവെടിഞ്ഞിവരോടുചേന്നിരിപ്പോരു
മഞ്ചുതാനേവംമഹാപാപികൾമഹീതലേ
ഞങ്ങൾചെയ്യേണ്ടുംപ്രായശ്ചിത്തമെന്തെന്നീക്കൂട്ടർ
ഞങ്ങൾവാണീടുംദിക്കിൽവന്നുണ്ടുചോദിയ്ക്കുന്നു
ശുദ്ധികാരകംകൃഷ്ണനാമമീനിങ്ങൾക്കെന്നു
ചിത്തകാരുണ്യാലോത്തുഞങ്ങളുംവിധിയ്ക്കുന്നു
[മറ്റെല്ലാപ്രായശ്ചിത്തങ്ങളെയുംപാപശക്തി
മുറ്റുംപാത്തിട്ടുവേണംവിധിപ്പാൻനിരൂപിച്ചാൽ]
തൻനാമംകൊണ്ടുസവ്വപാപവുംനശിച്ചീടു
മൊന്നായിട്ടുടൻവഹ്നികൊണ്ടുകാനനംപോലെ
എങ്കിലോഞങ്ങൾക്കൊരുസംശയംഹരേമന
സ്സിങ്കലെത്രയുംമഹത്തായഹോകിടക്കുന്നു
കണ്ടദുമ്മോഹംകൊണ്ടുകുണ്ഠമാനസന്മാരാ
യ്ക്കൊണ്ടൽവണ്ണൻറെതിരുനാമമൊന്നോത്തീടാതെ
തങ്ങളെഹനിയ്ക്കുന്നപാപികൾക്കോത്താലൊരു
മംഗളംവരുംപ്രായശ്ചിത്തമെന്നോതീടേണ്ടു
തപ്പുകൂടാതെധമ്മശാസ്ത്രങ്ങളെല്ലാംഞങ്ങ
ളുത്തുതാകൃതെപലവട്ടവുംശോധിച്ചല്ലോ
സവ്വപാതകങ്ങൾക്കുംപ്രായശ്ചിത്തങ്ങളുണ്ടു
സവ്വധാവിധിച്ചിട്ടുകാണുന്നുവേറേവേറേ

കണ്ടതില്പുഃല്ലാഭവദൈവമുഖ്യംകയ്യൊണ്ടെഴും
കണ്ടകന്മാൎക്കുള്ള കല്യാണമാംപ്രായശ്ചിത്തം
ഒന്നുഃമെകേട്ടിട്ടുമില്ലെന്നുതാനൊപ്പംവിധി
യ്ക്കുന്നവിദ്വാന്മാരെല്ലാംനമസ്തേനമോനമഃ
ധൎമ്മാധികാരംവഹിയ്ക്കുന്നവിപ്രന്മാരേവം
സമ്മോദപൂൎവ്വംചൊന്നതൊക്കവേചെവിക്കൊണ്ടു
സുപ്രസന്നനാംജഗന്നായകൻകടാക്ഷിച്ചു
വിപ്രവീരന്മാരോടുമൊന്നിച്ചങ്ങെഴുന്നള്ളി
മുമ്പിലന്നേരംനിജപ്രാപ്തികൌതുകംകൊണ്ടു
ജൃംഭിതങ്ങളാംതാളമേളങ്ങളോടുംകൂടി
നൎത്തനങ്ങളെച്ചെയ്യാനങ്ങിനെമുതിൎന്നുള്ള
നൎത്തകീജനങ്ങളെക്കണ്ടുതൃപ്തിയുംപൂണ്ടു
ഉൾക്കണ്ണാൎത്തീടുംവിധൌമാധവാലോകലോഭി
ച്ചുൾക്കമ്പംവെടിഞ്ഞൊരുവനവൃന്ദേതേടീടുംപടി
സുമനസ്സമൂഹത്താൽസുരലോകോദ്യാനത്തിൽ
ചമഞ്ഞുനില്ക്കുന്നോരുലതപോലാരംഗത്തിൽ
മൃദുത്വംതേടുംവംശകീചകാരാവത്തോടും
മൃദംഗാരവത്തോടുംകൂടവേകുറവെന്യേ
രണ്ടുമോഹനങ്ങളാംലോചനദ്വിരേഫങ്ങൾ
കൊണ്ടുതാൻനന്നായാടലെന്നിയെനടിച്ചാടി
ചെന്താമരാക്ഷൻതിരുവടിയെവേണ്ടുംവണ്ണം
സന്തോഷിപ്പിച്ചശേഷംസരസമുണൎത്തനാൾ
കൊണ്ടൽവൎണ്ണനാസ്സുളങ്ങീടുന്നാശൌരേസാക്ഷാ
ലണ്ടർകോൻവണങ്ങുന്നാദേവദൈവമേപോററി
നിന്തിരുമുമ്പിൽഭ്രമിയ്ക്കുന്നൊരീയെന്നെക്കണ്ടി
ട്ടന്ധരാംജനങ്ങളുണ്ടന്തരാഹസിയ്ക്കുന്നു
തത്വബോധികളല്ലീക്കൂട്ടരെൻഭ്രമംകൊണ്ടു
സത്വനാഥനാംഹരിയുണ്ടുസന്തോഷിയ്ക്കുന്നു
യാതൊരുകൃത്യത്തിങ്കലുല്ല്യൽസന്തോഷത്തോടും

സാതന്ത്ര്യരൂപിയാംസാക്ഷാൽകൃഷ്ണനെക്കാരൊന്നില്ലാ
ധ്യാനമെങ്കിലുംതപസ്സെങ്കിലുംമഹത്തായ
ദാനമെങ്കിലുംവ്രതമെങ്കിലുമെന്തിന്നതു
നിഷ്ഫലംസമസ്തവുംയോഗികൾക്കെന്നാകിലും
കെല്പെഴുംധ്യാനംകൊണ്ടുകാണാതുള്ളൊരുദൈവം
മൽഭ്രമക്രിയാലീലകൊണ്ടിതാകാണപ്പെട്ടു
സുപ്രസന്നനായ്‌വിളങ്ങീടുന്നുമുമ്പിൽതന്നെ
സമ്മതത്തോടുംയോഗിവൃന്ദങ്ങൾകണ്ടീടട്ടെ
ശർമ്മദൻസാധുക്കളിൽപ്രീതനാംപീതാംബരൻ
നൃത്തവുംപാട്ടുംകൊട്ടുംകൂട്ടുന്നകൂട്ടക്കാരിൽ
നിത്യവുംപ്രസാദിച്ചുനിന്നീടുന്നതുപോലെ
ധ്യാനംതൊട്ടവചെയ്യുംകൂട്ടരിൽപ്രസാദിയ്ക്കി
ല്ലനംവിട്ടിതുലോകേകേട്ടിട്ടുള്ളതുസത്യം
മൽക്കൊണ്ടൽവർണ്ണ!പോററി!നിന്തിരുവടിയ്ക്കുള്ള
തൃക്കയ്യിൽസുദർശനമെന്നുചൊല്ലീടുംചക്രം
ഒന്നുതാനഹോതൃക്കണ്ണൊക്കനാലാകുംചക്ര
മിന്നുഞാൻകരാംഘ്രിദേശങ്ങളിൽധരിയ്ക്കുന്നു
സന്തതംപദാംബുജേഗംഗയെധരിയ്ക്കുന്നു
നിന്തിരുവടിഞാനെൻഗണ്ഡത്തിലെന്നോവേണ്ടു
ചഞ്ചലംവെടിഞ്ഞുള്ളദേവൻനിന്തിരുവടി
ചഞ്ചലാബലംവെടിഞ്ഞുള്ളനാരിഞാനഹോ
ബ്രഹ്മഗോളകമൊന്നേനിന്തിരുവടിതന്നാ
ലംബുജേക്ഷണ!ചലിയ്ക്കപ്പെട്ടുകേട്ടീടുന്നു
നിന്തിരുമുമ്പിൽവെച്ചീയേഴഗോളകങ്ങളു
മന്തരംവെടിഞ്ഞെന്നാലിപ്പൊളത്ഭുതംതന്നെ
പരമാത്ഥംഞാനുണത്തിയ്ക്കുന്നുഭവദ്ദൃഷ്ടി
ക്കിരുപത്താറുണ്ടുഭാവങ്ങളെന്നല്ലോകേൾപ്പു
ഏവമില്ലിനിയ്ക്കുഞാനേകമാംഭാവംകൊണ്ടു
ദേവനായീടുംവാസുദേവനെക്കണ്ടീടുന്നു

നൽത്തകിളിഗിരംകേട്ടുനാഥനുംപ്രസാദിച്ചു
ചിത്തകൌതുകാലരുൾചെയ്തുനീശുഭാനനേ
മൽക്കഥാപദങ്ങളെദ്ധ്യാനിച്ചുപാടികൊണ്ടു
ദുഷ്കൃതാസംഗാവട്ടുമത്സമീപത്തിൽതന്നെ
എന്നാലുമെങ്ങുംപോകവേണ്ടെന്നുള്ളതുകേട്ടു
മീനാലാപിനിയാളുംതൃപ്പദാംഭോജങ്ങളിൽ
ദീനാശ്രുക്കൂപ്പിക്കൊണ്ടുമാറിനാളനന്തരം
കാനനായനേചൊണാന്നമാർഗ്ഗങ്ങളെവിലംഘിച്ചു
മിന്നിയോടീടുംഹയാരൂഢനാംദയാപരൻ
നന്ദിയോടെഴുന്നെള്ളിരാജമന്ദിരംപുക്കു
ധൃതരാഷ്ട്രോർവ്വീശപരൻവിദുരൻകൃപാചാര്യ്യ
നിതരന്മാരാംസഹോദരമുഖ്യന്മാർപലർ
വിത്താനന്ദംവരുംവിധമിജ്ജനങ്ങളാൽ
സതതാനന്തപ്രഭായമാംസഭാതലെ
വൃത്തനാസ്ഥരാസനെവിലസിവാഴുംപ്രജാ
ഹിതനാംയുധിഷ്ഠിരപ്പൃഥിവീന്ദ്രനെക്കണ്ടു
വന്ദനംചെയ്യുന്നോരമാസനോത്ഥിതന്മാരാ
യ്യനാമറെറല്ലാവരുംസംഭാവിച്ചെതിരേററാർ
കൌന്തേയനാകുംകൃതാന്താത്മജൻകാർവ്വർണ്ണനാം
ചെന്താമരാക്ഷൻതന്നെകെട്ടിയാശ്ലേഷിച്ചുടൻ
സന്തോഷബാഷ്പംതിരുമെയ്യിലെത്രയുംപെയ്തു
ചിന്താനാകുലംശിരശ്ചുംബനാദിയുംചെയ്തു
പാർത്ഥനുംമാദ്രീസുതന്മാരുമന്നേരംസാക്ഷാൽ
തീർത്ഥപാദൻറെപദാംഭോരുഹംകൂപ്പീടിനാർ
മാർത്തടങ്ങളുംചേർത്തുതങ്ങളിൽപുണർന്നാശ്രു
ചീർത്തസന്തോഷംപൂണ്ടുവേർപെട്ടാരനന്തരം
സംഗനാശനൻദേവൻസർവ്വപൂജയുംകയ്ക്കൊ
ണ്ടാനന്ദമയംവരുംവണ്ണമാത്തുംഗാസനെ
ഭംഗിയോടിരുന്നരുളീടിനാൻമറെറല്ലാരു

മഞ്ചിന്നെതന്നെയിരുന്നീടിനാർനിരക്കവെ
ധൎമ്മജൻപ്രഹൃഷ്ടനായന്നേരംസബന്ധുവാ
മംബുജേക്ഷണൻതന്നോടിത്തരംചോദ്യംചെയ്താൻ
ഭക്തവത്സലാനന്തവാസുദേവഹരേദേവ
മുഗ്ദ്ധമോഹനാകൃതെകാരുണ്യവാരാന്നിധെ
നിങ്കടക്കണ്ണിൽപെട്ടുംലോകങ്ങൾക്കുടനുള്ള
സങ്കടംകെട്ടുംസൎവ്വസൌഖ്യവുംവരുംദൃഢം
എങ്കിലുംചോദിക്കുന്നലെങ്കികംദ്വാരാവതി
യിങ്കലുള്ളവൎക്കിന്നുകല്യാണംതന്നെയല്ലെ
ഛത്രചാമരങ്ങളുംസൈന്യസഞ്ചയങ്ങളും
പുത്രവൎഗ്ഗവുംകളത്രാദിയുംവാദ്യങ്ങളും
ചിത്രമാംതേരുംചേരുമായുധങ്ങളുംതവ
അത്രകേശവകാണ്മാനില്ലൊരുചിഹ്നംപോലും
ഒന്നുമേക്കൂടാതെകണ്ടകനായ്വന്നോകല
ങ്ങുന്നുമെമനംകളിയേറുംകൈതവമൂത്തോ
വസുധാസുധാകരതവതാതനായുള്ള
വസുദേവനോടുദേവകിയുംയശോദയും
മുസലീമാതാവുരോഹിണിയുംവയസ്യാദി
വൃഷലീജനങ്ങളുമെവിടെജനാൎദ്ദന
പലനാഗരാദികൾമുതലാംമാലോകരും
ബലദേവനുമില്ലെന്നിഹമെതോന്നീടുന്നു
എവിടെമരുൽസുതനവനെങ്കിലുമൊന്നി
ല്ലിവിടെവരാഞ്ഞതിനൊരുഹേതുവെന്തഹോ
വഴിപോലെല്ലാമെന്നോടരുൾചെയ്യേണമെന്നീ
മൊഴികേട്ടതുനേരംമുരവൈരിയാംഹരി
പുഞ്ചിരിയിട്ടുംകൊണ്ടുഹൃഷ്ടനായരുൾചെയ്തു
ചഞ്ചലംവേണ്ടാധരാപാലകശിഖാമണെ
ധൎമ്മനന്ദന!കേട്ടുകൊൾകമേവസ്സിത
ന്മമല്ലിന്നെൻപുരേനന്മതാനെല്ലാവൎക്കും

ധ്യക്ഷനാംപിതാവിനെക്കൊണ്ടിങ്ങുവന്നാലൊട്ടു
ബുദ്ധിമുട്ടുണ്ടാകുമെന്നുള്ള സങ്കല്പത്താലെ
അത്രതാൻപാൎപ്പിച്ചു ശുശ്രൂഷണംചെയ്തീടുവാ
നത്രതാല്പൎയ്യത്തോടുമഗ്രജൻതന്നെക്കൂടി
സംസ്ഥാപിച്ചിരിക്കയാൽവന്നിട്ടില്ലവർമാത്ര
മുൾത്താപംവെടിഞ്ഞുമറെറവരുംമമാജ്ഞയാ
സത്വരംപുറപ്പെട്ടുവന്നിട്ടുണ്ടല്ലോഭവ
ദപാരംക്രമിക്കുവാനദ്യതോത്സാഹത്തോടും
നമ്മുടെപെററമ്മയുംമററമ്മമാരുംനല്ല
സമ്മുഖംകലൎന്നുള്ള പത്നികളെല്ലാവരും
മൽക്കളത്രങ്ങൾക്കുള്ള സഖ്യാദിവർഗ്ഗങ്ങളും
മക്കളുംമക്കൾക്കുള്ള മക്കളുംബന്ധുക്കളും
ചാൽകലൎന്നീടുംസുഹൃന്മുഖ്യാമാത്യാഢ്യന്മാരും
സൽകുലീനന്മാർദ്വിജന്മാദിനാഗരന്മാരും
വമ്പടങ്ങീടാതുള്ള വാദ്യാദിഘോഷങ്ങൾപൂ
ണ്ടെമ്പടക്കൂട്ടങ്ങളുംവന്നിട്ടുണ്ടുപാന്തികെ
ഭീമനോടൊന്നിച്ചിവർകാളിന്ദീതടത്തിങ്ക
ലാമനോജ്ഞമാമിളങ്കാവുമേററശ്രമം
പോക്കിനില്ക്കുന്നവരുമിപ്പൊളിങ്ങെല്ലാവരും
നോക്കിയാൽഭവാനൊരുതൃപ്തിവന്നീടുംവണ്ണം
വന്നതാൻമാത്രംമുമ്പിലിഷ്ടമാംതദ്വീക്ഷണ
ത്തിന്നുസംഭ്രമംകൊണ്ടുസത്യമെന്നറിഞ്ഞാലും
ഭക്തവത്സലനരുൾചെയ്തഭാഷിതംകേട്ടു
ഭക്തിസന്തോഷാമൃതവാൎദ്ധിമദ്ധ്യത്തിൽതന്നെ
സ്നാതനായൊഴുക്കിട്ടുകണ്ണുനീരോടുംപ്രജാ
നാഥനാംയുധിഷ്ഠിരനിത്തരംചൊല്ലീടിനാൻ
ചിന്തിക്കപാൎത്ഥചിത്തേകൃഷ്ണഭാഷണാമൃതം
കുന്തിക്കുണ്ടായപുത്രന്മാരായനാമെല്ലാരും
രക്ഷിതാവായീടുമീദേവനാലിഷ്ടംലഭി

ച്ഛിക്ഷിതാവിതഥംമഹാധന്യന്മാരെന്നായ്മഹാ
ദേവകീയശോദാദിദേവിമാരെല്ലാവരും
ദേവസന്നിഭന്മാരായുള്ളോരുപുത്രന്മാരും
ഏവമന്യന്മാരായയാദവപ്രധാനിക
ളേവരുംസമീപത്തിലെത്തിപ്പോലെന്നാലിനി
ക്ഷിപ്രമീബന്ധുക്കളെക്കണ്ടുസല്ക്കരിച്ചൊപ്പു
മൂഠംപ്രവേശിപ്പിക്കേണംതത്രനാംഗമിക്കേണം
അംബഗാന്ധാരീകുന്തിപാഞ്ചാലിയെന്നുള്ളവ
രംബരാദ്യശേഷവസ്തുക്കളെക്കൈക്കൊണ്ടുടൻ
മുന്നമേദേവക്യാദിദേവിമാർതമ്മെക്കണ്ടു
മന്ദമാദരിച്ചെതിരേററുസല്ക്കരിക്കട്ടെ
മററവർക്കായുള്ള സല്ക്കാരമാചരിക്കുവാ
നററമില്ലാതാമഹാലോകരാമേഘാഷക്രുട്ടി
മന്നിയോഗംകൊണ്ടൊന്നിച്ചിപ്പവുംമനോമാന്യ
മെന്നിയേഗമിക്കട്ടെയെന്നശാസനംകേട്ടു
ശണ്ണുകാമന്മാരായലോകരുത്സവംപാർത്താ
ലെണ്ണുവാനിതിൽപരമെന്നൊരുത്സാഹത്തോടെ
വസ്ത്രകാഞ്ചനരത്നവാഹനാദികളാകു
മെത്രയുംപദാർത്ഥങ്ങളെപ്പിക്കുമേശാന്തരെ
നന്ദനന്ദനൻദേവൻകുന്തിതൻപാന്തികെ
ചെന്നുവന്ദനംചെയ്തുചേഷ്ടിതംഗ്രഹിപ്പിച്ചു
കുന്തിയാശ്ലേഷിച്ചാശീർവ്വാദംചെയ്തതുംവാങ്ങി
പ്പിന്തിരിച്ചനന്തരംമാധവീപുരസ്സരം
കേളിപൂണ്ടിരിക്കുന്നപാഞ്ചാലിയേയുംകണ്ടി
ട്ടുക്തികൊണ്ടവർകളിലാഹ്ലാദംവരുത്തിച്ചു
ധർമ്മജാന്തികത്തിങ്കലെത്തിയനേരംമഹാ
ധർമ്മശീലനായുള്ള മന്നവൻമഹാധന്യൻ
ഭംഗിയിൽചമഞ്ഞുള്ള മഞ്ജുസാമജങ്ങളും
തുംഗമാംചതുരംഗസന്ദോഹവുംരഥങ്ങളും.

ദന്തിവൃന്ദവുംചേൎന്നവമ്പടക്കൂട്ടത്തോടും
സഖിയെവരുത്തീട്ടുശ്രീകൃഷ്ണമൂൎത്തിയോടും
സൎവ്വസജ്ജനത്തോടുമൎജ്ജുനൻമാദ്രീസുതർ
ധൃഷ്ടദ്യുമ്നാദിപാൎഷ്ണീശന്മാരുമായുള്ളവരേറ്റം
ബന്ധുക്കന്മാരായ്മറ്റുമുറ്റുകൂടീട്ടുംസുഹൃൽ
ബന്ധുസന്ദോഹത്തോടുമൊന്നിച്ചുമുമ്പിൽതന്നെ
ശുഭ്രചാമരങ്ങൾതൊട്ടുള്ളലങ്കാരങ്ങളോ
ടൊത്തതിദിവ്യനായുള്ളധൎമ്മനൃപേന്ദ്രനെ
സത്വരംനടത്തിച്ചുസാദരംപുറപ്പെട്ടു
തദ്ധരാതലംകുലുങ്ങുമാറതിൽക്കൂടെ
കുന്തിഗാന്ധാരീകൃഷ്ണസാന്നിദ്ധ്യാലണിഞ്ഞുള്ള
മാനിനീഗതികൃഷ്ണാമാധവീപ്രഭാവതീ
ചിന്തിതംപോലെചമഞ്ഞുള്ളമറ്റസംഖ്യസ്ത്രീ
മാനുഷീജനങ്ങളിക്കൂട്ടവുംപുറപ്പെട്ടു
ശംഖങ്ങളുതീവ്രശബ്ദങ്ങൾപൊങ്ങുംഭേരീ
സംഘങ്ങൾകൊട്ടിവാദിത്രാദിയുംമുഴങ്ങവെ
മട്ടിച്ചമേളശൃംഗകാഹളാരവങ്ങളും
ഘടിച്ചകാലേവേണുവീണാസംരാവങ്ങളും
ചിത്തകല്പിതംപോലെഗായകവ്രജംപാടി
നൎത്തകവ്രജംരസംസൎവ്വവുംനടിച്ചാടി
സൂതമാഗധാദികളേവരുംസമംകൂടി
സ്ഫീതകീൎത്തനംതകൎത്തുമാനന്ദംതേടി
പാട്ടുവുംമറിച്ചിലുംതൊട്ടുള്ളതെല്ലാംകൂട്ടി
ശ്രേഷ്ഠരാമഭ്യാസികൾചേരുമഭ്യാസംകാട്ടി
പാട്ടുമെന്നിയേപലരൊന്നിച്ചുഘോഷിച്ചാൎത്തു
കാഴ്ചകൾക്കെല്ലാംവല്ലാതുള്ളൊരുകമ്പംചേൎത്തു
ചിത്തഹൎഷത്തോടേവമേവരുംതരംപോലെ
കീൎത്തനീയമാംതൊഴിൽകാണിച്ചുമേലേമേലേ
പാൎത്തലംഞെട്ടുമാറുണ്ടായകോലാഹലം

പാത്ഥലംപ്രസാദിച്ചുപാത്ഥനാംനൃപോത്തമൻ
മന്ദംചെന്നല്പംസമീപിച്ചപ്പോളത്യത്ഭുത
മെന്നുള്ളിൽതോന്നുംവണ്ണംയാദവപ്രവീരന്മാർ
സൈന്യവ്യൂഹവുംചെയ്തുപാൎക്കുന്നോരാൾക്കൂട്ടത്തെ
മുന്നംകണ്ടത്യന്തികംപ്രേക്ഷനോക്കീടുംവിധൌ
തങ്കശ്രീമണിശ്രേണികൊണ്ടണിഞ്ഞോരോനിറം
തങ്ങുന്നപുത്തൻപട്ടുവസ്ത്രങ്ങൾകൊണ്ടുമൂടി
ചെവ്വോറെവിളങ്ങുന്നദേവക്യാദികൾക്കുള്ള
സൎവ്വാംഗിരമ്യങ്ങളായുള്ളൊരന്ദോളങ്ങളെ
ഓരോരാരന്ദോളങ്ങൾക്കുള്ളന്തികേകരങ്ങളി
ലോരോമലാകുന്നവെൺചാമരങ്ങളുംപൂണ്ടു
നേരോട്ടുമോരോവാജിപൃഷ്ഠത്തിലേറെച്ചുറവും
ന്നൂറോളമൊക്കുംനാരീരത്നങ്ങളോടുംകണ്ടു
വന്നസന്തോഷത്തോടുംദേവകീസമീപത്തിൽ
ചെന്നുമുന്നാമെന്നൃപശ്രേഷ്ഠനാംയുധിഷ്ഠിരൻ
തല്പദേകിരീടംതൊട്ടീടുന്നവണ്ണംവീണി
ട്ടപ്പോഴെനമസ്കാരമാചരിച്ചെഴുന്നേററു
ഭക്തനായ്നിന്നാൻപുരോഭാഗത്തിൽകണ്ടാലൊരു
ഭൃത്യനായവനെന്നപോലെൻെറപൃഥ്വീപതേ
ദേവിയുംതെളിഞ്ഞാശ്ശുഭൂമിയിൽഭവാൻചിരം
ജീവിയായ്വാഴ്കെന്നാശീൎവ്വാദവുംനല്കീടിനാൾ
വാതജൻതന്റെവാഹനംവെടിഞ്ഞങ്ങു
ഭൂതലെനിന്നീടുന്നാപൂൎവ്വജൻതന്നെക്കണ്ടു
തന്നുടെഹയത്തിൻെറപൃഷ്ഠവുംവെടിഞ്ഞാശു
മന്നിടത്തിങ്കൽചാടിസ്സംഭ്രമത്തോടുംകൂടി
ധൎമ്മപുത്രനായ്നമസ്കാരംചെയ്തനന്തരം
നിൎമ്മലന്മാരായീടുംപ്രദ്യുമ്നമുഖ്യന്മാരും
മസ്തകത്താലെനമിച്ചീടിനാൎന്നൃപേന്ദ്രനെ
ച്ചിത്തസന്തോഷത്തോടുമപ്പോഴെന്നൃപോത്തമൻ

മുഖ്യന്മാരായിട്ടുള്ള കൃഷ്ണപുത്രകന്മാരെ
സ്സൌഖ്യാവർദ്ധിയ്ക്കുംവണ്ണമാശ്ലേഷംചെയ്തീടിനാൻ
തമ്പിമാരോടുംകൂടിയപ്പൊഴെക്കിരീടിയും
തമ്പുരാട്ടിയാംകൃഷ്ണമാതാവിൻപാദാംബുജം
സമ്പതിച്ചുഴന്നോറവുകൂപ്പിനാനനന്തരം
സന്തതാദരംകൃഷ്ണമാതാവുംയശോദയും
സൌബലേയിയെനമസ്കരിച്ചുകുന്തിയേയും
കൈവണങ്ങിനാർപിന്നെക്കാഴ്ചയായവക്കാശു
കൌതുകത്തോടെദിവ്യവസ്ത്രാദിപ്രദാനവും
ചെയ്തുകൈകളിൽതെളിഞ്ഞീടിനാരെല്ലാവരും
ഭക്തയാംപാഞ്ചാലിതാനനന്തരംപ്രഭാവതീ
യുക്തയായുഴറോടുദേവകീദേവിയ്ക്കായി,
സന്നമസ്കാരംചെയ്തുവസ്ത്രാദിവസ്തുക്കളെ
ഉന്നസന്ദേഹംകൊടുത്തർച്ചിച്ചണിന്നീടിനാൾ
രുഗ്മണീമുതല്ക്കുള്ളകൃഷ്ണപത്നികളെല്ലാം
ഉരുരത്നാദിദ്രവ്യംകാഴ്ചവെച്ചപ്പോഴുംതന്നെ
കുന്തിയെനമസ്കരിച്ചീടിനാളനന്തരം
മതാംഗത്തിൽപ്പെട്ടുംകൌതുകത്തോടുംകൂടി
നാഥപിയാംപാഞ്ചാലിയെച്ചെന്നുകണ്ടുകൈക്കൂമ്പിൽ
വാഴ്ത്തിയാലൊടുങ്ങാത്തസന്തോഷപൂരംപൂണ്ടു
മല്ലനേത്രയാംഭാമാകമ്പിട്ടുകൃഷ്ണയ്ക്കായി
നല്ലചന്ദനംനല്ലരത്നങ്ങളുംവസ്ത്രങ്ങളും
നൽകിനാരതിൻവണ്ണംമററുള്ളദേവിമാരും
പുല്കിനാർമടിയ്ക്കാതെതങ്ങളിൽപ്രിയത്താലെ
സത്യയുംസ്മിതംചെയ്തുതൽക്ഷണേവിനോദാത്മം
സത്യുദശാപതിയാകുംകൃഷ്ണയോടോതീടിനാൾ
സത്തമേഞാനൊണ്ടൊന്നുസാമ്പ്രതംചോദിയ്ക്കുന്നു
ചിത്തസന്ദേഹംചൊൽസൂക്തംകൊണ്ടകറ്റീടണം
ചാഞ്ചാലക്ഷണേവിചാരിയ്ക്കുകിൽചിത്രംനിന

കഞ്ചഹോമത്താക്കന്മാരഞ്ചുപേരെയുംക്രമാൽ
എങ്ങിനെയേവംവശത്താക്കിനീനിരന്തര
മങ്ങിനെനിത്യംരമിയ്ക്കുന്നുനീഹന്തംപോലെ
ഞങ്ങൾക്കെത്താവകനെങ്കിലുംപിടിച്ചിട്ടു
സംഗതിനൊക്കുംവണ്ണംകൈക്കലിട്ടൊതുക്കുവാൻ
ശക്തിയില്ലവശ്യനീനാഥന്മായാവിയെ
ഭക്തിയുംകാണിച്ചുനീപാട്ടിലാക്കീടിനാൾ
ഹൃദയംകൃഷ്ണൻനിനക്കിദമെങ്ങിനെശ്ശുണാ
ഹൃദയംകലർന്നനീഭഗനീകൃഷ്ണനാഹോ
ഹരിയെമോചിയ്ക്കുന്നില്ലൊരുനേരവുംഹരി
പിരിയുംക്ഷണമെന്നാൽമരണംപ്രാപിയ്ക്കുംനീ
ചിത്തമാംതലത്തിങ്കലഞ്ചുപേർസദാവള
ഞ്ഞൊത്തിരിയ്ക്കുമ്പോളവൎക്കുതികേയഥാവിധി
എങ്ങിനെയേവംഗ്രഹിയ്ക്കുന്നുനീഗോവിന്ദന്റെ
യംഗനേയാകെകൌശലംകൊള്ളാമിങ്ങുരയ്ക്കുനീ
സജ്ജനങ്ങളിൽനിന്നീവൃത്തിയോടിരിയ്ക്കുന്നീ
ലജ്ജയെത്തെല്ലുംഗമിയ്ക്കുന്നില്ലയെന്നല്ലഹോ
ഞങ്ങളെപ്പേടിയ്ക്കയുംചെയ്യുന്നില്ലിഹനിന്റെ
മങ്ങലേല്ക്കാതെധൎമ്മശീലന്മാർമാനിയ്ക്കുന്നു
സത്യഭാമയാംദേവിയിത്തരംപ്രയോഗിച്ച
സത്യഭാഷിതംകേട്ടുപാൎഷതീമഹാസതീ
സത്വരംതദൎത്ഥംകണ്ടാനന്ദമോടുംചിരി
ച്ചുത്തരംചൊന്നാളേവമുത്തമേഹരിപ്രിയേ
എന്നുടെഗിരംകേൾനീയത്രനിന്നുടെചോദ്യം
നന്നൊടോചൊല്ലാമിതിന്നുത്തരംയഥാമതി
എങ്കിലീത്രിലോകീശനാസ്ഥിളങ്ങീടുംസാക്ഷാൽ
പങ്കജാക്ഷനെയുപേക്ഷിച്ചുനിൻമനംസദാ
ചെല്ലുന്നുസപത്നിയിൽപൂൎവ്വകൎമ്മത്തിൻഫലം
തെല്ലൊന്നുമാററീടുവാനാവതല്ലൊരുത്തനും

ധാൎത്തരാഷ്ട്രന്റെസഭാമദ്ധ്യത്തിൽവെച്ചുമുന്ന
മാൎത്തരക്ഷണംചെയ്യുമായതെക്ഷണൻകൃഷ്ണൻ
ഏകനെൻമദ്ധ്യേചെപ്പാനക്ഷയംവരാംബര
മേകിനാനേവംമമലജ്ജയെകാത്തീടിനാൻ
പരമാനനോമമസ്മരണംമൂലംരമാ
വരനെൻഭ്രാതാപീതാംബരനക്ഷണംതന്നെ
കരിഗാമിനിനിന്നെക്കബെളിച്ചുമ്പോടിനി
സ്സൂരികെവന്നിട്ടടൻപലരുംകാൺകതന്നെ
വളരെരമ്യങ്ങളാംവസനങ്ങളെത്തന്നു
കളവല്ലെവമുള്ളകരുതീടുകധൎമ്മം
തൻഭൎത്താവായുള്ളശ്രീകൃഷ്ണനെമുന്നംമനോ
ഡംഭത്താൽവീണാമുനിയ്ക്കായിനീകൊടുത്തില്ലേ
ബുദ്ധിമാനെന്നാകിലുംതാപസോത്തമൻനാനാ
സിദ്ധിമൂലമാംകൊണ്ടൽവൎണ്ണനെവാങ്ങിച്ചിട്ടു
പെട്ടന്നുകൊണ്ടങ്ങുപോയീടാതെപെരുത്തൊരു
പൊട്ടത്തംചെയ്തീടിനാനേവൻനീവൎണ്ണാചെയ്യും
ശങ്കയെന്നിയെതിരിച്ചങ്ങിനെതെരിയ്യുന്നു
നിങ്കരത്തിങ്കൽതന്നെനൽകിയെന്നല്ലോകേൾപ്പൂ
എങ്കിലോകൃഷ്ണങ്കൽനിന്നുള്ളതിൽക്കാളുംഗുണം
നിങ്കൽനിന്നെന്തീമുനിയ്ക്കുള്ളതെന്തുണ്ടായഹോ
എന്മനസ്സിങ്കൽപുശ്ചംതോന്നിയില്ലെന്നില്ലതി
ലിമ്മുനിപ്രവൃത്തിയിൽപെണ്മണിപ്രകാശമേ
ശുദ്ധിയേറീടുംബ്രാഹ്മജാതികൾക്കെല്ലാമേവം
ബുദ്ധിയുണ്ടാകുന്നതുപിന്നെയാണെന്നോവേണ്ടു
പാരിജാതമാംസുരാലങ്കാരംഹരിച്ചുനീ
പാരിലാരാനുംമഹാപാപമാചരിയ്ക്കുമോ
ദേവബ്രാഹ്മണഗുരുദ്രവ്യമാഹരിയ്ക്കയി
ല്ലീവൎണ്ണംമഹാമൂഢന്മാരൊഴിഞ്ഞാരുംശുഭേ
മന്നിലിങ്ങിനെയുള്ളോരംഗനേനാണംതെല്ലും

നിന്നിലില്ലിതില്ലരംവിസ്മയംതോന്നുന്നില്ലേ
പാൎത്ഥവല്ലഭാഗിരംകേട്ടമങ്കമാരെല്ലാ
മാൎത്തസന്തോഷംചിരിച്ചീടിനാരത്രാന്തരെ
ബാണപുത്രിയാമുഷാപാൎത്ഥീപദാന്തികേ
വീണുവന്ദനംചെയ്തുസല്ക്കരിച്ചപ്പോൾതന്നെ
വൃദ്ധയായീടുംകുന്തിതന്നെയുംനമസ്കരി
ച്ചുത്തമാംബരരത്നസ്വൎണ്ണാദിവസ്തുക്കളെ
ഹസ്തതാരതിൽകൊടുത്തങ്ങിനെസന്തോഷിപ്പി
ച്ചൊത്തതോഴിമാരോടുംവീണകംപ്രവേശിച്ചാൾ
സത്യഭാമയാംദേവീയപ്പൊഴേസീമന്തിനീ
മദ്ധ്യസീമനീചൊന്നാൾമാനിനീജനങ്ങളേ
സത്വരംനമുക്കിനിയമ്മമാരോടുംകൂടി
ച്ചിത്രലക്ഷണംചേൎന്നദിവ്യനാംഹയേന്ദ്രനെ
ചെന്നുകാണുകയല്ലതത്രമേകുതൂഹല
മെന്നുകേട്ടപ്പോളതിന്നാഗ്രഹംവൎദ്ധിക്കയാൽ
അങ്ങിനെതന്നെയെന്നാരെല്ലാരുംസൎവ്വശനീ
യംഗനാജനാശയംബോധിച്ചുസാധിപ്പിപ്പാൻ
ധൎമ്മജന്മാവോടരുൾചെയ്തുതാമസംകൂടാ
തമ്മുടെദേവകീദേവീപുത്രിമാരോടുംകൂടി
സത്രവാജിയെക്കാണ്മാനാഗ്രഹിക്കുന്നുണ്ടിപ്പോ
ളത്രവാരണംവിനാകാണിക്കവേണംഭവാൻ
സ്വാമിശാസനംകേട്ടിട്ടായതിന്നായിട്ടാശു
ഭൂമിപാലനംപരിവാരങ്ങളോടുചൊന്നാൻ
സൈന്യപുംഗവന്മാരെപുണ്യപൂരുഷനുള്ള
ധന്യമാംദേവീഗണംസാമ്പ്രതംയഥാഹിതം
വ്യക്തമീഹയേന്ദ്രനെക്കാണുവാനിതാസമു
ദ്യുക്തമെന്നാലങ്ങവർകണ്ടുപോയീടുംവരെ
നിങ്ങളൊട്ടകന്നുനിന്നീടുവിൻചുഴന്നുംകൊ
ണ്ടങ്ങുമോക്ഷയ്ക്കുള്ളഭംഗമുണ്ടായീടൊല്ലാ

ഉത്തമായുധങ്ങളെക്കൈക്കൊണ്ടുവേണ്ടുംവണ്ണം
ഉദ്ധതന്മാരായുള്ള വീരന്മാരെല്ലാവരും
മത്തവാരണസ്യന്ദനാശ്വങ്ങൾതോറുംകേറി
യൊത്തവണ്ണമെപ്പുരംരക്ഷിച്ചുനിന്നീടണം
ശസ്ത്രസംയുതന്മാരായ്നില്ക്കണംകാലാൾകളു
മത്രതാനറപ്പിച്ചുധൌമ്യനാംമുനീന്ദ്രനെ
വാജിപൂജനംകഴിപ്പിക്കുവാൻനിയോഗിച്ചു
രാജപുംഗവൻഗ്രഹിപ്പിക്കയാൽപത്തുക്കവെ
സ്ത്രീജനംസമസ്തവുംവീണകസ്ഥമായ്നിന്നു
പൂജനംകഴിപ്പിച്ചതുള്ളന്നാവാജീന്ദ്രനെ
തൽക്ഷണംഗവാക്ഷരന്ധ്രങ്ങളിൽക്കൂടെനോക്കി
ലക്ഷണങ്ങളെക്കണ്ടുനന്ദിക്കുംദശാന്തരെ
സത്തമൻധർമ്മാത്മജൻഭീമനർജ്ജുനൻമുമ്പാ
മുത്തമന്മാരായുള്ള തമ്പിമാരോടുംകൂടി
ചിത്തസന്തോഷംതേടുംയാദവശ്രേഷ്ഠന്മാരെ
പത്തനസ്ഥലംനോക്കിക്കൊണ്ടിങ്ങുപോന്നീടിനാൻ
തേർക്കടംമുതല്ക്കുള്ള വാഹനങ്ങളിലേറി
ചിത്തകൌതുകത്തെക്കൈക്കൊണ്ടവരാപുറപ്പെട്ടു
കുംഭിനീതലംകലുങ്ങുന്നമാറുണ്ടായപ്പോൾ
വമ്പിണങ്ങീടുംമഹാവാദ്യാദികോലാഹലം
മന്ദസഞ്ചാരംതുടങ്ങീടിനാരെല്ലാവരു
മുന്നമുന്നതന്മാരാംരാജപൂരുഷന്മാരും
മസ്തകസ്ഥലംചമഞ്ഞെത്രയുംവിളങ്ങുന്ന
മത്തഹസ്തികൾനല്ലവെൺകൊററക്കുടത്തഴ
വെണ്മയേറീടുംചാരുചാമരങ്ങളുംസോമ
ബിംബമംഗളാമാലവട്ടങ്ങൾതൊട്ടുള്ള വ
ഭംഗിയിൽപരംപരന്നംബരേവിളങ്ങവേ
തിങ്ങിയാടീടുംകൊടിക്കൂറകൾവേറെവേറെ
വാളുകളുരിപ്പിടിച്ചശ്വപൃഷ്ഠഗന്മാരാ

ബാലകൾപലരൊപ്പമായോടനടക്കയും
പാടിയുംതദാചിലരാടിയുംചിലർതുള്ളി
ച്ചാടിയുംചിലർമോദംതേടിയുംചിലർതമ്മിൽ
ക്കൂടിയുംനതിസ്തുതിനേടിയുംചിലർഗർജ്ജി
ച്ചാടിയുംമറിഞ്ഞുചാഞ്ചാടിയുംചിലരേവം
നല്ലകമ്പടികൂടിച്ചെന്നുഗോപുരംകണ്ടു
കില്ലകന്നുടൻകോട്ടയ്ക്കുള്ളിലായനന്തരം
വമ്പടക്കൂട്ടങ്ങളെനിർത്തിച്ചുധർമ്മാത്മജൻ
വമ്പരാംപ്രദ്യുമ്നാദിവീരരെയഥോചിതം
വാഹനങ്ങളിൽനിന്നുമന്ദമങ്ങിറക്കിച്ചു
മോഹനങ്ങളാംപ്രദേശങ്ങളിൽക്കൂടിത്തന്നെ
കൊണ്ടുചെന്നീടുംവീഥിയെക്കോലുന്നകൌതൂഹലാ
കൊണ്ടുനൽക്കോലാഹലംകണ്ടുകൊള്ളുവാൻവേണ്ടി
ജാതിനാലിലുമുള്ള ലോകർവന്നണഞ്ഞണ
ഞ്ഞാതിയാലൊട്ടങ്ങൊത്തവണ്ണമേപരസ്പരം
തിക്കിയുംതിരക്കിയുമേകചത്വരാപണ
ദിക്കിലുംനിറഞ്ഞുനില്ക്കുന്നവരതിന്മദ്ധ്യേ
പണ്ടൊരിക്കലുംകാണാത്തുള്ള പുണ്യവാന്മാരാം
കൊണ്ടൽവർണ്ണന്റെസുഹൃൽപുത്രാദിവീരന്മാരെ
കൊണ്ടൽവർണ്ണനാംസാക്ഷാലീശ്വരനോടുംകൂടി
കണ്ടകംതെളിഞ്ഞാത്മകൌതുകംകലർന്നവർ
വന്ദനംസമർപ്പിച്ചുവന്നവിസ്മയത്തോടെ
വർണ്ണനംചെയ്യുംമഹാമംഗളാരവത്തോടും
ചന്ദനാദികൾഗന്ധവസ്തുക്കൾധൂപിച്ചേററ
മൃനാമത്താകുംധൂമസ്തോമസൌരഭ്യത്തോടും
മസ്തകസ്ഥലങ്ങളിൽദേവനിചയംചെയ്യും
സ്വസ്തരുപ്രസൂനങ്ങളെന്നുതോന്നീടുംവണ്ണം
ചിക്കെന്നുപൊക്കംകൂട്ടുംമാളികസ്ഥലേവാഴും
മൈക്കണ്ണിമാരായുള്ളമങ്കമാർകരങ്ങളാൽ

വാരിവൎഷിയ്ക്കുംമുക്താലാജാദിമേളത്തോടും
പോരിചെന്നാപ്പോളങ്ങുദേവസ്ത്രീജനംപോലെ
വാരിജാക്ഷികൾചമഞ്ഞാദരയാനില്ക്കുന്നവർ
ഭൂരിമംഗളാചാരംപോലെവന്നെതിരേററു
ഹസ്തങ്ങൾതോറുംബാലഭാസ്കരബിംബംപോലെ
സംസ്തങ്ങളായിമിന്നുംപൊന്മണിത്താലങ്ങളിൽ
സംഭരിച്ചിരിയ്ക്കുന്നവെള്ളരിയെറിഞ്ഞുള്ള
മമ്പരക്കാത്തുള്ളനീരാജനാദിയുംചെയ്താർ
ഭാസ്കരാത്മജാത്മജൻഭാഗ്യവാൻപിന്നെപ്പുരം
ശ്ലാഘ്യരായീടുംയദുശ്രേഷ്ഠരെയഥാവിധി
പൃഷ്ഠരക്ഷണനാകുംതമ്പുരാനോടുകൂടി
സല്ക്കരിച്ചനഘമാംരത്നമന്ദിരംതോറും
സമ്പൂജിച്ചിരുത്തിനാനവ്വണ്ണംതന്നന്തരെ
സംഭാവിച്ചലംഘ്യമാംകുന്തിതൻനിയോഗത്താൽ
കേവലംപാഞ്ചാലിയുംമാധവിതാനുംകൂടി
ദേവകീദേവ്യാദികസ്ത്രീജനങ്ങളെയെല്ലാം
സല്ക്കരിച്ചിരുത്തിനാരേവരുംമഹാരസ
മുൾക്കൊണ്ടേററംവിളങ്ങീടിനാരതിന്നമദ്ധ്യേ
ധൎമ്മമന്ദിരത്തിങ്കലുണ്ടായിവിശേഷമൊ
ന്നൊന്നുമഹീപതേ!മഹാവിസ്മയമെന്നേവേണ്ടു
വമ്പനാംരാജാവന്നസാല്വകൻമഹാവീരൻ
മുമ്പുതൻഭ്രാതാവാകുംസാല്വനെരണാങ്കണെ
കൊന്നശത്രുവായുള്ളകൊണ്ടൽവൎണ്ണനെക്കുറി
ച്ചുന്നതക്രുധാവസിയ്ക്കുന്നവൻമടിയ്ക്കാതെ
തന്നുടെമഹത്തായസൈന്യസന്ദോഹത്തോടും
വന്നുടൻവിചിന്തിതനായുള്ളകാൎവൎണ്ണനെ
തത്രകണ്ടന്തൎമ്മോദംകൈക്കൊണ്ടശേഷംനേരെ
സത്രകൎമ്മത്തിന്നുള്ളസൈന്ധവേന്ദ്രനെക്കണ്ടു
ഞാനുടത്തീയശപത്തെക്കൈക്കലിങ്ങടക്കിയാൽ

ദീനമാനസന്മാരാംപാണ്ഡവന്മാരെച്ചൊല്ലി
വല്ലവീവരൻതന്നൊശണ്ഠയ്ക്കായ്‌വരുമപ്പോൾ
നല്ലവീരന്മാരൊത്തുസംഗരംമുതിർത്തുടൻ
മുന്നമീമുകിൽവണ്ണനെൻറപൂർവ്വജൻതന്നെ
കൊന്നതിൻപ്രതിക്രിയചെയ്തുകൊള്ളുവൻനൂനം
എന്നുറച്ചവൻബലാലേകനായ്‌ധൈര്യത്തോടും
ചെന്നുചൈതന്യംകോട്ടിച്ചെററുമേമടിക്കാതെ
ഒട്ടുരക്ഷകന്മാരുമൊത്തഘോരബഹുസ്ഥലേ
വെട്ടുമിന്നീടുംഹയശ്രേഷ്ഠനെഗ്ഗമിച്ചുടൻ
ഹസ്തലാഘവംകൊണ്ടുരക്ഷകന്മാരെവീഴ്ത്തി
സത്വരംഹയേന്ദ്രനെക്കയ്ക്കൊണ്ടുകൊണ്ടുപോയി
തൻപടക്കൂട്ടത്തിൻറപിൻപുറത്തൊളിപ്പിച്ചു
കമ്പമെന്നിയേഗൂഢവ്യൂഹവുമുറപ്പിച്ചു
ചൊല്ലിനാനമാത്യനാംസുരഥൻതന്നെനോക്കി
കല്യനാംഭവാനെൻറഭാഷിതംകേട്ടീടേണം
മുല്ലസായകവൈരിസേവകൻമൽപൂർവ്വജൻ
ചൊല്ലെഴുംപരാക്രമശാലിസാല്വനാംനൃപൻ
ശങ്കയെന്നിയെശസ്ത്രസൈന്യങ്ങളോടുംകൂടി
ശങ്കരൻകൊടുത്തുള്ളസൌഭമാംവിമാനത്തിൽ
ചിത്രമാംവണ്ണംകേറിയംബരേനടന്നിട്ടു
ശത്രുനിഗ്രഹംചെയ്യുംവിഗ്രഹംചെയ്യുന്നാവൻ
ദ്വാരകാപുരംപുക്കുവിക്രമത്തോടുംകൂടി
ധീരനായെതിർത്തുപണ്ടാഹവംതുടർന്നനാൾ
പോരിലീവീരൻതന്നെഖണ്ഡിച്ചുസൌഭത്തോടും
നീരിലാക്കിയനാനാദൈത്യസൂദനൻകൃഷ്ണൻ
നിർമ്മലൻനിരാമയൻധർമ്മജൻക്ഷണിയ്ക്കയാ
ലമ്മമാരോടുംകളത്രാത്മജാദികളോടും
തഞ്ചുസമൂഹാദിസർവ്വവീരന്മാരോടും
തഞ്ചമാർത്തിപ്പോളിങ്ങുള്ളദ്വാരംഭ്രമിയ്ക്കുവാൻ

വന്നിരിയ്ക്കുന്നിതെന്നാലിച്ചൊന്നമായാവിയെ
മന്ദിരത്തനായങ്ങുവിട്ടയക്കാവുന്നതോ
ഗരുഡൻപക്ഷിശ്രേഷ്ഠൻമമഗൃഹത്തെക്കണ്ടു
വരുമിപ്പൊഴ്ശരണംകരുതിനില്ക്കുംദൃഢം
വിരുതേറീടുംമഹാരഥനാംപാൎത്ഥനോടു
മൊരുമിച്ചുകൃഷ്ണനെപ്പിടിച്ചങ്ങൊതുക്കുവാൻ
അതിന്നതക്കമൊരെൻപടയെയെല്ലാംഭവാ
നതിപാടവത്തോടുമധുനാകാത്തീടണം
ഭീമനംപ്രദ്യുമ്നാദിവീരവൃന്ദവുംകൂടി
ക്ഷേമപൂൎവ്വകംപാൎത്ഥസേനയെക്കാത്തീടുമേ
മത്ഭടന്മാരീകൃഷ്ണമൂൎത്തിയേമോചിച്ചീടൊ
ല്ലുംപ്പെട്ടുംയത്നംചെയ്തിട്ടിപ്പോഴേപിടിയ്ക്കണം
ബന്ധഹന്താവാമിവൻതന്നെവിട്ടയപ്പവ
നന്ധനെൻകൂട്ടത്തിലാരായവൻമഹാദുഷ്ടൻ
പതിയ്ക്കുംതിട്ടമെന്നാൽകൃഷ്ണനെപ്പിടിയ്ക്കുവാൻ
കൊതിയ്ക്കുന്നില്ലമന്ദൻയാതൊരുത്തനാനരൻ
മഹത്വംകൂട്ടുംസുതൻഭ്രാതാവെന്നിരിയ്ക്കിലും
സുഹൃത്തെന്നിരിയ്ക്കിലുംമിത്രമെന്നിരിയ്ക്കിലും
ഹിതനല്ലമേദൃഢംഹരിയോടൊക്കാത്തവ
നധമനാരെന്നാലുമരിയെന്നായീടുമേ
യുദ്ധമൂൎദ്ധ്നികൃഷ്ണമൂൎത്തിയെനോക്കാതേയും
ഹസ്തസീമനിചേൎക്കാതേയുമായീടുന്നാകിൽ
എന്തിനാഹയങ്ങളുംഹന്തതേർകാലാൾകളും
ദന്തിനായകാദിയുംവന്ധ്യമാംസമസ്തവും
ശ്രാപവിത്താദികൾക്കുള്ളപഹാരങ്ങൾമുമ്പാ
മപകാരങ്ങൾചെയ്കാലവയുംക്ഷമിയ്ക്കുവൻ
ഹരിയെപ്പിടിച്ചെങ്കിലഖിലന്മാരുമിപ്പോൾ
ഹരിസന്മുഖന്മാരായമരുംദൃഢമെന്നാൽ
അപരാധങ്ങളൊന്നില്ലന്തരിൽകണ്ടുചൊൽവാ

നപമാചാരംവെടിഞ്ഞരിനാശനംചെയ്യാൻ
മുതിരുന്നവക്കെല്ലാമുദിതാശയനായ്‌ക്കാ
നതിദിവ്യാത്ഥമേകാമതിനില്ലൊരുവാദം
ധമ്മശീലവുംകുലീനത്വവുംപ്രതാപവും
കമ്മകൌശല്യാദിയുംപൂണ്ടുള്ള യോദ്ധാക്കളെ
തന്നുടെസവ്വസ്വവുംകൊടുത്തുസമ്മാനിച്ചു്
നന്നുനമ്മുടെകായ്യംസാധിപ്പൂ നെന്നിങ്ങിനെ
നല്ലവാക്കോടുംനൃപൻയുദ്ധത്തിന്നയയ്ക്കേണ
മില്ലസംശയമെന്നാൽസന്തുഷ്ടന്മാരായവർ
ചെന്നുസംഗരംചെയ്തുസത്രുദ്ധംരിപുക്കളെ
വെന്നുരാജാവിൻഹിതംചെയ്യുമെന്നെല്ലോനയം
നന്മയോടത്തുംവണ്ണംചെയ്യുവൻഞാനിന്നിഹ
നമ്മുടെടന്മാരിലേകനംപിഴയ്ക്കേണ്ടാ
ഏത്രയുംമവുത്തുനിന്നീടുമീശ്രീകൃഷ്ണനെ
വിത്രസിയ്ക്കാതെജയിച്ചിങ്ങടക്കുകിൽപിന്നെ
ശത്രുവില്ലല്ലോനമുക്കാരുമീക്കായ്യത്തിനാ
യത്നനാമനേകമാമുദ്യമംചെയ്തീടണം
എങ്കിലിയൊരുത്തനായ്നില്ക്കുനാലക്ഷ്മീശനെ
ശ്ശങ്കിയാതനേകംപേരൊന്നിച്ചുപിടിയ്ക്കുകിൽ
ഒക്കമോനമുക്കെന്നുതോന്നേണ്ടാനിദ്ദോഷമാ
യുധംക്കുന്നിങ്കൽപാത്താൽധമ്മമീക്കമ്മംതന്നെ
തത്വമോതീടാംധരിച്ചീടുകിദ്ദേവൻമഹാ
സത്വവാൻനിത്യംമഹാശസ്ത്രവാനമിത്രഹാ
ദുർജ്ജയനദാഹ്യനച്ഛേദ്യനക്ലേദ്യനാദ്യൻ
നിജ്ജരാധികൻനിത്യൻനിസ്തുലൻനിശ്ചലൻ
മററൊരുത്തരോടൊന്നുമാവശ്യപ്പെടാത്തവൻ
കുററമെന്നിയേവേണ്ടതെല്ലാക്കുംകൊടുപ്പവൻ
സംമുഖൻവൈമുഖ്യമില്ലാതെഴുംജഗന്മുഖ്യ
നിമ്മഹാപുമാനടങ്ങുന്നതല്ലൊരുത്തനും

പൃത്ഥിയിൽപ്രശസ്തമാംകൃഷ്ണധാരണത്തിന്ന
ശക്തിയുള്ളവരില്ലെന്നില്ലെടോമഹാമതെ
ധ്രുവനായീടുംബാലൻമതിയായീടുന്നാവ
നവനോട്ടൂരത്തിങ്കലപരൻമഹാബലി
വിരുതൻപാതാളത്തിലിവനുണ്ടല്ലോപിന്നെ
യൊരുവൻവിഭീഷണനരുതെന്നില്ലവനും
പ്രഥിതൻപ്രഹ്ലാദനെന്നവനാണിനിയേക
നധികൻതന്നെഹരിഗ്രഹണംപാൎത്താലിവൻ
നിൎണ്ണയംവീണാമുനിയെന്നുതാനഹോചിലർ
വൎണ്ണനംചെയ്യുന്നനേരല്ലതെന്നിനിയ്ക്കുള്ളിൽ
മുന്നാമീമുനിയ്ക്കായിസത്യഭാമയാംദേവീ
നന്ദജന്മാവായുള്ളകൃഷ്ണനെക്കൊടുത്തപ്പോൾ
കയ്ക്കലങ്ങാക്കീടിനാനെങ്കിലുംധരിയ്ക്കുവാൻ
തക്കശക്തിമാനല്ലെന്നാകയാൽതിരിച്ചുടൻ
സത്യയ്ക്കുതന്നെകൊടുത്തീടിനാനെന്നാകയാൽ
മൎത്ത്യന്മാരിനിവേറേശക്തിയുള്ളവരില്ല
ഞാനെൻപൌരുഷശക്തികൊണ്ടുചാഞ്ചല്യംവെടി
ഞ്ഞാനന്ദമുണ്ടാംവണ്ണംകൊണ്ടൽനേൎവ്വൎണ്ണൻതന്നെ
സംഗ്രഹിയ്ക്കുന്നുണ്ടുസൈന്യത്തോടുമിന്നേരമീ
സംഗ്രാമസമ്പൂജകൊണ്ടെന്നിത്രമാത്രംചൊല്ലി
ധന്യശീലനീഃഖനസാലനെത്രയുംവീരൻ
ജന്യസന്നാഹത്തോടുംഗൃദ്ധ്രവ്യൂഹത്തിൻമുമ്പിൽ
ശസ്ത്രപാണിയായ്ചന്ദ്രമണ്ഡലംപോലെസിത
ച്ഛത്രവുംപിടിപ്പിച്ചുശോഭിച്ചുനിന്നീടിനാൻ
ബൃംഹിതംമുഴക്കിനാരാനകൾമഹായോധ
പുംഹിതങ്ങളാംതുരഗങ്ങൾഹേഷിതത്തേയും
ചക്രസംഘംകൊണ്ടുതേർക്കൂട്ടങ്ങളാഘോഷിച്ചു
വിക്രമംകൂട്ടുംകാലാൾക്കൂട്ടവുംപുളച്ചാൎത്തു
യുദ്ധസന്നദ്ധന്മാരായുള്ളവീരന്മാർതങ്ങൾ

കൈക്കൊണ്ടനിൎമ്മലവസ്ത്രാലങ്കാരമെല്ലാമ്പൂണ്ടു
സംവത്സമാൎത്താണ്ഡന്മാരെന്നുതോന്നീടുംവണ്ണം
സംവൎദ്ധമാനപ്രതാപോദയത്തോടുംകൂടി
ഞങ്ങടെശത്രുവാംകൃഷ്ണനെങ്ങുപാൎത്ഥനെന്നുള്ളിൽ
തിങ്ങുമീൎഷ്യയാപറഞ്ഞുംകൊണ്ടുമങ്ങീടാതെ
ബദ്ധനാംയജ്ഞാശ്വത്തെസ്സൂക്ഷിച്ചുകൃഷ്ണാഗമേ
ചിത്തവുംസമൎപ്പിച്ചുസുസ്ഥിരംനിന്നീടിനാൻ
ശ്രദ്ധയുംകൈക്കൊണ്ടപ്പോൾചോദിച്ചുപാരിക്ഷിത
നശ്വരാശാത്തംസനെക്കൊണ്ടുപോയനന്തരം
ഹസ്തിനാപുരത്തിലെന്തുണ്ടായോരവസ്ഥവി
ശസ്തനാംസമസ്തേശനച്യുതൻതിരുവടി
എങ്ങിനെമോചിപ്പിച്ചുയേതെല്ലാംവീരന്മാരെ
സംഗരത്തിന്നായ്നിയോഗിച്ചതീവൃത്താന്തത്തെ
വിസ്തരിച്ചെന്നോടരുൾചെയ്കമാമുനേയെന്നു
ള്ളൎത്ഥനോദിതംകേട്ടുതാപസൻചൊല്ലീടിനാൻ
ജനമേജയചെമ്മേപവിത്രന്നിതുകേൾക്ക
ഘനമേചകപ്രഭൻകരുണാനിധിപിന്നെ
കൈതവക്കളിയെല്ലാത്തവണ്ണമുത്സാഹത്തോടും
ചെയ്തവൃത്താന്തംകഥിച്ചീടുവൻചുരുക്കാതെ
താഡിതന്മാരാക്ഷീണരുള്ളശ്വപാലന്മാരേറവും
പീഡിതന്മാരായെങ്കിലുംധൎമ്മജാസ്ഥാനത്തിങ്കൽ
ഓടിയേറീടുംമഹാവീരന്മാരുടെമുമ്പിൽ
പേടിയുംകൈക്കൊണ്ടോടിച്ചെന്നുവന്ദനംചെയ്തു
ശത്രുഭൂതനായനസാല്വനാംനൃപൻവന്നു
സത്രവാഹത്തെക്കൊണ്ടുപോയ്ക്കൊണ്ടവൃത്താന്തത്തെ
വിസ്തരിച്ചുണൎത്തിച്ചുകേൾക്കയാലെല്ലാവരും
ബദ്ധവിസ്മയംവിചാരിച്ചുനിന്നീടുംവിധൌ
എത്രയുംവിഷണ്ണനായ്ധൎമ്മജൻമുകുന്ദന്റെ
വക്ത്രപങ്കജേനയനങ്ങളെസ്സമൎപ്പിച്ചാൻ

പുണ്ഡരീകാക്ഷൻമായാമാനുഷനരുൾചെയ്തു
പുണ്യവാന്മാരായുള്ള പാണ്ഡവന്മാരേകേൾപ്പിൻ
ചണ്ഡവിക്രമൻഗണ്യമല്ലാത്തസംഗ്രാമനൈ
പുണ്യമാന്നവൻകല്യനീവനസാലപൻമാന്യൻ
ഉന്നാവൻപരന്തപൻദുർജ്ജയൻമഹാഭാഗ
നെന്നറിഞ്ഞാലുംപറഞ്ഞീടുവൻപാർത്ഥന്മാരെ
നിർഭയംനമുക്കുള്ള വാഹത്തെഹരിച്ചവ
നപ്പനല്ലെന്നുള്ളതുംപ്രത്യക്ഷമായീലയോ
വന്നാനഞ്ഞെല്ലാമഹാവൈഷമ്യംസാമ്യംകയ്ക്കൊ
ണ്ടിന്നാട്ടത്തിവൻതന്നെനേർത്തുവെല്ലുവാനെവൻ
എന്നിരിയ്ക്കിലുംരണംചെയ്യാതെനിവൃത്തിയി
ല്ലെന്നുടെരഥമെങ്ങുകൊണ്ടിങ്ങുവന്നിട്ടില്ലെ
ഇവണ്ണമരുൾചെയ്തുകാർവർണ്ണൻവേഗത്തോടു
മാവർണ്ണനീയാസനംവിട്ടുതാനെഴുന്നേററു
വായ്ക്കുന്നതേജസ്സോടുംവ്രീഡാദിഭാവത്തോടും
നോക്കുന്നനേരംതിരുമുമ്പിലൊത്തതിൻവണ്ണം
ദാരുകൻപൂട്ടിക്കൊണ്ടുവന്നുനിർത്തിയതൻെറ
തേരുകണ്ടതിൽകേറിത്രൈലോക്യംകലുങ്ങവെ
ശംഖരത്നമാംപാഞ്ചജന്യവുംവിളിച്ചുതി
തൻകരത്തിങ്കൽശാർങ്ഗമായുള്ള വില്ലുംപൂണ്ടു
ധർമ്മപുത്രനോടരുൾചെയ്തുസാമ്പ്രതംമഹാ
ദുർമ്മദംകയ്ക്കൊണ്ടനുസാലപനാംനൃപൻവന്നു
മുഷ്കരന്മാരാകുമീപാർത്ഥാദിവീരന്മാരെ
ധിക്കരിച്ചുടത്താശ്ശുനമ്മുടെഹയേന്ദ്രനെ
കയ്ക്കൊണ്ടുപോയാനതിൽനമ്മളെക്കുറിച്ചിന്നീ
മയ്ക്കണ്ണിമാർക്കുംപരിഹാസമായ്വന്നീലയോ
നില്ക്കുവാനാമല്ലിനിയ്ക്കുത്രയുംനാണംതല
പൊക്കുവാൻനിവൃത്തിയില്ലെന്നിതിൽപരംവേണ്ടു
ചെന്നുഞാൻതന്നെരണംചെയ്തുവൈരിയെജയി

ഒച്ചന്നുടെപരാക്രമംകാണിച്ചുതന്നീടുവൻ
സ്വസ്ഥമാച്ചതസാരഥ്യാരൂഢനായ്ഭവാനിന്നീ
യുദ്ധവൈചിത്ര്യംകണ്ടുകൊണ്ടാലുംയുധിഷ്ഠിര
നല്ലസാത്യകീകൃതവൎമ്മാനമ്മുടെപൌത്ര
നല്ലലെത്താളുള്ളനകുലൻബലോദ്ധതൻ
യൌവനാശ്വനാംനൃപൻമേഘവൎണ്ണനാമരി
ഗൎവ്വനാശനൻമാദ്രീനന്ദനന്മാരെന്നിവർ
മററുകണ്ടീടുംപലവീരന്മാരോടുംകൂടി
ത്തെററുകൂടാതെതവമണ്ഡലംപാലിയ്ക്കട്ടെ
മുമ്പനായ്ഞാനുംഭീമസേനനുംകിരീടിയും
ഡിംഭനാംപ്രദ്യുമ്നനുംകൎണ്ണപുത്രനുംപിന്നെ
സാംബനിശ്ശഠന്മാരുമൊന്നിച്ചീഹയമിന്നേ
സ്സാമ്യമററീടുംരണംചെയ്തുമോചിപ്പിയ്ക്കാമെ
ഇത്തരംവിനിശ്ചയംചെയ്തുസൎവ്വേശൻദേവ
നുത്തമശ്ലോകൻമഹാലോകപൂജിതൻപിന്നെ
ത്തൃക്കയ്യിൽധരിച്ചോരുവീടകംകാണിച്ചേവം
ചിക്കെന്നേരോടരുൾചെയ്തു ഹേവീരന്മാരെ
നിങ്ങളീവാക്യംകേൾപ്പിനേകനായ്മുമ്പിൽചെന്നു
സംഗരംചെയ്തീഹയശ്രേഷ്ഠനെവീണ്ടീടുവാൻ
ശക്തനാരവൻവന്നീവീടകംവാങ്ങിയ്ക്കട്ടെ
ശത്രുവായിട്ടുള്ളനസാല്വനെജ്ജയിയ്ക്കട്ടെ
ചിത്രമീവാക്യംകേട്ടുവീരന്മാർവിചാരിച്ചു
ചിത്രരൂപംപോലങ്ങുനിശ്ചലന്മാരായ്നിന്നാർ
ഒറച്ചുവാങ്ങീലവനൊരുത്തൻപോലുമേവം
കുറച്ചുനേരംവൃഥാകഴിഞ്ഞോരനന്തരം
കരുത്തൻപ്രദ്യുമ്നനങ്ങണഞ്ഞുപിതാവിന്റെ
ഉരുതാപംകൂട്ടംതൃക്കാൽവണങ്ങിയുണർത്തിച്ചു
വീടകംതരേണമിങ്ങേകനായഹംചെന്നു
കേടകന്നീടുംരണംചെയ്തുസാല്വനെവെന്നു

കൊണ്ടുന്നത്തീടാംതുരംഗത്തെയെന്നതുകേട്ടു
കൊണ്ടൽവൎണ്ണനംമുദാവീണകംകൊടുത്തല്ലോ
നിഷ്കമ്പഃകമ്പിട്ടതുകൈരണ്ടുംകാട്ടിവാങ്ങി
വെക്കംപാൎത്ഥന്മാരെയുംവീക്ഷിച്ചുപുറംവാങ്ങി
സത്വരംപ്രതാപിയാംപ്രദ്യുമ്നൻമഹാരഥൻ
യുദ്ധസന്നാഹത്തോടെയുക്തമാംവേഷംപൂണ്ടു
തുള്ളിമണ്ടീടുന്നപാരാവതപ്രഭങ്ങളാ
യുള്ളനല്ലശ്വങ്ങളെപ്പാരാതെക്കൂട്ടിക്കെട്ടി
മിന്നുന്നരത്നപ്രഭാമിശ്രമാംതേരിൽക്കേറി
ത്തന്നുള്ളിലത്യുത്സാഹോദ്യുക്തനായ്പുറപ്പെട്ടു
ശക്രതുല്യനീയനാസാമ്പനെന്നതുംഭാവി
ച്ചല്പവുംപൊറുക്കാതെപോയീടുന്നതുകണ്ടു
ഷൾപ്പദപ്രഭൻദേവനത്ഭുതപ്രദൻനാനാ
സൽഭയംകെടുക്കുന്നമായാവിരണ്ടാമത്തും
തൃക്കരത്തിങ്കൽധരിച്ചുള്ളതാംബൂലംകാട്ടി
ത്തക്കമുണ്ടാകാതിതുകൈക്കൊണ്ടീടുന്നവീരൻ
പോരിനിപ്രദ്യുമ്നനോടൊത്തുപോകട്ടെയതി
ന്നാരിനിബ്ബലോദ്യോഗയുക്തനായെന്നിങ്ങിനെ
നിൎണ്ണയിച്ചുരുൾചെയ്യുംനേരമങ്ങെടുത്താശു
കൎണ്ണജൻവൃഷധ്വജൻകമ്പിട്ടൊന്നണഞ്ഞിനാൻ
റ്റ്യന്തൊരത്ഭുതംപാൎത്ഥവംശരത്നമേബദ്ധ
ബന്ധുരംകുമാരവീൎയ്യോദിതംഗ്രഹിച്ചാലും
ദുഷ്കൃതംകെടുക്കുന്നദേവ!സാമ്പ്രതംഞാനും
തൽകൃപാബലംകൊണ്ടുനിൎജ്ജമിച്ചായോധനെ
രുഗ്മിണീതനൂജനായെത്രയുംതുണച്ചൊരു
ദുൎഘടംവരാതനുസാലപനാംസമ്പന്നനെ
വെന്നുവിദ്രുതംതുരംഗാനായിതംകെട്ടിക്കൊണ്ടു
വന്നുനിന്തിരുവടിയ്ക്കന്തികേവച്ചീടുവൻ
ശങ്കയില്ലതു-ചൎണ്ണംസാധിച്ചീവെന്നാകിലീ

സ്സങ്കടംഭുജിയ്ക്കുവാൻപാത്രമായ്വന്നീടട്ടെ
ബ്രാഹ്മണീസംഗംചെയ്യുംപാമരൻമഹാപാപി
താൻമരിച്ചീടുംവിധൌധർമ്മരാജനാംദേവൻ
കല്പിച്ചനൽകീടുന്നനാരകാവാസത്തെയു
മുൾപ്പൂകിച്ചമൂലംശ്രാദ്ധംമുണ്ടന്നാമഹീസുരൻ
മന്ദനായൊരുമ്പെട്ടുമൈഥുനംചെയ്യുന്നാകിൽ
ചെന്നവൻചേർന്നീടുന്നനാരകാവാസത്തേയും
ഗാർഹസ്ഥ്യനിഷ്ഠാപൂർവ്വംവത്തിയ്ക്കുന്നൊരുവിപ്രൻ
മോഹത്താലൃതുസ്നാതംചെയ്തീടംസപത്നിയെ
സന്ത്യജിയ്ക്കുകിൽചേരുംനാരകാവാസത്തേയും
ചിന്ത്യമൂർത്തിയാംവാസുദേവനെമാനിയ്ക്കാതെ
തുച്ഛമാംഫലംകൊതിച്ചന്യദേവന്മെല്ലാ
മിച്ഛയാഭജിച്ചുള്ള കാലത്തെക്കഴിപ്പവൻ
ദുഃഖിയായനോചേരുംനാരകാവാസത്തേയും
പുക്കിരിയ്ക്കുവൻമൃഷാവാക്കായ്ഞാനെന്നാകിലൊ
എന്നതാൻപ്രതിജ്ഞയുംചെയ്തുവീടകത്തിനാ
ക്കുന്നടെകരംരണ്ടുംകാട്ടിനാൻമഹാധീരൻ
പ്രീതനായ്ത്താംബൂലവുംനൾകിയപ്പൊഴേജഗ
ന്നാഥനായതുംവാങ്ങിവീണുവന്ദനംചെയ്തു
സ്ഫീതപൌരുഷംപൂണ്ടവീരനാംവൃഷദ്ധ്വജൻ
വീതസംശയംപാത്ഥന്മാരെയുംവന്ദിച്ചുടൻ
യുദ്ധവേഷവുംകെട്ടിത്തേർത്തട്ടിലേറിപ്പുരം
ക്രുദ്ധഭാവവുംകാട്ടിക്കൊണ്ടങ്ങുമണ്ടീടിനാൻ
പ്രദ്യുമ്നനോടുംചെന്നുസാല്വസേനാഗ്രേചെന്നു
വിദ്യുത്തുപോലെമിന്നുംചാപവുംകലച്ചാശു
വിസ്ഫാരഘോഷംകൂട്ടിശംഖവുംവിളിച്ചിട്ടു
കെല്പേറുംരോഷത്തോടെതന്നുടെനാമത്തേയും
ചൊല്ലിക്കേൾപ്പിച്ചസിംഹനാദവുംചെയ്തീടിനാൻ
ചൊല്ലൊക്കാപ്രദ്യുമ്നനന്നേരമുല്ലമത്തോടെ

ന്നില്ലനില്ലെട! സാല്വ! കീടനീനേരിട്ടെന്നു
വില്ലുമങ്ങെടുത്തുവിസ്താരവുംവളർത്തുടൻ
ചെന്തിയ്യുപോലെമിന്നിച്ചെല്ലുന്നബാണങ്ങളെ
സന്ധിപ്പിച്ചയച്ചവകൊണ്ടുതത്സൈന്യങ്ങളെ
സന്നങ്ങളാക്കുന്നതുകണ്ടവൻകോപത്തോടെ
സന്നദ്ധനായുള്ളൊരുസാല്വനാംപരന്തപൻ
കാറുപോലൊരുതേരിലേറിവന്നാതിദ്രുത
മേറുന്നിന്നേവംചൊന്നാനേവനീമഹാജളൻ
പുഷ്പസായകപോതംപൌരുഷംനമുക്കൊരു
ശഷ്പസാരൻനീസമനാകയില്ലൊരിക്കലും
പന്തമേറീടുംസൌധവാസവുംവെടിഞ്ഞുനീ
യന്തമെല്ലാനോമദീയാന്തികംപ്രവേശിച്ചു
മുഷ്ക്കൊന്നുകാണിക്കയാൽതീയ്യാളുംശിവന്നുള്ള
തൃക്കണ്ണിൽതന്നെപണ്ടുശലഭനായ്ഭവിയ്ക്കയാൽ
നഷ്ടദേഹനായ്വന്നനീയിന്നുകൃഷ്ണഗൃഹേ
പെട്ടകാരണംപ്രദ്യുമ്നാഖ്യനായ്പിറന്നവൻ
ഉന്നയംതുടങ്ങിയാലെന്നതൈശരോത്ഥമാം
വഹ്നിയാലനംഗനായീടുമേരണ്ടാമതും
സ്ത്രീകളിൽതന്നെവിളയാടിക്കൊണ്ടിരിയ്ക്കുന്ന
നീകളിയ്ക്കേണ്ടാനമ്മോടൊന്നുമേഫലിയ്ക്കില്ലാ
എങ്ങുചിന്തിച്ചാലവിവേകികൾതപസ്വിക
ളെങ്ങുചാരിത്രംകലർന്നുള്ളനാരികൾലോക
ത്രിക്കിൽതന്നെമഹാധർമ്മതേതരംകെട്ടു
വർദ്ധിയ്ക്കുംനിൻപൌരുഷംമിക്കതുംഫലിയ്ക്കുന്നു
നിന്ദിച്ചീവണ്ണംചൊന്നഭാഷണംശ്രവിയ്ക്കയാ
ലുന്നിച്ചകോപംപൂണ്ടുരുഗ്മിണീകുമാരകൻ
ചൊല്ലിനാനരേ!രേ!രേ!ചൊന്നതെന്തുനീനിന്നെ
വെല്ലുവാനിനിയ്ക്കില്ലാശക്തിയെന്നതോകൊള്ളാം
മൽബ്ബലംമഹത്താദ്ദുസ്സഹജാൽസിദ്ധ

മല്പമല്ലിതങ്ങറിഞ്ഞില്ലെന്നുവന്നീടുമോ
ഷൾപ്പദജ്യാബദ്ധമാമിക്ഷുവില്ലിങ്കലഞ്ചാം
പുഷ്പസായകങ്ങളിലൊന്നുസന്ധാനംചെയ്തു
വിട്ടയപ്പതുതന്നെകൊണ്ടുഞാൻപതിനാല
വിഷ്ടപത്തിലുംവാഴുംപ്രാണിസഞ്ചയങ്ങളെ
ക്കവെജയിക്കുന്നുവമ്പന്മാരെയുമിട്ടു
നിഷ്കൃപംകുഴക്കുന്നുകേളിയാലഹന്നിശം
മന്നിലീവയസ്സുള്ളഞാനിക്കരുത്തേറുംവില്ലും
മിന്നിമണ്ടീടുംതീക്ഷ്ണസായകങ്ങളുംപൂണ്ടു
ക്രുദ്ധനായെതൃത്താലീയേകനെവെൽവാനൊരു
ശക്തനാകില്ലെന്നുള്ളതെങ്ങിനെവന്നീടുന്നു
തെല്ലുനില്ലെടാ!മൂഢരാജകീടക!നേരെ
പുല്ലുപോലിഹനിന്നെവെല്ലുവൻബലത്താലെ
മൂച്ഛയോടധോഭുവിവീണുനീകേഴുംവണ്ണം
മൂർച്ഛയോടൊക്കുംശരംമോഹിപ്പനെന്നിങ്ങിനെ
ദുർവ്വചോബാണംവിട്ടുശേഷമുജ്ജ്വലിക്കുന്ന
പർവ്വശോഭനങ്ങളാമഞ്ചുസായകങ്ങളെ
വിട്ടയച്ചവനേരിട്ടെത്തുന്നനേരംവേഗാ
ലട്ടഹാസവുംചെയ്തുകല്യനാംസാല്വാത്മജൻ
മദ്ധ്യത്തിലഞ്ചുംമുറിച്ചങ്ങുവീഴ്ത്തിനാനട
നത്ഥ്യത്ഥംവിളങ്ങുന്നോരാശുഗംപ്രയോഗിച്ചാൻ
തെല്ലുമേപിഴയ്ക്കാതെചെന്നതാപ്രദ്യുമ്നന്റെ
നല്ലുരസ്സുടംപുക്കുചട്ടയുംപൊട്ടിച്ചുടൻ
കുത്തിയങ്ങിനെകേറിയനേരംപ്രദ്യുമ്നനും
ബുദ്ധിയുംമറിഞ്ഞുമോഹമ്പൂണ്ടുബാണത്താലെ
ഭ്രമിച്ചുംകൊണ്ടുചെന്നുമുകുന്ദപദാന്തികേ
നമിച്ചുകൊള്ളുംവിധംപതിച്ചുമഹാത്ഭുതം
തൻമുമ്പിൽമോഹിച്ചേവംവീണപുത്രനെക്കണ്ടി
ട്ടംബുജേക്ഷണൻദേവൻനാണിച്ചുഭാവത്തോടും

തേരിൽനിന്നുടൻ ചാടി പാരിൽ വീണവൻതന്നെ
വാരിയങ്ങെടുത്തുണർത്തി കൊണ്ടുനേരെനിർത്തി
തൃക്കാലുകൊണ്ടൊന്നടിച്ചങ്ങിനെവീഴിപ്പിച്ചു
തല്ക്കാലോചിതമായിട്ടുള്ള വൻകോപംകാട്ടി
വല്ലാതെഭത്സിച്ചുരുക്കുംചെയ്തുതെല്ലുമേനാണ
മില്ലാതെപിറന്നനിയ്യാരെടാമഹാമൂഢ
ഏല്ക്കയേൽക്കടാകുലകീടകമടിയ്ക്കാതെൻ
കാക്കൽനിന്നുടൻമറയത്തുപോവുകവേണ്ടു
നിൻകളിസ്ഥലമാകുമന്ത:പുരമല്ലീ
ശങ്കനീയമാംസ്ഥാനമെന്നുനീയറിഞ്ഞില്ലെ
ഹന്തനിൻപ്രഭാവത്താലിത്തരംവേിയ്ക്കമെ
ന്നന്തരംഗത്തിൽകാണാതല്ലഞാനിരിയ്ക്കുന്നു
യുദ്ധത്തിലേവംഭയംനാണവുമിനിയ്ക്കേങ്ങും
സിദ്ധിയ്ക്കില്ലോർത്താലിതുരണ്ടുമിദ്ദുരുന്തരെ
വയ്പൊത്തനാനാവീരന്മാർകണ്ടുനില്ക്കെകഷ്ട
മെമ്പുത്രനാകുംനിന്നാലിങ്ങകപ്പെട്ടേനല്ലോ
പെററകാലത്തിൽതന്നെശത്രുശംബരൻ നിന്നെ
മറെറാരാളുംകണ്ടീടാതെകയ്ക്കൊണ്ടുപോയെങ്കിലും
കൊന്നൊറിഞ്ഞീടാതുയിരോടുമക്കടല്ക്കുള്ളി
ലന്നവൻനിക്ഷേപിച്ചുരക്ഷിച്ചതെന്തിന്നഹോ
വീട്ടിലെന്തിരിപ്പിന്നാണങ്കെട്ടുകൊണ്ടു
പാട്ടിലല്ലാതാസ്ത്രീന്നഭാഗ്യഹീനൻനീയുടൻ
നാട്ടിലിങ്ങിരിയ്ക്കേണ്ടാപോകെടോദുരാത്മാവെ
കാട്ടിലെങ്ങാനുംചെന്നുകായ്ക്കനിക്കൂട്ടംതിന്നു
ചോലവെള്ളവുംകുടിച്ചങ്ങിനെകഴിയ്ക്കുക
കാലമായതുംപറവുകില്ലെന്നുതോന്നുന്നമേ
തത്രവാണീടുംതാപസേന്ദ്രന്മാർതങ്ങൾക്കൊരു
ശത്രുവായ്വരുംനിന്നെക്കണ്ടറിഞ്ഞുടൻതന്നെ
ശാപവഹ്നിയിൽചുട്ടുചാമ്പലാക്കാമേമഹാ

പാപവാനായുള്ള നീയൊന്നു ചെയ്യുകിൽ കൊള്ളാം
ബാണമന്ദിരെ ചെല്ലുക ഞങ്ങനിൻ ബന്ധുക്കളൊ
സ്ഥാണു കൊണ്ടിരിപ്പവൻ കാണുകിൽ സമ്മാനിയ്ക്കും
കർമ്മകൊണ്ടിവനെന്നൊരൂഹനായ്ന മുക്കുള്ള
സംബന്ധിതാനെന്നോർത്തു രക്ഷിയ്ക്കും ദ്രുതം നിന്നെ
തത്രാപി വൈഷമ്യമൊന്നുണ്ടു പോലെല്ലായ്പ്പൊഴും
രുദ്രാദി പൂജാവരന്മാരെല്ലൊ ബാണാദികൾ
ശംഭു ബാധകൻ നിയ്യെന്നുള്ളൊരു തത്വം ബോധി
ച്ചയ്‌മ്പുകെവെടിഞ്ഞങ്ങു വെച്ചിരിയ്ക്കാരെ നിന്നെ
കൊല്ലുമവാരമഹാനിണക്കില്ല മററിടം കേറി
ച്ചെല്ലുവാനെങ്ങും ത്ഥണയ്ക്കാരുമില്ലെന്നോ വേണ്ടു
വിലസി ക്കൊണ്ടു തന്നെ വളന്നഗത്തിൽ നി
ന്നാലസിപ്പോയീല നീ പിറന്നു മഹാകഷ്ടം
വ്രീഡകന്മാരായുള്ള വീരന്മാർവാങ്ങാതുള്ള
വീടകം നിശ്ശങ്കമായെങ്കൽ നിന്നിട്ടപ്പോൾ
മൂഢനായുള്ളോരു നീ യെന്തിനു മുമ്പിൽ കൂട്ടി
ട്ടാടവം കാട്ടിപ്പാഴിലങ്ങിനെ വാങ്ങിച്ചതും
നിൻ പ്രതിജ്ഞയും ഫലിച്ചീല ജീവിതം കൊണ്ടു
കിം പ്രയോജനം ചീത്തരുഷ്ക്കീർത്തിപ്പെരുതീപ്പാൻ
വിദ്രുതം മരിയ്ക്ക നീ യെന്നോവം സഹിയ്ക്കാത്ത
രൌദ്രഭാഷണം ചെയ്യും ദേവനെത്തടുത്താശു
ബുദ്ധിമാൻ വൃകോദരൻ ക്രോധത്തെക്കെടുക്കുന്ന
യുക്തിയേറീടുന്നനല്ലുക്തി കൊണ്ടുണർത്തിനാൻ
ശാന്തനായാലും ഹൃഷീകേശ കേശവ തെല്ലും
സ്വാന്തകാരുണ്യം കൂടാതിങ്ങിനെ സഭാതലെ
മാനിയാം പ്രദ്യുമ്നനെ ഭത്സിച്ചു ശിക്ഷിയ്ക്കൊല്ലാ
ഞാനിതൊന്നുണർത്തുന്നു വീരമൌലിയാം വൻ
ശത്രു വിക്രമം കൊണ്ടു ദീനനായ്പോന്നിട്ടില്ല
നിദ്ര പാംബലമെട്ടു യുദ്ധത്തിൽ തോററിട്ടില്ല

വിദ്ധനായ്ശരംകൊണ്ടുവീണവരോടുരണത്തിങ്ക
ലത്തരംസാധാരണംചിന്തിച്ചുനോക്കേണമേ
ചൊല്ലാവതല്ലെമഹാന്മാർക്കുമുണ്ടാകുംവിപ
ത്തെല്ലാവരേയുംജയിക്കുന്നനിന്തിരുവടി
വയ്പെഴുംജരാസന്ധഭീതികൊണ്ടല്ലേപണ്ടു
തൻപുരംവെടിഞ്ഞതുംസിന്ധുമദ്ധ്യത്തിൽത്തന്നെ
മറെറാന്നുതീർപ്പിച്ചതുംമറെറാരുത്തനെക്കൊണ്ടു
തെററന്നുനില്ക്കാവതല്ലെന്നുറച്ചുഴറെറാടെ
ഓടിയില്ലയോപിഴച്ചെന്തുനീവണ്ണംചെയ്തു
പേടിയില്ലെന്നാലിതുവീരന്മാർക്കുത്തമമോ
കേവലംബലംകൊണ്ടുകേൾവിപൊങ്ങീടുംപുമാ
നേവനീഭവാനേക്കാളേകനീത്രിലോകിയിൽ
ബോധിക്കുന്നില്ലാഭവാനന്യസങ്കടംസൌഖ്യം
സാധുക്കളായുള്ളവർക്കുവെക്കമേകീടുന്ന
ഭീമഭാഷണംകേട്ടുരാമസോദരൻദേവൻ
പ്രേമഭാവവുംപൂണ്ടുശാന്തനായരുൾചെയ്തു
പുത്രസംഭവംപൊറുത്തീടിനേനഹംപാർത്ഥാ
ചിത്രസംശയംവേണ്ടാമിത്തരത്തമേഭീമ!
സത്വരംനമുക്കങ്ങുപോകപോർചെയ്തീടുവാൻ
ദുർദ്ധരപ്രതാപനീശത്രുവെന്നറിഞ്ഞാലും
നാരായണോക്തംശ്രവിച്ചപ്പൊഴേവൃകോദരൻ
നേരായവണ്ണംരണംചെയ്യുവാനൊരുമ്പെട്ടു
മാഴ്കുന്നഭാവംവിട്ടുമാനസേമഹോത്സാഹ
മാകുന്നവണ്ണംപുറപ്പെട്ടൊരുകാർണ്ണിയോടും
ചണ്ഡമായിടുംഗദാദണ്ഡവുംകൈക്കൊണ്ടുഭ്രൂ
മണ്ഡലംകുലുക്കുന്നവണ്ണമേപദാതിയായ്
സത്വരംനടന്നുസാലപ്രാഗ്ജൻനിന്നീടുന്ന
യുദ്ധരംഗത്തിൽച്ചെന്നവൻപടക്കൂട്ടത്തിന്റെ
മദ്ധ്യഭാഗത്തിൽക്കടന്നുദ്യാനമദ്ധ്യംപുക്ക

മത്തനാം ഗജം പോലെ ഹസ്തവിക്രമത്താലെ
മർദ്ദനം തുടങ്ങിനാനന്നേരം ശിവ ശിവ
മസ്തകം പിളൎന്നിട്ടും കാലുകളൊടിഞ്ഞിട്ടും
ചോരയിൽ കുളിച്ചിട്ടുമേറിയ ഗജങ്ങളും
ശൂരയോദ്ധാക്കന്മാരും ചൂൎണ്ണിതങ്ങളായ്ത്തന്നെ
തേരുകളശ്വങ്ങളും മേല്ക്കുമേലൊന്നിച്ചിടം
തോറുമേ പതിച്ചതു കാണായെന്തൊരു ചിത്രം
വൻകരുത്തേറും ഭീമനോരോരോ മദം പൂണ്ട
വൻകരിശ്രേഷ്ഠന്മാരെ കന്ദുകങ്ങളെപ്പോലെ
തൽകരത്തട്ടിൽ ധരിച്ചങ്ങിനെ മേല്പോട്ടെൻറ
ശങ്കരവലിച്ചെറിഞ്ഞീടുന്നു കൂടെക്കൂടെ
ഭൂരിവിക്രമത്തോടുമായുധങ്ങളും പൂണ്ട
പോരിനായ് മുതിൎന്നുള്ള വീരന്മാരോടും കൂടി
സാരഥിഹയാദിയുക്തങ്ങളാം രഥങ്ങളെ
പ്പാരതിലെടുത്തടിച്ചങ്ങിനെ പൊടിയ്ക്കയും
ചിലവമേല്പോട്ടുയരും ചിതറും പടി വിട്ടും
ചിലവാകുന്നു പൊട്ടും ചിരിയ്ക്കും തകൎക്കുന്നു
പലതേർഗജാശ്വങ്ങളിവയെ വലിച്ചാശു
ബലശാലിയാം ഭീമൻ പിടിപെട്ടുടൻ തുടൽ
നിലത്തിട്ടടിയ്ക്കയും കരുത്തന്മാരെ ധരാ
തലത്തിൽ തന്നെ വീഴ്ത്തിച്ചവിട്ടിയരയ്ക്കയും
കളിച്ചുംകൊണ്ടു ചെയ്താനമർഷത്തോടെ നില
വിളിച്ചും നൊന്തും പലർ മരിച്ചു ഭടാദികൾ
ചൂൎണ്ണകായന്മാരായിച്ചോരയും ഛർദ്ദിച്ചഹോ
ഊൎന്നമൂഴിയിൽ പലർ വീണു മോഹിച്ചാരെല്ലൊ
ഛിന്നങ്ങളായിപ്പതിച്ചീടുന്ന നീണ്ടുള്ള ഭോ
ഗീന്ദ്രങ്ങളഞ്ചുതലയുള്ള പന്നഗങ്ങളോ
എന്നാശങ്കതോന്നുംവണ്ണമെത്രയും പ്രകാശിച്ചു
ഭിന്നാംഗങ്ങളായിത്തന്നെ വീണു കാണ്ഡാദികൾ

പെട്ടെന്നുഭീമന്തന്റെഭീമമാംചവിട്ടേററു
പൊട്ടുന്നനാനാതലക്കൂട്ടങ്ങൾകളുള്ളനാഗം
മന്നിടംചലിയ്ക്കുമ്പോൾതങ്ങളിൽക്കൂട്ടിത്തട്ടി
ച്ചിന്നിടുംഭാണ്ഡങ്ങൾക്കവന്നിടുന്നതുപോലെ
സ്വല്പമല്ലാതെപൊങ്ങിക്കേൾക്കായീഭീമകൽനി
ന്നുത്ഭവിച്ചീടുംകൊടുങ്കാററുചെന്നടിയ്ക്കയാൽ
ധ്വജമണ്ഡലംകണകണയെന്നായിവട
വൃജമണ്ഡനത്തോടുമിളകിവീണീടുന്ന
ദ്വിജജംബുകാദികൾക്കൊരുഭക്ഷ്യമായ്ത്തരും
ഗജവന്യശവാദികൾക്കുടയമാംസങ്ങളെ
നിജകാലുകൾകൊണ്ടുചവിട്ടിത്തുപ്പിച്ചും
വിജയംപൂണ്ടുഭീമൻപെരുമാറിനാനഹോ
ജന്യരംഗത്തിൽചെന്നിട്ടിത്തരംമഹത്തായ
സൈന്യസംക്ഷയംചെയ്തുക്രുത്താടുംപിതൃവ്യനെ
കണ്ടുകണ്ണജൻചൊന്നാൻപോരുമീപരാക്രമ
മിങ്ങലുണ്ടിനിയ്ക്കിതിൽഭീമഹേമഹാബാഹോ
കേൾക്കമദ്ഗിരംബാലനാമിവൻമുന്നെക്കയ്യി
ലാക്കിയരണാഖ്യമാമീഫലംബലത്താലെ
എന്തിന്നുതട്ടിപ്പറിയ്ക്കുന്നഹാദുരാഗ്രഹാൽ
ചിന്തിയ്ക്കിലേവംമററുള്ളക്ഷുദ്രന്മാർചെയ്തീടുമോ
തിട്ടമീഫലംകൊണ്ടുതൃപ്തിയുണ്ടാകില്ലങ്ങു
കിട്ടുമീവണ്ണംപതിനായിരമെന്നാകിലും
തിന്നുവാൻപോരാമഹാക്ഷുദ്രങ്ങളെന്നാമപ്പോ
ളൊന്നുമാത്രംകൊണ്ടെന്തുകാട്ടുന്നുമഹാമതെ
പുത്രന്റെകയ്യിൽനിന്നിട്ടേകമാംഫലംമരുൽ
പുത്രൻതാൻതട്ടിപ്പറിച്ചീടിനാൻബുഭുക്ഷയാ
എന്നുചൊല്ലീടുംജനംഹാസമായകീർത്തിയും
വന്നുകൂടീടുംഭവാനിഫലംത്യജിയ്ക്കുമേ
ക്ഷുത്തുകൊണ്ടതിശ്രാന്തനെങ്കിലുംസിംഹംതന്നി

യ്ക്കൊത്തുകണ്ടീടുന്നതൊന്നല്ലാതെതുഛരാമിഷം
ചിത്തസംഭ്രമംപൂണ്ടുസംഗ്രഹിയ്ക്കില്ലാചെന്നു
മത്തനാംഗജത്തിന്റെമസ്തകംതകൎക്കുന്നു
ധൎമ്മജാനുജ! ചിന്തിയ്ക്കേണമേജഗത്തിങ്കൽ
സമ്മതംമഹത്തുക്കൾക്കുള്ള പൌരുഷംതന്നെ
എന്നിതൊക്കവേചൊന്നവീരനാംവൃഷദ്ധ്വജൻ
തന്നുടെമുഖംപാൎത്തുഭീമനുംചൊല്ലീടിനാൻ
പാററിയെന്നുള്ളിൽകൊള്ളാംപുത്ര! നിന്നുടെവാക്യം
തെററിനീധരിയ്ക്കേണ്ടസത്യംഞാനോതീടുവൻ
കൎശതന്വമോടൊത്തുകണ്ടീടും ഫലംപിതാ
കയ്ക്കലാക്കിക്കൊണ്ടൊന്നുമൎദ്ദിച്ചുവേണ്ടുംവിധം
പാകത്തിലാക്കിക്കൊടുത്തീടുന്നകുട്ടിയ്ക്കേവം
ലോകത്തിൽസാധാരണംചെയ്യുന്നൊന്നിതിൻവണ്ണം
വേഗത്തിലിന്നിഫലംനീതന്നെകഴിയ്ക്കുക
ദ്ദ്രോഗത്തിനേതുംഭേദംകൂടാതേവൃഷദ്ധ്വജ!
ചെല്ലുവൻഞാനങ്ങുസാല്വാനുജക്ഷിതീശനെ
വെല്ലുവാനെന്നുംകേൾപ്പിച്ചപ്പോഴേവൃകോദരൻ
നേരിട്ടുചെല്ലുംനേരംധീരനാംസാല്വാനുജൻ
പാരിച്ചവീൎയ്യത്തോടുമേകമാംശിതാസ്ത്രഗം
മാറിൽതാനേല്പിച്ചതുമേററുമൂൎച്ഛയുംപൂണ്ടു
പാരിൽതാൻമറിഞ്ഞുവീണീടിനാനതുകണ്ടു
തേൎത്തടത്തിങ്കൽതെല്ലുദൂരത്തായ്നില്ക്കുംദേവ
നാൎത്തവത്സലൻമായാമൂൎത്തിമാൻപ്രകീൎത്തിമാൻ
ദുദ്ധരക്രോധംകൈക്കൊണ്ടാശുതാൻതന്നെമഹാ
യുദ്ധരംഗത്തിൽപുക്കാനാഹവംചെയ്തീടുവാൻ
പുരുഷോത്തമനേവംദാരുകൻനടത്തുന്ന
ഗരുഡദ്ധ്വജമാകുംതേരിലുത്സാഹത്തോടെ
ചിന്തിച്ചവണ്ണംതന്നെശോഭിച്ചുംകൊണ്ടുചെന്നു
ചന്തമേറുന്നവസ്ഥയെക്കണ്ടൊരുസാല്വാനുജൻ

നിഷ്ഠുരതമാംരസംകൈക്കൊണ്ടുചെന്നാനങ്ങു
നില്ക്കനില്ക്കെന്മുന്നിൽഗോവിന്ദ!ഗോപാലക!
ഹന്തനിശ്ശല്യപണ്ടൊരുസൌഭവുംതകൎത്തെന്റെ
ബന്ധുവിൻവിധ്വംസനംചെയ്തവൻബലാലിപ്പോൾ
എന്മുമ്പിൽസംപ്രാപ്തനായത്രകാലത്താലിന്നു
നിന്മുമ്പിൽതന്നെവെച്ചുനിൻപുത്രനേയുംപിന്നെ
മത്തനാംമരുൽസുതൻതന്നെയുംശരംകൊണ്ടു
ക്ലാന്തനാക്കിനേനെന്നല്ലിങ്ങിനെപതിപ്പിച്ചു
മൽക്കരപ്രവൃദ്ധമാമത്ഭുതംകാണിച്ചതെൻ
പൃഷ്ഠരക്ഷണപ്രഭോ!കണ്ടതില്ലയോഭവാൻ
മുന്നംഞാൻഭവാനോടുനേരിട്ടില്ലതുമൂലം
ഖിന്നന്മാരായിട്ടെന്റെമുമ്പുള്ളോർവീണാരഹോ
കില്ലുകൂടാതെകൃഷ്ണനിന്നോടുനേരിട്ടങ്ങു
ചെല്ലുവോർപിന്നെപ്പതിയ്ക്കില്ലെന്നതന്നെകേളി
പുരുസംഗ്രാമേഞാനോതരുണൻപുരാണനാം
പുരുഷൻഭവാനില്ലിങ്ങൊരുസാമ്യവുംതമ്മിൽ
നാംതമ്മിൽചെയ്യുംയുദ്ധംയുക്തമല്ലെന്നോരണ
ഭ്രാന്തൻഞാൻഭവാനെന്റെമുമ്പിലെങ്ങിനെനിൽക്കും
മൽപഞ്ചബാണങ്ങളാൽനിൎഭിന്നനാകുംനേരം
മറ്റുംചഞ്ചലമുണ്ടാമെ ഓട്ടുപോകുംഭവാൻ
നില്പവനാമല്ലാത്തുമണ്ടീടുംഭവാനകം
പുക്കവാഴ്വാനിടംസജ്ജനസ്വാന്തംഗൂഢം
ഭുവനത്രാസംചെയ്യുംലോഭയന്ത്രങ്ങൾതൊട്ടു
ള്ളവനൽപ്രപഞ്ചഭൃത്യങ്ങളാംകാലാളുകൾ
ഇവകൊണ്ടൊരിയ്ക്കലുംഫലമില്ലാതുള്ളോരു
തവദുൎഗ്ഗത്തെജ്ജയിപ്പതിനില്ലാൎക്കുംബലം
തവഗോപനംവെളിപ്പെടുന്നവൻനിത്യം
ശിവകാരണമാകുംനിജസംഗതിയാലെ
ഉള്ളിലങ്ങിനെലയിച്ചിരുളുംഭവാനേയു

ങ്ങുള്ള വണ്ണമെകാണിച്ചീട്ടന്നകംസാരാതെ
അവരോടിഹസംഗംചെയ്യുനാതില്ലെമോമാ
ലവരാണസന്മന്ത്രാനചിതരാംരാജാക്കന്മാർ
തക്കമില്ലിനിയ്ക്കേത്തുമെന്നരച്ചവൻനല്ല
കക്കശങ്ങളാംനാലുബാണങ്ങൾകൊണ്ടുതന്നെ
വൈകണ്ടവാഹങ്ങളെത്താഡിച്ചാനവകൊണ്ടു
വൈകാതെദിവ്യങ്ങളാംനാലുസൈന്ധവങ്ങളും
നിർഭിന്നഗാത്രങ്ങളായുന്നകാരണമുള്ളി
ലുല്പന്നമാകുംഭയംകൊണ്ടങ്ങുനിന്നീടാതെ
ജാതസംഭ്രമംതങ്ങൾക്കൊത്തപോലോടിപ്പോയി
സൂതചോദനത്തേയുംലംഘിച്ചുദൂരത്തായീ
കൊണ്ടൽവണ്ണനെക്കാണാഞ്ഞപ്പോഴെന്നപോത്തമൻ
കണ്ടുബുദ്ധിയായവനച്ചത്തിൽചൊല്ലീടിനാൻ
യുദ്ധത്തിനായിട്ടഗ്രെവന്നനിന്നൊരുകൃഷ്ണ
നിത്തഴിലെങ്ങോട്ടുപോയത്രകാണ്മാനില്ലെല്ലൊ
പുഷ്കരേക്ഷണൻമറഞ്ഞീടുവാൻനിമിത്തമെ
ന്തൂൾക്കരുന്നിങ്കൽപാത്തിട്ടൊന്നമെകാണുന്നില്ലാ
ദുഷ്കൃതംമദീയന്മാക്കുള്ളതായിരിയ്ക്കുമോ
തക്കമുണ്ടോത്താലിനിയ്ക്കുള്ളതൊവിചിത്രംമെ
നമ്മുടെരാജ്യത്തിങ്കൽഭദ്രഹീനനാംശൂദ്രൻ
ബ്രഹ്മവാദിതൻധമ്മപത്നിയെഗ്ഗമിച്ചിതൊ
കന്യകാധനംഹരിച്ചിട്ടുദുഷ്ടനാംപിതാ
കന്യകാദാനംചെയ്തോകഷ്ടംതദ്ധനത്താലെ
വല്ലദുശ്ചേഷ്ടസ്സാകുംതാതൻതൻഗ്രഹത്തിങ്ക
ലല്ലലെന്നിയെതിരണ്ടുള്ളപെങ്കിടാവിനെ
വൈവാഹകമ്മംകഴിപ്പിച്ചയയ്ക്കാതെമഹാ
വൈചിത്ര്യമേറുംവണ്ണംവച്ചുംകൊണ്ടിരിയ്ക്കുയൊ
ദുശ്ചരിത്രന്മാരെൻെറഭൃത്യന്മാരപുത്രനാ
മശ്വമനന്തരംവന്നശേഷംതദ്ധനങ്ങളെ

ക്കൈവെ്ഹരിച്ചിനിയ്ക്കുള്ളൊരുഭണ്ഡാരത്തിൽ
ദുഷ്ക്കൃതംനിനയ്ക്കാതെകൊണ്ടുവന്നൎപ്പിയ്ക്കയൊ
ദുഷ്പ്രജ്ഞന്മാരായ്നടക്കുന്നദുഷ്ടന്മാർചിലർ
വിപ്രസ്വംഹരിയ്ക്കയൊവിത്തലോഭത്താലഹോ
പുഷ്പബാണാൎത്ത്യാചിലധൂൎത്തന്മാർപകൽചെന്നു
സസ്പൃഹംരജസ്വലാസംഗമാചരിയ്ക്കയോ
ധൎമ്മമോൎക്കാതെചിലരങ്ങൃതുസ്നാനംചെയ്തു
ധൎമ്മപത്നിയെനിശാമദ്ധ്യത്തിൽത്യജിയ്ക്കയൊ
പുംശ്ചലീരതന്മാരിഭ്രൂണഹത്യയാംപാപം
നിശ്ചലംവൃഥാകാമംകൊണ്ടുസമ്പാദിയ്ക്കയൊ
നമ്മുടെനാട്ടിൽപ്പുരംകഷ്ടമിങ്ങിനെയുള്ള
കന്മഷംകലൎന്നവരുണ്ടെന്നാലവൎക്കുള്ള
ഷഷ്ഠാംശപാപംനമുക്കുണ്ടാമിന്നതുകൊണ്ടോ
ദുഷ്ടാംഗനായിട്ടുള്ളകേശവൻമറഞ്ഞുഹാ
ഒന്നിനിക്കാവ്വണ്ണനെപ്പോരിന്നതന്നെകോപ്പി
ട്ടിന്നിനിയ്ക്കിഹകാണ്മാനെന്തുഞാൻചെയ്തീടേണ്ടു
ഹന്തഞാനാരോടുചോദിയ്ക്കേണ്ടുഗോവിന്ദനെ
ച്ചന്തമോടാരെങ്കിലുംകാണിച്ചുതന്നാലുടൻ
വല്ലതുംനമുക്കൊരുപുണ്യമുണ്ടെന്നാലതു
നല്ലപോലവൎക്കുഞാനർപ്പണംചെയ്തീടുവൻ
മല്ലവൈരിയെക്കണ്ടീടുന്നവൎക്കേതുംകാൎയ്യ
മില്ലമുൻപുണ്യംകൊണ്ടെന്നുത്തമർചൊല്ലീടുന്നു
നിശ്ശേഷദോഷംനശിപ്പിയ്ക്കുവാനിനിയ്ക്കിന്നു
വിശ്വേശവേഷംകാണ്മാനില്ലല്ലോബുധന്മാരെ
ഹംസതീൎത്ഥോദംസേവിച്ചാലെന്നപോലെചേരും
കംസവൈരിയെക്കണ്ടാൽസൎവ്വപാപവുംതീരും
ദൈത്യരാജനാമവൻചിത്തകൌതുകത്തോടു
മിത്തരംപറഞ്ഞുംകൊണ്ടസ്ഥലെനില്ക്കുംവിധൌ
അത്യരംതേരുംനടത്തിച്ചുജൻജഗന്നാഥ

ന്നസ്തസംശയംസ്വയംവിസ്മയംവരുംവണ്ണം
ജന്യമാഴ്വാൻകൊതിക്കുന്നപോലെററംപൊങ്ങു
ജന്യമാംശംഖംവിളിച്ചുന്നതോത്സാഹംകാട്ടി
യുദ്ധരംഗത്തിൽതദഗ്രത്തിലങ്ങെഴുന്നെള്ളി
വിസ്തരംകലൎന്നുള്ളവിക്രമാടോപംകൂട്ടി
ത്തൃക്കരെവിളങ്ങുന്നശാർങ്ങമാംചാപംകുല
ച്ചൊക്കവേചരാചരസംക്ഷയംനടുങ്ങവെ
മൌൎവ്വീനിസ്വനഘോഷമെത്രയുംമുഴക്കിയു
മുൎവ്വീനായകസേനാമാനസംമയക്കിയും
ന്നിന്നുകൊണ്ടെരിഞ്ഞമൂന്നമ്പുടൻതൊടുത്തവൻ
തന്നുരസ്തടംനോക്കിവിട്ടയച്ചപ്പോളപ
ഹൃഷ്ടനാംസാല്വൻതദാബാണമൊന്നൊട്ടതെല്ലു
വിഷ്ണുവേശപരൻവിട്ടമൂന്നുസായകത്തെയും
ഈരണ്ടായ്മുറിച്ചങ്ങുവീഴിച്ചുഘോഷിച്ചുംകൊ
ണ്ടേറുന്നാഹാസംപൊഴിച്ചീവണ്ണംചൊല്ലീടിനാൻ
കാടകത്തിനിൽപശുമേച്ചുനിന്നവൻഗോപ
കീടകൻനിയ്യോന്നമ്മെക്കേവലംജയിയ്ക്കുവാൻ
വന്നുനേൎത്തവംബാണംവിട്ടതീവട്ടംകണ്ടി
ട്ടെന്നുടെമനസ്സിങ്കലേതുമില്ലൊല്ലോഭയം
മാനംവിട്ടവൻഗ്ഗുണംകെട്ടവൻപരംശക്തി
ഹീനൻനീയിനിയ്ക്കെതിരാകയില്ലോരിയ്ക്കലും
ഞാനറിഞ്ഞിരിയ്ക്കുന്നുനിന്നുടെതത്വംമഹാ
ദീനമാനസന്മാരായ്ക്കാനനാന്തരംപുക്ക
കണ്ടകാൎയ്യന്നിക്കൂട്ടംതിന്നുചിന്തയാമൌനം
കൊണ്ടമൎന്നിട്ടുംകൂട്ടരുള്ളിടംതന്നിൽചെന്നാൽ
മാനിയ്ക്കുംനന്നായവരുത്സാദരംനിന്നെ
മാനിയ്ക്കുന്നവരാരെന്നുതോന്നുന്നില്ല
താദൃശൻഭവാനെന്റെമുമ്പിൽവന്നതുമൂലം
സ്വാദരംശരംകൊണ്ടുഞാനൊന്നുപൂജിയ്ക്കുന്നേൻ.

ഉത്ഭുജാവീൎയ്യംകാൺകഗോവിന്ദകണ്ടാലുണ്ടാ
ഉത്ഭുതംഭവാൻവിട്ടസായകംമൂന്നുംക്ഷണാൽ
ഛിന്നമാക്കിനേനൊരുബാണംകൊണ്ടെന്റെബാണ
മൊന്നുമേമുറിയ്ക്കുവാൻയോഗ്യനല്ലേല്ലോഭവാൻ
കമ്പമുണ്ടാകാതങ്ങുനിന്നുഞാൻപ്രയോഗിയ്ക്കു
മമ്പണഞ്ഞുടൻചെയ്യുംകൎമ്മത്തെസ്സഹിച്ചാലും
റ്റത്തടംകലുങ്ങീടാതിത്തരംപറഞ്ഞവൻ
പുത്തനായെടുത്തുഗ്രത്തൊരുനാരാചംതന്നെ
നോക്കിയങ്ങിനെതിരുമാറാകുന്നൊരുലാക്കി
ലാക്കിയങ്ങതുചെന്നുകേറിയനേരംതന്നെ
കേൾക്കിലാശ്ചൎയ്യംതോന്നുംവണ്ണമേജഗന്മോഹം
പോക്കിരക്ഷിയ്ക്കുംലക്ഷ്മീവല്ലഭൻതിരുവടി
ദോഷമെന്നിയേസാലപവീരനിൽപ്പൂണ്ടുള്ളസ
ന്തോഷംചിഹ്നംപോലൊരുമോഹാലസ്യവുംപൂണ്ടു
ഒന്നുടൻചുഴന്നുതൃക്കയ്യിലങ്ങിനെവിള
ങ്ങുന്നശാൎങ്ങവുംപിടിവിട്ടുഴന്നുഴറോടെ
സ്യന്ദനത്തട്ടിൽത്തന്നെവീണുപോയ്മായാവശാ
ലെന്നതപ്പൊഴെകണ്ടുശത്രുപക്ഷക്കാരെല്ലാം
തള്ളിയുംതമ്മിൽത്തമ്മിൽതത്തിനിന്നാൎത്തുംചാടി
തുള്ളിയുംമഹാഘോഷംകൂട്ടിനാരത്രാന്തരെ
ബുദ്ധിമാനാകുംസൂതൻദാരുകൻതേരുംതിരി
ച്ചെത്തിനാൻധൎമ്മാത്മജൻനില്ക്കുന്നദിക്കിൽതന്നെ
ചിന്നിയനേരംപാൎത്ഥസൈന്യങ്ങളെല്ലാംപേടി
ച്ചിന്നിനിൽക്കുകിൽചാകുമെന്നസംഭ്രമത്തോടെ
കുത്തുവെട്ടടിയിടിയെന്നുള്ളതെല്ലാമേററു
ചത്തുപോകാതെവീണുകേണുസംഗരാങ്കണെ
കയ്യുകാൽമുടങ്ങിയേററീടുകെന്നതുംകൂടി
ചെയ്യുവാനാമല്ലാഞ്ഞുവല്ലാതെകിടപ്പവർ
ബന്ധുസോദരൻപിതാപുത്രകൻമുമ്പായസം

ബന്ധശാലികളെന്നുകാട്ടുമെന്നോർക്കാതെയും
തങ്ങളിൽപാർക്കാതെയുംപ്രാണസങ്കടേനിന്നു
തങ്ങളെമാത്രംരക്ഷിച്ചീടുവാനോട്ടംവിധൌ
ഞങ്ങളെക്കൂടിക്കൊണ്ടുപോകവിൻകാത്തീടുവാൻ
നിങ്ങളെന്നിയേഞങ്ങൾക്കാധാരമാരെന്നായാർ
പതിതന്മാരായവരിതുകൊള്ളാമേനല്ല
കൊതിതാൻഫലിയ്ക്കുകില്ലതുനിർണ്ണയംതന്നെ
അധികൻതനിയ്ക്കുതാനറിവിൽമററാരുമ
ല്ലതിനിന്നോർത്താലുദാഹരണംനിങ്ങൾതന്നെ
കണ്ടുകൊള്ളാമേതമ്മിലിന്നിമേലേതെങ്കിലു
മുണ്ടുസംഗതിയെന്നാലെന്നായിമണ്ടുന്നവർ
ചൊല്ലിനാൻപിതാവേകനത്രനില്ക്കനീപുത്ര
കില്ലിതിന്നുണ്ടോകൊണ്ടുപോവുകഞങ്ങൾകൂടി
വീണിതാകിടക്കുന്നുഞാനെന്നുകേട്ടനേരം
കാണിതാമസിച്ചിതിന്നാകഞാനാളല്ലിപ്പോൾ
പിന്നെഞാൻഗയാശ്രാദ്ധമൂട്ടുവൻപിതൃസ്നേഹാ
ലെന്നൊരുത്തരംകൊടുത്താത്മജൻമണ്ടിപ്പോയാൻ
കൈവേപിഴച്ചുകണ്ടീശ്വരൻപാലിയ്ക്കുമെ
ന്നാൾക്കണോത്തോട്ടംനിന്നു പാർത്ഥന്മാരനന്തരം
വീണകംമൂർച്ഛിച്ചുള്ള ദേവകീകിശോരനെ
വീണകംപ്രാപിപ്പിച്ചുദാരുകൻതദന്തരേ
വൃത്താന്തമെല്ലാമറിഞ്ഞയുധിഷ്ഠിരാജനാർദ്ദന
ഭർത്താവേചതിച്ചിതോയെന്നുള്ള ഘോഷംകൂട്ടി
പുണ്ഡരീകാക്ഷനുള്ള ഭീഷ്മകാത്മജാദിയാം
സുന്ദരീജനംമനംവെന്തുകൊണ്ടോടിച്ചെന്ന
ചിലകണ്ടൊകണ്ടാർചിലർകണ്ടുകൊള്ളുവാൻചിലർ
തിക്കുന്നനേരംമായാവല്ലഭൻമോഹംവിട്ടു
തൃക്കണ്ണുരണ്ടുംതുറന്നൊരിരുന്നതുകണ്ടു
മയ്ക്കണ്ണാൾമണി സത്യഭാമയാംമഹാസതി

ശങ്കയുംവെടിഞ്ഞുനത്തീടിനാളിതെന്നെൻറ
പങ്കജേക്ഷണ!കൃഷ്ണ!പ്രാണവല്ലഭ!പോററി
ജൈത്രനായീടുംഭവാൻപോരിന്നുപോയിട്ടൊരു
ശത്രുസായകംകൊണ്ടുമാറിടംപിളന്നുടൻ
കശ്മലതാപവുംകൊണ്ടുപോന്നിതോകഷ്ടംമഹാ
വിസ്മയംനാണക്കേടെന്താണിതിൽപ്പരംഹരേ!
മുമ്പിലീവണ്ണംപോന്നാവീരനാംപ്രദ്യുമ്നനെ
കമ്പിതാശയത്തോടുംകണ്ടമാത്രയിൽതന്നെ
ജൃംഭിതക്രോധംപൂണ്ടുകാലുകൊണ്ടടിച്ചുതു
മമ്പിളച്ചതിൻവണ്ണമാക്ഷേപിച്ചിടിച്ചതും
നിഷ്ഫലംപിതൃത്വംകൊണ്ടല്ലയോഭവാനവ
മല്പവുംക്ഷമിയ്ക്കാതെചെയ്തുചൈതന്യത്തോടെ
എന്നതിൻവണ്ണംശിക്ഷിച്ചീടണംഭവാനേയു
മിന്നതിന്നാരിങ്ങുള്ളശൌരിയില്ലല്ലോശൌരേ!
അസ്ത്രസഞ്ചയങ്ങളിലൊന്നുമേഭവാനേല്ക്കി
ല്ലത്രയല്ലേററാലുംഗമല്പവുംമുറിയ്ക്കില്ല
വഹ്നിയുംദഹിയ്ക്കില്ലാനിർണ്ണയംകുറഞ്ഞൊന്നു
മെന്നിരിയ്ക്കുന്നോരദ്ധ്യാത്മാവാംഭവാനേവം
ത്രസ്തനായൊരുത്തനാംദൈത്യനാൽനികൃത്തനായ്
സ്വസ്ഥനാകാതെപോന്നതെങ്ങിനെശിവശിവ
എത്രയുംപരാജയംകയ്ക്കൊണ്ടുഭീതന്മാരായ്
നിസ്ത്രപംപലായനംചെയ്യുന്നുവീരന്മാരും
തമ്പുരാനാകുംഭവാനേയുമീവണ്ണംരണേ
തൻഭുജാബലംകൊണ്ടുംതോല്പിച്ചുള്ളവൻതന്നെ
നിഗ്രഹിപ്പതിന്നൊരുചണ്ഡികാവേഷംധരി
ച്ചുഗ്രമായ്വാളുംകൊണ്ടുഞാനൊന്നുചെല്ലേണമോ?
കഞ്ജലോചന!കഴിഞ്ഞിട്ടുള്ളതെല്ലാംപോട്ടെ
ജ്ജനംക്രീഡാതന്നസാലപങ്കൽനിന്നുവേഗം
നമ്മുടെത്തുരംഗത്തെവീണ്ടുകൊൾവാനുള്ള

കർമ്മചിന്തനം ചെയ്തുകൊള്ളുകെന്നതേ വേണ്ടു
വല്ലഭാഗിരം കേട്ടു ഗൗരവത്തോടു കൂടി
ഫുല്ലഭാസുരാംഭോജലോചനൻ തിരുവടി
ശത്രുതന്നുടെ ജയം സാധിപ്പാൻ മൂന്നാമതും
വിദ്രുതം പുറപ്പെട്ടു പോരിനായഹോ നൃപ!
സ്യന്ദനം നടത്തിച്ചു ജന്യചത്വരത്തിങ്കൽ
ചെന്നണഞ്ഞതു കണ്ടു ശൂരനാം വൃഷധ്വജൻ
നില്ക്കുകല്ലിനിയെന്നു നിശ്ചയിച്ചരിയ്ക്കുള്ള
മുഷ്ക്കതീർത്തീടും വീര്യത്തോടുമുത്സാഹത്തോടും
തന്നുടെ തേരും നടത്തിച്ചതിദ്രുതാരണ
ത്തിന്നധീരനായനുസാല്വന്റെ നേരേ ചെന്നു
നില്ലെടാ നരാധമ! നിന്നുടെ ജയം കൊണ്ടു
ള്ളുല്ലെടാഹങ്കാരമിന്നൊക്കവേ മുടിയ്ക്കുവൻ
എന്നോടു നേർത്തീടുക ധൈര്യമൊട്ടുണ്ടെന്നാകി
ലെന്നോരോവിധം പറഞ്ഞട്ടഹാസവും ചെയ്തു
തൻകരത്തിങ്കൽ സജ്യമായുള്ള വില്ലിൽ ചേർത്ത
ചെങ്കനൽക്കണം ചിന്നമെട്ടു നാരാചങ്ങളെ
വിട്ടയച്ചവ ചെന്നു കൊണ്ടു മാർത്തടം പൊട്ടി
പ്പുഷ്ടവേദന പൂണ്ട ദൈത്യനും ക്രോധത്തോടെ
പത്തു നാരാചങ്ങളെത്തൂകിനാൻ ബലത്തോടു
മൊത്തു ചെന്നവ കൊണ്ടു വിദ്ധനായ് വൃഷധ്വജൻ
വന്നകോപത്തോടസ്ത്രസന്ധാനം ചെയ്തു നാതി
ന്യൂനമേ മുഴുത്ത ബാണങ്ങളെ പ്രയോഗിച്ചു
സൂതന്റെ കണ്ഠം മുറിച്ചശ്വങ്ങളേയും കൊന്നു
ഭൂതലേ പതിപ്പിച്ചു തേരതും പൊടിയ്ക്കയാൽ
മാർത്താണ്ഡസൂതൻ തന്നെ ദിവ്യാശ്വരത്നങ്ങളെ
ച്ചേർത്താർത്ത തേജസ്സോലും ദിവ്യമാം രഥോത്തമം
കൊണ്ടങ്ങു ചെന്നാനതു കണ്ടു വന്ദിച്ചങ്ങേറി
ക്കുണ്ഠിതം വെടിഞ്ഞു സൂര്യാത്മജനായുഴറോടെ

ചിത്രരശ്മികൾപോലെമിന്നിക്കൊണ്ടെരിഞ്ഞുള്ള
ശസ്ത്രസഞ്ചയംപെയ്താദൈത്യനെമൂടീടിനാൻ
എന്നല്ലവേഗാലവനുള്ളസൂതാശ്വങ്ങളെ
ഭിന്നങ്ങളാക്കീടിനാൻസ്യന്ദനത്തോടുംകൂടി
സാരമാംവില്ലുംമുറിച്ചായവൻതന്നെക്കൂടം
ചോരയിൽക്കുളിപ്പിച്ചാനന്നേരംദൈത്യേശ്വരൻ
ദുസ്സഹഃക്രോധോഗ്രനായോടിച്ചെന്നുഴറോടും
വത്സനായീടുംകൃഷ്ണപുത്രനെബ്ബലത്താലെ
രണ്ടുകൈകൊണ്ടുംവലിച്ചങ്ങെടുത്തുടൻപൊക്കി
ക്കൊണ്ടുഭൂമിയിൽപ്രക്ഷേപിച്ചുവിക്രമംകാട്ടി
വില്ലുമായ്രഥംകേറിനിന്നാടത്തീടുംവിധൌ
ചൊല്ലുവാനാകാതുള്ളകോപസംഭ്രമത്തോടും
ദർപ്പംകൊണ്ടഗ്നിനായുല്ലതിച്ചാരുകൃഷ്ണ
സർപ്പംപോലെത്തെത്തകൃഷ്ണാത്മജൻമഹാബലൻ
എന്തൊരത്ഭുതംനൃപ!ദൈത്യരാജനെബ്ബലാൽ
ഉന്തരംവരുംവണ്ണംതേരോടുകൂടിപ്പൊക്കി
മന്നിലൊന്നടിച്ചപ്പോളെള്ളണിപ്രായംരഥം
ഭിന്നമായ്ചാടിപ്പോയ്ഭീമനാംസാലപാനജൻ
ചർമ്മവുംവാളുംകൈക്കൊണ്ടെത്തിനാൻകാളുംരോഷാ
മർമ്മദേശത്തിൽത്തന്നെവെട്ടുവാൻതുടങ്ങുമ്പോൾ
ഹസ്തലാഘവത്തോടുമപ്പോഴെവൃഷധ്വജ
നസ്ത്രയുഗ്മത്തെക്കൊണ്ടുചർമ്മവുംകൃപാണവും
ഒന്നിച്ചുതന്നെമുറിച്ചീടിനാനുടൻതന്നെ
തന്നിഛപോലെതേരിൽനിന്നങ്ങുപാരിൽചാടി
മണ്ടിയങ്ങടുത്തൊരുമത്തനാംകരീന്ദ്രനെ
മുന്തിയോടെത്തുംസിംഹക്കുട്ടിയെന്നതുപോലെ
നിശ്ചലംനിരായുധനായുള്ളദൈത്യേന്ദ്രനെ
ഉച്ചഃമറീടുംകരംകൊണ്ടൊന്നുതാഡിച്ചുടൻ
ക്ഷോണിയിൽപതിപ്പിച്ചുഭിന്നമാംധനുസ്സിന്റെ

ഞാനിനാൽകരങ്ങളെപ്പിൻപുറത്താക്കിക്കെട്ടി
കൈവശംവരുത്തിയദിവ്യമാം ഹയത്തോടും
ദൈവമാംമുകുന്ദന്റെസന്നിധിസ്ഥലംവരെ
ചൂഡാകൎഷണംചെയ്തുകൊണ്ടുചെന്നനന്തരം
പീഡാനാശനമാകുംതൃക്കാക്കൽ സമൎപ്പിച്ചു
മൂൎദ്ധാവുകൊണ്ടുവന്ദിച്ചാദരാലുണൎത്തിച്ചാ
നാൎത്താവലംബാകൃതെശ്രീപതെകൃപാനിധെ
തൃക്കൺപാൎത്തീടേണമെത്വൽകൃപാകടാക്ഷത്താ
ലുൽക്കൎഷംപ്രാപിച്ചുള്ളഭൃത്യനാമ് വൻയുദ്ധ
നിന്മുടെഹയംഹരിച്ചിട്ടുവിക്രമംകാട്ടു
മിമ്മഹാത്മാവാമനുസാല്വരാജനെവെന്നു
ബന്ധിച്ചുകൊണ്ടിങ്ങുവച്ചീടിനേൻപ്രതിജ്ഞയും
ചിന്തിച്ചവണ്ണംതന്നെസാഫല്യംപ്രാപിച്ചുമെ
നിൻതിരുവടിയുടെബന്ധുത്വമുണ്ടെന്നാകി
ലെന്തൊരുകാൎയ്യംസാദ്ധ്യമല്ലാത്തുള്ളതുലോകെ
നാഥസന്തതംപ്രസീദേതികേട്ടനന്തരം
മോദവുംകൈക്കൊണ്ടുദാമോദരൻതിരുവടി
കൎണ്ണനന്ദനബാലധന്യൻനീപറഞ്ഞതിൻ
വൎണ്ണമേകാൎയ്യംഫലിപ്പിച്ചല്ലോമഹാവീര
ശക്തനായുള്ളോരനുസാല്വനെയുദ്ധത്തിങ്ക
ലിത്തരംജയിയ്ക്കുവാനാരിന്നുനീയെന്നിയെ
എന്നതാനമ്പോടരുൾചെയ്തുഭക്തനായ്വിള
ങ്ങുന്നസാല്വനെബന്ധമുക്തനാക്കിനാനപ്പോൾ
ചിത്തമോഹവുംവെടിഞ്ഞായവൻപതുക്കവെ
ബുദ്ധനായ്ക്കണ്ണുംതുറന്നങ്ങിനെനോക്കുംവിധൌ
വൎണ്യമായ്മിന്നുംമേഘവൎണ്ണാദിനിശ്ശേഷലാ
വണ്യയുക്തമായുള്ളമുഗ്ദ്ധമാംകളേബരം
കയ്ക്കൊണ്ടുനേരെവിളങ്ങുന്നനാഥനെക്കണ്ടു
കൈകൊണ്ടുവന്ദിച്ചുനന്ദിച്ചുകൌതുകംപൂണ്ടു

കണ്ണപുത്രനെപ്പുകഴ്ത്തിട്ടിത്തരംചൊന്നാനിന്ന
വണ്ണനീയനാംവീര!നീയനാമയമെന്നൊ
ചൊന്നാനന്തരംകൊണ്ടുചെന്നാനന്തനാമര
വിന്ദലോചനനുള്ള പാദാരവിന്ദാന്തികേ
വീഴ്ത്തിനാനിതിൽപരംശ്രേയസ്സെന്തിനിസ്സഹ
വാഴ്ത്തിയാലൊടുങ്ങാത്തതത്രെനിന്നുടെഗുണം
ശത്രുവാംനീയല്ലയോകാട്ടിത്തന്നതുസാക്ഷാ
ലത്രമേമുകുന്ദനാമാദിനാഥനെമുദാ
താതനമ്മമാർഗ്ഗുരുബാന്ധവന്മാരെന്നിവർ
സാതകാരിയാംജഗന്നാഥനെയിതിൻവണ്ണം
എങ്ങുമേകാട്ടിത്തന്നില്ലെല്ലൊകുമാരക!
ഭംഗുരപ്രപഞ്ചസംമോഹശാന്തിയ്ക്കായഹോ
ശങ്കപൂണ്ടിരിപ്പവർതമ്മിലിഷ്ടമായേവ
മിണ്ടലെന്നിയെനിനക്കുള്ള പൌരുഷത്താലെ
സ്വാന്തസന്തോഷത്തോടുംയാതൊരുത്തനാലെൻറ
ബാന്ധവന്മാരെല്ലാരുംമുഖ്യമാംപദംപുക്കാർ
അദ്ദൈവമായീടുമീകൃഷ്ണനെപ്രാപിയ്ക്കയാ
ലദ്ദൈവചെററല്ലിനിക്കാശ്ചര്യമാനന്ദവും
സംഗതംപോലാണാസംഗതവുംലോകത്തിങ്കൽ
തുംഗമാംപ്രബുദ്ധപ്രഭാവത്തിനാലറിഞ്ഞാലും
വിഷമേക്ഷണനാകുംശിവനിൽകണ്ടീടുന്ന
വിഷവുംവിചാരിച്ചാലമൃതോപമമെത്രെ
ചതിയെന്നിയെജഗൽപതിയെക്കാട്ടുന്നതാ
രതിദാരാക്കന്മാരാമവരല്ലാതെളവി
ശ്രുതിയേറീടുംകണ്ണാത്മജ!കേട്ടാലുംമുഖ
സ്തുതിയല്ലെങ്ങുംഭവത്സമനാംദാതാവില്ലെ
മിത്രപുത്രജൻപറഞ്ഞീടിനാനേവംഭവാ
നത്രകൃഷ്ണാംഘ്രിസ്ഥലംപുക്കനിന്നാസംശയം
ചൊല്ലുന്നവെല്ലോവിശേഷിച്ചിതിൽചിത്തേകര

ച്ചില്ലിന്നപാത്താലിനിക്കാശ്ചൎയ്യംമഹാമതെ
സൎവ്വഗോപീശേഷനാംകൃഷ്ണന്റെപാൎശ്വദേശെഷൽ
നിൎവ്വഹിക്കുമോഗിരംമൂകനാസ്സനീട്ടമെ
മററുയോഗീന്ദ്രന്മാരുംമിണ്ടുകില്ലഹോഭവാൻ
ചെററുമേശങ്കിക്കുന്നില്ലത്ഭുതംയശോനിധെ
വിത്തമൻസാല്വാനജൻചൊല്ലിനാൻവൃഷദ്ധ്വജ
ചിത്തവിസ്മയംഭവദ്വാക്യംകേട്ടിനിക്കിപ്പൊൾ
ഹരിയെനേരിട്ടുകണ്ടതിനാലിനിക്കേവ
മരിയവാക്കണ്ടായെന്നറികമഹാമതേ
ധ്രുവനാമുത്താനപാദജനീഹരിയല്ലേ
ധ്രുവമാംപദംകൊടുത്തരുളിമഹോന്നതം
തൽസമക്ഷത്തിൽകൃഷ്ണമൂൎത്തിയെസ്തുതിക്കുന്നോൻ
വത്സമദ്വചസ്സിന്നവൈശിഷ്ട്യംഭവിക്കട്ടെ
ശാസ്ത്രദൃഷ്ടിക്കല്ലെലോകദൃക്കല്ലെഘനശ്യാമ
ഗാത്രനായ്വിളങ്ങുമീദേവനീദൃശൻഹരി
ജന്യമണ്ഡലാവിട്ടുപോയമൽപ്രഹാരത്താ
ലന്യവീരന്മാരുടെമുമ്പിൽവച്ചിതാശ്ചൎയ്യം
വല്ലതെങ്കിലുംപീഡിപ്പിപ്പതെന്തഹോജഗ
ത്തല്ലയോഹരിക്കുള്ളവിഗ്രഹംസ്മരിക്കനീ
മൎത്ത്യന്മാരായുള്ളവർയാതൊരീശ്വരന്നുള്ള
നിത്യനിദ്ധ്യാനത്താലെനിസ്തുലൈശ്വൎയ്യംപൂണ്ടു
ശങ്കയെന്നിയെനാലുകൈകളുംഗദാചക്ര
ശംഖപങ്കജങ്ങളുംപീതകൌശേയാദിയും
ചട്ടററവൎണ്ണംധരിച്ചങ്ങിനെസ്വവൎണ്ണന്റെ
പൃഷ്ഠത്തിൽകേറിപ്പുരംജ്യോതിഷാവിളങ്ങുന്നു
ദീനവാത്സല്യംമൂലമാണാഥൻതാനേമഹാ
മീനമാകുന്നുകൂൎമ്മമാകുന്നുമഹാംബുധൌ
പന്നിയുംനൃസിംഹവുമാകുന്നുമഹാത്ഭുത
മിനിയുംപറഞ്ഞീടാമാനന്ദമുണ്ടാമെല്ലോ.

യാതൊരീശ്വരൻപ്രസാദിക്കയാൽത്രിവിഷ്ടപെ
മേദുരപ്രഭാവനാംവാസവൻദിവാനിശം
ശോഭനാകാരംപൂണ്ടുദേവസ്ത്രീരത്നങ്ങളെ
ക്ഷോഭമെന്നിയെഭുജിച്ചേററമാനന്ദിക്കുന്നു
ദേവനാജഗന്നാഥനല്ലയോധരിത്രിയിൽ
ഗോപനാസ്ത്രീറന്നിട്ടുകുബ്ജയെഭുജിക്കുന്നു
നാനാജാതിയിലുള്ളരത്നസഞ്ചയംകൊണ്ടു
താനായിവണ്ണംവിശ്വംപോഷിപ്പിക്കുന്നകൃഷ്ണൻ
പാർത്ഥവല്ലഭാശാകലേശവുംസുദാമാവാ
മാർത്തനങ്ങുണ്ടാക്കിയോരത്യല്പസക്തുക്കളും
വിശന്നുംകൊണ്ടുചെന്നിട്ടിരന്നുവാങ്ങിച്ചുതാ
നശിച്ചുസന്തോഷവുംവഹിച്ചുവസിക്കുന്നു
ധർമ്മനിഷ്ഠയാകൃഷ്ണസേവകന്മാരായവർ
ധർമ്മപൂർവ്വകംദിവ്യലോകങ്ങൾതോറുംപുഷ്ക
നന്ദനംമുതൽക്കുള്ളൊരുദ്യാനദേശങ്ങളിൽ
ചെന്നാണഞ്ഞേററംചേരുംക്രീഡനംചെയ്തീടുന്നു
സതതംകൃഷ്ണൻകൃഷ്ണതുളസീവനങ്ങളി
ലതനപ്രസാദമോടനിശംരമിക്കുന്നു
വർണ്ണനംചെയ്താലൊടുങ്ങില്ലകൃഷ്ണോദന്തംകേ
ളെണ്ണമററിരിക്കുന്നതൽഭുതപ്രദംതന്നെ
എന്നുചൊല്ലുന്നോരനസാലപനാംസ്വഭക്തനെ
തന്നുടെവക്ഷസ്ഥലേചേർത്തുകാരുണ്യത്താലെ
നന്ദനന്ദനൻപുണർന്നീടിനാനനോരമാ
നന്ദതുന്ദിലാത്മാവാസ്സുനാരോമാഞ്ചത്തോടെ
കമ്പിടുന്നവൻതന്നൊടക്ഷമാംകയ്യുപിടി
ച്ചമ്പിനോടഖണ്ഡനിമണ്ഡജധ്വജൻദേവൻ
ധർമ്മപുത്രനെക്കാണിച്ചിന്നിവൻനമുക്കുള്ള
നമ്മനംകീടുന്നാവനെന്നുകേൾപ്പിക്കുംവിധൌ
ന്നാവൻകൃതാന്തജൻതൻപദംകുമ്പിട്ടങ്ങു

ന്നാവീരനെപ്പുനരിത്തരംചൊല്ലീടിനാൻ
പഞ്ചമൻഭവാനെന്റെസോദരന്മാരിൽ ദൃഢം
ചഞ്ചലംവേണ്ടാകൃഷ്ണമൂർത്തിയെന്നതുപോലെ
മദ്യജ്ഞകാര്യംനടത്തീടണംതുണയ്ക്കവാ
നവ്യക്തനായ്ക്കൊണ്ടെന്നന്തികേവസിക്കേണം
തല്പുരംതന്നെമമസ്ഥാനമെന്നോർത്തീടേണം
കെല്പുകൂടീടുംകൃഷ്ണഭക്തപാർത്ഥിവോത്തമ
ധർമ്മജന്മാവാലിത്ഥമുക്തനായവൻമോദാ
ലുന്മനസ്സായിട്ടുടൻഭീമപാർത്ഥന്മാരേയും
പ്രദ്യുമ്നനേയുംപുനരോതിനാൻനൃപേന്ദ്രനോ
ടദ്യംമഞ്ജുളലോകത്തിക്കൊണ്ടുതാമൌഖലാതംസമെ
ചൊല്ലെഴുംയുധിഷ്ഠിരോർവ്വീപതെന്നിത്ത്വംരമാ
വല്ലഭൻഭവൽപാണിവശ്യനായിരിക്കുമ്പോൾ
അന്ന്യാനക്രൂല്യംകൊണ്ടുകാര്യമില്ലെന്നാകിലു
മന്ന്യൂനമാകുന്നമാറാകുന്നതെല്ലാംചെയ്യാം
യുദ്ധമുണ്ടാകുംനാളിലെന്നുടെകരങ്ങളു
മുത്തമാംഗദയുംപറ്റിപ്പിടിക്കുവൻഭവാനായി
ഏന്തിതിൽപ്പരംവേണ്ടതെന്നുകേട്ടെല്ലാവരും
പൊന്തിവന്നീടുംസന്തോഷാബ്ധൌമുങ്ങീടിനാർ
കർണ്ണനന്ദനൻതദാസർവ്വവീരന്മാരെയും
വെന്നനന്തരംവീണ്ടദിവ്യനാംഹയേന്ദ്രനെ
തത്സഭാന്തരെകൊണ്ടുചെന്നങ്ങുനിർത്തീടിനാ
നാതപവപേതംവർണ്ണംധർമ്മജാഗ്രത്തിൽതന്നെ
മസ്തകംകുനിഞ്ഞുകൂപ്പീടിനാൻകുനിഞ്ഞുടൻ
ചിത്തകന്മഷംവെടിഞ്ഞുള്ളധർമ്മജൻസ്വപൻ
സ്സുഖനായേററംതെളിഞ്ഞോതിനാൻകുമാരക
യുക്തമെന്നിയുംചിത്രംനീചെയ്തകൃത്യംസത്യം
തൽബലംനിമിത്തമീദൈത്യരാജന്മാർപ്പോലും
മത്ബന്ധുഭാവംപ്രാപിച്ചീടിനാരെല്ലാംകൊണ്ടു

ധന്യൻനീസമസ്തവുമത്രമേസൌഖ്യാകാരാ
ധന്യൻകൃഷ്ണനുംനിയ്യുമിന്നുമത്സഹായികൾ
എണ്ണിയാലനേകമെൻഭാഗ്യവൈഭവംയോഗ്യ
മുണ്ണി!!നീചിരംജീവിച്ചിന്നുജയിച്ചാലും
ഇത്ഥംപ്രശംസിച്ചുഹൃഷ്ടനാംതുരംഗത്തെ
പുത്തനാംബലത്തോടുംമുന്നമേനടത്തിച്ചു
സത്തമൻനൃപോത്തമൻഭീമനർജ്ജുനൻമുമ്പാ
യുത്തമന്മാരായുള്ളതമ്പിമാരോടുംകൂടി
ചിത്തസന്തോഷംതേടുംയാദവശ്രേഷ്ഠന്മാരെ
ചത്തനസ്ഥലംനോക്കിക്കൊണ്ടങ്ങുപോന്നീടിനാൻ
തേർകടംമുതല്ക്കുള്ളവാഹനങ്ങളിലേറി
ചീർത്തകൌതുകംകൈക്കൊണ്ടേവരുംപുറപ്പെട്ടു
കിംകിണീജാലംകലുങ്ങുന്നമാറുണ്ടായപ്പോൾ
വമ്പിണങ്ങീടുംമഹാവാദ്യാദികോലാഹലം
മന്ദസഞ്ചാരംതുടങ്ങീടിനാരെല്ലാവരും
മുന്നമുന്നതന്മാരാംരാജപൂരുഷന്മാരും
മസ്തകസ്ഥലംചേർമഞ്ഞത്രയുംവിളങ്ങുന്ന
മത്തഹസ്തികൾനല്ലവെൺകൊററക്കുടതഴ
വെണ്മയേറീടുംചാരുചാമരങ്ങളുംസോമ
ബിംബഭങ്ങളാമാലവട്ടങ്ങൾതൊട്ടുള്ളവ
ഭംഗിയിൽപ്പുരംപരന്നംബരേവിളങ്ങവെ
പൊങ്ങിയാടീടുംകൊടിക്കൂറകൾവേറെവേറെ
വാളുകളുരിപ്പിടിച്ചശ്വപൃഷ്ഠഗന്മാരാ
മാളുകൾപലരൊപ്പമാഭയോനടക്കയും
പാടിയുംതദാചിലരാടിയുംചിലർതുള്ളി
ച്ചാടിയുംചിലർമോദംതേടിയുംചിലർതമ്മിൽ
കൂടിയുംനതിസ്തുതിതേടിയുംചിലർഗർജ്ജി
ച്ചാടിയുംമറിഞ്ഞുചാഞ്ചാടിയുംവേറെചിലർ
നല്ലകമ്പടികൂടിച്ചെന്നുഗോപുരംകണ്ടു

കില്ലകന്റടൻകോട്ടയ്ക്കുള്ളിലായനന്തരം
വയ്മ്പടക്കൂട്ടങ്ങളെനിൎത്തിച്ചുസൂൎയ്യാത്മജൻ
വമ്പരാംപ്രദ്യുമ്നാദിവീരരെയഥോചിതം
വാഹനങ്ങളിൽനിന്നുമന്ദമങ്ങിറക്കിച്ചു
മോഹനങ്ങളാംപ്രദേശങ്ങളിൽകൂടിത്തന്നെ
കൊണ്ടുചെന്നീടുംവിധൌകോലുന്നകൌതൂഹലം
കൊണ്ടുതൽക്കോലാഹലംകണ്ടുകൊള്ളുവാൻവേണ്ടി
ജാതിനാലിലുമുള്ള ലോകർവന്നണഞ്ഞണ
ഞ്ഞോതിയാലൊടുങ്ങാത്തവണ്ണമേപരസ്പരം
തിക്കിയുംതിരക്കിയുമേകചേതസാപല
ദിക്കിലുംനിറഞ്ഞുനില്ക്കുന്നവരതിന്മദ്ധ്യേ
പണ്ടൊരിക്കലുംകാണാത്തുള്ള പുണ്യവാന്മാരാം
കൊണ്ടൽവൎണ്ണന്റെസുഹൃൽപുത്രാദിലോകങ്ങളെ
കൊണ്ടൽവൎണ്ണനാംസാക്ഷാലീശ്വരനോടുംകൂടി
കണ്ടകംതെളിഞ്ഞാത്മകണ്ടകംകലൎന്നവർ
വന്ദനംസമൎപ്പിച്ചുവന്നാവിസ്മയത്തോടെ
വൎണ്ണനംചെയ്യുംമഹാമംഗളാരവത്തോടും
ചന്ദനാദികൾഗന്ധവസ്തുക്കൾധൂപിച്ചേററ
മുന്നമത്താകംധൂമസ്തോമസൌരഭ്യത്തോടും
മസ്തകസ്ഥലങ്ങളിൽദേവസഞ്ചയംപെയ്യും
സ്വസ്തരുപ്രസൂനങ്ങളെന്നുതോന്നീടുംവണ്ണം
ചിക്കന്നെപൊക്കംകൂടുംമാളികസ്ഥലേവാഴും
മയ്ക്കണ്ണിമാരായുള്ള മങ്കമാർകരങ്ങളാൽ
വാരിവൎഷിയ്ക്കുംമുക്താലാജാദിമേളത്തോടും
ദ്വാരിചെന്നപ്പോളങ്ങുദേവസ്ത്രീജനംപോലെ
വാരിജാക്ഷികൾചമഞ്ഞാഭയാനില്ക്കുന്നവർ
ഭൂരിമംഗളാചാരംപോലെവന്നെതിരേററു
ഹസ്തങ്ങൾതോറുംബാലഭാസ്കരബിംബംപോലെ
സംസ്ഥങ്ങളായിമിന്നുംപൊന്മണിത്താലങ്ങളിൽ

സംഭരിച്ചിരിക്കുന്നവെള്ളരിയെറിഞ്ഞുള്ള
[illegible]ന്ദിടാതനീരാജനാദിയുംചെയ്താർ
ഭാസ്കരാത്മജാത്മജൻഭാഗ്യവാൻപിന്നെപ്പുറം
ശ്ലാഘ്യരായുള്ളയദുശ്രേഷ്ഠരെയഥാവിധി
വിപ്രർഷിവൃന്ദത്തോടുംകൂടവെമന്ദംമന്ദം
സുപ്രൗഢശോഭാദിസമ്പൂർണ്ണമാംസഭാന്തരേ
കൊണ്ടുചെന്നാനർഘസിംഹാസനംതോറുംചേർത്തു
മിണ്ടുവാനാകാത്തുള്ളഭക്തിഗൽഗ്ഗദംപൂണ്ടു
പുഷ്കരാക്ഷനായുള്ളതമ്പുരാനോടുംകൂടി
സൽക്കരിച്ചശേഷസംപൂജനങ്ങളുംചെയ്തു
എന്നതിൻവണ്ണംകുന്തീദേവിതൻനിയോഗംപോ
ലിന്ദുവക്ത്രയായുള്ളകൃഷ്ണയുംസുഭദ്രയും
ശ്ലാഘയാംപ്രഭാവതീമുഖ്യമായസംഖ്യമാം
മന്തകാശിനീജനത്തോടുമാദരത്തോടും
സംഭാവിച്ചഥദേവക്യാദിദേവിമാരേയും
സമ്പൂജിച്ചഥസ്ഥലന്തോറുമേവസിപ്പിച്ചു
വൃദ്ധയാംപൃഥാദേവീദേവകീമുമ്പായുള്ളോ
രുത്തമസ്ത്രീരത്നങ്ങളൊക്കവേയഥോചിതം
അത്രിപത്നിയായ്വസിക്കുന്നതാപസിയേയു
മത്രയല്ലരുന്ധതിയായതാപസിയേയും
പിന്നെയുംപെരുത്തുള്ളവിപ്രസ്ത്രീജനത്തെയും
ചെന്നുകണ്ടത്യാദരംകയ്ക്കൊണ്ടുകാല്ക്കൽതന്നെ
വന്ദനംസമർപ്പിച്ചശേഷമുൾത്തോഷത്തോടെ
ചന്ദനപ്രസൂനാദികാഴ്ചയുംസമർപ്പിച്ചു
നല്ലസല്ലാപംകഴിച്ചാശീർവ്വാദവുംവാങ്ങി
ച്ചുല്ലസിച്ചെല്ലൊവിശേഷിച്ചുമങ്ങുഴീപതേ!
ധർമ്മജൻമഹാരാജൻബന്ധുയാദവന്മാരെ
പൊന്മണിസ്ഥലംതോറുംവെവ്വേറെവസിപ്പിച്ചു
സൽഗവ്യവസ്തുക്കളോടൊന്നിച്ചുകാലേകാലേ

നിഷ്കൃഷ്ടയേറും നാനാഭോജ്യങ്ങളും പേയങ്ങളും
വസ്ത്രഭൂഷണശയ്യാസജ്ജയാസനങ്ങളും
ഛത്രവാഹനങ്ങളും താംബൂലപൂഗാദിയും
കർപ്പൂരകസ്തൂര്യാദിസൌരഭ്യവസ്തുക്കളും
സത്ഭവപൂർവ്വം കൊടുത്തീടിനാർ മേലെമേലെ
രാജവീരന്മാരിവരേവരും തമ്മിൽ തമ്മിൽ
ഭോജനം മുതല്ക്കുള്ള നാനാവസ്തുകൾ കൊണ്ടും
പൂജനം ചെയ്തും ലീലാസല്ലാപാദികൾ ചെയ്തും
വ്യാജഹീനമാം മഹാസന്തോഷപൂരം പൂണ്ടു
ധർമ്മജാച്യുതന്മാരെസ്സേവിച്ചു ദീപിച്ചുകൊ
ണ്ടമ്മഹാപുരത്തിങ്കൽ വർത്തനം ചെയ്തീടിനാർ
ഇത്തരം പറഞ്ഞോരു കഥയും ശേഷം നാളെ
വിസ്തരിച്ചീടാമെന്നു സ്വസ്ഥയായ് മേവീടിനാൾ.

ഒന്നാം ഭാഗം സമാപ്തം.

---

*N. B.* ഇതിൽ 243 ാം ഭാഗത്ത് "സത്തമൻ ധർമ്മാത്മജൻ ഭീമനർജ്ജുനൻ മുമ്പാ" എന്നു തുടങ്ങി 245 ാം ഭാഗത്തു "നൊന്മഹീപതെ മഹാവിസ്മയമെന്നോ വേണ്ടു" എന്നതുൾപ്പെടെ തെററായി ചേർത്തിട്ടുള്ളതും ആ ഭാഗം മുഴുവനും വിട്ടു വായിക്കേണ്ടതുമാകുന്നു.

# ജൈമിനീയാശ്വമേധം

## കിളിപ്പാട്ട്

---

### രണ്ടാംഭാഗം.

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.

---

ശാരികേചൊല്ലുനീയാനന്ദസാരമുൾ
ത്താരിലുണ്ടാകുംകഥാശേഷമുത്തമം
വാരിജാക്ഷന്റെചരിത്രംവിചിത്രമി
ന്നാരിതിൽത്തൃപ്തിതേടുന്നുജഗത്രയേ
കാലംവൃഥാകളഞ്ഞീടേണ്ടകല്യാണി
നീലക്കരിമ്പിന്റെനീരുംയഥാരുചി
പാലുംനുകൎന്നുപഴങ്ങളുംതിന്നുനീ
കോലുന്നമോദേനചൊല്ലുകെന്നിങ്ങിനെ
സാദരംമങ്കമാർചൊല്ലുകേട്ടപ്പോളാ
ത്മോദരംനന്നായ്നിറച്ചുകിളിമകൾ
സാദവുംദൂരെക്കളഞ്ഞുവളഞ്ഞൊരു
മോദവുംകൈക്കൊണ്ടുചൊല്ലിത്തുടങ്ങിനാൾ
നല്ലാർജനങ്ങളേകേട്ടീടുവിൻനിങ്ങ
ളുല്ലാസമോടുഞാൻകൃഷ്ണകഥാമൃതം
ചൊല്ലാമടുത്തപോലെങ്കിൽപുരാണങ്ങ
ളെല്ലാമറിഞ്ഞുള്ളസൂതൻമഹാമതി

പിന്നെയുംശൌനകൻമുനിനാഥൻമുനീന്ദ്രരോ
ടുന്നതാനന്ദംകലൎന്നുചൊല്ലീടിനാൻ.
ധന്യന്മാരാകുംമഹാമുനിമാരുമഭി
മന്യുവിൻപൌത്രനാംമന്നവൻതന്നോടു.
മന്ദംതെളിഞ്ഞരുൾചെയ്തമൃതുപോല
വൃന്ദംമുതിൎക്കുന്നിഞ്ഞീടുന്നാരതമേ!
നന്ദിയുംശ്രദ്ധയുംകൂടുംഭവാനോടി
തിന്നിയുംഞാനൊട്ടുവിസ്തരിച്ചോതുവൻ.
കാളാംബുദാഭനാംദേവൻറെകല്യാണ
ലീലാവിലാസമാധുൎയ്യംകലൎന്നുള്ള
കാലാത്മജശ്രീകഥാമൃതംകാമമോ
ടാലാപരത്നത്തോട്ടുമൊത്തിരുന്നങ്ങിനെ
ശ്രോത്രയുഗ്മംകൊണ്ടുമന്ദംനുകൎന്നതി
മാത്രമോദത്തോടുമുള്ളിലാക്കീടുകിൽ
മോഹമാകുംവഹ്നികത്തിവളൎന്നുള്ള
ദാഹമേകംശ്രമംതീൎത്തുദിവാനിശം
ദേഹംകളൎത്തുവാണീടാംഭവാനതി
സ്നേഹംകലൎന്നുകേട്ടുകൊൾകെങ്കിലോ.
ശ്രാദ്ധദേവാത്മജൻദേവധൎമ്മനന്ദനൻ
കീൎത്തസല്ക്കീൎത്തിപ്രതാപശാലീശുഭൻ.
പാൎത്ഥൻപവിത്രൻയുധിഷ്ഠിരൻനിഷ്കളൻ.
പാൎത്ഥിവാധീശ്വരൻനാനാഗുണോജ്ജ്വലൻ.
ബന്ധുവായുള്ളരവിന്ദവിലോചനൻ
സിന്ധുജാകാന്തൻമുകുന്ദൻതിരുവടി
നന്ദിയുംകൈക്കൊണ്ടുനന്നായെഴുന്നള്ളി.
വന്നിടചേൎന്നോരനന്തരംമാനസേ
ചൊന്താമരാക്ഷൻറെതൃക്കഴലാകുന്ന
ചിന്താമണിദീപയംചേൎത്തുകൊണ്ടങ്ങിനെ
കാമദായകംവരംവണ്ണമേസേവിച്ചു.

സാമോദമേററം പ്രകാശിച്ചുമന്ദിരേ
ദാമോദരപ്രിയന്മാരായതന്നുടെ
ഭീമാദിസോദരന്മാരോടുമൊന്നിച്ചു
പ്രേമാദികംപൂണ്ടുഗുർവ്വാദികൾക്കുള്ള
കാമാതിപൂരണംചെയ്തുനകന്ദിവം
ക്ഷേമാതിരേകംകലൎന്നയശസ്സിനാൽ
സോമാധികാഭനാസ്ഥാഴംദശാന്തരേ
ദ്വൈപായനൻമുനിശ്രേഷ്ഠൻപിതാമഹൻ
ദൈവാനുകൂല്യംവരുത്തുംദയാപരൻ
തത്സഭാദേശംകരിച്ചെഴുന്നള്ളിനാൻ
വത്സഭാവംപൂണ്ടുധൎമ്മാത്മജൻതദാ
സത്വരംതാനെഴുന്നേററുസദസ്യരു
മൊത്തുമോദാലെഴുന്നേററുസസോദരൻ
തല്പദാംഭോജേപതിച്ചുനമസ്കരി
ച്ചപ്പൊഴേകൊണ്ടിങ്ങുപോന്നുസഭാന്തരേ
തിഗ്മാംശുതുല്യനായുള്ളമുനീന്ദ്രനെ
രശ്മാസനേവസിപ്പിച്ചുസമ്പൂജിച്ചു
സല്ലാപപൂൎവ്വംതദാജ്ഞയാലട്ടിക്കി
ലെല്ലാവരോടുമിരുന്നോരനന്തരം
ചിത്തസന്തോഷംകലൎന്നപിതാമഹ
നിത്ഥമൊന്നങ്ങരുൾചെയ്തുപത്തുക്കവെ
ക്ഷത്രിയാധീശ!യുധിഷ്ഠിര!കേൾക്കനീ
ചൈത്രിയാംപൌൎണ്ണമാസീപുണ്യവാസിനി
വന്നങ്ങടുത്തുനമുക്കിനികൃഷ്ണനോ
ടൊന്നിച്ചുവേണ്ടുന്നയത്നങ്ങളോരോന്നു
ചെമ്മേതുടൎന്നുകൊള്ളേണംയഥോചിതം
മുന്മേഷമോടതിൻമുമ്പിൽവേണ്ടുന്നതു
സത്വരംനീഹാരപൎവ്വതംപുക്കങ്ങു
സംസ്ഥമാസ്സ്കാരംനിധിദ്രവ്യമൊക്കവെ

ഭൃത്യരെക്കൊണ്ടെടുപ്പിച്ചിങ്ങുകൊണ്ടുവ
ന്നത്യരം സൂക്ഷിച്ചു യാഗവും ദീക്ഷിച്ചു
കൎമ്മങ്ങളെല്ലാം കഴിച്ചു യഥാവിധി
കന്മഷം വേർപെട്ടു ദിഗ്ജയം ചെയ്യുവാൻ
ലക്ഷണം കൂടും തുരംഗരത്നത്തിനെ
രക്ഷണാൎത്ഥം നല്ല ശൂരനോടൊന്നിച്ചു
നല്ലപോലെ വിട്ടയക്കേണമെങ്കിലേ
കില്ലകന്നീടും ജയം ഭവിപ്പൂ നൃപ
കൈതവം കൂടാതെ വൎണ്ണം കനിഞ്ഞരുൾ
ചെയ്തവ കേട്ടു യുധിഷ്ഠിരൻ ഭൂപതി
കമ്പമില്ലങ്ങനെ തന്നെ ചെയ്യാമെന്നു
കമ്പയുണ്ടാകേണമെന്നുണർത്തീടിനാൻ
നന്ദിതെന്നപ്പോൾ മറഞ്ഞു മുനീന്ദ്രനും
മന്നവ കേൾക്കക്കപ്പിന്നെ ഗുരുക്കളെ
പാണ്ഡവന്മാരവർ പുണ്ഡരീകാക്ഷന്റെ
പൂൎണ്ണമാം സമ്മതം വാങ്ങിച്ചു വിദ്രുതം
വൻപടയോടും പുരോഹിതൻമുമ്പായ
വയസ്സു കൂടും വിപ്രജാതിയോടും തഥാ
മിത്രഭൃത്യാദിയോടും പുറപ്പെട്ടുപോ
യത്ര ചെന്നദ്രിയെക്കണ്ടു യഥാവിധി
ഭദ്രം വിളക്കുവാൻ തത്രത്യനായുള്ള
രുദ്രനെപ്പൂജിച്ചു തൽപ്രസാദത്തിനാൽ
മന്നിടം കുത്തിക്കുഴിച്ചു മഹത്തായ
പൊന്നിട ചേൎന്ന നിധിദ്രവ്യമാകവെ
ഒന്നൊഴിയാതിങ്ങെടുത്തു കടുത്തൊരു
കുന്നുപോലെ കൂട്ടിയത്ഭുതം കൈക്കൊണ്ടു
ഒട്ടകം ഗൎദ്ദഭം നല്ല കുതിരകൾ
ചട്ടകന്നുള്ളൊരു വണ്ടികളിങ്ങനെ
കൂട്ടവാഹങ്ങളിൽ കേററിയും ശേഷിച്ചു

ക്ഷീരവകാലാളുകൾപലകാവുകൾ
കൊണ്ടുംശിരസ്സുകൾകൊണ്ടുംചുവന്നിങ്ങു
കൊണ്ടുവന്നിട്ടുള്ളവിത്തംബഹുവിധം
കണ്ണാലശേഷവുംകണ്ടുസന്തോഷിച്ചു
ഭണ്ഡാരപാത്രത്തിലാക്കിച്ചുപാണ്ഡവൻ
നന്നായമന്ദാരമന്ദാനമോദേന
പിന്നെയണഞ്ഞൊരുപൌൎണ്ണമാസീദിനെ
വന്നാവേദവ്യാസനായമുനീന്ദ്രനു
മിന്ദിരാവാസനാംശ്രീവാസുദേവനും
ഒന്നായമന്ത്രങ്ങൾചെയ്കയാലവ്വണ്ണ
മഹനായവിപ്രർഷിമണ്ഡലംചൂഴവെ
ധൎമ്മജന്മാനൃപൻപാഞ്ചാലപുത്രിയാം
ധൎമ്മപത്ന്യാസമംസമ്മജ്ജനംചെയ്തു
ചാലവെപാരംവിശുദ്ധനായധ്വര
ശാലയിലങ്ങകംപുക്കപോതുക്കവെ
നിസ്തുലശ്രീഹോമകാര്യത്തിനായുള്ള
വസ്തുജാലത്തെയൊരുക്കിവച്ചങ്ങിനെ
ഹോമകുണ്ഡത്തിങ്കലഗ്നിയെക്കത്തിച്ചു
സോമവംശേശ്വരൻചൊല്ലുറ്റരന്നുടെ
പത്നിയോടൊന്നിച്ചുപാരംജ്വലിയ്ക്കുന്നൊ
രഗ്നിയെസ്സാക്ഷിയാക്കിക്കൊണ്ടുതൽക്ഷണെ
തന്ത്രപൂൎവ്വംവ്യാസജിഹോപദിഷ്ടമാം
മന്ത്രമോടുംവേണ്ടകൎമ്മങ്ങളെച്ചെയ്തു
ശുദ്ധമായീടുംവ്രതത്തോടുമാര്യയാ
മധ്വരദീക്ഷയെക്കൈക്കൊണ്ടനന്തരം
മോദത്തിനെത്രയുംഹേതുക്കളാകുന്ന
വാദിത്രവാദ്യാദിനിൎഘോഷപൂൎവ്വകം
കുന്ദകൎപ്പൂരാദിവൎണ്ണപൂരംവഹി
ച്ചുന്നചൊല്ലേറുംതുരംഗപ്രവീരനെ

മന്ദാകിനീമുഖ്യതീർത്ഥതോയം കൊണ്ടു
മന്ദേതരം കുളിപ്പിച്ചു കളേബരെ
കുങ്കുമം കസ്തൂരികാ ചന്ദനാഗരു
പങ്കമീവസ്തുക്കളെച്ചാർത്തിയങ്ങിനെ
വെഞ്ചാമരത്തെയും ചേർത്തു കണ്ഠസ്ഥലെ
പൊൻചാരുരത്നാദിമാലാകലാപവും
ഇത്തരം നന്നായണിഞ്ഞുകൊണ്ടങ്ങു ചെ
ന്നധ്വരസ്ഥാനത്തിലഗ്നികുണ്ഡാന്തികെ
നിർത്തിയവണ്ണം ഗുരുപ്രോക്തമാർഗ്ഗേണ
ഭക്തിയോടും ഭദ്രസങ്കല്പപൂർവ്വകം
ഗന്ധപുഷ്പാക്ഷതധൂപദീപങ്ങൾകൊ
ണ്ടന്തരം ചേരാതവണ്ണമാരാധിച്ചു
തസ്സ്രുതാം ചപ്രഭാവാദിനിശ്ശേഷവും
സംഭ്രമം കൈവെടിഞ്ഞുള്ളൊരുദ്വേഗവും
വർണ്ണഭംഗ്യാവിലേപിച്ചുള്ള വയ്ക്കൊഴും
സ്വർണ്ണപത്രം ലലാടസ്ഥലെകെട്ടിച്ചു
സാവധാനം ദിവ്യശക്ത്യർത്ഥമായ് സർവ്വ
ദേവതാവാഹനം ചെയ്തു യഥാവിധി
ചട്ടററയാഗാഗ്നികുണ്ഡത്തെയും മൂന്നു
വട്ടം പ്രദക്ഷിണം ചെയ്യിച്ചു മെല്ലവെ
മംഗളാശീർവാദവേദഘോഷങ്ങളു
മെങ്ങുമേകോപംക്കൾ ജയജയശബ്ദവും
തുംഗമാകും കൂണ്ണക്കൂണ്ണതി ശബ്ദവും
പൊങ്ങുമാരോമലാം ശംഖാരവങ്ങളും
തിങ്ങിനപഞ്ചവാദ്യാദിശബ്ദങ്ങളു
മിങ്ങിനെ ഘോഷം മുഴങ്ങും ദശാന്തരെ
ഭംഗിയോടും പുറത്തേയ്ക്കങ്ങുകൊണ്ടുവ
ന്നങ്ങിനെ മിന്നും തുരംഗരത്നത്തിനെ
പത്തുമെട്ടുവാദ്യമുള്ളതെല്ലാം മുറ

ഭേര്യാദികൊട്ടുംമഹാകോലാഹലാന്വിതം
സ്വസ്തിചൊല്ലീടുംപ്രകാരംപ്രശസ്തമാം
ഹസ്തിനാഗാരപ്രദക്ഷിണംചെയ്യിച്ചു
വ്യത്യാസമെന്നിയേമുൻപൊന്നവണ്ണമേ
വിദ്യാസമൃദ്ധിമാന്മാരാംദ്വിജേന്ദ്രരെ
വിത്താദിദാനങ്ങൾകൊണ്ടുസംപൂജിച്ചു
സത്താമനുഗ്രഹംവാങ്ങിച്ചുസാദരം
ശ്രീവാസുദേവസ്മിതാമൃതാർദ്രാനന
ശ്രീവാരിജാപാത്രസന്തോഷപൂർവ്വകം
കാലെകുളിച്ചുജപിച്ചുവിശുദ്ധനായ്
ചാലെവിളങ്ങുംപ്രകാരംകളേബരെ
മാലേയപങ്കമെന്നല്ലാവിനിഷ്ടമാ
മാലേപമെല്ലാമണിഞ്ഞവിശേഷവും
വെണ്മയേറുന്നദിവ്യാംബരംപൂണ്ടുള്ള
നന്മയുംമസ്തകാദിപ്രദേശങ്ങളിൽ
പൊൻകിരീടാദ്യലങ്കാരപ്രകാശവും
തൻകരേഗാണ്ഡീവമെന്നവില്ലുംപൂണ്ടു
ഛത്രവുംവെൺചാമരങ്ങളുംകൂടവെ
ചിത്രഭാവംപൂണ്ടുനില്ക്കുംകിരീടിയെ
തൻപുരോഭാഗേവിളിച്ചുനിർത്തിക്കൊണ്ടു
ശംഭുസഞ്ചിന്തനംചെയ്തുധർമ്മാത്മജൻ
ചെമ്പകദൂർവ്വാനിബദ്ധമായിട്ടുള്ള
ജൃംഭിതാമോദമാംമാല്യംപതുക്കവെ
തൽഗളത്തിങ്കൽസമർപ്പണംചെയ്തുട
നർഗ്ഗളംകൂടാതിവണ്ണമോതീടിനാൻ
വാസുദേവപ്രിയ! പാർത്ഥ! സഹോദര!
വാസവപുത്ര! ഗാണ്ഡീവധനുർദ്ധര!
ഞാനിതാകൈവിടുംയജ്ഞവാജീന്ദ്രനെ
മാനിയായുള്ളനീയാത്മവീര്യംകൊണ്ടു

ഹാനികൂടാതെനടത്തിരക്ഷിയ്ക്കുക
ഹാ!നിനക്കെങ്ങുമുണ്ടാകാപരാജയം
സൎവ്വത്രകൃഷ്ണസാഹായ്യാംനിമിത്തമായ്
നിൎവ്വിഘ്നമായ്വരുംകാൎയ്യംസമസ്തവും
ഭദ്രമേകട്ടെനിനക്കനേരേഗതോ
പദ്രവമായുള്ളപന്ഥാവശേഷവും
പാൎത്ഥിപന്മാരെജയിച്ചുനീവായ്ക്കുന്ന
കീൎത്തികല്യാണംകലൎന്നകേടെന്നിയേ
മിത്രസഹായിജനാദിസമ്പത്തോട്ട
മത്രവന്നീടുകബ്ഭാന്തേമഹാമതേ
വിഗ്രഹംവേണ്ടിവന്നീട്ടമെന്നാകിലും
നിഗ്രഹംനീകരയ്യേണമേമിക്കതും
വല്ലാതെദൈന്യംകലൎന്നോരരക്ഷിതാ
വില്ലാതിരുന്നകണ്ടീടുന്നവരേയും
സദ്വൃത്തിഭയാടെവസിയ്ക്കുന്നവരേയും
യുദ്ധത്തിലയ്മ്പോടുപേക്ഷിച്ചുയയ്ക്കണം
ശണ്ഠയെന്യേശരണാഗതന്മാരേയു
മിണ്ടലോടെവന്നക്രപ്പുന്നവരേയും
തിട്ടംഭവാനള്ളൊരാട്ടുഞാനെന്നുവ
ന്നിഷ്ടംപറഞ്ഞുകൂടീടുന്നവരേയും
താതനില്ലാത്തുള്ളപോതകന്മാരേയും
പാതനംതന്നിലാക്കൊല്ലെൻറഫൽഗ്ഗുന!
പാതകംവന്നുകൂടാതെജഗജ്ജയം
ബാധകന്മാരെവധിച്ചുകഴിയ്ക്കുനീ
യുദ്ധത്തിലേററംതുണയ്ക്കുവാനായിട്ട
ചിത്തത്തിലൊന്നീമുകുന്ദൻദയാവരൻ
വിട്ടയയ്ക്കുംനല്ലവീരയോദ്ധാക്കളു
മിഷ്ടമായുള്ളപെരുമ്പടക്കൂട്ടവും
ഞ്ഞപോയ്യോൾകെന്നരച്ചതുകേട്ടപ്പോൾ

ത്തുമുതസാഹവുംപൂണ്ടധനഞ്ജയൻ
തൽക്കൃപയുണ്ടെങ്കിലൊക്കവെസാദ്ധ്യമെ
ന്നാംക്കരുത്തോടുമുണത്തിച്ചുസാദരം
പെട്ടെന്നുപൂവ്വജന്മാവിൻപാദത്തിങ്ക
ലെട്ടംഗമൊക്കംനമസ്കാരവുംചെയ്തു
ചിത്തമഴിഞ്ഞുയുധിഷ്ഠിരൻനല്കിയോ
രുത്തമമായുള്ളനുഗ്രഹംവാങ്ങിച്ചു
ചിക്കെന്നുകൃഷ്ണനാംവിശ്വൈകനാഥന്റെ
തൃക്കഴൽപങ്കജത്തിങ്കൽവീണീടിനാൻ
ചൊൽക്കൊണ്ടദേവനുംഭക്തനാംപാത്ഥന്റെ
തൃക്കൈകൾകൊണ്ടുപിടിച്ചെഴുന്നേൽപ്പിച്ചു
നിത്തിനാനപ്പോളുണത്തിനാനജ്ജുന
നത്ഥികൾക്കത്ഥംകൊടുക്കുന്നദൈവമേ
മന്നിടംതോറുംനടത്തുംഹയത്തിനെ
വന്നടൻകൈക്കൊണ്ടുപോരിനായങ്ങിനെ
എന്നടനേരെപുറപ്പെട്ടവീരരെ
വെന്നൊടുങ്ങാതുള്ളകീത്തിസമ്പത്തിയെ
കയ്യുലാക്കിക്കൊണ്ടുയജ്ഞകമ്മംകഴി
ച്ചാൾക്കലന്നീടുംസുഖംലഭിച്ചീടുവാൻ
ദുർബലന്മാരായഞങ്ങളാലാവുകി
ല്ലിപ്പോളുദ്യുക്തമിക്കായ്യംഫലിയ്ക്കുവാൻ
തൽക്കൃപാദേശംതരേണമെഞങ്ങളെ
ദുഃഖഭാവംതീത്തുകാത്തുകൊള്ളണമേ
എന്നപേക്ഷിയ്ക്കുന്നതോഴനോടപ്പൊളാ
നന്ദവേഷംപൂണ്ടകൃഷ്ണൻതിരുവടി
മന്ദഹാസംചെയ്തുരാംചെയ്തുകീത്തിയാ
കുന്നാഹാരംകൊണ്ടലങ്കരിച്ചൂഴിയെ
ഭർത്തൃഭാവത്തോടുകയ്ക്കൊണ്ടെഴുംയമ
പുത്രനോക്കംകാൎയ്യമൊക്കാതിരിയ്ക്കുമൊ

സത്യമെന്നല്ലാ സമസ്തവും സിദ്ധമാം
സത്വരം മൽക്കേതു സത്തമോത്തംസമെ
ശങ്കിയ്ക്കവേണ്ടാ ഗമിയ്ക്ക നീ ദിഗ്ജയെ
ലംഘിയ്ക്കുവാനാങ്ങിന്നൊരൊരാളയെ
ജീവമഗതാപംവിട്ടു യുദ്ധപ്രസിദ്ധനാ
മെന്മകൻ പ്രദ്യുമ്നനേകൻ മഹാരഥൻ
കണ്ണജന്മാവനസാല്വകൻ ഭൂതലാ
ഖണ്ഡലൻ യൌവനാശ്വൻ പ്രതാപോജ്ജ്വലൻ
എന്നിവരോടുമെൻ പുത്രമിത്രാദിക
ളിനിയും യോദ്ധാക്കളായുള്ളവരെയും
മൂന്നാകുമക്ഷൌഹിണീസേനയേയുമാം
ചെന്നാകവേ ത്വരം യുദ്ധത്തിനയയ്ക്കുവാൻ
ഏകാമെടൊ നിനക്കാകാത്തതെന്തിനി
പ്പാകാരിനന്ദന പോകാമസംശയം
ഏവമരുൾചെയ്തു സേവകാഭീഷ്ടദൻ
ദേവകീനന്ദനൻ ദേവകാഭീഷ്ടദൻ
ഏവരേയും വിളിച്ചാത്മസങ്കല്പിതം
കേവലം കേൾപ്പിച്ചയച്ചോരനന്തരം
സമ്മോദശാലിയാമർജ്ജുനൻ ചെന്നാശു
തന്മാതൃപാദേ നമസ്കരിച്ചാദരാൽ
തന്നുടെ യാത്രയെ കേൾപ്പിച്ചനുഗ്രഹം
തന്നുവേഗാലയയ്ക്കണമെന്നിങ്ങിനെ
അർത്ഥിച്ചവാക്കുകേട്ടന്നേരമംബയും
വർദ്ധിച്ചവാത്സല്യസംഭ്രമംകൊണ്ടഹോ
പുത്രനെ കെട്ടിപ്പുണർന്നു ശിരസ്സിങ്ക
ലെത്രയും ചുംബിച്ചു കണ്ണീരൊലിപ്പിച്ചു
ഗൽഗ്ഗദംകൊണ്ടുപണിപ്പെട്ടു ചൊല്ലിനാൾ
ദുഃഖദം ത്വദ്വിയോഗം മെ കുമാരക
നിർഗ്ഗതൻ നീ പിരിഞ്ഞെന്നാൽ പൊറുക്കുമൊ

ദുഷ്കൃതംമാമകംദുർവ്വാരമീശ്വര
ക്ഷത്രവീരന്മാരസംഖ്യംക്ഷമാതലെ
ശത്രുഭാവംപൂണ്ടെതൃക്കുവാനാഹവെ
ഹന്തനീയെകൻജയിക്കുന്നതെങ്ങിനെ
ചിന്തയെന്മാനസെചെററല്ലപൈതലെ
ധൎമ്മജന്മാവിൻനിയോഗംനിമിത്തമി
ന്നെന്മകൻദിഗ്ജയംചെയ്യുവാനിങ്ങിനെ
ധൎമ്മഭാവംകൊണ്ടുപോകുന്നിതെങ്കിലൊ
നിന്മഹാസാഹായ്യമാചരിച്ചീടുവാൻ
എത്രപേർപോരുംഭടന്മാരിവരെവ
രെത്രയുണ്ടാകുംപടതടവെന്നിയെ
സ്സിശ്ചനാമഗ്രജൻകല്പിച്ചതെന്തുസ്സ
ന്നിശ്ചനാകാതെകഥിക്കകെന്നോടുനീ
കുന്തീഗിരംകേട്ടുണൎത്തിച്ചുപാൎത്ഥനും
സന്തോഷമുൾക്കൊണ്ടുകേട്ടാലുമംബികെ
സന്താനവൃക്ഷംതൊഴുംകാമദായകൻ
ചെന്താമരാക്ഷൻനമുക്കുള്ളനായകൻ
മത്സഹായാൎത്ഥംസമൎത്ഥഭാവംചേൎന്നു
വത്സനാംപ്രദ്യുമ്നനെന്നതൻപുത്രനെ
മുന്നമേതന്നെവിളിച്ചുനിയോഗിച്ചു
മന്ദനാകാതെൻറശാസനംകൊണ്ടവൻ
സ്യന്ദനംകേറിജ്വലിച്ചുഗമിക്കുകെൻ
നന്ദനയജ്ഞാശ്വരക്ഷണംചെയ്യുവാൻ
നിന്നുടെവിക്രമംകാട്ടിത്തുണച്ചാത്തു
നിന്നുഗ്രരോടുമീമിത്രമാംപാൎത്ഥനെ
വന്നണഞ്ഞീടുന്നയുദ്ധേമൃത്യുന്നൊന്നെ
യെന്നപോലെകാത്തുകൊള്ളുകീദിഗ്ജയേ
മത്സഖൻമാന്യനീപാൎത്ഥൻനരോത്തമൻ
മത്സമൻമൽപ്രാണനെന്നുംഗ്രഹിക്കനീ

സ്നിഗ്ദ്ധൻപിതാപുത്രനായിസ്വകീയമാ
മൎത്ഥംസമസ്തംസമൎപ്പണംചെയ്യുന്നു
സൎവ്വത്രരക്ഷിതാസദ്വൃത്തനാംസുതൻ
ദുൎവൃത്തനെത്രയുംദ്രോഹിയായുംവരും
കൎണ്ണൻെറപുത്രനെപ്പാൎത്തിട്ടുപിന്നെയീ
വൎണ്ണംതെളിഞ്ഞരുൾചെയ്തുവൃഷധ്വജ
ശത്രുവിധ്വംസിയാംനിശ്ചംനിനക്കുള്ള
ശസ്ത്രചാപാദിസമ്പന്നനായ്സാമ്പ്രതം
നമ്മുടെശാസനംമാനിച്ചുപോവുക
ങ്ങിമ്മഹാവാജിയെരക്ഷിച്ചുകൊള്ളുവാൻ
എന്നുടെപുത്രാദിയായുള്ളസൈന്യവും
നിന്നുടെസാക്ഷാൽപിതൃവ്യനീപ്പാൎത്ഥനും
പ്രത്യൎത്ഥിവീരവൃന്ദങ്ങൾതങ്ങൾക്കുള്ള
മദ്ധ്യത്തിലാകുന്നനേരത്തുമെപ്പോഴും
സപ്രതാപംകൊണ്ടുരക്ഷിച്ചുനിന്നിന
ക്കപ്രമേയംവീൎയ്യപൂരമായോധനേ
പുത്രനോടൊന്നിച്ചുയുദ്ധമിട്ടുകൊള്ള
ഭദ്രനാകുംയൌവനാശ്വനാംവീരനും
ജിതപരൻതാനനുസാല്വനാംവീരനും
സത്വരംപാൎത്ഥസഹായാൎത്ഥമിപ്പോഴേ
ഒന്നിച്ചുപോകേണമെന്നുടെവാക്കിനാ
ലെന്നിത്തരംനിയോഗിച്ചുദയാവശാൽ
പിന്നെയുംപാരംഭടന്മാരെയുംകണ
ക്കെന്നിയേകാണുംസ്വദേശനാഗണത്തെയും.
എന്നോടുകൂടവേപോരുവാനീശനാ
മിന്ദീവരേക്ഷണൻകല്പിച്ചുവച്ചുടൻ
എന്നെയുംപ്രേരണംചെയ്തീടിനാനംബ
ഖിന്നയാവാനില്ലകാരണംതെല്ലുമേ
ഭക്തപ്രിയൻവാസുദേവൻജഗൽപ്രഭു.

ചിത്തപ്രസാദംവഹിയ്ക്കുന്നനൊമ്മളിൽ
ബുദ്ധിഭ്രമംവേണ്ടചെററുമീനൊമ്മളാ
പത്തിൽപ്രവേശിയ്ക്കുകില്ലെന്നുനിർണ്ണയം
ചൊല്ലിനാൾകുന്തിയന്നേരംസമാശ്വസി
ച്ചില്ലിനിക്കീവണ്ണമെങ്കിൽഭ്രമംശ്രമം
ശത്രുവീരന്മാരിൽനിന്നീവൃഷധ്വജൻ
എത്രയുംപാലനീയൻബാലനാകയാൽ
തദ്രക്ഷണംചെയ്കതടിയോശോദയേ
ഭദ്രക്ഷയംനമുക്കെന്നുബോധിയ്ക്കനീ
വല്ലതുംബാലനുദുഃഖടംപററിയാ
ലപ്പലാകംശോച്യമാകുമീയാഗവും
എങ്കിൽഗമിയ്ക്കനീസംക്രന്ദനാത്മജ!
ശങ്കിയ്ക്കവേണ്ടഭവിയ്ക്കുംശുഭംതവ
സങ്കടംവിട്ടീഹയത്തെയുംപാലിച്ചു
തങ്കലുണ്ടാകുംജയത്തെയുംപ്രാപിച്ചു
വന്നുചേന്നാലുംഹരിസ്മൃതിയുള്ളവ
ക്കെന്നുമെങ്ങുംഭവിയ്ക്കില്ലാപരാജയം
ജന്തുവൃന്ദത്തെഹനിയ്ക്കുന്നതുംഹരി
ബന്ധുഭാവംപൂണ്ടുകാക്കുന്നതുംഹരി
തല്പദംസന്തതംചിന്തിച്ചുകൊൾകനീ
യുൾഭയംസവ്വംനശിയ്ക്കുമെന്നിങ്ങിനെ
ചൊല്ലുന്നദേവിയെപ്പിന്നെയുംകുമ്പിട്ടു
ചൊല്ലുള്ളപാത്ഥൻനിവത്തിച്ചനന്തരം
ചിന്മയാത്മാവാകുമംബുജനേത്രനു
ള്ളമ്മയാംദേവകീദേവിയേയുംമുദാ
ശിഷ്ടയായുള്ളവസിഷ്ഠകുഡുംബിനീ
തുഷ്ടയായ്വാഴുന്നൊരത്രികുഡുംബിനീ
എന്നുള്ളരണ്ടുതപസ്വിനിമാരെയു
മെന്നല്ലരുഗ്മിണിദേവിയേയുംതഥാ

നല്ലഗാന്ധാരിയാമമ്മയേയുംകണ്ടു
മെല്ലവേകാക്കൽനമസ്കരിച്ചങ്ങിനെ
തന്നുടെയാത്രയെച്ചൊന്നനേരത്തവർ
നന്നപോയിജ്ജയിച്ചിങ്ങുവന്നീടുക
എന്നുകൊടുത്തോരനുഗ്രഹംകൈക്കൊണ്ടു
ചെന്നുധൃതരാഷ്ട്രമന്നവൻതന്നെയും
സത്താംകൃപാചാൎയ്യനേയുംകൃപാചാര
കൃത്താംസ്വഭാവംകലൎന്നുവാണീടുന്ന
ക്ഷത്താവുതന്നെയുംകണ്ടുയഥോചിതം
ചിത്താവധാനംകലൎന്നുസംഭാവിച്ചു
പ്രത്യേകമീമൂന്നുപേരുമനുഗ്രഹ
മുദ്യോഗപൂൎവ്വംകൊടുത്തതുംവാങ്ങിച്ചു
മററുള്ളവന്ദ്യജനത്തെയുംവന്ദിച്ചു
പററുന്നഭദ്രവാക്യംകേട്ടുനന്ദിച്ചു
സമ്പൂൎണ്ണഭക്തിയോടുംഭീമസേനനാം
തമ്പൂൎവ്വജന്നുള്ളപാദംവണങ്ങിനാൻ
തള്ളജാൎക്ലിഷ്ടനായ്ഹൃഷ്ടനായോതിനാ
നള്ളതാക്ലിഷ്ടകൎമ്മാവാംവൃകോദര
ശ്രേഷ്ഠനായ്ദീക്ഷിച്ചിരിയ്ക്കുന്നനമ്മുടെ
ജ്യേഷ്ഠനാംധൎമ്മാത്മജനെയുംരക്ഷിച്ചു
വൎത്തനംചെയ്യുമല്ലോഭവാൻകല്യാണ
വൎദ്ധനന്മാരാംസഹോദരന്മാരോടും
സത്രവാഹത്തെനടത്തിജ്ജയംലഭി
ച്ചത്രവാട്ടംവെടിഞ്ഞാഗമിച്ചീടുവാൻ
നന്നായനുഗ്രഹിച്ചെന്നെയയയ്ക്കേണ
മെന്നായവാക്യംചെവിക്കൊണ്ടുമാരുതി
പൊയ്ക്കൊൾകവീര!സഹോദര!മാനസേ
കൈക്കൊൾകകാൎവ്വൎണ്ണനാകുംസഖാവിനെ
വന്നുകൂട്ടുംജയംകീൎത്തിയുംപൂൎത്തിയോ

ടെന്നുനേത്രാംബുചൊരിഞ്ഞുപറഞ്ഞുടൻ
മസ്തകംതൊട്ടുള്ളനുഗ്രഹംനൾകിനാ
നസ്തകമ്പംതദാവന്ദനാമജ്ജുനൻ
തമ്പദംതന്നിൽപതിച്ചുവണങ്ങിയ
തമ്പിമാരേയുംപുണന്നശ്രുപൂൎവ്വകം
എപ്പൊഴുംജ്യേഷ്ഠൻെറസന്നിധൌവാഴുവി
നൽപ്പെട്ടുംസന്തോഷമോടുമെൻബാലരേ
കെല്പുകൂട്ടുംനിങ്ങളെന്നുംനിയോഗിച്ചു
തല്പുരവാസികളേയുംകടാക്ഷിച്ചു
വിപ്രസംഘത്തെയുംവീണുനമസ്കരി
ച്ചുൾപ്രമോദംപൂണ്ടശേഷംയഥാവിധി
മുത്തച്ഛനാംമുനിശ്രേഷ്ഠൻെറകാല്ക്കലും
ചിത്തശ്രമംവിട്ടുവീണുകൂപ്പീടിനാൻ
തൽകൃതാശീൎവ്വാദപീയൂഷമേല്ക്കയാ
ലുൾക്കളുത്തുംകൊണ്ടുചെന്നുരണ്ടാമതും
ധൎമ്മജൻതന്നെവണങ്ങിനാനപ്പൊഴെ
ധൎമ്മജൻകെട്ടിപ്പുണന്നാപുണന്നുടൻ
ഒന്നസഹായികളോടുംഗമിയ്ക്കുകെ
ന്നുത്തമാനുഗ്രഹംചെയ്തങ്ങയയ്ക്കയാൽ
കാൎവ്വണ്ണമൂൎത്തിതൻഫുല്ലമാംതാമര
ത്താർവന്നുവന്ദനംചെയ്യുംസ്ഥിതാനനം
വേർപിരിഞ്ഞിടുന്നതോൎത്തുധൈൎയ്യഭ്രമം
വേർപിരിഞ്ഞങ്ങുവീഴ്കെന്നായതുവശാൽ
കീലാലപൂൎണ്ണങ്ങളായനേത്രങ്ങൾകൊ
ണ്ടാലോകനംചെയ്തുവീൎത്തുണൎത്തീടിനാൻ
ഞാനങ്ങുപോട്ടെഹരേ!നിന്തിരുവടി
യ്യൂനംവെടിഞ്ഞീയുധിഷ്ഠിരോവീന്ദ്രനെ
കാത്തുകൊണ്ടീടുമെല്ലോകൃപാദൃഷ്ടികൊ
ണ്ടോൎത്തുകണ്ടാലില്ലമററൊരാലംബനം

ലോലംബവൎണ്ണൻമുകുന്ദൻകൃപാപൂൎണ്ണ
നാലംബഭൂതനന്നേരംകിരീടിയെ
ആലസ്യമെന്നിയേസന്തോടംതീരുമാ
റാലിംഗനംചെയ്തുപാൎത്ഥനമങ്ങിനെ
ഒട്ടുനേരംതമ്മിലേവംകഴിഞ്ഞുവേർ
പെട്ടുകാർവർണ്ണൻചിരിച്ചുകൊണ്ടപ്പൊഴെ
എന്തഹോനിന്നുള്ളിലിപ്പൊഴെൻഫൽഗുന
ചിന്തതോന്നുംചേൎന്നുപോരേണമോസഖെ
ജാഡ്യംവെടിഞ്ഞുനിന്നന്തൎഗ്ഗതംചൊൽക
ശാഠ്യംനമുക്കില്ലസൎവ്വുംസമ്മതം
എന്നുനേരോടരുൾചെയ്തവാക്യാമൃത
മിന്ദ്രപുത്രൻചെവികൊണ്ടുനകന്തടൻ
മന്ദസ്മിതംചെയ്തുണൎത്തിച്ചുസാമ്പ്രത
മൊന്നിച്ചുപോരേണമെന്നില്ലമാധവ
അത്തൽപ്രകാരംനശിപ്പിച്ചുകൊള്ളുവാ
നത്രൈവമോദാലമൎന്നുകൊണ്ടാൽമതി
എങ്കിലവ്വണ്ണമാകട്ടെധനഞ്ജയ
നിങ്കലുണ്ടാകുന്നസംശയംപോകട്ടെ
സ്യന്ദനംകേറുകെന്നായഗോവിന്ദനാ
നന്ദനൻമദ്ധ്യാഹ്നകാലേയഥാവിധി
വിട്ടിതെല്ലോത്തരംഗേന്ദ്രനെതൽക്ഷണെ
പുഷ്ടിതേടുംമഹാകോലാഹലോത്സവെ
വൃത്രഹന്താവിന്റെപുത്രൻമഹാവീര
നെത്രയുംധീരൻമഹോത്സാഹപൂൎവ്വകം
ഗാണ്ഡീവമെന്നുള്ളദിവ്യമാംചാപവും
കാണ്ഡാദിയുംപൂണ്ടുശോഭയോടങ്ങിനെ
ക്ഷേമംവളൎക്കുന്നഹോമധൂമങ്ങളും
ശ്രീമംഗളാൎത്ഥകമാരികാമണ്ഡപം
മാരിപോലെനല്ലപാണിസ്ഥലംകൊണ്ടു

ധാരിവീട്ടീടുന്നാപുഷ്പജാലങ്ങളും
മെയ്യിലേററുംകൊണ്ടുവിപ്രാദിലോകങ്ങളും
ചെയ്യുംജയേതിഘോഷത്തോടുകൂടവെ
ശുഭ്രവാഹങ്ങളെക്കെട്ടിസ്സുവർണ്ണാദി
സുപ്രഭാപൂർണ്ണമാംതേർത്തട്ടിലേറിനാൻ
ധർമ്മിഷ്ഠനാംകർണ്ണപുത്രൻതദനന്തരെ
തന്മന്ദിരാന്തരംപ്രാപിച്ചുസാദരം
തൻധർമ്മപത്നിയെക്കണ്ടുചൊല്ലീടിനാ
നന്തർമ്മുദാകേളിതെൻപ്രാണനായികേ
പാർത്ഥനോടൊന്നിച്ചുഞാനംഹയത്തിനെ
കാത്തുകൊണ്ടീടുവാൻപോകുന്നസാമ്പ്രതം
പാർത്തലംതോറുംനടന്നുപോരാടുവാൻ
നേർത്തുവന്നീടുംനൃപാലരത്നങ്ങളെ
വെന്നിങ്ങുവത്സരാന്തേവന്നണഞ്ഞീടു
മെന്നങ്ങറിഞ്ഞുകൊണ്ടാലുംശുഭവ്രതേ
നിത്യവുംനീപൃഥാദേവിമുമ്പായുള്ളോ
രുത്തമസ്ത്രീകളെസ്സേവിച്ചിരിയ്ക്കുക
ശുശ്രൂഷണംകൊണ്ടുശുദ്ധിയോടുംനിജ
ശ്വശ്രൂനിഷേവണംചെയ്തുകൊണ്ടീടുകിൽ
സിദ്ധിയ്ക്കുമേഫലംശ്രേഷ്ഠംവധുക്കൾക്കു
സത്തുക്കളെപ്പൂജചെയ്താലുമിങ്ങിനെ
എന്നെയുംവിസ്മരിയ്ക്കാതെവസിയ്ക്കനീ
യിന്ദുബിംബാനനേനാരികൾക്കാകവെ
തമ്പതിധ്യാനംമഹാധർമ്മമന്യത്ര
സമ്പതിയ്ക്കുംചിത്തമെന്നാലനർത്ഥമാം
ഭർത്തൃവാക്യംകേട്ടുഭദ്രാവതീസതീ
ഭക്തിപൂർവ്വംപറഞ്ഞീടിനാളെൻപതേ!
ധന്യതപമേറുംഭവാനെവെടിഞ്ഞിനി
യ്ക്കന്യത്രചിത്തംപതിയ്ക്കില്ലൊരിയ്ക്കലും

എങ്കൽനിന്നാഹന്തതെററുംഭവിച്ചിത്ത
മെങ്കിൽനിൎവ്വാഹമില്ലവ്വണ്ണമാകട്ടെ.
തെല്ലുംപിഴയ്ക്കില്ലിനിയ്ക്കുന്ത്രനാംഭവാൻ
ചൊല്ലുന്നപോലെനടക്കുന്നതുണ്ടുഞാൻ.
സ്ത്രീകൾക്കുദൈവംസ്വഭൎത്താവുകേവലം
ലോകത്തിലേവംഗ്രഹിച്ചിരിയ്ക്കുന്നുഞാൻ.
മന്ദഭാവംവെടിഞ്ഞശ്വസംരക്ഷണം
ദണ്ഡമേററുംചെയ്കവേണംസദാഭവാൻ
മുൻനോക്കിവീരരോടേല്ക്കുന്നതെന്നിയെ
പിൻനോക്കിമാറൊല്ലൊരിയ്ക്കലുംസംഗരേ.
ബുദ്ധിയേറുംകൃഷ്ണനാരീസഹസ്രമി
ങ്ങെത്തിയ്ക്കിട്ടുണ്ടവരെൻപ്രാണനായക!
വല്ലയുദ്ധത്തിലുംനിന്നുപേടിച്ചുന
ത്തില്ലനേരേഭവാനെന്നുകേട്ടീടുകിൽ.
തൽപത്നിയാമെന്നെനോക്കിച്ചിരിച്ചീടു
മുല്ലനാമാംസ്ത്രീപരിഹാസസങ്കടം.
ദുസ്സഹംതന്നെസഹിയ്ക്കാവതല്ലമേ.
നിസ്സരിപ്പിയ്ക്കൊല്ലദുഷ്കീൎത്തിയെഭവാൻ
സന്തതംസമ്മുഖനിസ്ത്രീകുലേശ്വരൻ
ചിന്തകന്മാൎക്കുവൈമുഖ്യവാനെങ്കിലും.
എന്നിതെല്ലാംവിചാരിച്ചുപൊയ്ക്കൊണ്ടാലു
മെന്നുടെവല്ലഭ!കാൎയ്യംലഭിയ്ക്കുവാൻ.
ഭാൎയ്യാഗിരംകേട്ടുസന്തുഷ്ടനായുള്ള
സൂൎയ്യാത്മജാത്മജൻചൊല്ലിനാനിങ്ങിനെ
ഭാഷിതംകൊള്ളാമിതെത്രയുംശോഭനം
യോഷിത്തമംസമേമൽഗിരംകേൾക്കനീ.
ലോകത്രയംബലാലെന്നോടുയുദ്ധത്തി
ലേകത്രനേരിട്ടുവന്നാലുമെന്തുവാൻ.
ഒന്നിച്ചുശേഷംമുടിച്ചുകണ്ണാത്മജ;

ന്നെന്നുള്ള കൌതുകംകേൾക്കാസ്സുരംപ്രിയേ!
ചൊന്നാലികേഴീതിപൂണ്ടീവൃഷധ്വജൻ
പിൻമാറിയുദ്ധത്തിലെന്നുവന്നീടുകിൽ
നിഷ്ഫലംകൃഷ്ണമാഹാത്മ്യംസമസ്തവു
മപ്പൊഴെന്നായീടുമത്രയുമല്ലകേൾ
ശ്രീകാശിയിൽചെന്നുജാഹ്നവിതീൎത്ഥാഭി
ഷേകാദിയുംചെയ്തുദേഹംത്യജിപ്പതും
മാഘാഗമേപുണ്യവേണിനീമജ്ജനം
മാഷ്ഠാതമനുഷ്ഠിച്ചുകൊള്ളുകെന്നുള്ളതും
മോക്ഷപ്രദങ്ങളല്ലെന്നായ്വരുംതന്ന
മാക്ഷിപ്തനായിഞാൻപോരിലെന്നാകിലൊ
ബിംബപക്വാധരംകൊണ്ടേറെരമ്യമാം
നിൻമുഖംകാണുന്നതല്ലെന്നുനിൎണ്ണയം
എന്നിത്രമാത്രംപറഞ്ഞാവൃഷധ്വജ
നൊന്നിച്ചുനാനാജനത്തോടുകൂടവേ
ശ്രീമദ്വിജേന്ദ്രഗോവൃന്ദങ്ങളധ്വരേ
ഹോമത്തിനുള്ള പദാൎത്ഥങ്ങളെന്നിവ
മുന്നിലാക്കിപ്പുറപ്പെട്ടുമുകുന്ദാദി
വന്ദ്യലോകങ്ങളെവന്ദിച്ചുസത്വരം
സന്നദ്ധനായ്രഥംകേറിനാനിങ്ങിനെ
ധന്യത്വമേറുമാപ്രദ്യുമ്നവീരനും
മററുള്ള വൻഭടന്മാരുംരഥങ്ങളിൽ
തെററന്നുകേറിപ്പുറപ്പെട്ടുസൈന്യവും
എല്ലാവരുംതികഞ്ഞൊന്നിച്ചനന്തരം
വില്ലാളിവീരനാംഫൽഗ്ഗുനൻദീപ്തിമാൻ
മുമ്പെമദിച്ചുമണ്ടീടുംഹയത്തിന്റെ
പിമ്പേസമാനടന്നീടുവാനേല്പിച്ചു
കാലായമേറുമീരയ്യായിരത്തോളം
കാലാൾകളെവിട്ടുകാളുന്നവേഗേന

കോലാഹലംകൂട്ടിയെല്ലാരുമൊന്നിച്ചു
ചേലായവണ്ണംനടന്നുതുടങ്ങിനാൻ
എട്ടുദിഗന്തവുംഞെട്ടുന്നമാറുള്ള
കൊട്ടുംകുഴൽവിളിശംഖനാദങ്ങളും
ഹൃഷ്ടഹാസങ്ങളുംനിഷ്ഠുരതകൂട്ടു
മട്ടഹാസങ്ങളുംസിംഹനാദങ്ങളും
ഹസ്ത്യശ്വനാദവുംസ്യന്ദനധ്വാനവു
മത്യുച്ചവിസ്ഫാരനാദപ്രപഞ്ചവും
വർദ്ധിച്ചുതിങ്ങിമുഴങ്ങീയിളക്കവും
സിദ്ധിച്ചുഭൂമിയ്ക്കുപൊങ്ങീരജോഭരം
നന്നായനുയാത്രയായിട്ടണഞ്ഞോരു
നന്ദാത്മജമ്മുഖഭാവംപൂണ്ടദേവനും
ഗന്ധവാഹാത്മജാദിപ്രജാവൃന്ദവും
പിന്തിരിഞ്ഞിട്ടുരാജാന്തികംപ്രാപിച്ചു
രാജീവനേത്രാനുവീക്ഷണംകാരണം
രാജാവുസന്തതംമോദാമൃതേമുങ്ങി
പാരംകുളുർത്തങ്ങുയാഗശാലാന്തരേ
ദാരങ്ങളോടുംവ്രതത്തോടുമൊന്നിച്ചു
ധീരനായ്മേവിനാനിക്കഥാനില്ക്കട്ടേ
സാരനാമർജ്ജുനൻതന്റെതുരംഗമം
കൊണ്ടൽവർണ്ണന്റെകടാക്ഷാഭിസൂചനം
കൊണ്ടവൻതെൻകൊണ്ടുമണ്ടിനാനങ്ങിനെ
മാഹാത്മ്യമേറുംമഹാജനാപൂർണ്ണമാം
മാഹിഷ്മതീപുരംപുക്കപോലപ്പുരം
നീലധ്വജാഖ്യനാംവീരൻനൃപോത്തമൻ
പാലിച്ചുപോരുന്നതേററംമനോഹരം
നർമ്മദാതീർത്ഥസാന്നിദ്ധ്യേനപാവനം
നിർമ്മലശ്രീരത്നഹേമാദിദീപനം
ദുർഗ്ഗാവൃതംസൌധഗോപുരപ്രാകാര

ചക്രാദിശോഭിതംവീരപ്രയോചിതം
നിത്യോത്സവാന്വിതംനിർമ്മലാലങ്കാര
മത്യുജ്വലംസർവ്വശൃംഗാരപൂരിതം
വാമദേവൻഭഗവാനെഭയപ്പെട്ടു
കാമദേവൻമണ്ടിവന്നിപ്പുരാന്തരേ
മേവുന്നിതെന്നുതോന്നുന്നുമേകാരുണ്യ
ലാവണ്യലക്ഷ്മീവിലാസംവിളങ്ങവേ
വേഷസാമ്രാജ്യംകലൎന്നുകൊണ്ടാടുന്നാ
യോഷമാരുംപുമാന്മാരുംവസിക്കുന്നു
എങ്കിലിനീലമധുപജാത്മജൻവീൎയ്യവാൻ
തിങ്കളോടൊക്കുംപ്രകീൎത്തിപ്രകാശവാൻ
സുന്ദരൻനാമ്നാപ്രവീരൻയുവാമഹാ
സുന്ദരസ്ത്രീരത്നയുക്തനായിത്തരം
പുഷ്പിതോദ്യാനംപ്രവേശിച്ചുസൌരഭ്യ
കല്പിതിയ്ക്കുംലതാദേശങ്ങൾതോറുമേ
കാളിയുണ്ടാകുന്നകൌതൂഹലംകൊണ്ടു
കേളിയുംചെയ്തുരമിച്ചുരസിച്ചവർ
പൊൻപ്രകാശംപൂണ്ടപൂക്കളോടൊത്തുള്ള
ചെമ്പകത്തിന്റെചുവട്ടിൽസുഖസ്ഥലേ
ചൊല്ക്കൊണ്ടൊരാസനംപുക്കിരുന്നിടിനാൻ
മയ്ക്കണ്ണിമാരായമങ്കമാരപ്പൊഴെ
ചന്ദ്രനെത്താരകാമണ്ഡലംപോലങ്ങു
ചെന്നവൻതന്നെച്ചുഴന്നുനിന്നോത്തമ!
ശ്യാമകൾചാൎവ്വംഗികൾവരവൎണ്ണകൾ
താൎമകൾപോലുള്ളഗൌരികളെന്നിവർ
രാമകളേവരുംഭാവിച്ചുസേവിച്ചു
കാമകളേബരനാകുംപ്രവീരനും
നല്ലസന്തോഷവുംശൃംഗാരവുംകല
ൎന്നുല്ലസിച്ചുംകൊണ്ടുപുഞ്ചിരിയിട്ടുടൻ

പെങ്കൊടിക്കൂട്ടത്തെയെല്ലാംകുളുക്കവെ
തങ്കടക്കൺകൊണ്ടുപാൎത്തുപാൎത്തുകവെ
പൊന്മണിമാലാകലാപിനിയായുള്ള
പെണ്മണിമാലയാംതന്നുടെദേവിയെ
നോക്കിവേറെവിളിച്ചാദരിച്ചേവരും
കേൾക്കവെചൊല്ലിനാനെന്നുടെനായികെ
ബാലേമദനമഞ്ജരിപ്രായമായെങ്ങളു
ശീലേമനോഹരീനിങ്ങൾകണ്ടീടുവിൻ
മല്ലികൾചുറ്റജാതികൾതൊട്ടുള്ള
വല്ലികൾപൂത്തുനിൽക്കുന്നുനിരക്കവെ
പൂക്കൾവേണ്ടുന്നവചെന്നറുത്തീടുവിൻ
പാക്കവേണ്ടാദീൎഘമാലകെട്ടീടുവിൻ
ചൂടുവിൻമോടികൂട്ടീടുവിൻപാടുവി
നാടുവിൻനിങ്ങളെൻമുമ്പിലെന്നിങ്ങിനെ
ചൊന്നവചോമൃതംകേട്ടുമോദംപൂണ്ടു
നിന്നവധൂജനമൊന്നിച്ചുതൽക്ഷണേ
പുഞ്ചിരിപ്പൂനിലാവോടുംപുറപ്പെട്ടു
പൊൻചിലമ്പൊച്ചപൊങ്ങീടുന്നവണ്ണമേ
സഞ്ചരിച്ചുംകൈവളകൾകിലുങ്ങവേ
ചഞ്ചരീകങ്ങളെത്തട്ടിയുംമെല്ലവെ
ഭംഗമേല്ക്കാതെപലവിധപുഷ്പങ്ങ
ളങ്ങിനേപാരംപറിച്ചുസമ്പാദിച്ചു
തങ്ങളണഞ്ഞിട്ടുസുപ്രിയൻതന്നുടെ
മംഗളശ്രീപൂണ്ടമാൎത്തടംതന്നിലും
കന്ധരാദേശത്തിലുംസുകേശത്തിലും
ചന്തമോടുംചാൎത്തിവാഴ്ത്തീയനന്തരം
പെൺകയിൽക്കൂട്ടംനടുങ്ങുന്നസുസ്വര
മങ്കുരിയ്ക്കുന്നസംഗീതംസുധോപമം
തിങ്കൾബിംബംതൊഴുംവക്ത്രങ്ങൾകൊണ്ടാങ്ങ

ശങ്കകൂടാതെതുടങ്ങീടിനാർചിലർ
ഒക്കുന്നവാദ്യങ്ങൾകൊട്ടീടിനാർചിലർ
ചിക്കെന്നുവേണ്ടതാളങ്ങൾവേറെചിലർ
മെയ്യൂണ്ണിമാർചിലരാടിനാരന്നേര
മിക്കണ്ടഘോഷംമുഴക്കംദശാന്തരെ
തെല്ലുദൂരത്തങ്ങുവന്നുതാനേനിന്നു
ചെല്ലതിന്നുംപാണ്ഡുപുത്രന്റെവാജിയെ
വെണ്മതിബിംബംകണക്കേയെട്ടഴയാ
മന്മഥമഞ്ജരികണ്ടിതെന്നെന്നുടൻ
ഒട്ടങ്ങടുത്തുപരീക്ഷിയ്ക്കയാലതിൻ
ചട്ടററചർച്ചാവിശേഷവുംചിഹ്നവും
പെട്ടെന്നശേഷംവിലോകിച്ചുവിസ്മയ
പ്പെട്ടശ്വമാണിതെന്നോർത്തുനിവർത്തിച്ചു
വെക്കംപ്രിയാന്തികംപ്രാപിച്ചുകൗതുകാ
ലുൾക്കമ്പമാകാതുണർത്തിച്ചുവല്ലഭ
തൃക്കണ്ണുകൊണ്ടൊന്നുനോക്കേണമീഗിരം
ധിക്കെന്നുവയ്ക്കൊല്ലവീരചൂഡാമണെ
മന്നിടത്തിൽചിത്രമായുള്ളൊരുഹയം
തന്നുടെനിർണ്ണയംപോലീവനാന്തരെ
വന്നിതാനിൽക്കുന്നുയജ്ഞീയംകാണ്കി
ലിന്നിതാർവിട്ടതോചിന്തിയ്ക്കവേണമേ
എന്നാലിതിന്റെശരീരംമഹാസിതം
മന്നാസ്ഥിളങ്ങുന്നുഗോക്ഷീരസന്നിഭം
കർണ്ണവുംകണ്ണുംകറുത്തതന്നേത്രരക്ത
വർണ്ണമെല്ലോശഫംചുണ്ടുംതഥാവിധം
പുച്ഛമോചീതപ്രഭംകാങ്കകണ്ടുമ
ത്തൃപ്പൂമാലാരത്നഭൂഷിതംഭാസിതം
തത്രപൂമാലാകലാപവുമുണ്ടുപോ
ലത്രയല്ലാപിന്നെവേറെവിശേഷിച്ചു

മങ്കമാർകൈമുദ്രചേൎന്നുള്ളമാലേയ
കുങ്കുമാലേപവുംമെയ്യിൽസുശോഭനം
മിന്നുന്നവൎണ്ണങ്ങൾപൂണ്ടുള്ളപൊൻപത്ര
മൊന്നുണ്ടുകാണുന്നുബദ്ധമായ്നെററിമേൽ
എന്തിതിൽചൊല്ലുന്നതെന്നുവായിച്ചുതാ
നന്തരംകൂടാതറിഞ്ഞീഹയേന്ദ്രനെ
കൈക്കൊൾകവേണമേയെന്നുടെവാക്കിനാ
ലുൾക്കൌതുകംമേഫലിപ്പിയ്ക്കവേണമേ
എന്നിവണ്ണംകേട്ടുഴറെറാടെഴുന്നേററു
നിന്നുനേരെനരേന്ദ്രാത്മജൻനോക്കിനാൻ
മുന്നിലന്നേരംഹയേന്ദ്രനെക്കണ്ടങ്ങു
ചെന്നുചേതോരസത്തോടുംപത്രക്കവെ
ദക്ഷിണശ്രീകരംകൊണ്ടുകേശേപിടി
ച്ചക്ഷിതിസ്ഥാനത്തിൽനിൎത്തിയഥാക്രമം
ഫാലസ്ഥപത്രവൎണ്ണങ്ങളെപ്പാൎത്തിട്ടു
ചേലൊത്തമാറുവായിയ്ക്കുംദശാന്തരെ
ഭാരതശ്രീകുലക്ഷീരാബ്ധിചന്ദ്രനായ്
ഘോരവൈരിധ്വാന്തസൂൎയ്യനായാൎയ്യനായ്
കീൎത്തിപ്രതാപാദിസൎവ്വപ്രഭാവസം
പൂൎത്തിപ്രകാശനായ്വാഴുംയുധിഷ്ഠിരൻ
അച്ഛശീലൻപാൎത്ഥനാൎത്തനാകാതമാ
റശ്വമേധംയാഗമാചരിച്ചീടുവാൻ
നിശ്ചയംചെയ്തുദീക്ഷിച്ചീഹയേന്ദ്രനെ
ദിഗ്ജയംചെയ്യുവാൻവിട്ടുവെന്നുംസഭാ
രക്ഷണംചെയ്യുവാൻകൂടെവരുന്നവ
നക്ഷയ്യോത്സാഹാദിവിക്രമാഡംബരൻ
മുക്കണ്ണമൂൎത്തിയോടേററുയുദ്ധംചെയ്തു
മുഷ്കുംപരാക്രമപ്രൌഢിയുംകാണിച്ചു
ശത്രുഹിംസാൎത്ഥമായ്പാശുപതാഖ്യമാ

മസ്സൂരത്നംപണ്ടുവാങ്ങിച്ചവിശ്രുതൻ
ശക്രപുത്രൻമഹാശക്തൻമഹാരഥൻ
ചക്രപാണിപ്രിയൻപാൎത്ഥനെന്നുംബലാൽ
ധന്വിയായുള്ളിവൻതന്നോടുചാഞ്ചല്യ
മെന്നിയെനേൎത്തുനില്പാനുള്ള ധൈൎയ്യവും
പിൻമടങ്ങാതുള്ള യുദ്ധകൌശല്യവും
സമ്മതംചേരുന്നശക്തിയുംയുക്തിയും
മററുമോരോരോമഹത്വംകലൎന്നിടർ
ചെററുമേചേരാതിരിപ്പോരുമന്നവൻ
ക്ഷത്രിയന്മാരിലുണ്ടെങ്കിലീവാജിയെ
ച്ചിത്രമാംവണ്ണംപിടിച്ചുബന്ധിച്ചവൻ
നല്ലപോർചെയ്യണമെന്നുംനിരൂപിയ്ക്കി
ലില്ലതിന്നാക്കംപെട്ടത്വമെന്നാകിലോ
രാജത്വവുംവിട്ടുനാടുംനഗരവും
തേജസ്സുതേടുന്നരത്നഭണ്ഡാരവും
ദണ്ഡനീത്യാധിപത്യാദിക്രമങ്ങളെല്ലാ
ദണ്ഡഹസ്താത്മജൻതന്റെകീഴായെന്നു
ഇന്നുടൻകീഴടങ്ങീടേണമേവരു
മെന്നുമേററംവിളങ്ങീടുന്നവാചകം
കണ്ടുതാനൊക്കവെവായിച്ചനന്തരം
കണ്ഠഭാവംവിട്ടുനീലധ്വജാത്മജൻ
വത്സനായുള്ള വൻപുഞ്ചിരിക്കൊണ്ടാശു
ഭത്സനംചെയ്തിങ്ങുവാങ്ങിനിന്നിട്ടുടൻ
മൂക്കത്തുകൈവിരൽവെച്ചുചൊല്ലീടിനാൻ
മൂൎഖത്വമോൎത്താലിതെത്രയുംവിസ്മയം
കഷ്ടമേഹാകഷ്ടമയ്യോയുധിഷ്ഠിര
നൊട്ടുംവിചാരമില്ലാതകണ്ടിങ്ങിനെ
ക്ലിഷ്ടനായുള്ള താനേററമിക്കാലമുൽ
കൃഷ്ടനാണെന്നുസങ്കല്പിച്ചുമാനസെ

സംഭ്രമംകൈവെടിഞ്ഞത്രനിസ്സാരമാം
രംന്ത്രതാപാദിയുംവേറെവിശേഷിച്ചു
തമ്പിതൻവയസ്സുംപ്രശംസിച്ചുനിർല്ലജ്ജ
മബ്ബിനോടേവംവരച്ചുവിട്ടാനഹോ
ദർപ്പിതശധാബുദ്ധിഹീനമീച്ചെയ്യുള്ള
ദർപ്പിനീതന്മാർക്കുഃചരമെന്നാലിഹ
ജ്ഞാനിത്തുരംഗത്തെബന്ധിച്ചഫൽഗുനൻ
താനിങ്ങുവന്നിതെന്നാലവൻതന്നോടു
നേരിട്ടുസംഗരംചെയ്തവന്തന്നുടെ
പാരിച്ചബാഹുപ്രതാപംപരീക്ഷിച്ചു
ദുർഗ്ഗർവ്വഭാരംകെടുത്തയയ്ക്കാതിങ്ങു
ദുഃഖംവരുംവൃഥാകെട്ടിയിട്ടെപ്പോഴും
മർക്കടംപോലെകളിപ്പിക്കുമവൻമദാ
ലുൽക്കടൻധർമ്മജൻകോപ്പിട്ടൊരദ്ധ്വരം
മുഷ്ക്കാളുമജ്ജുനൻതാനമീയശ്വവു
മൊക്കാതുടൻകഴിഞ്ഞിടുമെന്നോവത്രു
ധിക്കാരമേററംതുടങ്ങുന്നമൂഢരോ
ടിക്കാര്യമെത്രയുമായുക്തമെന്നിങ്ങിനെ
വീരവാദംചെയ്തശേഷംനിബന്ധിച്ചു
വാരണംചെയ്താഹയേന്ദ്രനെതൽക്ഷണേ
കോട്ടയ്ക്കകത്താക്കികൊണ്ടുചെന്നങ്ങിനെ
കോട്ടംവരാതെനിബന്ധിച്ചുകൊള്ളുവാൻ
തൻകരത്തിങ്കൽനിന്നന്തികെകാണായ
കിങ്കരന്മാർകയ്യിലേല്പിച്ചനന്തരം
വെൺകലാപപ്രസന്നാനനംപൂണ്ടുള്ള
പൊൻകലാപത്തെ കടാക്ഷിച്ചുചൊല്ലിനാൻ
വല്ലഭേപോകനീയന്തർഗ്രഹത്തിങ്ക
ലില്ലകേളിയ്ക്കിനിക്കാലംരണത്തിന്നു
വല്ലതെന്നാകിലുംകോപ്പുകൂട്ടീടേണം

മല്ലപരാമമല്ലെങ്കിലെന്നബോധിപ്പിച്ചു
മങ്കമാരെപ്പിരിച്ചങ്ങയച്ചേറ്റവുമേ
ശങ്കകൂടാതെരണത്തിന്നൊരുമ്പെട്ടു
ശസ്ത്രാദിവസ്തുക്കളെല്ലാംവരുത്തിച്ചു
വിത്രാസഹീനയാംസേനയോടൊന്നിച്ചു
വേഗമേറുംരഥാത്രൂഢനായിക്ഷമാ
ഭാഗവുംഞെട്ടിവിറയ്ക്കുമാറുവണ്ണമേ
നാനാവിധങ്ങളാംവാദ്യങ്ങൾകൊട്ടിച്ചു
സേനാധിപാദിവീരന്മാർപുരസ്സരം
യുദ്ധസങ്കല്പിതക്ഷ്മാതലംപുക്കസ
ന്നദ്ധനായത്യുഗ്രസിംഹനാദങ്ങളും
ബദ്ധമൌർവ്വീകൃതപ്രദ്ധ്വാനവുംപാര
മുദ്ധതാഡംബരംചെയ്തുചെയ്തങ്ങിനെ
പാർത്ഥിവേന്ദ്രാത്മജൻവീരൻപ്രവീരനാ
പാർത്ഥൻവരുന്നതുംപാർത്തുനിന്നീടിനാൻ
വൃത്താന്തകാത്മജൻവീരൻപരന്തപ
നത്രാന്തരെഭടന്മാരുടെവാക്കിനാൽ
വൃത്താന്തമെല്ലാമറിഞ്ഞുകോപമ്പൂണ്ടു
യുദ്ധാർത്ഥമാശുസന്നദ്ധനായങ്ങിനെ
സ്തംഭനംകൈവിട്ടെതൃക്കുവാനുക്കുള്ള
തൻഭടന്മാരോടുമൊന്നിച്ചുസത്വരം
മൽപ്രതാപംഗ്രഹിയ്ക്കാതെന്റെവാജിയെ
ദുഷ്പ്രഭാവത്താൽപിടിച്ചുബന്ധിച്ചവൻ
എങ്ങപാർത്താലിവൻമൂഢനെന്നിങ്ങിനെ
സംഗരസ്ഥാനംപ്രവേശിച്ചനന്തരം
ഭംഗഹീനംതത്രഭംഗിയോടെചതു
രംഗസൈന്യംവ്യൂഹമാക്കിനിർത്തിസ്വയം
യുദ്ധത്തിനായ്മുമ്പനാഗ്രസ്ഥലത്തിങ്ക
ലൌദ്ധത്യശാലിയായ്നില്ക്കുംപ്രവീരനെ

കണ്ടുകോപിച്ചുനസാല്വകാർഷ്ണ്യാദിക
ളണ്ടർകോൻപുത്രൻറയോദ്ധാക്കളൊക്കവെ
മുമ്പുഞാൻമുമ്പുഞാനാഹവത്തിനെന്നു
വമ്പുകൂട്ടംവണ്ണമുദ്യമിയ്ക്കംവിധൌ
ഡിംഭനായുള്ളവൃഷധ്വജൻകർണ്ണാത്മ
സംഭവൻതേജസാചണ്ഡാംശുസന്നിഭൻ
വ്യഗ്രഭാവംവെടിഞ്ഞേകനായേവക്ക
മുഗ്രഭാവംപൂക്കവേഗവാനായഹോ
നീലധ്വജജാവ്വീന്ദ്രനന്ദനൻഞാനൊരു
ബാലൻപ്രവീരാഖ്യനർജ്ജുനാശ്വേന്ദ്രനെ
ലീലയോടെപിടിച്ചാലയംതന്നിലാ
ശ്ശാലയിൽബന്ധിച്ചുറപ്പിച്ചുസാമ്പ്രതം
സന്നദ്ധനായിനില്ക്കുന്നോനടൽക്കിതാ
സന്ദിഗ്ദ്ധഭാവംവെടിഞ്ഞീഹയേന്ദ്രനെ
വേണ്ടപോലെന്നെജ്ജയിച്ചീധനഞ്ജയൻ
വീണ്ടെടുക്കട്ടെബലോൽക്കൃഷ്ടനെങ്കിലോ
എന്നിവണ്ണംപറഞ്ഞീടുംപ്രവീരന്റെ
സന്നിധൌനേരിട്ടണഞ്ഞുനിർഭത്സിച്ചു
നില്ലൊഞെളിഞ്ഞിന്നുപോരിന്നുനില്ക്കുന്ന
തല്ലൊംവിനോദമോനന്നുനന്നീവിധം
ദുർയ്യോഗകാലംഭവിച്ചോനിനക്കിന്നു
ധൈര്യോദയംകാൺമതിന്നെന്തുകാരണം
മത്തനോനില്ലിന്നുമൃത്യുനാമ്പാശേന
ബദ്ധനോബന്ധുലോകങ്ങളാൽമുക്തനോ
സ്വസ്ഥനല്ലെന്നുണ്ടുതോന്നുന്നുനില്ലൊരു
ശക്തനാകുന്നതോശത്രുസമ്മർദ്ദനേ
വ്യർത്ഥംമരിയ്ക്കേണ്ടപോകരാജാത്മജ!
വസ്ത്യംഗമിച്ചുസുഖിച്ചുവാണീടുക
ബുദ്ധിമോശംകൊണ്ടുബന്ധിച്ചവാജിര

ത്തിനെക്കൊണ്ടിങ്ങുവന്നുതന്നീടുക
ന്നറിഞ്ഞീടാതെചെയ്തകുററംപൊറു
ക്കുന്നതുണ്ടിക്കണ്ടഞാനെന്നുനിൎണ്ണയം
ചൊല്ലുകേളാതെകളിച്ചുനീയെങ്കിലോ
ചെല്ലുമേശീഘ്രംകൃതാന്തഗേഹാന്തരേ
മൂന്നാമീയെന്നോടുതന്നെപോരാടുക
പിന്നെയാവാമെടൊപാൎത്ഥനോടാഹവം
കൎണ്ണജോക്താകേട്ടശേഷംചവിട്ടേററു
ചണ്ഡശീലംപൂണ്ടസൎപ്പംകണക്കിനെ
വന്നകോപംകൊണ്ടുപൊട്ടിച്ചിരിച്ചുഗ്ര
ധന്വാചട്ടത്തായുള്ളനീലധ്വജാത്മജൻ
മുഗ്ദ്ധനായുള്ളനീയാരെടാചൊന്നതി
ന്നുത്തരംബാണങ്ങൾചൊല്ലുംരണാങ്കണേ
നില്ലെടാദുൎമ്മതേനിന്നുടെദുൎമ്മദം
തെല്ലിടകൊണ്ടുഞാൻഭഗ്നമാക്കീടുവൻ
എന്നുമാത്രംപറഞ്ഞഞ്ചമ്പെടുത്തയ
ച്ചൊന്നുകൊണ്ടാകൎണ്ണപുത്രന്റെസൂതനെ
കൊന്നുവീഴ്ത്തിടിനാൻനാലമ്പുകൊണ്ടവൻ
തന്നുടെവാഹങ്ങൾനാലിനേയുംക്ഷണാൽ
കണ്ഠഹീനങ്ങളാക്കീടിനാനപ്പൊളും
ക്കൊണ്ടകോപംകൊണ്ടുചണ്ഡനാംകൎണ്ണജൻ
സപ്തബാണങ്ങളെക്ഷിപ്രംതൊടുത്തെയ്തു
ദൃപ്തനായ്നില്ക്കുംപ്രവീരന്റെമാൎത്തടം
കൃത്തമാക്കീശുകപിഞ്ഛവൎണ്ണംപൂണ്ടൊ
രുത്തമാശ്വങ്ങളെസ്സൂതനോടൊന്നിച്ചു
മസ്തകംഭേദിച്ചുമൃത്യുവിന്നേകിനാ
നത്തലോടെത്രയുംക്രുദ്ധനായപ്പൊഴെ
ഹസ്തവേഗംപൂണ്ടടുത്തമാഹിഷ്മതീ
പത്തനാധീശന്റെപുത്രനായുള്ളവൻ

കൎണ്ണജന്മാവിനെക്കൎണ്ണി ബാണംകൊണ്ടു
കൎണ്ണദേശത്തിൽപ്രയോഗിച്ചരേഷ്മയാൽ
ധന്വിയാംകൎണ്ണജൻഖിന്നനായ്മോഹിച്ചു
മന്നിടംതന്നിൽപതിച്ചുപോയപ്പോഴെ
നില്ലെടാനില്ലെന്നുവില്ലുമായ്നേരിട്ടു
നല്ലസാല്വാനുജനല്ലലമ്മാറുടൻ
ബദ്ധവീൎയ്യംവിട്ടവൈരിശസ്ത്രംകൊണ്ടു
വിദ്ധനായേററംകയൎത്തെതിൎത്തങ്ങിനെ
മുക്തമാക്കീടുന്നശസ്ത്രവൎഷംകൊണ്ടു
ശക്തനാംശത്രുവിൻമൂൎത്തിയെമൂടിനാൻ
ബന്ധനാകാതെസമൎത്ഥൻപ്രവീരനും
ചിത്തചാതുൎയ്യധൈൎയ്യങ്ങളോടൊന്നിച്ചു
പ്രത്യസ്ത്രസഞ്ചയംചെയ്തുപോരാടിനാൻ
പ്രത്യക്ഷമാരണ്ടുപേരുമൊത്തിങ്ങിനെ
യുദ്ധമാടുംവിധൌകാണുംജനങ്ങളാ
ലുദ്ധതമായ്ഹാഹാമഹാരാവമെങ്ങുമെ
ട്ടെനേരംകഴിഞ്ഞപ്പോളമോവശം
കെട്ടുപോയല്പംപ്രവീരൻതദന്തരേ
തച്ചരിത്രംകേട്ടസന്നദ്ധനായുടൻ
നിശ്ചലതാപംപൂണ്ടനീലദ്ധ്വജൻനൃപൻ
വില്ലുംശരങ്ങളുംകൈക്കൊണ്ടുവേഗേന
ചെല്ലുംരഥംതന്നിലേറിമഹാരഥൻ
പിന്തുണയ്ക്കത്രയുംസാമൎത്ഥ്യമേറുന്ന
ബന്ധുമിത്രാമാത്യസംഘമോടുംതഥാ
അക്ഷീണമാകമുദ്യോഗമാൎന്നുള്ളമൂ
ന്നക്ഷൌഹിണീസേനയോടുംപുറപ്പെട്ടു
വാദ്യാദിഘോഷങ്ങൾകൂട്ടിവേഗംകൊണ്ടു
വാത്യാസമാനനായ്പോർക്കളേചെന്നുടൻ
പാൎത്ഥനേരത്തന്നസാലപാൎശ്വങ്ങളാ

പാൎത്ഥനായുള്ളോന്നായതന്നുടെപുത്രനെ
തത്രമോചിപ്പിച്ചുകോപിച്ചുവിക്രമി
ച്ചുഗ്രവൎഷംചെയ്തുപാൎത്ഥസൈന്യങ്ങളെ
ഛിന്നങ്ങളാക്കിയിളക്കിമണ്ടിപ്പിച്ചു
യുദ്ധംകലൎന്നങ്ങടുത്തതിവിദ്രുതം
ദൈത്യപ്രധാനിയായുള്ളസാല്വാനുജൻ
പ്രദ്യുമ്നവീരൻവൃഷധ്വജൻവീൎയ്യവാൻ
ഭദ്രാവതീശ്വരൻമുമ്പായമിട്ടുകളുള്ള
വൃത്രാരിപുത്രന്റെയോദ്ധാക്കളിൽബലാൽ
ക്രൂരങ്ങളായ്ക്കെമേറ്റുളയ്ക്കുംപതിപ്പത്തു
ക്രൂരമ്പുവീതംപ്രയോഗിച്ചുതാഡിച്ചു
പാൎത്ഥന്റെനേരെതിരിഞ്ഞെതിരിഞ്ഞോരുനീ
പാൎത്തിപ്രഘോഷമവിക്രമാഡംബരം
ശക്രന്റെപുത്രനെനാലുംശരംകൊണ്ടു
ചക്രംതിരിഞ്ഞുനീയത്രവീണീടുമേ
ശക്തനെന്നാലെത്രതാനുംമടിക്കുണ്ട
ചത്തണഞ്ഞാലുംകൃതാന്താലയസ്ഥലേ
മഞ്ജാതിവൎണ്ണംമദംകൊണ്ടുപാടുന്ന
പഞ്ചാതിമാരുമായ്പ്പനിങ്ങളെചെന്നീ
ഗംഗാധരൻതന്നാബാണനുണ്ടെന്നുള്ള
ഉംഗാഭിമാനംനിനയ്ക്കുകൊണ്ടോബലാൽ
കഷ്ടംചുഴന്നോകനാകമെൻപുത്രനെ
തൊട്ടെന്നുവെല്ലുവാൻവേലചെയ്യുന്നതും
ഒട്ടല്ലനിന്റെദുരാഗ്രഹംവിഗ്രഹേ
കിട്ടുന്നതല്ലാജയംനിനക്കേതുമേ
പോകുന്നുവെങ്കിലോപോകനീയെന്തിനു
ചാകുന്നതെന്നിത്ഥമുള്ളവാക്യങ്ങളെ
ഗൌരവത്തോടെപൊഴിക്കുംദശാന്തരേ
കൌരവധ്വാന്താൎക്കനായുള്ളപാണ്ഡവൻ

ക്രുദ്ധനായ്നില്ലനില്ലെന്നുമാത്രംപറ
ഞ്ഞൊത്തനാരാചങ്ങളഞ്ചെടുത്തക്ഷണേ
തന്നുടെവില്ലിൽതൊടുത്തുനീലധ്വജൻ
തന്നുടെമാറിടംനോക്കിവിട്ടീടിനാൻ
പ്രത്യസ്ത്രപഞ്ചകംകൊണ്ടുനീലധ്വജൻ
മദ്ധ്യത്തിൽവെച്ചുമുറിച്ചാശ്ശരങ്ങളെ
പ്രത്യക്ഷമായങ്ങുവീഴിച്ചുകാണ്കയാ
ലത്യത്ഭുതപൌരുഷംകയ്ക്കൊണ്ടുഫൽഗുനൻ
സ്യന്ദനംകേതുസൂതാശ്വങ്ങൾസേനക
ളെന്നിവയൊന്നിച്ചുമാഹിഷ്മതീശനെ
സ്വല്പനേരംകൊണ്ടനേകായിരക്കോടി
കെല്പുകൂടീടുന്നാക്രുത്തബാണങ്ങളെ
മേൽക്കുമേൽവർഷിച്ചുമൂടിമോഹിപ്പിച്ചു
പോർക്കളത്തിൽതത്രവീഴ്ത്തിനാനായതു
ഓർക്കിൽകൌതുകംപാർത്ഥിവോത്തംസമേ
കേൾക്കകേടറ്റുള്ളവിഷ്ണുഭക്തോത്തമൻ
തന്നുടെനേരെതടിച്ചുള്ളരോഷവും
ചണ്ഡമാംവേഷവുംകയ്ക്കൊണ്ടുഗർവ്വിച്ചു
വന്നുബാധിക്കുന്നകാലന്റെദൂതനെ
ദണ്ഡപാശങ്ങളോടൊന്നിച്ചുകേവലം
കിൽബിഷംപോക്കുന്നവിഷ്ണുസ്തവങ്ങൾകൊ
ണ്ടപ്പൊഴേവീഴ്ത്തിവെന്നീടുന്നപോലഹോ
ഹന്തവൈകുണ്ഠനാമോച്ചാരണംശ്രവി
ച്ചന്തകകിങ്കരനക്കണ്ടലോകരെ
എന്നപോലെനിജമൂർഛയെക്കൈവിട്ടു
മന്നവൻനീലധ്വജൻതാനനന്തരം
ബുദ്ധനായങ്ങെഴുന്നേറ്റുഞാനല്ലിനി
യുദ്ധമേറ്റീടുവാനെന്നുരച്ചഞ്ജസാ
ജാമാതൃഭാവംവഹിച്ചിരിക്കുംമഹാ

ധാമാതിദീപ്തനാംപാവകദേവനെ
താമസിയ്ക്കാതെവിളിച്ചുഭവാനാശു
ദീമത്രൂപംപൂണ്ടെരിഞ്ഞുചെന്നിക്ഷണെ
ശത്രുവൃന്ദംദഹിപ്പിച്ചുഭസ്മീകരി
ച്ചത്രമെസങ്കടംതീൎക്കെന്നിങ്ങിനെ
കല്പിച്ചുറപ്പിച്ചുതത്രതൻപുത്രനോ
ടൊപ്പിച്ചുവേഗാലയച്ചുതാനങ്ങിനെ
വസ്ത്രപ്രമുഖംപുക്കിരുന്നീടിനാനന്നേര
മത്യുരംദീപ്തനായഗ്നിയാംദേവനും
ഏററംപുകഞ്ഞെരിഞ്ഞുൽസ്ഫുലിംഗങ്ങളോ
ടുററംതികഞ്ഞകത്തിക്കട്ടതങ്ങിനെ
പൊട്ടിപ്പടൎന്നുചെന്നുഷ്ണമേറീടുന്ന
മട്ടിൽക്കടന്നുപാൎത്ഥന്റെസൈന്യാന്തരെ
ഹസ്തികൾതേരുകളശ്വങ്ങളുംഹന്ത
പത്തികളെന്നിവയെല്ലാംതെരുതെരെ
കത്തിനീറാക്കിത്തുടങ്ങിനാനന്നേര
മിത്തിരിപോലുംപൊറുക്കുവാനാകാഞ്ഞു
മണ്ടിനാർസൎവ്വവുംകൈവെടിഞ്ഞവരു
മിണ്ടലോടമ്പരന്നെന്തൊരുവിസ്മയം
വസ്ത്രകേശങ്ങളിലാളീചിലൎക്കതി
യത്രയല്ലംഗംകരിഞ്ഞുചിലൎക്കഹോ
ഭഗ്നരായീചിർവസ്ത്രംകളഞ്ഞിട്ടു
നഗ്നരായീചിലരഗ്നിയെനീക്കുവാൻ
ഹസ്തങ്ങൾകൊണ്ടുമേലൊക്കവെഹാഹേതി
ചിത്തംകരിഞ്ഞിട്ടുതട്ടിത്തുടങ്ങിനാർ
ഹസ്തിതേരശ്വാദിവാഹങ്ങളിൽനിന്നു
പൃത്ഥ്വിയിൽചാടിയങ്ങോടീടിനാർപലർ
ഒന്നിച്ചുകാലാൾകളായുധംകൈവിട്ടു
ചിന്നിച്ചുമഞ്ഞുനിലവിളിച്ചോടിനാർ

മത്തനാഗങ്ങളശ്വങ്ങളുമവ്വണ്ണം
മത്തലോടെ പാഞ്ഞിളക്കീയിളാതലം
പൃഷ്ഠഭാഗംകൊണ്ടനേകമാമർത്ഥാദി
പുഷ്ടഭാരംവഹിച്ചീടുന്നവാമികൾ
ഒട്ടകക്കുട്ടികൾഗർദ്ദഭക്കൂട്ടങ്ങൾ
ചട്ടകന്നിട്ടുള്ള കാളകളെന്നിവ
ദൃഢങ്ങളായൊട്ടുശിഷ്ടങ്ങളായവ
മൃഢങ്ങളായിട്ടുഭാരവുംകൈവിട്ടു
മണ്ടിവൻകാടകംപുക്കപലപല
വണ്ടിവർഗ്ഗങ്ങളുംഭസ്മങ്ങളായഹോ
ഛത്രങ്ങളുംചാരുവെൺചാമരങ്ങളും
ചിത്രങ്ങളാംചാപമുഖ്യവസ്തുക്കളും
കത്തിവെണ്ണീറായ്പതിച്ചുപരക്കവെ
വൃദ്ധിയെപ്രാപിച്ചുവീതിഹോത്രൻതദാ
കല്പക്ഷയത്തിങ്കലെന്നപോലുജ്ജ്വലി
ച്ചുല്പന്നശക്തിപൂണ്ടേററംവിളങ്ങിനാൻ.
എന്നനേരംപരിഭ്രാന്തനായർജ്ജുന
നിന്ദ്രാപുത്രൻപ്രതാപംകൊണ്ടെരിഞ്ഞുടൻ,
തന്നുടെസർവ്വസൈന്യക്ഷയംചെയ്യുന്ന
വഹ്നിയെക്കണ്ടാശുസംഹരിച്ചീടുവാൻ
ചിത്തമോദംകൊണ്ടുവഹ്നിയാലെപണ്ടു
ദത്തമായിട്ടുള്ള ദിവ്യമാംവില്ലതിൽ
ഗംഭീരമായുള്ള വാരുണാസ്ത്രംചേർത്തു
വയ്ത്തോടുമന്ത്രിച്ചയയ്ക്കയാലപ്പൊഴേ,
ശംഭോമഹാദേവവൻകൊടുങ്കാററടി
ച്ചംഭോദജാലംകറുത്തുപരക്കയാൽ
അന്തരീക്ഷത്തോടുഭൂമിയുംകീർണ്ണമാ
മന്ധകാരംകൊണ്ടുപൂർണ്ണമായങ്ങിനെ,
അന്തരാമിന്നലുംവെട്ടുമിടികളും

അന്തമില്ലാതിടക്കൂടിയത്രാന്തരെ
പുഷ്ടിയോടബ്ദങ്ങൾകോരിച്ചൊരിഞ്ഞുള്ള
വൃഷ്ടിയോടൊത്തുയന്നേഴസിന്ധുക്കളും
ഓളംമറിഞ്ഞുമടിച്ചലച്ചേറുന്ന
മേളംകലൎന്നമിരച്ചുധരാതലം
കാളമാംതോയത്തിൽമുങ്ങുമാറെങ്ങുമേ
നീളെപ്പരന്നുവരക്കണ്ടുപേടിച്ചു
മാലോകരമ്പരന്നങ്ങോട്ടുമിങ്ങോട്ടു
മാലോലചേതസാമണ്ടുംദശാന്തരെ
നേരെത്തുടൎന്നോരാരണ്യാന്നംദഹിച്ചുട
നീരേഴുലോകവുംഭസ്മമാകുംവിധം
പിന്നെയുംകത്തിജ്വലിച്ചണഞ്ഞീടുന്ന
വഹ്നിയാംദേവനെപ്പാൎത്തുപാൎത്ഥോത്തമൻ
തന്നിടങ്കയ്യിൽധരിച്ചിരിക്കുംമഹാ
ധന്യമാംഗാണ്ഡീവചാപംചേൎത്തുടൻ
സ്യന്ദനെകുത്തിപ്പിടിച്ചുവക്ഷസ്തടം
തന്നിലായ്കൈകളുംകെട്ടിനിന്നങ്ങിനെ
വിശ്വാസമുൾക്കൊണ്ടുചൊല്ലിനാൻചൊല്ലെഴും
വൈശ്വാനരപ്രഭോ'കാരുണ്യവാരിധേ!
വന്ദേഹമിന്നുനിൻപാദപങ്കേരുഹം
സന്ദേഹഹീനംപ്രസീദപ്രസീദമേ
വന്നേവമെന്നുടെമുമ്പിൽപ്രകാശിച്ച
വഹ്നേ!നമോസ്തുതെവന്ദ്യതേജോനിധേ
വിണ്ണവൎക്കുള്ളമുഖംഭവാൻകേവലം
വൎണ്ണനീയാകൃതെ!നിത്യംനമോസ്തുതെ
സൽപ്രഭാവംപൂണ്ടധൎമ്മജൻപൂൎവ്വജൻ
തൽപ്രസാദംവരുത്തീടുവാനല്ലയോ
സപ്രയാസംവാജിമേധംകഴിക്കുവാ
നിപ്രകാരംകോപ്പുകൂട്ടുന്നതുംവിഭോ

സ്സിശ്ശബ്ദനാകല്ല ഭവാനെന്നു മൂന്നായതു
ദശബ്ദമാക്കീട്ടനാതത്ഭുതം സാമ്പ്രതം
ചിത്രഭാനോ ഭവാനെന്നൊക്കറിച്ചുള്ള
മിത്രഭാവം സർവ്വമിത്ഥം മറന്നിതോ
ഏവം കൃതഘ്നത്വമാചരിയ്ക്കുന്നാകി
ലെവനും നന്നല്ല പാപമെത്രെ ഫലം
മുന്നം ഭവാനൊരു നാളിൽ ബുഭുക്ഷയോ
ടെന്നന്തികെ വന്നു ഖാണ്ഡവകാനനം
തിന്നുന്നതിന്നായ് മുതിർന്നാപേക്ഷിയ്ക്കയാ
ലന്നങ്ങതിന്നുള്ളണച്ചു ഞാനക്ഷണേ
തൽക്കാമലാഭം വരുത്തുവാനായിട്ടു
നില്ക്കാതുടൻ ഭവാനുജ്ജ്വലിച്ചങ്ങിനെ
തല്ക്കാനനം ദഹിപ്പിയ്ക്കുമന്നന്തരേ
ധിക്കാരമാണിതെന്നോർത്തു കോപം പൂണ്ടു
തക്ഷകത്രാണൈകതല്പരൻ നിശ്ശേഷ
ദക്ഷകർമ്മാ ദേവനായകൻ മൽപിതാ
വല്ലാതെ വർഷം തുടങ്ങിയ്ക്കയാലഴി
വില്ലാത ബാണക്കൂട്ടം ചമച്ചിട്ടു ഞാൻ
മുപ്പത്തുമുക്കോടി ദേവകൾക്കീശ്വരൻ
കെല്പോത്തു നേരിട്ടു ചെയ്തോരു സംഗരേ
ഒപ്പത്തിനൊപ്പം പ്രവൃത്തിച്ചു താതനെ
ശപ്പത്തിനൊക്കുന്നവണ്ണം ജയിച്ചാശു
തൃപ്തനായുള്ള ഭവാനെ യഥാവിധി
തൃപ്തനാക്കീടിനേനന്നതിൽ തുഷ്ടനായ്
ധാർത്തരാഷ്ട്രാദിശത്രുക്കളെ വെല്ലുവാ
നോർത്തപോലേറ്റം തുണയ്ക്കുന്നവണ്ണമേ
ചൊല്ക്കൊണ്ടൊരക്ഷയതൂണീരവും പുന
രിക്കണ്ട ദിവ്യമാം ഗാണ്ഡീവചാപവും
ഭിന്നമാകാതൊരു തേരും ഭവാനിങ്ങു

ഞാനതിസ്നേഹാകുലനായാദരാൽ
എന്നുമീചെയ്തുപകാരംമറക്കകി
ചൊല്ലുന്നനന്നായുരചെയ്യുന്നപോയതും
മിത്രമെന്നുള്ള വാത്സല്യമേളത്തോടു
മിത്രനാളംപ്രിയംകയ്ക്കൊണ്ടിരുന്നതും
ചിത്തത്തിലേററംമറന്നപോലെന്നോടു
യുദ്ധത്തിനേററതിനൊത്രയുംസങ്കടം
ശാന്തനാകേണമേസന്താപസംഗമ
ക്രാന്തനാമെന്നെയുമെൻറസൈന്യത്തെയും
സാമ്പ്രതംപാലിച്ചുകൊള്ളേണമേബലാൽ
ചാമ്പലാക്കിപ്പുറപ്പിച്ചുവിട്ടീടൊലാ
ശത്രുഹസ്തത്തിലാക്കുന്നുമഹാശപാവു
മത്രയല്ലെന്നുടെസൈന്യവുംസന്നാമീയ്
മിത്രമായുള്ള ഭവാനംവിരോധിയാ
യത്രഞാനെന്തിനിചെയ്യുന്നുദൈവമേ
എന്നിത്രമാത്രംപറഞ്ഞുമുനീന്ദ്രനെ
വന്ദിച്ചുവിഷ്ണുരാതാത്മജൻമന്നവൻ
മെല്ലെന്നുചോദിച്ചുജൈമിനേ!മാമുനേ
കില്ലൊന്നുചിത്തത്തിലത്രമേവിസ്മയം
വഹ്നിദേവന്നീന്നുപാലജാമാതൃതാ
മന്നിതിൻവണ്ണമുണ്ടായവാറെങ്ങിനെ
ക്ഷത്രിയാധീശ്വരൻവൈശ്വാനരന്നോതു
പുത്രിയെനൽകീവിശേഷമശേഷവും
വിസ്തരിച്ചിന്നരുൾചെയ്യേണമെന്നോടു
ചിത്തസന്തോഷമോടെന്നുകേട്ടപ്പൊഴേ
മന്ദസ്മിതംചെയ്തുമാമുനിശ്രേഷ്ഠനും
മന്ദംമഹീന്ദ്രനോടോതിത്തുടങ്ങിനാൻ
തൽക്കഥാസാരംകഥിയ്ക്കുവൻഭൂപതേ
തൽഹീനംഭവാൻകേട്ടുകൊൾകെങ്കിലൊ

മാഹാത്മ്യവൈഭവംകൈക്കൊണ്ടുചൊല്ക്കൊണ്ട
മാഹിഷ്മതീപുരാധീശനായങ്ങിനെ
മാലററവണ്ണംവിളങ്ങുംമഹീന്ദ്രനാം
നീലധ്വജന്നുള്ളദേവീകുടുംബിനീ
ജ്വാലയെന്നുള്ളവൾഗർഭംധരിച്ചിട്ടു
ചാലവേപെറേറാരുകന്യാശിഖാമണി
സ്വാഹയെന്നുണ്ടായികണ്ടാകിലായവൾ
മോഹനീയാംഗീകുരംഗീവിലോചനാ
പാലാഴിമങ്കയാൾപോലെവിലാസിനീ
നീലാളികേശിനീകല്യാണഭാസിനീ
ശീലാദിനിശ്ശേഷസൽഗുണോല്ലാസിനീ
ബാലാതിസുന്ദരശ്രീമന്ദഹാസിനീ
ശ്യാമളാപാംഗഭംഗ്യാലോകശാലിനീ
കോമളാകാകളീകോകിലാലാപിനീ
സോമരമ്യാനനാശോഭയേറീടുന്ന
ഹേമരത്നാലങ്കൃതാംഗീദിവാനിശം
ബോധപ്രകാശിനീനാനാവിനോദിനീ
സാധുസ്വഭാവാസദാചാരതല്പരാ
താതമാത്രാദിസംലാളനോൽഭൂതമാം
സാതവുംകൈക്കൊണ്ടുസൌധോപരിസ്ഥലേ
ലേഖലോകാർഹയായ്നിത്യംനിശാധീശ
ലേഖപോലെതാൻവളൎന്നുവന്നാങ്ങിനെ
പന്തിരണ്ടാകുംവയസ്സിനെലംഘിച്ചു
പന്തിനൊക്കുംകൊങ്കകൊണ്ടുമാറുംതഥാ
ശൃംഗാരമന്ദസ്മിതഭ്രൂലതാപാംഗി
ഭൃംഗാന്തലീലാവിലാസേനവക്ത്രവും
മങ്ങാതണിഞ്ഞുകൊണ്ടങ്ങിനെകാമനും
ചങ്ങാതിയെക്കണ്ടിണങ്ങുംദശാന്തരേ
നീലധ്വജൻനൃപൻപുത്രിയെപ്പാൎത്തിട്ടു
ചേലൊത്തവണ്ണംനിരൂപിച്ചുമാനസേ

ബാലയ്ക്കുയൌവ്വനംവന്നുപോയെങ്കിലി
ക്കാലത്തിലീദിവ്യശീലയാംസ്വാഹയെ
ഏതൊരുത്തന്നുനല്കന്നുധരിത്രിയിൽ
കാതരാക്ഷിയ്ക്കൊത്തവല്ലഭൻദുർല്ലഭൻ
ഏവംനിനച്ചിരുന്നോകദാപുത്രിതൻ
ഭാവംഗ്രഹിയ്ക്കുവാനാഗ്രഹിച്ചങ്ങിനെ
സാവധാനംമകളോടുമയ്ക്കണ്ണിമാ
രേവരുംകേൾക്കവേചോദിച്ചുശോഭനം
കല്യാണിബാലേസുശീലേനിനക്കിന്നു
കല്യാണകാലമായെന്നതുകൊണ്ടിനി
കല്യാണമോദേനനിന്നൊഗ്ഗുണംകൊണ്ടു
തുല്യാഭനായുള്ളൊരുത്തനേകീടണം
വല്ലവൻതങ്കലുംചെന്നുനിൻചിത്തമി
ന്നുല്ലസിയ്ക്കുന്നുണ്ടുരക്തമായെങ്കിലോ
വല്ലതൻമറെറാരാളാകില്ലകില്ലറു
ചൊല്ലുവൻതന്നെയെന്നോടുനീശോഭനേ
താതവാക്യംകേട്ടുകന്യകാരത്നവും
ജാതലജ്ജംമുഖംകുമ്പിട്ടുചൊല്ലിനാൾ
കാമദാതാവേ! പിതാവേ! ഭവാനിന്നു
മാമകംഭാവംഗ്രഹിയ്ക്കേണമെങ്കിലോ
വീതശങ്കംപറഞ്ഞീടാമിനിയ്ക്കില്ല
ഭൂതലേവാഴുംമനുഷ്യരിൽകൌതുകം
മോഹാകുലൻമഹാലോലുപൻമാനുഷ
നീഹാനുകൂലനാകില്ലിനിയ്ക്കുത്തമേ
വഹ്നിനാകുംദേവനെത്രെഹിതൻവരൻ
ധൈര്യമോടേവംനിനച്ചിരിയ്ക്കുന്നുഞാൻ
പുത്രീഗിരംകേട്ടുപുഷ്ടമോദംപൂണ്ടു
പൃത്ഥ്വീശ്വരൻപറഞ്ഞീടിനാൻസുവ്രതേ
എത്രയുംനന്നീവിചാരംവിശാലാക്ഷി
വൃത്രഹന്താവിനെത്തന്നെവരിയ്ക്കുനീ

ഛദ്മൻവലദ്വേഷിമാനാഷ്ടസംഗതി
ലിമ്പംവഹിക്കുംനിലിമ്പവൃന്ദപ്രള
വിശ്വത്രയീശനായ്വാഴുംസഹസ്രാക്ഷ
നശ്വത്ഥപത്രോദരീലാളനോൽസുകൻ
ചിന്തിക്കിലപ്പോഴെനാല്ക്കൊമ്പനായുള്ള
ദന്തീശ്വരന്റെകഴുത്തിലേറിദ്രുതം
വന്നണഞ്ഞീടുമിദ്ദിക്കിൽസ്വയംത്വന
മെന്നവാക്യംകേട്ടുചൊല്ലിനാൾകന്യകാ
എന്നുടെതാതൻധരിക്കേണമിന്ദ്രന
ല്ലിന്നുഞാൻചൊന്നവൻനൂനംശതക്രതു
നിഷ്ഠുരൻചിത്തേപരസ്ത്രീഗണോൽക്കണ്ഠ
മൊട്ടുപോലുംപൊറുത്തീടാത്തപൂരുഷൻ
നിഷ്ഠയേറുംതപസ്സുള്ളോരുഗൌതമ
നിഷ്ഠയായുള്ളൊരഹല്യയാംസാദ്ധ്വിയെ
കണ്ടുകാമിച്ചുടൻപ്രാപിച്ചുപാപിഷ്ഠ
നണ്ടർകോനായിരംകണ്ണുകൈക്കൊണ്ടവൻ
വ്യത്യസ്തകൃത്യൻകൃതഘ്നൻവിവാദമി
ല്ലൃത്യത്ഥമുള്ളിൽകടുത്തമോഹത്തിനാൽ
തന്മഹത്വംവളത്തെപ്പൊഴുംകാക്കുന്ന
ധർമ്മകൃത്തായുള്ളവൈകുണ്ഠമൂർത്തിയെ
തന്നുടെതാഴെസഹോദരനാക്കിനാ
നന്ദനാഥനീലഘുത്വംവരുത്തിനാൻ
എന്നിവദോഷങ്ങൾകൊണ്ടിഹനിന്ദ്യനാ
മിന്ദ്രനിലേതൊരുത്തിക്കഹോകൌതുകം
മർത്ത്യജാതിക്കുംമഹാപാപമൂലമാം
കൃത്യദോഷംഭവിക്കുന്നുപലവിധം
മങ്കമാക്കുള്ളശരീരംഭയങ്കരം
പങ്കിലംപാമരംകേവലംജന്മനാ
എന്നാമൂലംശീലദോഷങ്ങൾമിക്കതും

ഷന്നുകൂടുന്നവധുക്കൾക്കഭ്രതരല
ഭർത്തൃഭാവംപൂണ്ടൊരുത്തനെപ്രാപിച്ചു
വൃത്തിയുംരക്ഷിച്ചിരിയ്ക്കുന്നതെന്നിയേ
ബദ്ധമോഹംയാതൊരുത്തിയാണന്യനോ
ടൊത്തിയവണ്ണംരമിയ്ക്കുന്നതായവൾ
ശ്രദ്ധയല്ലാതെമഹാഘോരനരകെ
ചിത്തതാപംപൂണ്ടുചെന്നുവീണീടുമെ
സത്തമന്മാരുടെസാധുവാകുംവാക്യ
മിതുമെല്ലൊധർമ്മശാസ്ത്രങ്ങൾതോറുമേ
വല്ലഭൻതൻതാമരിച്ചാലനന്തരം
ചൊല്ലെഴുംസാധ്വീശരീരംതൊട്ടുനാവൻ
വഹ്നിദേവൻതാതതശ്മില്ലെത്തുമീ
ധന്യനാംദേവൻസുരന്മാരുടെമുഖം
വന്ദ്യനെൻഭർത്തൃഭാവത്തിന്നതക്കവ
നന്യനാകുംപുമാനല്ലെന്നുനിർണ്ണയം
മറ്റൊരുത്തൻനല്ലദേവനെന്നാകിലും
കുറ്റമറ്റുള്ളൊരുദൈത്യനെന്നാകിലും
സുന്ദരഗന്ധർവ്വസിദ്ധവിദ്യാധര
കിന്നരജാതയിലേകനെന്നാകിലും
പന്നഗനെങ്കിലുംവേണ്ടാവരിയ്ക്കുവാ
നെന്നകതാരിലില്ലിച്ഛയേതെങ്കിലും
എങ്കിലീപ്പാവകൻഭാവുകകാരക
നെങ്ങളീടേറുന്നകാരുണ്യപൂർവ്വകം
ചെന്നുതാനേദ്ദേവനോട്ടുചോദിയ്ക്കുകി
ലന്നുതാനേറുംപ്രസാദമോടേദേവാൻ
സംഭാവനംചെയ്തുവേണ്ടുംപ്രകാരത്തി
ലെന്നപാണിപീഡനംചെയ്യിയ്ക്കുവേണമേ
എന്നിവണ്ണംസുതാസൂക്തംചെവിക്കൊണ്ടു
മന്നവൻനന്ദിയോടത്ഭുതംകൈക്കൊണ്ടു

നിന്നുടെനിൎണ്ണയംപോലെനടത്തുവ
നിന്നുഞാനെന്നനുവാദവുംനൽകിനാൻ
എന്നതിൻമുന്നമെലൈക്കണ്ണിമാരങ്ങു
നിന്നിതെല്ലാമെധരിച്ചുചിരിച്ചവർ
നിന്ദയോടുംകന്യയോടുചൊല്ലീടിനാർ
നന്നുനിൻനിൎണ്ണയംകഷ്ടമെന്തിങ്ങനെ
പുത്രിനീമൂഢയായ്ചൊന്നതെന്തച്ഛനോ
ടിത്രിലോകീതലേകേൾക്കാത്തകൌതുകം
വഹ്നിയോടൊന്നിനിൻവല്ലഭൻബാലികെ
നന്ദിയോടൊക്കുന്നതല്ലിതാക്കോട്ടുഢം
സർവ്വഭോക്താനപ്പൂജഹവൻമഹോഷ്മളൻ
സർവ്വസന്ദാഹകൻമൂന്നുകാലുള്ളവൻ
ധൂമ്രവക്ത്രൻമേഷവാഹനൻദുസ്സഹൻ
താമ്രവൎണ്ണാധരകൃഷ്ണവർത്മാവിവൻ
ഒക്കമോചിന്തിയ്ക്കുകല്പംതദന്തികെ
നില്ക്കുമോനിസ്ത്രത്രമോഹിച്ചുസാഹസാൽ
വ്യഗ്രഭാവംവരുത്തേണ്ടാവിശിഷ്ടമാം
വിഗ്രഹംപൃത്ഥമാക്കേണ്ടസ്വപാത്മജേ
സുന്ദരൻവേണമെന്നില്ലാവധുക്കൾക്കു
ചൊന്നവൎണ്ണംമനംകൊണ്ടുകാമിയ്ക്കുവാൻ
മന്ദനാംചോരുംകുരൂപനുംചേന്നീടു
മെന്നറിഞ്ഞാലുമീശ്ശീലംസ്വഭാവജം
സ്വന്നീദേവീജഗൽപാപനാശിനീ
ചെന്നുപാതാളംപ്രവേശിച്ചതില്ലയോ
ഇത്തരംസ്ത്രീവൃന്ദവാക്യങ്ങൾകേട്ടതി
നൊത്തരംചൊല്ലുവാനില്ലാന്നുമേനൊത്തു
സ്വസ്ഥയായ്മൌനവുംകൈക്കൊണ്ടുനിന്നൊരു
ശുദ്ധയാംസ്വാഹാശുഭാംഗിസുരാസുരാ
സ്വസ്തിയുണ്ടാവാൻപിതാവിൻപദാംബുജേ

ഭക്തിയോടുംവീണുവന്ദിച്ചുസാദരം
പെററമ്മയേയുംവണങ്ങീയഥാകാമ
മുററുള്ളതോഴിമാരോടുംപുറപ്പെട്ടു
നാൽഗ്ഗുണംക്രുടീടുമാരാമമണ്ഡപം
പുക്കനല്ലംഭസ്സിൽമുങ്ങിക്കളിച്ചുടൻ
ശുഭ്രവസ്ത്രംപൂണ്ടുസംശുദ്ധചിത്തയായ്
വിപ്രരത്നങ്ങളെക്കൊണ്ടുയഥാവിധി
കുണ്ഡമുണ്ടാക്കിച്ചുതിങ്കൽജ്വലിക്കുന്ന
വണ്ണമേവഹ്നിസംസ്ഥാപനംചെയ്യിച്ചു
തത്രപൂജിപ്പിച്ചുതൽപ്രസാദാൎത്ഥമാ
യെത്രയുംമുഖ്യമാംഹോമംതുടങ്ങിച്ചു
അന്തണന്മാരവരഗ്നിമന്ത്രങ്ങൾകൊ
ണ്ടന്തരംവിട്ടുള്ളകൎമ്മംതുടങ്ങിനാർ
ശൎക്കരാപായസംചന്ദനത്തോടകിൽ
സൽഘൃതംതേനിക്ഷുമുന്തിരിങ്ങാപ്പഴം
നന്മക്രൂട്ടംതിലംനാഗവല്ലീദലം
നിൎമ്മലംരംഭാഫലംസുജാതീഫലം
നല്ലകൎപ്പൂരംലവംഗമിത്യാദിയാ
മുല്ലസിക്കുംവസ്തുജാലംയഥാവിധി
ഗണ്യഭാവംവിട്ടുഹോമിച്ചുഹോമിച്ചു
പുണ്യസൽഗന്ധധൂമംവളൎത്തീടിനാർ
ധൎമ്മശീലംപൂണ്ടധന്യയാംകന്യകാ
തന്മനോവൃദ്ധയാംശ്രദ്ധയാസാദരം
സംമൃദ്ഗാത്രകമ്പംകൊണ്ടണിഞ്ഞുള്ള
പൊന്മണിഭൂഷജാലംകിലുങ്ങവെ
കണ്ഠദേശാവലംവെച്ചുംവണങ്ങിയും
കണ്ണടച്ചെത്രയുംചിന്തിച്ചുമന്തരെ
പൊങ്ങിനധൂമങ്ങൾപൂമെയ്യിലൊട്ടേററു
മിങ്ങിനെസേവിച്ചുനിത്യംഹുതാശനെ

പ്രത്യഹംവെച്ച്യൂമിത്തപോനിഷ്ഠനാ
ടത്യഹങ്കാരാദിഹീനയായഗ്നിയെ
പൃത്ഥ്വീസുരന്മാരൊടൊത്തുശുശ്രൂഷിച്ചു
ബഹ്വാദരംകണ്ഠസന്നിധൌമേവിനാൾ
അത്രാന്തരേധരാപാലവിശേഷാൽശ്രുത
വൃത്താന്തവേദിയാംവൈണികൻമാമുനി
വഹ്നിയെവീക്ഷണംചെയ്തുവഹ്നേഭവാ
നിന്നിയേതുംപാർക്കവേണ്ടായഥാഹിതം
തന്നാഴിയാംസ്വാഹയെക്കണ്ടൊരുസന്ദേഹ
മെന്നിയെകൈക്കൊൾകപോകയെന്നിങ്ങിനെ
പ്രേരണംചെയ്തുകാരണംപ്രീതനാ
യാരണവേഷംധരിച്ചുവൈശ്വാനരൻ
സ്വാഹതൻമുന്നിൽപ്രകാശിച്ചുമന്ദമു
ത്സാഹമുണ്ടാക്കുംവണ്ണമോതീടിനാൻ
നീലധ്വജാത്മജെവഹ്നിയാകുന്നതൊ
നാലസ്യമെന്നിയെവന്നിണങ്ങീടിനേൻ
എന്നെക്കുറിച്ചുനീയേവംതപിക്കുവാ
നിന്നെന്തുകാരണംകന്യകാരത്നമേ!
ത്വൽപ്രിയംചൊൽകസന്തുഷ്ടനായുള്ളഞാ
നിപ്പോഴേനൽകുവൻവേണ്ടുന്നതൊക്കവേ
ശുഭഹാസേ!സുഭ്രൂശങ്കയില്ലേതുമെ
ന്നിപ്രകാരംകേട്ടുവന്ദിച്ചുസാദരം
ബാലയായുള്ളവൾമോദിച്ചുണർത്തിച്ചു
പാലയാശേഷബന്ധോവിശേഷജ്ഞത
മൽപ്രാണനാഥനാകേണമേഗീർവ്വാണ
വിപ്രാദിതൃപ്ത്യനാകംഭവാനിങ്ങിനെ
ഉൾപ്പൂവിലാഗ്രഹിക്കുന്നതൊന്നായതി
നാശുവിയ്ക്കേണമീയെന്നിൽകൃപാലവം
കന്യകാപ്രാർത്ഥിതംകേട്ടുസന്തോഷിച്ചു

പുത്രകാമപ്രദൻദേവൻഹുതാശനൻ
അങ്ങിനെചെയ്യാമതിന്നില്ലചാഞ്ചല്യ
മംഗനേ!നീസമപ്പിയ്ക്കതപസ്സിനി
എന്നനുഗ്രഹംചെയ്തുവിളങ്ങുന്ന
തന്നുടെവിപ്രവേഷത്തോടുകൂടവെ
ചെന്നുരാജാലയേനീലധ്വജാന്തികേ
നിന്നുകൊള്ളുന്നതിൻമുന്നമെമന്നവൻ
കണ്ടെഴുന്നേററുവന്ദിച്ചുനന്ദിച്ചുചൊൽ
ക്കൊണ്ടപീഠാഗ്രേവസിപ്പിച്ചുസാദരം
സല്ക്കരിച്ചാശുസമ്പൂജിച്ചുചോദിച്ചു
ചൊല്ക്കചനീട്ടംവിപ്രേന്ദ്രതേജോനിധേ!
എങ്ങുനിന്നാണീസമാഗമംതാവക
മങ്ങുതാനെന്തൊന്നുവേണ്ടുസാമ്പ്രതം
വല്ലതുംകാര്യമുണ്ടെങ്കിൽചൊന്നാശു
ചൊല്ലുകെന്നാലഹംചെയ്യാൻയഥോചിതം
മെന്നിത്തരംരാജസംഭാഷണംശ്രവി
ച്ചുന്നേരമഗ്നിയാംദേവനോതീടിനാൻ
കല്യബുദ്ധേ നൃപ!കേൾക്കഞാനിന്നുഗാ
ന്ധില്യഗോത്രോത്ഭവനായുള്ളൊരന്തണൻ
വ്യർത്ഥമല്ലെൻറെസമാഗമംചിന്തിക്കി
ലർത്ഥമുണ്ടൊന്നിങ്ങുനിന്നുസാധിയ്ക്കുവാൻ
വന്നകന്യാർത്ഥിയായത്രഗേഹേവിള
ങ്ങുന്നവെല്ലോഭവൽപുത്രിയാംബാലികാ
സന്ദേഹഹീനംതരേണംഭവാനവൾ
തന്നെയിനിയ്ക്കങ്ങുദിയ്ക്കുമമംഗളം
എന്നുകേട്ടപ്പോളുണർത്തിനാൻമന്നവ
നെന്നുടെപുത്രിയെനൽകാവതല്ലമേ
വഹ്നിയാംദേവനെക്കാമിച്ചിരിയ്ക്കുന്നു
തന്വിയാമായവളന്യനെനോക്കുമോ

മൎത്ത്യനെയെന്നുംവരിയ്ക്കില്ലപോലിതു
സത്യമെന്നാകയാലന്യയാംകന്യയെ
നല്കുവൻവേണമെന്നാകിൽഭവാനോത്ര
ചൊല്ലു;വൈകാതെഹിതംമേമഹാത്മതേ
മന്ദഹാസംചെയ്തുവിപ്രനോതീടിനാ
നൊന്നറിഞ്ഞാലുംമഹാമതേഭൂപതേ!
വഹ്നിയാകുന്നുഞാൻവിപ്രവേഷംപൂണ്ടു
വന്നിരിയ്ക്കുന്നേൻഭവൽസുതാരാധനാൽ
എത്രയുംസന്തുഷ്ടനോൎത്താലിവൾക്കുള്ള
ഭദ്രമാംഭൎത്തൃഭാവംവഹിച്ചീടുവാൻ
ഇത്തരംവിപ്രൻപറഞ്ഞവാക്യംശ്രുതി
ച്ചിദ്വിജൻകൃത്രിമാചൊല്ലിയെന്നിങ്ങിനെ
ഏത്തിലേത്തല്പംചിരിച്ചുനേരേസഭാ
സംസ്ഥിതന്മാർനൃപൻതന്നോടുണൎത്തിനാർ
നല്ലവൃത്താന്തംനരേന്ദ്രമൌലേ!ഭവാ
നല്പലാകാതെനിനച്ചുനോക്കേണമേ
വന്ദ്യനായ്നിന്നീടുമീയന്തണൻ
കന്യകകാരണംവഹ്നിയാകയെങ്കിലോ
നന്നുകൊള്ളാംനമുക്കുള്ളകാമോദയ
മൊന്നുപക്ഷേപരീക്ഷിയ്ക്കേണ്ടതല്ലയോ
സ്വാഹയെവഹ്നിയ്ക്കൊഴിഞ്ഞുനൽകാവതോ
മോഹമുണ്ടായാലസഹ്യമായീടുമേ
ബുദ്ധിയുണ്ടോമന്ത്രിവീരനുവേണ്ടപോ
ലദ്വിജൻതന്നെപ്പരീക്ഷിച്ചുചൊല്ലുവാൻ
എന്നിവണ്ണംസഭ്യർചൊന്നവാക്യംകേട്ടു
മന്നവൻമൌനംകലൎന്നിരുന്നീടിനാൻ
മന്ത്രിയന്നേരംദ്വിജേന്ദ്രനോടോതിനാ
നന്തണന്മാരണിഞ്ഞീടുന്നരത്നമേ
മൎത്ത്യനായ്ക്കാണ്മുഭവാനിലാക്കെങ്കിലും

പ്രത്യയംവഹ്നിയെന്നങ്ങാവതെങ്ങിനെ
എന്നാധൂമംവഹ്നിയെന്നവനീടുവാൻ
ചിഹ്നമെന്തെങ്കിലുംകാണിക്കവേണമേ
ശക്തിയോടപ്പൊഴാവിപ്രവരന്തിന്നു
കത്തിയാളിപ്പുറപ്പെട്ടുതീയങ്ങിനെ
എത്തിയമാത്യന്റെകൂർച്ചത്തിലായവൻ
തത്തിയോടിത്തപ്പനാകംദേശാന്തരേ
ഏവരുംശങ്കിച്ചുകന്നുസഭ്യാദിക
ളീവിശേഷംകണ്ടുമന്നവൻമന്നവ!
വെക്കംപ്രയോഗിച്ചവഹ്നിസൂക്തത്തിനാ
ലക്കണ്ടതിയ്യിനെശ്ശാന്തമാക്കീടിനാൻ
പിന്നെയുണ്ടായവിനോദംമഹത്തരം
തന്നെയുള്ളിൽധരിച്ചാലുംധരാപതേ
സ്വാഹതൻമാതൃഷ്വസാവായ്ശാലികാ
സാഹസത്തോടങ്ങുചെന്നുചൊല്ലീടിനാൾ
മോഹനീയാംഗിയാംപുത്രിയെശ്രീഹവ്യ
വാഹനെന്നോർത്തിദ്വിജന്നുനൽകീടൊലാ
പ്രത്യക്ഷമീദ്വിജൻകാണിച്ചതിയ്യിനാൽ
പ്രത്യയംവന്നീലഞങ്ങൾക്കുഭൂപതേ
പൊയ്യായ്‌വിദ്യയാമിന്ദ്രജാലംകൊണ്ടു
ചെയ്യാമിത്തംവണ്ണമാക്കെങ്കിലുംമുഗ്ദ്ധം
ശാലികേകൊണ്ടങ്ങുപോകനീകല്യാണ
ശാലിയാംവിപ്രനെസന്ദേഹമെന്നിയെ
ചൊന്നവണ്ണംപരീക്ഷിച്ചുനീബുദ്ധികൊ
ണ്ടിന്നവനെന്നറിഞ്ഞെന്നോടുചൊല്ലുക
എന്നാജ്ഞയാശ്ശാലയായവൾവിപ്രനോ
ടൊന്നിച്ചുതന്നുടെമന്ദിരംപുക്കുടൻ
വഹ്നിയെന്നുള്ളവിശ്വാസംവരുത്തുന്ന
ചിഹ്നമിന്നോരമെൻമുന്നമേകാണിച്ചു

സമ്മതംകൈവരുത്തീടുകല്ലാതങ്ങു
പെണ്മണിത്തയ്യലാളെഗ്രഹിക്കാവതോ
തൽഗിരംകേട്ടുകയർത്താശുപാവകൻ
തൽഗൃഹത്തിങ്കൽപിടിച്ചുകത്തീടിനാൻ
ജ്വാലകൾതട്ടിവിളങ്ങുന്നമാളിക
ജാലവുംകേളികൾക്കുള്ളദേശങ്ങളും
ശാലകളേറാംവിശാലകളെന്നല്ല
ചാലവെഗോപുരാട്ടാലസാലാദിയും
സീമകൂടാതെവിശിഷ്ടങ്ങളായുള്ള
ഹേമരത്നങ്ങളുംദിവ്യാംബരങ്ങളും
വാമദേവാലേപവസ്തുക്കളാകമ്പോ
ളാമയംകണ്ടുണ്ടുമാലോകരാകവെ
ഭീതിയോടുംകൂടിയോടിയെന്നല്ലഹാ
ഹേതികോലാഹലംകൂട്ടിനാരേവരും
വീതിഹോത്രൻതടാനില്ലനില്ലെന്നണ
ഞ്ഞാധിയോടുംപാഞ്ഞുശാലികാദേവിയെ
വസ്ത്രത്തിലെത്തിപ്പിടിച്ചുകത്തീടിനാൻ
വിത്രസ്തയായവൾസംഭ്രമിച്ചപ്പൊഴെ
വസ്ത്രമഴിച്ചിട്ടുനഗ്നയായ്മണ്ടിനാ
ളെത്രയുംനന്നായതെന്നായഹോചിലർ
കിട്ടിയചേലകൊണ്ടൊന്നുടുത്തങ്ങിനെ
തട്ടിയഭീതിയുംലജ്ജയുംപൂണ്ടവൾ
കെട്ടഴിഞ്ഞിട്ടുള്ളകേശങ്ങൾചിന്നമാ
റൊട്ടുഴന്നോടിവിയർത്തുവേശ്മങ്ങിനെ
സത്വരംരോദനശബ്ദംപൊഴിച്ചങ്ങു
തത്വവിത്താകുംധരിത്രീന്ദ്രനെക്കണ്ടു
വിദ്രുതംതീക്ഷ്ണദുഃഖംവിരോദവാൻ
വിസ്തൃതതാപംപൂണ്ടതിക്കെട്ടുകേണമേ
എന്നുടെമന്ദിരംവെണ്ണീറുതന്നായാ

യെന്നെയുംഭസ്മീകരിയ്ക്കുവാനായവൻ
വന്നുഭാവിച്ചുഞാനായുധബലംമൂല
മിന്നുചത്തിലെന്നറിഞ്ഞുകൊള്ളേണമെ
ശാലികാദീനവാക്യംകേട്ടുശാന്തനാം
നീലകേതുക്ഷ്മാപാലകൻചൊല്ലിനാൻ
ഭദ്രേപരംതീയ്യുകണ്ടുപേടിയ്ക്കകൊ
ണ്ടത്രേതിരിച്ചിങ്ങുപോന്നുനീനില്ലുന്നയം
ചിത്രമോർത്താലിന്ദ്രജാലംപരഭ്രമി
ച്ചത്രവേഗംതീർച്ചയാക്കിയാലാകുമൊ
ശില്പമേറീടുംഗൃഹംദഹിപ്പിച്ചൊരീ
സ്വല്പമായുള്ളപരീക്ഷണംപോരുമോ
തെല്ലുനേരംകൂടിനില്ലുനീനിന്നുടെ
കില്ലുപോയ്നല്ലവിശ്വാസംവരുംവരെ
വ്രീളയോടുംതദാശാലികാചൊല്ലിനാൾ
കേളിയേറുംനൃപാലോത്തംസരത്നമേ
മത്സാഹസംക്ഷമിയ്ക്കണംപരീക്ഷയി
ലുത്സാഹമില്ലിനിയ്ക്കോർത്താലിനിദ്ദൃഢം
ശങ്കയുംതീർന്നുപോയഗ്നിതന്നെവിപ്ര
നെങ്കിലീദ്ദേവനായേകുകപുത്രിയെ
മന്ദഹാസംചെയ്തുതൽക്ഷണേമാന്യനാം
മന്നവൻപാവകൻതന്നെവരുത്തിച്ചു
ദഗ്ദ്ധമായിട്ടുള്ളശാലികാപത്തനം
പുത്തനായ്മുമ്പോലെയാക്കിവച്ചങ്ങിനെ
വന്നുരാജാന്തികേവഹ്നിയാംദേവനു
മൊന്നുചൊല്ലീടിനാനപ്പോഴേമന്നവൻ
വഹ്നേഭവാനെന്റെകന്യയെനല്കുവ
നിന്നേരമെന്തിനില്ലകില്ലേതുമേ
മന്ദേതരംഭവാൻവാത്സല്യമോടതി
സ്നേമുദാസത്യമൊന്നുചെയ്യേണമേ

ഹൃഷ്ടനായെന്നാൽത്തേണമെല്ലാൻപുരത്തിങ്കൽ,
ലിഷ്ടകാൎയ്യത്തെവരുത്തിവാനീടണം
വിട്ടുകയെന്നേങ്ങുംഗമിയ്ക്കൊല്ലൊരിയ്ക്കലും.
വിഷ്ണുവേ വിശ്രുതന്മാരാമരാതികൾ
എന്നുടെരാജ്യംപിടിയ്ക്കുവാനാഹവ
ത്തിന്നുവട്ടംകൂട്ടിവന്നാകിലപ്പൊഴെ
ഞാൻപറഞ്ഞീടുംപ്രകാരംരണാങ്കണേ
താൻപരംമണ്ടാതെതിരിഞ്ഞുയോദ്ധാക്കളെ
ശാംഭവപ്രീതിയ്ക്കുപാത്രമാകുംപടി
ചാമ്പലാക്കിപ്പൊടിച്ചേററമാരാധിച്ചു
എന്നെജ്ജയിപ്പിച്ചുകാത്തുകൊണ്ടീടേണ
മെന്നൊക്കവെപറഞ്ഞീട്ടുമശാന്തരേ
ശബ്ദാകാരനാമഗ്നിതാനങ്ങിനെ
സമ്മതത്തോടുംപ്രതിജ്ഞചെയ്തപ്പൊഴെ
എന്തഹൊചെയ്യാൻതുടങ്ങുന്നുഭൂപതെ
ചിന്തചെയ്യുന്നാലനൎത്ഥമായീടുമെ
ബന്ധുവായീടുമീവഹ്നിയാംദേവനെ
മൻതുണയ്ക്കായിട്ടുരാജധാനീതലെ
സന്തതംവച്ചുവാഴിയ്ക്കുകിൽഭീതികൊ
ണ്ടന്ധഭാവംതേടുമെല്ലാവരുംദൃഢം
എന്നാമൂലംകന്യയെയുംപരിഗ്രഹി
ച്ചിന്നുതന്നെഗമിയ്ക്കട്ടെമഹോജ്ജ്വലൻ.
എന്നുണത്തിച്ചൊരുമന്ത്രിയോടായിട്ടു
മന്നവൻവിസ്മയംകൈക്കൊണ്ടുചൊല്ലിനാൻ,
ശങ്കവേണ്ടാചൊല്ലിക്കണ്ടപാവകൻ.
തൻകളത്രത്തോടുമൊന്നിച്ചുശാന്തനായ്
മൽപുരെവാഴുന്നനാളിലൊളീടുന്ന
കെല്പുകൂടുന്നതേജസ്വിയാകില്ലെടൊ
ക്ഷീണതേജസ്സായ്ഭവിയ്ക്കുമെന്നാലുമെ.

സ്ത്രാണകാൎയ്യാൎത്ഥമീക്കൊണ്ടനാമൂൎത്തിയെ
പ്രാൎത്ഥിച്ചുപാൎപ്പിച്ചുസംശ്രേയിച്ചീടുവ
നാൎത്തിയുളെളാരംഗഭംഗംഭവിയ്ക്കുമേവക്കമെ
സത്യവാക്യംകൊണ്ടുപാരംപ്രധാനനിൽ
പ്രത്യയംപെട്ടനാഥേചൎത്തോരനന്തരം
ക്ഷത്രിയശ്രേഷ്ഠൻമുഹൂൎത്തവുംനിശ്ചയി
ച്ചെത്രയുംഘോഷിച്ചുപുത്രിയാംസ്വാഹയെ
വഹ്നിയെക്കൊണ്ടുവേൾപ്പിച്ചുസന്തോഷിച്ചു
മന്ദിരേജാമാതൃയുക്തനായ്മേവിനാൻ
വിപ്രവേഷത്തോടുകൂടവെവഹ്നിയും
തൽപ്രകാരംവസിച്ചീടിനാനാലയെ
തൻപ്രതിജ്ഞാവശാലായോധനത്തിന്നു
സമ്പ്രതിരാജനിൎദ്ദിഷ്ടനായെത്തിനാൻ
എങ്കിലോചോദിച്ചവൃത്തംസമസ്തവും
ശങ്കപോവാനായഹംപറഞ്ഞീടിനേൻ
വിഷ്ണുരാതാത്മജന്മാവേവമാൎന്നി
കൃഷ്ണവൃത്താന്തംഗ്രഹിയ്ക്കുകെന്നങ്ങിനെ
തോഷപൂൎവ്വംമുനിശ്രേഷ്ഠൻതഥാകഥാ
ശേഷമായ്മോടെപറഞ്ഞുതുടങ്ങിനാൻ
പ്രാൎത്ഥനാപൂൎവ്വകംമാനിച്ചുപേക്ഷിച്ചു
പാൎത്ഥനവണ്ണംപറഞ്ഞതെപ്പേരുമെ
ധിക്കരിച്ചുററംകടുത്തടുത്തീടുന്ന
കൎക്കശജ്വാലനാമഗ്നിയെപ്പാൎത്തിട്ടു
ക്രുദ്ധനായൎജ്ജുനൻകൊള്ളാമിതെന്നതി
സ്പൎദ്ധയോടുംവിചാരിച്ചതിവിദ്രുതം
ഒക്കില്ലിനക്ഷമയെന്നസങ്കല്പിച്ചു
പൊക്കിപ്പിടിച്ചുഗാണ്ഡീവത്തിലങ്ങിനെ
നാരായണാസ്ത്രമെടുത്തുതൊടുത്തതു
നേരായവണ്ണംവലിയ്ക്കുന്നമുന്നമെ

ഒന്നിച്ചുലോകങ്ങളെല്ലാംദഹിയ്ക്കുമാ
റുന്നിച്ചുകാണംതദീയതേജസ്സിനാൽ
സന്തപ്തനായുഴന്നുണ്ടായപേടികൊ
ണ്ടന്ധത്വമുൾക്കൊണ്ടുവീൎയ്യവുംകൈവിട്ടു
ഷണ്ഡതാനെത്രയുംശാന്തനായാൎയ്യമാ
മന്തണാകാരംധരിച്ചുധനഞ്ജയൻ
ബീഭത്സുഃപാടുചൊല്ലീടിനാൻചൊല്ലെക്കൊണ്ടു
ശോഭിച്ചിരിയ്ക്കുംമഹാവീരപാണ്ഡവ
നാരായണാസ്ത്രംപ്രയോഗിയ്ക്കാലാഭവാ
നാരാണിതിന്റെമഹത്വംസഹിയ്ക്കുവാൻ
നേരോടിതൎപ്പണംചെയ്കവേഗേനതു
ണീരോദരംതന്നിലല്ലെങ്കിലിപ്പോഴെ
വെന്തുവീണീടുമെജീവലോകംസവ്
മെന്തുചൊല്ലാമതിൻതേജോതിവൈഭവം
ജ്വാലകൊണ്ടെല്ലാംദഹിയ്ക്കുന്നതൊന്നിതിൻ
ജ്വാലകൊണ്ടേറംദഹിയ്ക്കുമാറായഹൊ
ഏതുമേതാപംസഹിയ്ക്കാവതല്ലിനി
യ്ക്കുള്ളതാപംകൊണ്ടിതിനാകപ്പെട്ടതും
ശത്രുത്വമില്ലെഭവാനോടിനിയ്ക്കെന്റെ
മിത്രംഭവാനെന്നഭാവമുണ്ടെങ്കിലും
സ്തുത്യനാംനീലദ്ധ്വജന്റെമുമ്പിൽചെയ്ത
സത്യവാക്കാലൊഴിയ്ക്കാവതല്ലായ്കയാൽ
യുദ്ധംഭവാനോടുചെയ്തുഞാൻവൈരിപോ
ലിത്ഥംഭവദ്രോഹമാചരിച്ചീടിനേൻ
എന്നാമൂലംഞാൻകൃതഘ്നനായീടുമോ
മുന്നമീമുഖ്യമാംനാരായണാസ്ത്രംഗം
കാണിച്ചുവെങ്കിൽഞാനേല്ക്കുമോപിന്നോക്കി
നാണിച്ചുപേടിച്ചുമാറാതിരിയ്ക്കുമൊ
ശ്രീവാസുദേവൻഭവൽക്കരത്തിങ്കലി

നാവാസകൃത്താസ്ഥിളങ്ങുമൊഴിഞ്ഞിനെ
രാജിതാത്മാവാംയുധിഷ്ഠിരന്നീക്കണ്ടെ
വാജിമേധംകൊണ്ടുപുണ്യംവരുത്തുവാൻ
സാരബുദ്ധേതുനിഞ്ഞീടുവാനുണ്ടായ
കാരണംചിന്തിയ്ക്കിലെന്തിനിതത്ഭുതം
കേവലംകൃഷ്ണനൊക്കാത്തുള്ളയാഗവും
ദേവനംവയ്പുള്ളമന്ത്രതന്ത്രാദിയും
സേവകന്മാൎക്കുള്ളപാപംകളഞ്ഞിട്ടു
പാവനത്വാവരുത്തീടുവാൻപോരുമൊ
തന്നിമിത്തംസൎവ്വനാഥനാംമാധവൻ
തന്നിലെത്രേവേണ്ടുവിശ്വാസമേവനും
ക്ഷീരാൎണ്ണവംപുക്കജാദോഹനത്തിനാ
യാരാഞ്ഞിവൎണ്ണംകൊതിയ്ക്കുന്നതെന്തഹൊ
പാരാതുദിച്ചുള്ളസൂൎയ്യനെക്കൈവെടി
ഞ്ഞാരാനമോൎക്കൊമനാമിങ്ങിനെ
നിസ്തുലാത്മാവെവിചിത്രംഭവദ്ഭൃത്താ
മസ്തലോകത്തിൽഭവാനെജ്ജയിയ്ക്കുവാൻ
ഏതൊരുത്തൻകരുത്തൻഭവേദൃശനെ
കാതരത്വംകൊണ്ടുമണ്ടുമേശക്രന്നം
യാതൊരുദേവനാകുന്നുജഗത്ത്രയേ
ജാതമായീടുന്നസങ്കടംപോക്കുവാൻ
മീനാദിവിഗ്രഹംകൈക്കൊണ്ടുമുത്തമ
ജ്ഞാനാമൃതംകൊടുത്തുംകൃപാപൂൎവ്വകം
നാനാജനാവനംചെയ്യുന്നസൎവ്വത്ര
താനായ്നിറഞ്ഞുനില്ക്കുന്നുനിരന്തരം
സീമയില്ലാത്തുള്ളയാതൊരുദേവന്റെ
നാമസാഹസ്രേഹരിപ്രസിദ്ധംപരം
ശ്രീമഹാവാക്യംസമസ്തസാരംബ്രഹ്മ
വാമദേവാദിയാലജ്ഞേയവൈഭവം

ബാധാഹരംസദാസാധാരണാനന്ദ
ബോധാമൃതത്തിന്നൊരാധാരമദ്വയം
സത്യംരഹസ്യംയശസ്യംസുധാസമം
നിത്യംനിതാന്തമാമ്നായാന്തകീൎത്തിതം
ഭക്തിയോടെജപിയ്ക്കുന്നവൎക്കാനന്ദ
സിദ്ധിയോഗംവരുത്തുന്നനിരന്തരം
അഖിലേശനാഥനാംശ്രീകൃഷ്ണനോടുചേ
ന്നാവശ്യമൊക്കവെസാധിച്ചനാരതം
സൌഹൃദാഭോഗസന്തോഷസമ്പന്നരായ്
സംഹൃതാശേഷശത്രുക്കളായങ്ങിനെ
സത്തമന്മാരായെഴുംനിങ്ങളെന്നിയെ
ചിത്രമാംവണ്ണംജയിയ്ക്കുന്നതാരഹൊ
ഇത്രമാഹാത്മ്യംപെടുംഭവാനോടുഞാ
നെത്രയുംപോർചെയ്തുസൈന്യവൃന്ദങ്ങളെ
ദഗ്ദ്ധങ്ങളാക്കിനേനന്യന്നുവേണ്ടിയി
ന്നിതെററിനെക്ഷമിയ്ക്കേണംക്ഷമാപതേ
യുദ്ധമദ്ധ്യേചത്തസൈന്യങ്ങളെക്ഷണാ
ലുത്തമശ്ലോകനെച്ചിന്തിച്ചുഞാനിഹ
തല്കടാക്ഷാമൃതംവാങ്ങിജീവിപ്പിച്ചു
തൎക്കമില്ലാതെഴുന്നേല്പിച്ചുനൽകുവൻ
വെന്തതേർതൊട്ടുള്ളവസ്തുക്കളെയുമ
ങ്ങന്തരംവിട്ടിപ്പൊളുണ്ടാക്കിനൽകുവൻ
മറെറാന്നുകൂടിപ്രവൃത്തിപ്പതിന്നുള്ള
മുററുള്ളഞാൻകൊതിയ്ക്കുന്നുകുന്തീസുത
കുററംവെടിഞ്ഞുള്ളമാഹിഷ്മതീശനെ
തെററെന്നുമന്ദിരേചെന്നുകണ്ടിപ്പൊഴെ
നിസ്തുലനായ്വിളങ്ങീടുംഭവാനടെ
വസ്തുതയെല്ലാംപറഞ്ഞുബോധിപ്പിച്ചു
അദ്ധ്വരശ്രീഹയശ്രേഷ്ഠനോടൊന്നിച്ചു

സത്വരംകൊണ്ടിങ്ങുവന്നുസന്ധിപ്പിച്ചു
ക്ഷത്രിയോത്തംസനാകുംഭവാനോട്ടുള്ള
മൈത്രിയോടൊപ്പിച്ചവൎക്കുവൻനിൎണ്ണയം
തല്പുത്രിതൻഭൎത്തൃഭാവംവഹിക്കുന്ന
സൽബന്ധുഞാനിതുചെയ്യേണ്ടതല്ലയോ
എന്നിവണ്ണംപറഞ്ഞൎത്ഥിച്ചുകേൾക്കയാ
ലിന്ദുവംശോൽഭൂതരത്നമാമൎജ്ജുനൻ
തൻക്രുദ്ധഭാവംവെടിഞ്ഞാശുശാന്തനാ
യുഗ്രതാമേറുന്നനാരായണാസ്ത്രഗം
പെട്ടെന്നുസംഹരിച്ചിട്ടുതൂണീരത്തി
ലിട്ടൊന്നുപുഞ്ചിരികൊണ്ടുഭൂമീപതേ
ചട്ടററവംനിയ്ക്കുസമ്മതംനൽകിനാ
നിഷ്ടംപ്രവൃത്തിച്ചുകൊള്ളുവാനപ്പോഴേ
സ്സിദ്ധൻകൃശാനുവാംദേവൻപ്രസാദിച്ചു
ദഗ്ദ്ധങ്ങളായുള്ളസേനാഗണങ്ങളെ
തൽപ്രഭാവംകൊണ്ടുതത്രജീവിപ്പിച്ചു
മുൻപ്രകാരത്തിലാക്കീടിനാനങ്ങിനെ
സന്നങ്ങളായരഥാദിവസ്തുക്കളും
ഭിന്നങ്ങളല്ലെന്നുതോന്നുമാറാകവെ
പുത്തനായുണ്ടാക്കിനൽകിനടന്നാശു
പത്തനംപ്രാപിച്ചുനീലധ്വജാന്തികേ
സംസ്ഥനായാസനംതന്നിൽതദാമുദാ
മത്താനാംമന്നവൻചൊല്ലിനാനിങ്ങിനെ
ചിത്രവീൎയ്യന്മൂണ്ടചിത്രഭാനോഭവാൻ
വൃത്രവൈര്യാത്മജന്നുള്ളസൈന്യങ്ങളെ
ഒന്നായശേഷംദഹിപ്പിച്ചതെത്രയും
നന്നായഹോജയംതന്നെനമുക്കിഹ
ബുദ്ധിഹീനൻപാൎത്ഥനെൻറപരാക്രമ
മിത്തിരിപോലുംധരിയ്ക്കുന്നതില്ലിവൻ

കത്തിവെണ്ണീറായ്പ്പറന്നപോലെയുള്ളൊരു
പത്തിമുമ്പാകുംബലത്തോടെചെന്നവൻ
എന്തിങ്ങുചെയ്യുംബലിഷ്ഠനാമെന്നെയും
ചെന്തീയ്യുകൊണ്ടുമൂടീടുംഭവാനേയും
വെന്തനാംബന്ധിച്ചിരിയ്ക്കുംഹയേന്ദ്രനെ
വന്നുകയ്യേല്ക്കൊണ്ടങ്ങുകൊണ്ടുപോയീടുമോ
മന്ദനാംധൎമ്മജൻചെയ്യുംമഖാനട
ക്കുന്നതോചിന്തിച്ചുനോക്കുകെന്നിങ്ങിനെ
ചൈച്ചത്തിലോതുന്നധൃഷ്ടവാക്യങ്ങളെ
പുച്ഛിച്ചപോലുള്ളഭാവംകലൎന്നുടൻ
വഹ്നിദേവൻപറഞ്ഞീടിനാൻകേട്ടാലു
മിന്നിനിയ്ക്കുണ്ടായഭാവംമഹാമതേ
തൎക്കംവെടിഞ്ഞങ്ങുധന്യനാകുംഭവാൻ
വെക്കംപുറപ്പെട്ടുചെന്നാകിരീടിയെ
കണ്ടുയുദ്ധംശമിപ്പിക്കണംമാനിച്ചു
കൊണ്ടുചെന്നാശ്വത്തെയുംസമൎപ്പിയ്ക്കണം
സന്ധിയുംചെയ്തുകൊള്ളേണംമടിയ്ക്കേണ്ട
ചിന്തയുണ്ടിന്നുജീവിപ്പതിന്നെങ്കിലോ
വന്നീലയുദ്ധേജയംനമുക്കേതുമേ
വന്നീടുവാനുംപ്രയാസംപ്രജാപതേ
ത്വന്നിയോഗംകൊണ്ടുചെന്നുഞാൻപാണ്ഡവ
ന്നുടെസൈന്യംദഹിയ്ക്കുംദശാന്തരേ
ധന്വിയായുള്ളവൻധൈൎയ്യവുംകൈക്കൊണ്ടു
നിന്നെരിഞ്ഞീടുന്നനാരായണാശുഗം
വില്ലിൽതൊടുക്കയാൽവിശ്വംദഹിയ്ക്കുന്ന
ചൊല്ലുള്ളതൽപ്രൌഢതേജസ്സുകൊണ്ടുഞാൻ
സന്തപ്തനായുഴന്നാവതില്ലായ്കയാ
ലന്ധത്വസാഹസംസൎവ്വംക്ഷമിച്ചിനി
എന്നുടെരക്ഷണംചെയ്യേണമേഭവാ

ഭേനാപക്ഷിയ്ക്കായാലേററംകനിഞ്ഞവൻ
തന്നകാരുണ്യഭയംകൊണ്ടുജീവിച്ചു
നിന്നുജീവിപ്പിച്ചുവെന്നതൈസൈന്യാദിയെ
എണ്ണംതികച്ചങ്ങുനൽകിസ്തുതിച്ചിങ്ങു
ബന്ധം വെടിഞ്ഞുപോന്നീടിനേനിങ്ങിനെ
തല്പരോഭാഗേപരാക്രമംകാട്ടുവാൻ
കെല്പേറപാരാട്ടുവംലോകത്രയത്തിനും
സത്തുജാവിക്രമാക്രുടംകിരീടിയ്ക്കു
ചില്ലമാനെല്ലോസഖാവുംസഹായവും
തത്വംകഥിയ്ക്കുവൻദ്വാരമായുള്ള
സത്വംവഹിയ്ക്കുംമഹാരഥനജ്ജുനൻ
വിഷ്ണുഭക്തന്മാരിലുത്തമൻവിശ്രുതൻ
ജിഷ്ണുപുത്രൻജഗജ്ജിഷ്ണുവീര്യോദ്ധതൻ
വൃത്രാരിമുമ്പായവിക്രമംതേടുന്ന
സത്രാശനന്മാരെവെന്നനമ്മെക്കൊണ്ടു
ഖാണ്ഡവാരണ്യംദഹിപ്പിച്ചശത്രുലോ
കാണ്ണവംചാടിക്കടന്നവയ്നുള്ളവൻ
ശ്രീഹനുമദ്രൂപചാരുചിഹ്നംകൊണ്ടു
മോഹനീയാവസ്ഥപൂണ്ടുള്ളകേതുവും
വാതവേഗങ്ങളായ്തുള്ളിമണ്ടുംശ്ശി
ശ്വേതവാഹങ്ങളുംചേന്നതേരുംതഥാ
ഗാണ്ഡീവമെന്നുചൊല്ലുന്നകോദണ്ഡവും
കാണ്ഡാവസാനംവരാത്തതുണീരവും
ഭംഗമെത്താതുള്ളദിവ്യവസ്തുക്കൾഞാ
നങ്ങുമുന്നംകൊടുത്തുള്ളവപൂണ്ടവൻ
കൈലാസവാസിയായേററംവിളങ്ങുന്ന
ശൈലാധിപാത്മജാവല്ലഭൻതന്നോടു
വിക്രമംകാണിച്ചുവിശ്വംവിറയ്ക്കുന്ന
വിഗ്രഹംചെയ്തുസന്തോഷംവളത്തുടൻ

ശത്രുസംഹാരംവരുത്തും മഹാശസ്ത്ര
ശസ്ത്രസമ്പാദനംചെയ്തിരിക്കുന്നവൻ
ആക്രമിച്ചീമഹാശൂരനോടുള്ളപോ
രാഗ്രഹിക്കുണ്ടാഭവാനിന്നതെല്ലമെ
സത്യസാഫല്യംവരുത്തുവാനായ്ഞാ
നത്യചാപല്യംകലൎന്നുചെന്നാങ്ങിനെ
മിത്രഭാവംമറന്നാഹന്തപാൎത്ഥനോ
ടത്രമാത്രംരണംചെയ്തൊഴിഞ്ഞീടിനേൻ
എന്നിതെല്ലാംനിരൂപിച്ചെഴുന്നേറ്റാശു
ചെന്നിനിസന്ധിച്ചിടുന്നതെത്രഗുണം
വഹ്നിവാക്യംകേട്ടുനീലധ്വജൻനൃപൻ
തന്നിതെന്നുണ്ടായസമ്മതംപൂണ്ടുടൻ
വൎണ്ണനീയങ്ങളായുള്ളദിവ്യങ്ങളാം
സ്വൎണ്ണരത്നാദിവസ്തുക്കളെസ്സാദരം
ഭൃത്യലോകങ്ങളെക്കൊണ്ടെടുപ്പിച്ചതി
പ്രത്യയത്തോടഴിപ്പിച്ചുഹംസത്തിനെ
മുന്നാടത്തിത്താനുമൊപ്പംപുറപ്പെട്ടു
തന്നിടത്തിൽകണ്ടമാലോകർചൂഴവെ
ഗോപുരദ്വാരംകടന്നനേരംമഹാ
ന്നൂപുരധ്വാനംവളൎത്തവൻതന്നുടെ
ഭാൎയ്യയാംജ്വാലാഭയപ്പെട്ടുമണ്ടിവ
ന്നാൎയ്യയാമായവളഗ്രഭാഗംപുക്ക
നേരെതട്ടത്തങ്ങുനിന്നുചൊല്ലീടിനാ
ളാരെ'മന്യായമാചരിക്കുന്നതും
നാഥശന്മേലപ്രൌഢകീൎത്തിസ്ഫുടി
നാഥശമംകലൎന്നുനീക്കേണമെ
പ്രാണനാഥൻഭവാനെന്തിതിന്നിങ്ങിനെ
നാണമില്ലാതെപുറപ്പെട്ടതുള്ളതും
വൈരിയെചെന്നുകണ്ടാശ്രയിച്ചെത്രയും.

ഭണ്ഡാരിയായ്‌വാഴ്വാനാശയോമാനസെ
നണ്ണില്ലിതികണ്ടവാജിയെനല്കുമാ
റിന്നില്ലയുണ്ടായതെന്തഹൊമന്നവ
പുത്രപൌത്രാമാത്യമിത്രബന്ധ്വാദിക
ളെത്രയുംപാരമുണ്ടല്ലൊഭവാനിഹ
വൻപടക്കൂട്ടവുംകോട്ടംവെടിഞ്ഞുണ്ടു
സംഭൃതംസംഖ്യാവിഹീനംമഹാധനം
ക്ഷത്രിയൻദുർവ്വാരവീര്യോജ്ജ്വലൻഭവാ
നിത്രയെല്ലാംപ്രഭാവംപൂണ്ടിരിയ്ക്കവെ
ശത്രുവിത്രാസംമുഴുത്തുചെയ്തീടുമീ
ശസ്ത്രവിന്യാസംപ്രശസ്തമല്ലേതുമെ
യുദ്ധത്തിനല്ലെമുതിർന്നതുമുമ്പാകണ്ട
ബുദ്ധിയ്ക്കിളക്കമുണ്ടായാലിളപ്പമാം
ധൈര്യഹീനൻഭവാനിന്നുവംശത്തിനാം
ദുര്യശസ്സുണ്ടാക്കുവാൻതുടങ്ങുന്നിതൊ
മർത്ത്യലോകങ്ങളിൽകാണുന്നജീവിതം
നിത്യമെന്നൊഭവാനിശ്ചിതംകുത്സിതം
എപ്പൊഴെന്നാലുംമരിയ്ക്കുംജനിച്ചവ
നിപ്പൊഴല്ലെന്നാകിലന്യക്ഷണത്തിലാം
എന്നറിഞ്ഞീടേണമന്യഥാവൃദ്ധനാ
കുന്നവൻനൂറുവർഷത്തോളമങ്ങിനെ
കെല്പുകളെല്ലാണ്ടിരുന്നീടുവോനായതി
നപ്പുറംജീവിച്ചിരിയ്ക്കില്ലനിർണ്ണയം
എത്രയുംനിസ്സാരമായുള്ളൊരായുസ്സി
ലിത്രലോഭംകൊണ്ടതജ്ഞാനലക്ഷണം
സ്വർഗ്ഗംമുൻപൂകുമെയുദ്ധേമരിപ്പവൻ
തർക്കമുണ്ടോഭവാനെന്തിനീസ്സാഹസം
ഏതെങ്കിലുംവിട്ടയയ്ക്കില്ലിതിന്നൊ
നാതങ്കഹീനംഭവാനീപരിശ്രമം

ട്ടസ്ഥലേവിട്ടുപോരുചെയ്തീടുവാൻ
ധീരത്വമോടെപുറപ്പെട്ടുപോയുടൻ
പാൎത്ഥനെക്ഷിപ്രംജയിച്ചുസൽകീൎത്തിയെ
പാൎത്തലംതന്നിൽപരത്തേണമല്ലെങ്കിൽ
പാൎത്ഥനാലെമരിച്ചാശുവീൎയ്യസ്സ്വൎഗ്ഗ
മാൎത്തനാകാതെകരസ്ഥമാക്കീടണം
എന്തിനിസ്സംശയിച്ചീടുന്നതങ്ങോട്ടു
പിന്തിരിയ്ക്കാമെന്നപേൎത്തുപേൎത്തിങ്ങിനെ
തൽകളത്രംചൊന്നവാക്കുകൾകേൾക്കയാ
ലുൾക്കളങ്കംവിട്ടുനീലധ്വജൻമുദാ
സമ്മതംതാനെന്നുസൎവ്വലോകത്തോടു
മുന്നമേകയ്ക്കൊണ്ടഹങ്കരിച്ചങ്ങിനെ
വിസ്തൃപാഞ്ഞെത്തുന്നവണ്ണംപടയ്ക്കുള്ള
വട്ടവുംകൂട്ടിപ്പുറപ്പെട്ടുസത്വരം
നഷ്ടശങ്കംചെന്നുപാൎത്ഥനെനാഗ്നേ
നിഷ്ഠുരാസ്ത്രങ്ങളെപ്പെയ്തുടുത്തീടിനാൻ
വൃത്രാന്തകാത്മജൻവീൎയ്യവാൻവിസ്മയി
ച്ചത്രാന്തരേചിന്തചെയ്താനിതെന്തഹോ
സ്നിഗ്ദ്ധാന്തരംഗനാംവഹ്നിദേവൻതന്റെ
സിദ്ധാന്തമൊന്നുംഫലിച്ചില്ലയെന്നതോ
സന്ധ്യൎത്ഥമല്ലിവൻവന്നതിന്നാശയെ
സന്ത്യക്തസംശയംസംഗരംചെയ്താശു
എന്നെജ്ജയിപ്പതിന്നെത്രവികല്പമി
ല്ലെന്നാലിവന്നേവമുള്ളഗൎവ്വോദയം
മൽക്രൂരബാണങ്ങൾകൊണ്ടുദൂരീകരി
ച്ചുൾക്രുവിട്ടിവൻതന്നെഞാനിപ്പൊഴേ
ചൊൽക്കീഴിലാക്കുന്നതുണ്ടെന്നുകല്പിച്ചു
ചക്രീകരിച്ചുതൻചാപത്തെയങ്ങിനെ
സംക്രന്ദനാദികൾനൽകിയിട്ടുള്ളസ്ത്ര

സംഹാരംതൊടുത്തെയ്തുരാജസൈന്യങ്ങളെ
ഛിക്കന്നൊവൻകാററുവൃക്ഷസംഹിതങ്ങളാം
പങ്കജങ്ങളെയെന്നപോലെവീഴ്ത്തീടിനാൻ
ഛന്നമായംബരംപാർത്ഥബാണങ്ങളാൽ
ഭിന്നമായീരഥവ്രാതാദിസർവ്വവും
നീലധ്വജഭ്രാതൃപുത്രാദികൾപലർ
കാലന്റെവീട്ടിലായല്പകാലാന്തരേ
ചീറിക്കൊടുത്തുള്ളസർപ്പംകണക്കിനെ
നീറിക്കയൎത്തുനീലധ്വജൻതൽക്ഷണേ
ത്തേരുംനടത്തിച്ചടുപ്പിച്ചുനിർമ്മലം
തീരുംജവാലെന്നുജല്പിച്ചുസത്വരം
പാർത്ഥവക്ഷസ്ഥലംലക്ഷീകരിച്ചാശു
ക്രൂരബാണങ്ങളെക്കോരിച്ചൊരിഞ്ഞഹോ
ചെത്തൊടുംപൂണ്ടപാർത്ഥൻമഹാരഥൻ
ചിത്തവിദ്വേഷവുംരോഷവുംകൈക്കൊണ്ടു
പ്രത്യസ്ത്രമെല്ലാവയെല്ലാംതടുത്തുട
നത്യുഗ്രനാരാചജാലംപ്രയോഗിച്ചു
ചട്ടററനീലധ്വജന്റെമഹാരഥം
പൊട്ടിച്ചുസൂതന്റെകണ്ഠവുംഖണ്ഡിച്ചു
പെട്ടന്നുവാഹങ്ങളേയുംവധിച്ചുപാ
ത്തിട്ടിൽപതിപ്പിച്ചുശേഷാമഹീപതി
മററുള്ളൊരുരഥംതന്നിലേറിക്കൊണ്ടു
മുററുന്നരോഷവീര്യത്തോടുകൂടവേ
നേരിട്ടുനേരംകിരീടിക്കുംമഹ
ത്സ്വരിട്ടംബാണങ്ങൾകൊണ്ടുനാണംകെട്ടു
മാറിടംഭേദിക്കമൂലംവിമോഹിച്ചു
തേരിടംതന്നിൽപതിച്ചുപോയപ്പോഴെ
തേർതെളിക്കുന്നവൻചിന്തിച്ചുടൻചിത്ത
താർതളർന്നുള്ളസുരേന്ദ്രനാംസ്വാമിയെ

തേരുംതിരിച്ചങ്ങുകൊണ്ടുപോയീടിനാ
നാഥംരണത്തിന്നുനിന്നീലതൽക്ഷണേ
മിത്രനുംപോയ്മറഞ്ഞീടിനാനാമ്പൽബന്ധു
മിത്രമാംചന്ദ്രനുംവന്നുദിച്ചീടിനാൻ
വെൺനിലാവെങ്ങുംവികീൎണ്ണമായശീൎണ്ണാബ്ജ
വൃന്ദവുംകൂമ്പിച്ചമഞ്ഞുതദന്തരെ
മുന്നമാളീടുംവിയോഗാമയംകൊണ്ടു
ഖിന്നമായുള്ള കുമുദ്വതീവൃന്ദവും
സ്വപ്രിയൻതൻകരസ്പൎശമൂലംകുളു
ൎത്തുസംഭ്രമംകൈക്കൊണ്ടുമന്ദഹാസംചെയ്തു
പൊങ്ങുമാമോദേനതിങ്ങുംവിലാസമാ
ൎന്നങ്ങുനേരോടെവിളങ്ങിയത്രാന്തരെ
മന്ദനായ്ശൈത്യസൌരഭ്യങ്ങളോടൊത്തു
വന്നുവീയിത്തുടങ്ങീടിനാൻവായുവും
ചിത്തമോഹംതീൎന്നതദ്ദശായാമുണ
ൎന്നൊരാവല്ലഭൻപാൎത്ഥനസംഭ്രമം
സൂതനായുള്ള വൻതന്നോടുചോദിച്ചു
ഭീതനാകാതെരണംചെയ്തുനിന്നൊരാൻ
ഭീതനായാരാലിതാരാലഹോപാണ്ഡു
ജാതനാംബീഭത്സുവെന്നങ്ങിതൊക്കവെ
ചൊല്ലുകെന്നുള്ള സൂക്തംകേട്ടുസൂതനും
കില്ലുകൂടാതെവണങ്ങിയുണൎത്തിനാൻ
നിൎല്ലൂകമൎജ്ജുനൻവിട്ടബാണംകൊണ്ടു
നിസ്സംജ്ഞനായ്‌വീണനിന്തിരുമേനിയെ
വ്യൂഢനാവോളവുംകാത്തീടുവാനഹം
ഗൂഢദേശംകണക്കല്ലൊകുറച്ചുടൻ
തേരുംതിരിച്ചിങ്ങുമാറിനിന്നീടിനേൻ
നേരുംപരാക്രമോപേതനാമൎജ്ജുനൻ
പോൎക്കുമെന്നിലാണെന്നവാക്യംകേട്ടു
ദീനനായാസംകലൎന്നീലധ്വജൻ

ഹാഹാമഹാകഷ്ടമിന്നിന്ദ്യകർമ്മമായ
മോഹാതിസാഹസംസങ്കല്പമുള്ളവൾക്കിൽ
സ്നേഹാനുകൂലനായുള്ള സംബന്ധുവാം
സഹാസഹായമെന്റെവാക്യംകടന്നുഞാൻ
പാപിഷ്ഠയായുള്ള പെണ്ണിന്റെ ചൊൽകേട്ടു
കോപിഷ്ഠനായ്പ്പുറപ്പെട്ടുപോലുടൻ
വീരനാട്യമ്പൂണ്ടുപോരിനായ്നേരിട്ടു
വാരണാദിപ്രൌഢസേനാപുരസ്സരം
ചോദനംചെയ്തെന്റെശോഭനന്മാരായ
സോദരാമാത്യാത്മജാദിബന്ധുക്കളെ
ശൂരനാംമേഘവാഹാത്മജൻപെയ്യുന്ന
ഘോരബാണാഗ്നിവർഷത്തിൽപതിപ്പിച്ചു.
കാലഗേഹംഗമിപ്പിച്ചേനസംഖ്യമെൻ
കാമലോഭത്തിൻമഹാത്മ്യമോതാവതോ
ദുർബ്ബുദ്ധിയാംജ്വാലകല്പിച്ചുചെയ്തോരു
നിർബ്ബന്ധശക്തികൊണ്ടല്ലയോഹന്തഞാൻ
വേദമാർഗ്ഗംവെടിഞ്ഞീദൃശംസങ്കടം
പൂണ്ടതെന്നാലിവൾതന്നെയെന്നന്തികേ
വച്ചിരുന്നാലിനിബ്ഭദ്രമാകില്ലഞാ
നച്ചിരിക്കുത്രയുംപാത്രമായങ്ങിനെ
നാട്ടുംധനങ്ങളുംകൂടെനശിച്ചുപോം
കേട്ടുകണ്ടെന്നാൽത്യജിക്കതന്നെഗുണം
എന്നുചിന്തിച്ചുറച്ചന്തഃപ്പുരംപുക്കു
നിന്നുതൻപത്നിയെക്കണ്ടുകോപമ്പൂണ്ടു
കണ്ണുംചുവപ്പിച്ചുചൊല്ലിനാൻവല്ലാത്ത
പുണ്യംകെടുക്കുവാനുണ്ടായദുർഭഗ
ദുഷ്ടേ!നമുക്കുനീതന്നാദുർബ്ബുദ്ധിയാ
ലിഷ്ടേതരംഫലംജാതമായാഹവേ
ബന്ധുവൃന്ദത്തെനശിപ്പിച്ചുദുഃഖമാം
മന്ധുചിൽപെട്ടുഞാനായുസ്സുലംകൊണ്ടു

ഷത്തിലഞാനിങ്ങുതപ്പിപ്പിഴച്ചുവാ
മെത്തീടിനേൻമഹാഹാസ്യനായീടിനേൻ
വേണ്ടാസനംവരുത്തീടുന്നമാന്ദ്യനി
ഴവേണ്ടായിനിയ്ക്കെന്നുതീർച്ചയായാകയാൽ
മങ്ങിമിണ്ടാതെപിരിഞ്ഞുപോയെന്നാലു
മിങ്ങിരുന്നാലുംകണക്കിനിയ്ക്കിന്നിഞാൻ
ഒട്ടുംക്ഷമിച്ചിരിയ്ക്കില്ലാഗ്ഗുണോദയം
തട്ടുംവിധംനിബന്ധിച്ചുള്ളവാജിയെ
ഷട്ടററപാർത്ഥന്നേനൽകുവൻകൊണ്ടുചെ
ന്നിഷ്ടത്തിനൊക്കുന്നസന്ധിയുംചെയ്യുവൻ
കണ്ടിങ്ങിരിയ്ക്കുനീയെന്നവാക്യംകേട്ടു
കണ്ടിക്കരിക്കുഴലാളായദേവിയും
സന്ദേഹഹീനംചിരിച്ചുചൊല്ലീടിനാ
ളിന്നേവമോതുന്നതെന്തെൻറവല്ലഭ!
കാരുണ്യഹീനനായൊഭവാനെന്നോടു
പാരുഷ്യമേറുന്നഭാഷണംചെയ്യുവാൻ
കാൎയ്യമല്ലാതെൻറബുദ്ധികൊണ്ടുഞാ
നാൎയ്യബുദ്ധേ!പറഞ്ഞീലമറെറാന്നുമെ
തൊന്നുസംഗരത്തോററുപോയെന്നതൻ
കുററമാക്കുന്നതെന്തുററപൃത്ഥ്വീപതെ!
യുദ്ധത്തിലുണ്ടാംമടക്കംബലിഷ്ഠനും
സിദ്ധിയ്ക്കുമെജയംനിസ്സാരനുംകദാചിൽ
പ്രത്യക്ഷമീരണ്ടുമിത്ഥംനിരൂപിയ്ക്കു
ബുദ്ധിക്ഷയംഭവാനെന്തിനീത്തോററതിൽ
യുദ്ധകൎമ്മത്തിനാൎക്കന്നൊഗമിയ്ക്കുക
ശക്തനല്ലെങ്കിൽശരീരംത്യജിയ്ക്കുക
സ്വൎഗ്ഗമുംപുക്കുതൽഭോഗെവസിയ്ക്കുക
ചൊല്ക്കൊള്ളുന്നങ്ങുള്ളഭോഗംഭുജിയ്ക്കുക
ഭീരുഭാവംപൂണ്ടുപോരിൽതിരിഞ്ഞിങ്ങു

പോരുകിൽ ദ്വേഷ്ടിത്തിപൂരംഭവിയ്ക്കുമേ
നാരകാവാസവും വന്നീടുമേദേവാ
നാരകാമാത്മാനിജോദയത്തിൽപ്രഭോ
വ്യത്ഥംകയത്തേവമെന്നൊജ്ജയിക്കുവാൻ
വൃത്യസ്ഥമാചരിയ്ക്കൊല്ലദേവാനിഫ
വിസ്തരംകൊണ്ടതിപ്രൌഢയായുള്ളവ
ളിത്തരംഘോഷിച്ചവാക്യങ്ങളൊക്കവെ
ധിക്കരിച്ചുംകൊണ്ടുമന്നവൻപുണ്യവാ
നർക്കരുത്തുള്ള വൻവഹ്നിയെവീക്ഷിച്ചു
നിസ്സാരംപ്രാത്ഥിച്ചുകൊണ്ടുകീത്തിച്ചുതാ
നെത്രയുംനന്നായുറഞ്ഞുമോദിപ്പിച്ചു
തൃക്കതനായിട്ടുപാത്ഥനെക്കാണുവാ
നത്യുകതനായുദാസീനതാമെന്നിയെ
സുന്ദരസ്ത്രീമണിസഞ്ചന്നപാസ്തോത്ര
വൃന്ദമുപ്യോപായനാത്ഥങ്ങളൊക്കവെ
സംഭരിപ്പിച്ചുതൽസത്രവാജീന്ദ്രനെ
മുമ്പുറത്താക്കിനടത്തിച്ചുമെല്ലവെ
പുത്രമിത്രാദികളോടുംപുറപ്പെട്ടു
തത്രയുദ്ധാങ്കണത്തിങ്കൽപ്രവേശിച്ചു
ശസ്ത്രചാപങ്ങളുംകയ്യൊണ്ടുനിൽക്കുന്ന
ശത്രുസംഹാരിയായീടുംകിരീടിയെ
കണ്ടുസംഭാവിച്ചുകാഴ്ചയ്ക്കുതാനങ്ങു
കൊണ്ടുചെന്നിട്ടുള്ള വസ്തുക്കളൊക്കവേ
തൽപുരോഭാഗേസമപ്പിച്ചുകൈകൾകൊ
ണ്ടത്ഭുതാകാരനാംകുന്തീകുമാരനെ
വട്ടംപിടിച്ചുടപ്പിച്ചുഗാഢംപുണ
ന്നിഷ്ടംകലൎന്നുചൊല്ലീടിനാനിങ്ങിനെ
വിശ്വൈകവീര! ബീഭത്സോ! ധനഞ്ജയ!
വിശ്വംഭരാകീൎണ്ണകീത്തേഹരിപ്രിയ!

സന്തതംലോകെജയിക്കുംഭവാനോടു
സന്ധികാമംകൊണ്ടുവന്നീടിനേനഹം
ശത്രുത്വമുണ്ടെങ്കിലെല്ലാംപൊറുത്തിന്
സ്നിഗ്ദ്ധത്വമോടിരിക്കേണംപരസ്പരം
വൃദ്ധശ്രവസ്സിന്റെസൂനോഭവാനിന്നു
ബദ്ധപ്രമോദംധരിച്ചുകൊള്ളേണമെ
ഞാനുമെൻപുത്രമിത്രാമാത്യഭൃത്യാത്മ
ധനാദിപാശ്വചന്ദ്രസേനാദിസർവ്വവും
പാണ്ഡവന്മാർക്കുള്ളകീഴിലായെന്നോർത്തു
പൂർണ്ണസന്തോഷംവളർത്തുവാഴേണമെ
എങ്കിലീയെന്റെയുപേക്ഷയെസ്വീകരി
ച്ചെങ്കലിഷ്ടംവഹിക്കേണമെഫൽഗുന
ഇന്നുഞാനെന്തുചെയ്യേണ്ടതാദരാ
ലിന്നതെന്നായ്യോടുചൊല്ലിത്തരേണമെ
ശക്തിപോലെസഹായിക്കുവൻഞാനുമെ
ന്നിത്തരംചൊല്ലുന്നമാഹിഷ്മതീശനെ
ജംഭാരിനന്ദനൻതാനുംയഥോചിതം
സംഭാവനംചെയ്തനന്തരംമോദമൊ
കുമ്പിട്ടുനില്ക്കുംപ്രവീരനേയുംപുന
ന്നിമ്പംകലർന്നുചൊല്ലീടിനാനിങ്ങിനെ
മാഹിഷ്മതീപതെവീരൻഭവാനിന്നു
മോഹംവെടിഞ്ഞുള്ളഭൂവരൻനിർണ്ണയം
സന്ധിച്ചതെത്രയുംസന്തോഷമത്രമെ
ചിന്തിച്ചതെല്ലാംലഭിക്കുമിനിക്കിനി
നാട്ടിലെല്ലാംനടന്നീടുമീവാജിയെ
പ്പാട്ടിലാക്കജ്വലിച്ചീടുന്നശക്തിയെ
കാട്ടിനേർക്കുംനൃപന്മാരെമഹാരണം
കൂട്ടിവെന്നീടുവാനെന്നോടുകൂടവെ.
പോന്നീടണംതൂർണ്ണംനേടുവാനുത്സാഹ

മാനീടണംമടിയ്ക്കാതെമഹാമതെ
എന്നിവണ്ണംചൊന്നനേരംപ്രസന്നനാ
സ്സുനീലധ്വജൻതാനപേക്ഷിയ്ക്കയാൽ
ഒത്തവണ്ണംവന്നീയപ്രഭാവമു
ള്ളുത്തമന്മാരാകുമിന്ദ്രപുത്രാദികൾ
തൽഗൃഹംപ്രാപിച്ചുസർവ്വോപചാരേണ
സൽകൃതന്മാരായ്നിമജ്ജനാഹാരാദി
സർവ്വകാൎയ്യങ്ങളുംചെയ്തുസന്തോഷിച്ചു
നിർവ്വഹിച്ചീടിനാർനിദ്രാസുഖംതദാ
പള്ളിക്കുറിപ്പുണർത്തുന്നഘോഷംശ്രവി
ച്ചുള്ളിൽകുതുകതോഷംപൂണ്ടെഴുന്നേററു
സന്ധ്യയെവന്ദിച്ചുശേഷമുൾത്താമസം
സന്ത്യജിച്ചാത്മീയഭാരംസമസ്തവും
തൻപുത്രനിൽചേൎത്തുസൈന്യങ്ങൾപൂർവ്വകം
സമ്പത്തുദിയ്ക്കുന്നഭദ്രകാലോദയെ
സന്നദ്ധനായ്രഥംകേറിപ്പുറപ്പെട്ടു
ഖിന്നതാഹീനനാംമാഹിഷ്മതീന്ദ്രനെ
മുൻപ്രയാണത്തിന്നുകല്പിച്ചുമുഖ്യനാ
മുന്ത്യഃകാൻനന്ദനൻമോചിച്ചുവാജിയെ
ദക്ഷിണാദിക്കിന്നുമണ്ടിനാൻവാജിയു
മക്ഷണേവൻപടക്കൂട്ടത്തൊടൊന്നിച്ചു
എല്ലാവരുംരഥംകേറിവാദ്യങ്ങളു
മെല്ലാമടിപ്പിച്ചുവിശംകലുക്കവെ
കോലാഹലംവളൎത്തിങ്ങൊരുഭംഗവും
കോലാതവണ്ണംപ്രയാണംതുടങ്ങിനാർ
കേൾക്കപാരിക്ഷിതവൃത്താന്തമപ്പൊഴെ
മൂൎക്ക്ഖഭാവംപെടുംജ്വാലയാകുന്നവൾ
മാൎഗ്ഗമോൎത്താലെന്തിനിയ്ക്കിനിയെന്നുള്ള
ദീൎഘനിശ്വാസംകലൎന്നുദുഃഖിച്ചുടൻ

എത്രയുംകോപിച്ചുരാത്രിഞ്ചരീമുഖ്യ
ശത്രുഭാവംപൂണ്ടുനിന്നതൊന്നിപ്പൊഴേ
ളുത്തമാംകാട്ടിക്കൊടുക്കാതടങ്ങുകി
ല്ലുദ്യതോദ്യോഗത്തിൽനിന്നൊന്നുകല്പിച്ചു
തനുരംതൊട്ടുള്ളതെല്ലാംവെട്ടിഞ്ഞെന്റെ
തമ്പുരാനെഹന്തതാനെപുറപ്പെട്ടു
വാശിയോടുംനടന്നങ്ങിനെചൊല്ലിക്കൊണ്ടു
കാശ്യാകുംനല്ലപട്ടണംപ്രാപിച്ചു
തൽക്ഷമാധീശനായേററംവിളങ്ങുന്ന
രക്ഷകന്മാവുമ്മുകാഖ്യാൻതദഗ്രജൻ
ദാല്പ്യംകൂടാതിരിയ്ക്കുംസഭാതലം
പുക്കടൻവർദ്ധിച്ചസങ്കടംകാണിച്ചു
പൊട്ടിക്കരഞ്ഞുകണ്ണീരുംചൊരിഞ്ഞുമാ
ത്തട്ടിൽകരംകൊണ്ടുതാഡിച്ചുതാഡിച്ചു
വെട്ടിപ്പതിപ്പിച്ചവല്ലിപോലറുള്ള
മട്ടിൽപതിച്ചുഷ്ണനിശ്വാസപൂർവകം
കാണുഃവാക്കാശയംചിന്താസമുദ്രത്തി
ലാണുഃപോകുന്നമാറക്കണ്ടുഭ്രതലെ
കോണുരുണ്ടംഗങ്ങളിംതോറുംകിളക്കുന്ന
രേണുപൂരംകൊണ്ടണിഞ്ഞുസഗൽഗദം
വീരവീരപ്രഭാപാഹിപാഹിതിദീ
നാരവംകൊണ്ടുചൊല്ലീടുംദശാന്തരെ
പൂതവാക്യംകൊണ്ടുസോദരീവൃത്താന്ത
ബോധവാനായുള്ളസാരനാമുന്മുകൻ
പാക്കുകല്ലെന്നൊഴന്നേററുചെന്നന്തികെ
നേക്കനിന്നുംകൊണ്ടുചോദിച്ചുസാദരം
വാക്കുകൊണ്ടീരണംചെയ്യുന്നീയെന്നോടു
ചൊല്ലുകീദുഃഖത്തിനൊന്നുകാരണം
ഭേദംകൂടാതെകഥിയ്ക്കുന്നതാകിലൊ

പോക വൻതാനീവിഷാദംസഹോദരീ
എല്ലനീയേവംകരഞ്ഞുഴണ്ടീടേണ്ട
കേൾക്കമമഭാഷണംധൈൎയ്യാഹ്ലാദനമെ
ചെൽദുഃഖമെന്നിനക്കുണ്ടെന്നറിഞ്ഞു ഞാ
നോക്കുദുഷ്ക്കാലംശമിയ്ക്കുമെല്ലാമിനി
ഭ്രാതൃവാക്യംകേട്ടെഴുന്നേറ്റുശീഘ്രമാ
ത്തലെനിന്നുകണ്ണീരുംതുടച്ചവൾ
കെട്ടറ്റുചിന്നിക്കിടക്കുന്നകേശവും
പെട്ടന്നുകൈകൊണ്ടുവാരിയെടുത്തൊന്നു
വട്ടംനിബന്ധിച്ചഴിഞ്ഞിഴിഞ്ഞീടുന്ന
വട്ടംകലൎന്നുള്ളവസ്ത്രവുംമദ്ധ്യത്തിൽ
ട്ടുറപ്പിച്ചുകമ്പിട്ടുപോന്നാളെൻെറ
പുഷ്ടസന്താപംഗ്രഹിയ്ക്കുന്നമെഭവാൻ
സ്പഷ്ടമെചൊല്ലുന്നുണ്ടുമെന്നായകൻ
നിഷ്ഠുരാത്മാവായനീലധ്വജൻനൃപൻ
വാരണംപോലെമദിച്ചോരുനിസ്സാര
കാരണംകൊണ്ടെന്നെവന്നുഭത്സിച്ചു
പോകനീദുൎഗ്ഗെന്നൊപൊറുപ്പിയ്ക്കി
ലാകയെന്നാട്ടിപ്പുറത്താക്കിയങ്ങിനെ
വിട്ടയച്ചീടിനാനയ്യോമഹാകഷ്ട
മിഷ്ടമാംസാന്ത്വനംചെയ്യുവാനെങ്കിലും
കണ്ടതില്ലാരെയുംതദ്ദശായാമതു
കൊണ്ടതിശ്രാന്തിചിന്താധിപുരസ്സരം
വീണ്ടൊന്നപ്പാരിലിപ്പാപമീശ്വരൻ
കാണുമെന്നാത്മനാകല്പിച്ചുറക്കവെ
കേണുഴണ്ടോരുടൻകേവലംനാണിച്ചു
താണുശോകംമുഖത്തോടുംപുറപ്പെട്ടു
ഭ്രാതസന്നിധാനത്തിലെത്തിനേനെങ്കിലി
നിസ്സങ്കടംസഹിയ്ക്കാവതല്ലേതുമെ

തന്മുഖംതന്നിൽജനിയ്ക്കുന്നഹാസമോ
ട്ടന്മുകൻബുദ്ധിമാനന്നേരമോതിനാൻ
ജ്വാലേ!നിനക്കുള്ളമാലിതോമംഗല്യ
ശീലേനിനയ്ക്കിൽത്തുച്ഛമെത്രയുമേലോം
സാരമില്ലിച്ചൊന്നതത്ഭുതംകേൾക്കിലി
ക്കാരണത്താലെകയർത്തുനിയ്യുംബലാൽ
തത്രനിന്നിങ്ങോട്ടുചാടിപ്പുറപ്പെട്ട
തത്രനന്നായതില്ലെന്നതേകേൾക്കനീ
ഭർത്താവഹോതക്കഹേതുവില്ലെങ്കിലും
നിർത്താവതല്ലാതകോപേനഭാര്യയെ
ശോകദാഹംചിത്തദേശേവരുന്നമാ
റേക്കാദുർവ്വാക്കുകൊണ്ടധിക്ഷേപിച്ചു
മർദ്ദനംചെയ്തുവിട്ടീടിനാനെന്നാലു
മർദ്ദനംകൈവിട്ടുള്ളിൽസഹിച്ചവൾ
ധർമ്മംവിചാരിച്ചുശാന്തിയുംകൈക്കൊണ്ടു
തന്മന്ദിരെതന്നെവാഴുന്നതെന്നിയെ
ശുശ്രൂഷണംവിട്ടുഗർവ്വിച്ചുമത്സരി
ച്ചശ്രുണിവർഷിച്ചമർഷത്തിനാലുടൻ
മാറിത്തിരിച്ചങ്ങുപോകുന്നതാര്യയാം
നാരിയ്ക്കുചേരുന്നതാകില്ലൊരിയ്ക്കലും
സ്വാതന്ത്ര്യമുണ്ടോവധുക്കൾക്കതൊന്നുമേ
ചേതസ്സിലോർക്കാതിടഞ്ഞുനീയിങ്ങിനെ
സാതങ്കഭാവംപ്രവൃത്തിച്ചകാര്യമി
ന്നേതെങ്കിലുംയോഗ്യമായതില്ലേതുമേ
ശാന്തിയുംകൈവിട്ടുഹന്തനീസാഹസ
ഭ്രാന്തിയുംകൈക്കൊണ്ടുവന്നിതെന്നാകിലും
ഞാനപേക്ഷിയ്ക്കുന്നതില്ലനീയത്രെവ
സാനമോദംവസിച്ചാലുംസഹോദരീ
ചാർച്ചയുള്ളാളുകൾക്കങ്ങോട്ടുമിങ്ങോട്ടു

ഭോൎച്ചപോലെതന്നെമാറിവാഴാമെടോ
തൽപ്രിയൻതാനിനിക്കോപംവെടിഞ്ഞിങ്ങു
സുപ്രസന്നാത്മനാഘോരംദേശാന്തരേ
വേണ്ടുന്നമാൎഗ്ഗമെല്ലാമവൻതന്നോടു
വീണ്ടും പറഞ്ഞിട്ടുഭാൎയ്യയാംനിന്നെയും
കൂടവെചേൎത്തങ്ങയയ്ക്കുന്നതുണ്ടുഞാ
നാടൽവേർവെട്ടിങ്ങുവാഴ്കെന്നിങ്ങിനെ
ചൊന്നാവൻതന്നോടുചൊല്ലിനാളായവൾ
നന്നുയോഗ്യംഭവദ്വാക്യംസമസ്തവും
എന്നെയെൻഭൎത്താവടിച്ചുവിട്ടീടിനാ
നെന്നാക്കോപംകൊണ്ടടക്കവുംകൈവിട്ടു
ഖിന്നയായങ്ങുനിന്നിങ്ങോട്ടുപോന്നുഞാ
നിന്നതോതീടുവാൻമാത്രമെന്നോൎക്കേണ്ട
ജീവനാഥൻതങ്കലില്ലമേവിദ്വേഷ
ഭാവലേശംപോലുമെന്നറിഞ്ഞീടണം
പാരംകയൎത്തിട്ടുഭൎത്താവുതാനൊരു
വാരംപിടിച്ചടിക്കൂട്ടയെന്നാകിലും
ദാരങ്ങളൊപ്പക്കെയത്താലയംവിട്ടു
ദൂരംഗമിയ്ക്കുന്നതൎത്ഥമല്ലൊട്ടുമേ
സാരംവിചാരിച്ചടങ്ങുന്നതേഭദ്രം
പൂരംവെളൎക്കുന്നചാരത്രമല്ലെങ്കിൽ
പാരംവെടിഞ്ഞുള്ളദുഃഖാബ്ധിതന്നിലാ
ധാരംവിനാപിന്നെനീന്തുമെന്നിത്തരം
ഞാനറഞ്ഞതുണ്ടുവചനെയെന്തിന്നിത്ര
ദീനയായ്ട്ടുങ്ങുവന്നതെന്നാകിലോ
മാനംവരുത്തുംഭവാനൊട്ടുമേറെക
മൌനംവെടിഞ്ഞുചൊല്ലീടുവാൻതാനഹോ
ചൊല്ലുന്നതുണ്ടങ്ങുകേൾക്കേണമെങ്കിലോ
ചൊല്ലുള്ളപാണ്ഡുവിൻപുത്രൻയുധിഷ്ഠിരൻ

ഉന്നവശ്രേഷ്ഠനെന്നുള്ളമാനംനേടി
ച്ചിന്നവന്ധ്യാമഹത്വംവരുത്തീടുവാൻ
ത്തുംഗമോദത്തിന്നുമൂലമായീടുംത്തു
രംഗമേധംകഴിച്ചീടുവാൻകോപ്പിട്ടു
തല്ക്കർമ്മയോഗ്യമാംഹംസേന്ദ്രനെച്ചിത്ര
തക്കംഭവിയ്ക്കാതലങ്കരിച്ചങ്ങിനെ
ഏറുംപ്രഭാവേനവിട്ടഹോപട്ടണം
തോറുംനടത്തിച്ചുവേണ്ടുന്നവണ്ണമേ
ദിഗ്ജയംചെയ്തങ്ങുചെല്ലുവാൻതമ്പിയാ
മർജ്ജുനൻതന്നെയുംകല്പിച്ചയയ്ക്കയാൽ
തൽപ്രകാരംവീര്യമത്തനാമർജ്ജുനൻ
നൽപ്രതാപംപൂണ്ടുഗാണ്ഡീവപാണിയായ്
ശീലാചലിയ്ക്കാത്തസേനയോടുംചെന്നു
നാലഞ്ചുയോദ്ധാക്കളോടുംപുറപ്പെട്ടു
കോലാഹലാകുലംസഞ്ചരിയ്ക്കുംവിധൌ
ലീലാവിലാസേനമണ്ടുംതുരംഗമം
നീലധ്വജക്ഷമാപാലന്റെപട്ടണേ
ലോലത്വമുൾക്കൊണ്ടുചെന്നുകണ്ടപ്പോഴേ
തൽബന്ധനംചെയ്തുനല്ലവീര്യാചാര
നിർബ്ബന്ധശാലിയാംമൽപ്രാണനായകൻ
ക്രുദ്ധഭാവംപൂണ്ടെത്തുകൌന്തേയനോ
ടുദ്ധതാത്മാവായ്ക്കുടുത്തടുത്തങ്ങിനെ
യുദ്ധമല്പംചെയ്തുപാർത്ഥബാണംകൊണ്ടു
വിദ്ധവക്ഷസ്സോടുമാർത്തനായപ്പോഴെ
ക്ഷത്രിയത്വംമറന്നാഹന്തസന്ധിച്ചു
ശത്രുസംസേവനംചെയ്യുവാനാശയാ
വസ്തുക്കളോടുംവിളങ്ങുംഹയത്തോടു
മൊത്തുൾക്കളങ്കംവെടിഞ്ഞുപോകുംവിധൌ
ഞാനറിഞ്ഞാഗ്രതടുത്തുചൊല്ലീടിനേൻ

മാനവശ്രേഷ്ഠ കേൾക്കേണമെൻഗിരം
കഷ്ടമീഭാവംകണക്കല്ലഹോകനം
കെട്ടകൃത്യംസ്വൎഗ്ഗകീൎത്തിപ്രണാശനം
വിക്രമംകൈക്കൊണ്ടിരിക്കുംഭവാനെന്തി
നിക്രമംചെയ്യുന്നയുദ്ധേഭയോദയാ
ക്ഷത്രിയന്മാൎക്കനന്നാസ്ഥരാവൈരിയോ
ടിത്രവേഗംചെന്നപേക്ഷിച്ചയോജിച്ചു
സേവനംചെയ്തുവാണീടുന്നതിൽഗ്ഗുണം
ജീവനത്യാഗമൊന്നാകുമെന്നാകയാൽ
ചെന്നുയുദ്ധംചെയ്തുവൈരിയെത്തെററന്നു
വെന്നുവന്നീടേണമല്ലെങ്കിലപ്പൊഴെ
ശത്രുവാമൎജ്ജുനൻതന്റെശസ്ത്രംകൊണ്ടു
ചത്തുവീൎയ്യസ്വൎഗ്ഗമങ്ങുനേടീടണം
എന്നിതുരണ്ടുമൊഴിഞ്ഞുകൎത്തവ്യമി
ല്ലെന്നിവണ്ണംചൊന്നവാക്യങ്ങൾകേൾക്കയാൽ
ലക്ഷ്മീനിൎബ്ബന്ധമെത്രയുംയുക്തമെ
ന്നുൾക്കരുന്നിങ്കൽദൃഢീകരിച്ചപ്പൊഴെ
പുത്രമിത്രാമാത്യസേനാസമേതനാ
യസ്ത്രചാപങ്ങളുംഹസ്തങ്ങളിൽപൂണ്ടു
ചാടിപ്പുറപ്പെട്ടുചെന്നുയുദ്ധംചെയ്തു
കൂടിപ്പരാക്രമംകാട്ടുംദശാന്തരേ
വീരനാമൎജ്ജുനൻതാനെയ്തുവിട്ടോര
ഘോരനാരാചനിൎഭിന്നനായക്ഷണേ
മൂൎച്ഛയുംസേനാവിനാശനത്തോററുള്ള
താഴ്ചയുംകൈക്കൊണ്ടുധാത്രീശസത്തമൻ
പിന്തിരിഞ്ഞാലയത്തിങ്കലായത്തുത
മെന്തിതെന്നുണ്ടോവിപല്ക്കാലവൈഭവം
ബന്ധുമിത്രാമാത്യദേവരന്മാർപരി
നാകൻതൻപുരംപുക്കാർവസിക്കുവാൻ

രണ്ടാമതുംപോരിലേവംപരാജയ
മുണ്ടായതിന്നുള്ളഹേതുഞാനെന്നോൎത്തു
ഏറ്റതാപവുംമഹാകോപവുംകൈക്കൊണ്ടു
ഭൎത്താവുവൈരിപോലെത്തിയെന്നന്തികേ
ജൃംഭിച്ചഘോഷണാസ്ത്രവൎഷംകൊണ്ടു
മുമ്പിൽപറഞ്ഞപോലെന്നെയുപേക്ഷിച്ചു
പ്രത്യഗംവേലചെയ്യാമെന്നപേക്ഷിച്ചു
ഭൃത്യനായീടിനാൻപാൎത്ഥന്നുദൈവമേ
സമ്പത്സമൃദ്ധമാംമാഹിഷ്മതീപുരം
കമ്പംവിനാപാണ്ഡവൎക്കീഴായഹോ
എങ്കിലിച്ചൊന്നദോഷങ്ങൾക്കമുഖ്യമാ
യങ്കുരിച്ചിട്ടുള്ളമൂലമീയൎജ്ജുനൻ
ധിക്കാരമേറുമീവൈരിയിൽദ്വേഷവും
നില്ക്കാതുയൎന്നിട്ടമീൎഷ്യയുംരോഷവും
എത്രയെന്നില്ലാസഹിക്കാവതല്ലിനി
ക്കിത്രയെല്ലാമിവൻകാണിച്ചപൌരുഷാ
ധൎമ്മജന്മാരുംമഹാജള്ളൻനിസ്സാര
നിമ്മഹീചക്രത്തിനീശ്വരൻതാനെന്നു
തന്മനസ്സിങ്കൽധരിച്ചുതാനേതെളി
ഞ്ഞിമ്മഹാസാഹസത്തിന്നൊരുങ്ങീടിനാൻ
ദുസ്സാധമാമശ്വമേധംകഴിക്കുവാ
നുത്സാഹമോടിന്നുകല്പിച്ചുറച്ചതും
ശങ്കവിട്ടാത്മപ്രഭാവംപ്രശംസിച്ചു
തങ്കമായിട്ടുള്ളപത്രത്തിലങ്ങിനെ
ദൃപ്തമാലേഖനംചെയ്തതാലലാട
പട്ടഭാഗേപതിച്ചുള്ളവാജീന്ദ്രനെ
വിട്ടയച്ചതുംവാജിയെക്കൈക്കൊണ്ടു
പെട്ടെന്നുപോരിന്നുനേൎക്കുംരിപുക്കളെ
വെക്കമുണ്ടായതുംസംഗരേവെന്നതാ

ടൊക്കവെതൻകീഴിലാക്കിവെച്ചങ്ങിനെ
എല്ലാവരോടുംധനങ്ങളെവീണ്ടെടു
ത്തുല്ലാസമോടങ്ങുചെല്ലുവാനായിട്ടു
ജംഭാരിപുത്രനെമാത്രമാസ്സിട്ടത്തും
ഡംഭാദിമൂഢതാശക്തികൊണ്ടല്ലയോ
ഓൎത്തുകണ്ടാലുംപ്രധാസ്വതന്ത്രമാക്കിന്നു
പേൎത്തുപൊങ്ങീടുംദുരാഗ്രഹപ്രാഭവം
തൻചരിത്രത്തോടുകൂടവേവാജിയെ
സഞ്ചരിപ്പിച്ചുകൊണ്ടീടേണമെങ്കിലോ
തന്നാടുതോറുമായെന്നാൽനടക്കുമേ
നന്നായ്മുടക്കമുണ്ടാകില്ലതെന്നിയെ
മററുള്ളനാടുകൾതോറുംനടത്തുവാൻ
പററുന്നതൊഴിയുമേറുന്നരാജാക്കൾ
സ്വസ്ഥരാഷ്ട്രാഢ്യമോഹൽഗ്ഗുണൻതന്നോടു
മത്തരായേല്ക്കിൽതോല്ക്കുമോസൎവ്വരും
വിസ്താരമിത്രഞാനെന്തിനുചൊല്ലുന്നു
ദുസ്തരാഹങ്കാരസംഗരേമഗ്നനായ്
ഗൎവ്വിതരാംകലൎന്നങ്ങുവന്നോരെവ്വ
മുൎവ്വിതന്നിൽപ്പുകഴ്ത്തീടുമെൻനാഥനെ
സൎവ്വധാവഞ്ചിച്ചുസാധിച്ചുതള്ളുന്ന
ദുൎവ്വിശേഷതാംകലൎന്നുള്ളപാൎത്ഥനെ
സേനയോടുംഭവാൻചെന്നുതുകീടുമ
സ്ത്രാനലേനസ്വീകരിച്ചുധൂളിപ്പിച്ചു
ദീനയാമുള്ളോരിനിയ്ക്കുസന്തോഷവും
മാനവുംമാന്യമുത്തേവരുത്തേണമേ
ത്വൽകൃപാപൂരമൊന്നത്രെയിനിയ്ക്കുള്ള
ദുഃഖബാഷ്പത്തെമുടിയ്ക്കുന്നഭേഷജം
തൽക്ഷോഭംവെടിഞ്ഞേവംസഹോദരി
ദുഷ്ടാശോകിതംകേൾക്കയാലന്നകൻ

മന്ദമോതീടിനാനിന്നിതോന്നില്ലിങ്ങു
വന്നാമൂലം ബന്ധിനന്നീക്കളുമലം
ഒക്കെമീക്കാൎയ്യമെൻപട്ടണോവന്നാവൻ
മൂഷ്ക്കുകൊണ്ടെന്നോടെതൃത്താലിതെന്നിയെ
കാരണംപോരാകയത്രഞാനങ്ങോട്ടു
പോരണംയുദ്ധത്തിനെന്നാലതിന്നുകേൾ
പോരുചെയ്യാവതോനേരേവരാതുള്ള
പൂരുഷന്മാരോടതെത്രയുംകുത്സിതം
ഒന്നറിഞ്ഞീടുനീയുദ്ധത്തിനായങ്ങു
വന്നണഞ്ഞീടണംഞാനെന്നിരിയ്ക്കിലൊ
ന്നവൻനീലധ്വജൻവിളിച്ചീടേണ
മന്ത്രിഭാവംപ്രാരമന്ന്യായമാസ്ഥിതം
നീവലഞ്ഞോതുന്നവാക്യംപ്രമാണിച്ചു
കേവലംകാൎയ്യജ്ഞനായഞാനെങ്ങിനെ
ചാവതിന്നെങ്കിലുംചാടിവന്നീടുന്നാ
താവതില്ലായതിന്നാമെന്നിരിയ്ക്കിലും
തത്രകാൎയ്യംകുറഞ്ഞൊന്നുമില്ലക്കണ്ടെ
യുദ്ധകാലംകഴിഞ്ഞില്ലെന്നിരിക്കുനീ
ശത്രുഭാവംവിട്ടുസന്ധിച്ചുപാൎത്ഥനോ
ടുത്തമൻമൽബന്ധുനീലധ്വജൻദൃഢം
ഭൎത്തൃഭാവത്തിന്നുചേൎന്നവണ്ണംപരം
സ്വസ്ഥയായ്വാഴ്കനീയത്രകാലാന്തരേ
സ്പൎദ്ധയുണ്ടെങ്കിലീധൂൎത്തനാംപാൎത്ഥനോ
ടുത്തരംചെയ്യുന്നതുണ്ടുഞാൻനിൎണ്ണയം
ഇത്തരംഭ്രാതാവുസാന്ത്വനംചെയ്യുള്ളൊ
രുക്തിയാൽതെല്ലുമെതൃപ്തിയാകായ്കയാൽ
ദൎപ്പംധരിച്ചവൾകോപിച്ചുപിന്നെയും
നിൎബ്ബന്ധവാക്യംനടിച്ചുചൊല്ലീടിനാൾ
നന്നുനന്നഗ്രജൻചൊന്നവാക്യംമന

[illegible]സന്തോഷംവരുന്നതീവണ്ണമേ
ഖ്യന്തദുഃഖംകെടുക്കവാൻകാലമി
ല്ലെന്നുചൊന്നാലതിനെന്നുവാനന്തരം
കുന്തിയാംദേവിതൻപുത്രനാമെമ്പരി
ചന്ദ്രിയോടെത്തിയെതിർത്തുപോരാടുവാൻ
ചന്ദ്രാവുതെല്ലുമെൻഭ്രാതാവിനില്ലപോ
ലന്താവതേവംപറഞ്ഞാലിനിയ്ക്കിഷ
ഗാന്തനായേവംസ്പുടമാകവാൻവേണ്ടാത്ത
സാന്ത്വനംചെയ്യാലടങ്ങുന്നതല്ലഞാൻ
സ്സിദ്ധനെങ്കിൽഭവാൻക്ഷിപ്രമുദ്യുക്തനായ്
ന്ത്യക്തസന്ദേഹംപുറപ്പെട്ടുവൈരിയെ
ഹസ്തവീര്യംകൊണ്ടുസംഹരിച്ചീടുമെ
ന്നാതൽതീർത്തീടുകിലായല്ലെങ്കിലദ്യഞാൻ
അസ്തുവെന്നോർത്തുദേശാന്തരംപൂകവ
ന്നത്രഗേഹത്തിലുംവാഴ്കില്ലേതുമേ
ചത്തുപോകുംവരെമിണ്ടാതിരിയ്ക്കില്ല
സത്യമീഞാനെന്നറിഞ്ഞുകൊള്ളേണമേ
ഇവ്വിധംശാഠ്യംപിടിച്ചുചൊല്ലീടുന്ന
ദേവിതന്നിൽക്രോധയുക്തനായപ്പൊഴേ
ഭീരസംകയ്യൊണ്ടുധീരനാമുന്മുക
ഭീരണംചെയ്യാനശാന്തെശഠാത്മികേ
ഭീരുവായുള്ളനിൻനിർബ്ബന്ധഭാഷണം
പോരുമേറെപ്പറഞ്ഞീടേണ്ടഭീഷണം
ഭീതിരിഞ്ഞോടിവന്നോതുംഗിരംകേട്ടു
നീതിഹീനംകാര്യമത്രഞാൻചെയ്യുമോ
ഞാനിന്നുകാര്യംവിചാരിച്ചുചൊന്നതും
മാനിച്ചിടാതേകഠോരംപിടിച്ചുനീ
പിന്നെയുംകേറിക്കലിയ്ക്കുന്നതെന്തിതു
നിന്ദ്യയായിട്ടുംസ്വതന്ത്രയായന്നിനീ

ഹാവണ്ണനീയനാംനീലധ്വജൻനൃപ
നീവണ്ണമുള്ളനിൻവാക്കുകേട്ടല്ലയൊ:
ബന്ധുസൈന്യാദിക്ഷയത്തിന്നുതാനൊരു
ബന്ധമായജ്ജ്ഞനൻതന്നോടുപോർചെയ്തു
ക്ഷീണവുംതോലിയുംജാള്യവുംകൈക്കൊണ്ടു
നാണവുംകെട്ടുഴൽപ്പെട്ടതുമങ്ങിനെ
മൽഗൃഹംകൂടെനശിപ്പിച്ചുവല്ലാത്ത
ദുർഘടത്തിങ്കലീയെന്നെയുംവീഴിച്ചു
ദുഃഖമുണ്ടാക്കുവാനല്ലെനിനക്കുള്ളി
ലൊക്കമുത്സാഹമീമ്മോഹംനടക്കില്ലാ
ദുസ്സ്വഭാവംപൂണ്ടനിങ്കലെള്ളോളവും
മത്സ്വസാവെന്നുള്ളവാത്സല്യമില്ലമെ
വച്ചുവാഴിയ്ക്കയില്ലെൻപുരംതന്നിലും
നിശ്ചയംനിന്നെഞാനെന്നറച്ചീടിനേൻ
ഗച്ഛദേശാന്തരംതാമസിയ്ക്കേണ്ടനി
ന്നിച്ഛപോലെന്നാലിനിയ്ക്കുണ്ടുമംഗലം
ഭത്തൃഗേഹംവിട്ടുതാനെതിരഞ്ഞിട
ഞ്ഞിത്രദൂരംവന്നനിന്നെനിസ്സംശയം
സ്വീകാരവുംചെയ്തുപാപ്പിച്ചിതെന്നുള്ള
ലോകാപവാദംഭവിയ്ക്കില്ലിനിയ്ക്കിനി
പോകാശ്ശിലിപ്പൊഴെപോകുവൻതക്കമി
ല്ലാകാത്തലഗ്നേപിറന്നവൾനീയെടൊ
മുന്നംപിറന്നോരുടിക്കിലുമെന്നല്ല
പിന്നെപ്രവേശിച്ചിരുന്നോരുടിക്കിലും
കൊള്ളാതമാറായദുഷ്ടേനിങ്ങളെ
കൊല്ലാതകന്നാളുപോകപോകെന്നസാ
എന്നിത്തരംചൊന്നതെല്ലാംശ്രവിച്ചുടൻ
നിന്നെറവുവീഴുന്നബാഷ്പപൂരാന്വിതം
നേത്രംചുവപ്പിച്ചുകോപിച്ചുകോഴവി

ത്ര്യക്ഷനാമുമാധവൻതന്മുഖംനോക്കീട്ടു
ഉണ്ടുദേഹഗേഹത്തിലുംഞാനിരിയ്ക്കുന്നതു
കൊണ്ടുദോഷംവിട്ടീടുമെന്നാകിലൊ
പോകുവൻഞാനടൻവല്ലെടവുംചെന്നു
ചാകുവൻചാഞ്ചല്യമില്ലിനിയെങ്കിലും
സത്തമന്മാരായനിങ്ങളെല്ലാവരും
ചിത്തസന്തോഷേണനാശങ്ങളെന്നിയെ
വാണുകൊൾവിൻമഭിസജ്ജനത്തിൻഫലം
കാണുമെന്നേവംപറഞ്ഞവളപ്പൊഴെ
തല്പുരംകൈവിട്ടുതാനെഭയംവെടി
ഞ്ഞപ്പുരംമോറിപ്പുറപ്പെട്ടുമെല്ലവെ
മന്ദാകിനീതടംപ്രാപിച്ചുചിന്തിച്ചു
മന്നാശഹേതുവാമർജ്ജുനൻപാണ്ഡവൻ
ഇന്നാശപോലെനശിപ്പാനുപായമെ
റിന്നാശയംകൊണ്ടുകണ്ടതില്ലൊന്നുമെ
ഉത്തമംയുദ്ധമെന്നുൾത്താരിലോൎത്തതാ
നദ്ധ്യമംചെയ്തുപോലൊത്തിലതൊന്നുമെ
രണ്ടില്ലപക്ഷമൊന്നേതെങ്കിലുംനിന
ച്ചുണ്ടാക്കിവെക്കാതൊഴിയ്ക്കാവതല്ലമെ
എന്നുപാൎത്ഥൊത്താണ്ടുകണ്ടുസന്തോഷമാ
ണ്ടിന്ദുബിംബാഭമാംതന്മുഖംകാണിച്ചു
സ്വൎന്നദീവെള്ളംതൊടാതെതടസ്ഥലെ
മന്ദമന്ദംനടന്നീടുംദശാന്തരെ
കല്ലോലജാലത്തിലൊന്നുതല്പാദത്തി
ലുല്ലോലമാസ്സന്നടിയ്ക്കയാലായവൾ
കാലുംകുടഞ്ഞിട്ടുകാളുന്നസംഭ്രമം
കോലുന്നഭാവംനടിച്ചുകൊണ്ടപ്പൊഴെ
ഹാഹാനിനാദേനമേല്പോട്ടുകേറിനി
ന്നീഹാകുലംവിലാപിച്ചുചൊല്ലിനാൾ

ഹന്തമാലോകരെനിങ്ങൾകാണ്മിൻമഹാ
നന്തപാപങ്ങൾക്കപാത്രമാമീനദീ
എന്നിടംകാലിലീക്കല്ലോലമാലയാം
തന്നുടെകൈവല്ലികൊണ്ടുതല്ലീടിനാൾ
ദുഷ്ടയായുള്ളിവൾകഷ്ടമേവംബലാൽ
തൊട്ടമൂലംഗതികെട്ടുഞാനിപ്പോഴെ
പുഷ്ടപാപങ്ങൾക്കപാത്രമായീപരി
പുഷ്ടമെന്നുള്ളംപൊറുക്കാവതല്ലമേ
പാക്കാവതല്ലിതിൻനിഷ്കൃതിചെയ്യുവാ
നാക്കാണതിന്നതെന്നുള്ളബോധംഭുവി
പുണ്യതീർത്ഥങ്ങളിൽചെന്നുകുളിക്കയോ
ചണ്ഡമായീടുംതപംചെയ്തിരിക്കയോ
പുണ്ഡരീകേക്ഷണൻതൻതിരുനാമങ്ങ
ളെണ്ണമില്ലാതെജപിച്ചുസേവിക്കയോ
എന്തുചെയ്യേണ്ടുഞാനെങ്ങോട്ടുപോകമീ
യെന്നുണയ്ക്കൊരാളേതുമാമല്ലമേ
വിണ്ണിൽനിന്നിങ്ങിനെവീണുപാപംകൊണ്ടു
മന്നിൽവാഴുന്നവർക്കുള്ളൊരതിക്രമം
നെഞ്ചകത്തൊട്ടുമോർത്തീടാതുപാന്തികെ
സഞ്ചരിച്ചെന്നതുമൂലംശിവശിവ
താപത്തിനെത്രയുംഹേതുവായിട്ടുള്ളൊ
രാപത്തിലായറിഞ്ഞില്ലീയുപദ്രവം
ഒന്നുമേഞാൻപിഴച്ചീലിവൾക്കെന്നോടു
വന്നവൈരത്തിനുബന്ധമെന്തീശപാ
മാരണംചെയ്യുന്നദുർജ്ജനത്തിന്നൊരു
കാരണംവേണമോസജ്ജനോപദ്രവെ
ഓരോവിധംപറഞ്ഞീടുന്നതെന്തിനു
നേരോടുചിന്തിച്ചുനോക്കുന്നതാകിലോ
മന്മൌലിലേഖനത്തിന്റെവിശേഷമെ

ണ്മയിൽചൊല്ലാമിതാക്കൊഴിയ്ക്കാവതും
ദുസ്തരംഹന്തമേദുൎയ്യോഗസാഗര
മിത്തരംമറെറാരുത്തൎക്കുമുണ്ടാസ്സുരാ
വല്ലെങ്കിലുംഞാൻമരിയ്ക്കുന്നതുണ്ടിനി
ത്തെല്ലെങ്കിലുംകാൎയ്യമില്ലജീവിച്ചിട്ടു
ദുഃഖവുംപൂണ്ടിരിയ്ക്കില്ലഞാനെന്നൊവ
മുൾക്കനംവിട്ടുചൊല്ലുന്നവാക്യങ്ങളെ
സ്ഥാനത്തിനാസ്സന്നസത്തമന്മാർതട
സ്ഥാനത്തിലുള്ളവർകേട്ടുകോപിച്ചുടൻ
ഖേദിച്ചുചൊല്ലിനാർ കഷ്ടമെന്തിങ്ങിനെ
രോദിച്ചുനിശ്ചയിക്കുന്നുദുരാത്മികെ
ബോധമില്ലേതുംനിനക്കീജലംസ്പൎശി
പാതകംപോക്കുന്നതെന്നമോഹത്തിനാൽ
കേൾക്കഗംഗാസകൃന്മജ്ജനംകൊണ്ടാശു
മാൎഗ്ഗമുണ്ടാക്കീമഹാപാപിലോകവും
പാകത്തിലെത്തിവാഴുന്നുമഹാവിഷ്ണു
ലോകത്തിലെത്രയുംശുദ്ധമായങ്ങിനെ
ഗംഗേതിചൊല്ലുംനരൻനാരകങ്ങളി
ലങ്ങേതിലുംചരിയ്ക്കില്ലെന്നുനിൎണ്ണയം
ഏവമേററംപറഞ്ഞിട്ടുഫലിച്ചീല
ഭാവഭേദംഭവിച്ചീലവൾക്കേതുമേ
ദേവിതാൻപിന്നെയുംഗംഗയെനിന്ദിച്ചു
മേവിനാളന്നേരമാരാൽനിറഞ്ഞവർ
ബ്രഹ്മദേവർഷിമുഖ്യന്മാർവിഷാദിച്ചു
വെണ്മയേറുംമനസ്സാലെനടുങ്ങിനാർ
എന്തിവൾചൊല്ലുന്നതാശ്ചൎയ്യമാരിവ
ളന്തികേകാണുമ്പോളാൎയ്യയെന്നാസ്സുരം
സ്വൎന്നദീസംഗമംപാപമെന്നല്ലയോ
ചൊന്നതീവണ്ണംവൃഥൈവചൊല്ലീടുമോ

കന്മഷംവല്ലതുംകയ്ക്കൊണ്ടുഗംഗയ്ക്കു
നന്മവിട്ടിന്നുവാഴുന്നിതോദൈവമേ
എന്നുള്ളതത്വംഗ്രഹിയ്ക്കുന്നമുന്നമെ
ന്നാല്ലിനിസ്നാനകമ്മങ്ങളൊന്നുമേ
ഛത്രദണ്ഡങ്ങളുംപട്ടയുംപട്ടററ
വസ്ത്രഭാണ്ഡങ്ങളുംഭേസിപ്പുറപ്പെട്ടു
എത്രയുംദൂരസ്ഥലങ്ങളിലുള്ളവ
രെത്രപേരുണ്ടിഹവന്നിട്ടിതോക്കിൽ
സംഭാവനീയമായീടുംമഹാപുണ്യ
സമ്പാദനത്തിന്നുതന്നെയെന്നാകയാൽ
പാപംവരുത്തുവാൻപാത്രമാകുന്നതാ
രാപന്നിവാരണംചെയ്യുമെന്നുണ്ണം
എന്നുചിന്തിച്ചുറച്ചീവിശേഷംശങ്ക
യെന്നിയെതങ്ങളിൽതങ്ങളിൽജല്പിച്ചു
കേൾക്കാതലോകരുംകേട്ടറിഞ്ഞവരും
പാക്കാത്തുടൻതടസ്ഥാനവുംകൈവിട്ടു
ദൂരത്തുചെന്നങ്ങുദീനബുദ്ധ്യാനിന്നാ
നേരത്തുസംഭ്രമംകയ്ക്കൊണ്ടുഗംഗയും
വൃത്യസ്തമീവൃത്തമെത്രെയുംവിസ്മയം
വിപ്രതപ്രമേരുംദ്വിജാദികളിങ്ങിനെ
തഞ്ചത്തിലെന്തോപിഴച്ചുചൊല്ലുന്നൊരു
ചെഴ്ചൊല്ലുകേട്ടതെല്ലൊന്നുമോരാതുടൻ
ഗംഗയിൽപാപമുണ്ടെന്നുള്ളശങ്കയോ
ടങ്ങകന്നീരിവരല്ലോവിമൂഢരോ
മാമകാലോകമാത്രംലഭിച്ചീടുകി
ലാമയംനഷ്ടമാപാപങ്ങളാകവെ
മൂലംപറിഞ്ഞുമുഴുത്തുള്ളകാററത്തു
തൂലങ്ങൾപോലെപറന്നുപോയങ്ങിനെ
മർത്ത്യരെല്ലാവരുംപുണ്യലാഭംകൊണ്ടു

ശുദ്ധരായീടുന്നവല്ലൊശിവശിവ
എന്നിരിയ്ക്കപ്പുരംപാപിഷ്ഠതന്നെഞാ
നെന്നചൊന്നാളിവളെന്തിതിൻകാരണം
എന്തെങ്കിലുംപാപമെങ്കലുണ്ടാകയോ
ചിന്തിയ്ക്കുന്നംകാലദോഷമാകിലുംവരും
തത്വബോധംവരുത്തുവാനിന്നൊര
മിത്തന്വിയോടുചോദിയ്ക്കതന്നെഗ്ഗുണം
എന്നുറച്ചെത്തുംമടിയ്ക്കാതെടുത്തൊരു
സുന്ദരസ്ത്രീവേഷമോടുംപ്രകാശിച്ചു
സത്വരംജ്വാലയെക്കണ്ടുചൊല്ലീടിനാ
ളുത്തമസ്ത്രീമൌലിമാലാകലാപമേ
ഭോഗീശഭൂഷണശ്രീമൌലിഭൂഷയാം
ഭാഗീരഥീഞാനറിഞ്ഞാലുമെന്നൊരീ
പാപിഷ്ഠയെന്നുചൊല്ലിത്തൊട്ടുനേരത്തു
ഭൂപൃഷ്ഠഭാഗംകുലുക്കിയോടത്ഭുതം
ദൂരത്തുചെന്നുനിന്ദിച്ചതെന്തിന്നഹോ
തീരത്തുനില്ക്കുംമഹാലോകർകേൾക്കവേ
മത്ത്യാദികൾക്കുവന്നീടുംമഹാവിപ്ര
ഹത്യാദിപാതകംസർവ്വംമുടിച്ചാശു
സത്സംഗമംകൊടുക്കുന്നമഹാസൌഖ്യ
മുൾസങ്കടംകെടുക്കുന്നതിനൊന്നുടെ
സ്പർശനംവേണമെന്നില്ലാനിനയ്ക്കുകിൽ
ദർശനംതാനെന്നുപോരുമെന്നുള്ളതും
പൃത്ഥ്വിയിൽപാരംപ്രസിദ്ധംപ്രശസ്തമീ
ശുദ്ധിരൂപന്നുണ്ടമല്ലന്യസംഗമം
ധിക്കെന്നുഘോഷിച്ചുസന്ദേഹമെന്നിയെ
ചിക്കെന്നിയ്യോളുണീകരിച്ചീടിനാൾ
തൽസൂക്ഷ്മതത്വംകഥിയ്ക്കണമിന്നതി
ചൌൽസൂക്ഷ്മമാടുഞാനത്രവന്നീടിനേൻ

മന്ദാകിനീഗിരംകേട്ടാശുപിന്നെയും
നിന്ദാപുരസ്സരംചൊല്ലീടിനാളവൾ
ഗംഗയെന്നാകിലോദൂരത്തുനിൽക്കനീ
യിങ്ങടുക്കൊല്ലപാപിഷ്ഠജഡാത്മികേ
മിണ്ടാവതോഹന്തനിന്നോടുനിൻമുഖം
കണ്ടാലഘംവരുംനാരകേപാതവും
നിന്നോടുസംഗമംചെയ്യുംജനങ്ങൾക്കു
വന്നീടുമാപത്തതിന്നില്ലനിഷ്കൃതി
കണ്ടസാധുക്കളെഛത്മവാക്യംകൊണ്ടു
ചെണ്ടകൊട്ടിക്കുവാനായിട്ടുവന്നനീ
മല്പ്രശസ്തയുംപുണ്യപ്രദംജഗൽ
കില്ബിഷധ്വംസിനീഞാനെന്നുകീൎത്തിച്ചു
നല്കുന്നതെന്തിനീനിന്ദ്യചൊല്ലൊരുത്തനും
നിഷ്കൃപേവിശ്വസിക്കില്ലെന്നുനിൎണ്ണയം
വെക്കംഗമിക്കനീയെന്നുകേട്ടപ്പോഴെ
നിഷ്കല്മഷാംഗിയാംഗംഗാഭഗവതി
കഷ്ടംനടുങ്ങീമടങ്ങീയടങ്ങിനി
ന്നിഷ്ടംവരുന്നമാറിങ്ങിനെചൊല്ലിനാൾ
എന്തിന്നുഞാൻചെയ്തപാതകാസ്പഷ്ടമാ
യെന്തെങ്കിലുംകഥിച്ചാലുമെന്നോടുനീ
കൈതവംഞാൻകഥിക്കില്ലകേളൊന്നുമെ
ചെയ്തതായ്തോന്നുന്നതില്ലമേചേതസി
മന്ദതയെന്നിയെനീകണ്ടിരിക്കുന്ന
തിന്നതെന്നെന്നെഗ്രഹിപ്പിക്കവേണമേ
നിഷ്കളങ്കംഗ്രഹിച്ചെന്നാലതക്ഷണെ
നിഷ്കൃതിവ്യാപാരനഷ്ടമാക്കീടുവൻ
നിൎണ്ണയംനീതാനിതിന്നിനിക്കാശ്രയം
തിണ്ണംതെളിഞ്ഞകലാശയംചെയ്യുനീ
സ്വൎന്നദീയാചനംകേട്ടുസന്തുഷ്ടയായ്

നിന്നാദീനനാപരംകൊണ്ടുചൊന്നാളവൾ
നിഞ്ചരിത്രംനീമറന്നിതോവിസ്മയം
നെഞ്ചകത്തില്ലഞ്ഞൊരോൎമ്മയെന്നാകിലൊ
ജ്ഞനാഃജനിമ്പാപമിന്നതെന്നോൎത്തുവ
നിന്നുചേതസ്സിൽധരിയ്ക്കനീനിശ്ചലം
മുന്നംമഹാരാജരാജനാംശന്തനു
തന്നന്തികെഭാൎയ്യയായിട്ടിരുന്നനാൾ
സുന്ദരന്മാരായ്പിറന്നനല്ലാറേഴ
നന്ദനന്മാരെപ്പിടിച്ചുനിസ്സംശയം
കണ്ഠംപിരിച്ചുകൊന്നായ്യൊശിവശിവ
കണ്ടവൎക്കുള്ളംചുടുന്നമാറങ്ങിനെ
വെള്ളത്തിലിട്ടുകളഞ്ഞീലയൊമഹാ
കള്ളത്തിയായുള്ളനിങ്കലീവേലയാൎ
പെട്ടിരിയ്ക്കുംപാപമൊട്ടല്ലിതാശയെ
വിട്ടിരിയ്ക്കുന്നിതൊവിസ്മയംവിസ്മയം
നിഷ്ഠുരംഹന്തനിൻചേഷ്ടിതംചിന്തിയ്ക്ക
സ്പഷ്ടമായുത്ഭവിച്ചീടുംസ്വപുത്രനെ
നിഷ്കൃപംകൊല്ലുവാനാൎക്കുതോന്നീടുമീ
ദുഷ്കൃതംലോകേനടപ്പില്ലദുൎഗ്ഗെ
കൎക്കശംകല്മഷംനിങ്കലുണ്ടിന്നിയും
മിക്കതുംഞാനങ്ങുബോധംവരുത്തുവൻ
ഉന്നയംചെയ്യുംനിനക്കൊട്ടുകംശര
ച്ചന്ദ്രസങ്കാശപ്രകാശനായങ്ങിനെ
നന്ദനനേകൻപിറന്നാനവനെയും
കൊന്നൊറിഞ്ഞീടുവാൻകോപ്പുകൂട്ടുംവിധൌ
വയ്ഷ്ണവനാകുന്നിൻെറവല്ലഭൻവല്ലാത്ത
സംഭ്രമത്തോടുംതടുത്തുചൊല്ലീടിനാൻ
പോതകന്തന്നെനീനിഗ്രഹിച്ചീടൊല്ല
പാ[illegible]ട്ടനാദുഷ്ടഭയങ്കരി

മുന്നാമുണ്ടായുള്ളൊരേഴുപൈതങ്ങളെ
ഖിന്നയാകാതെകഴിച്ചുനീനിൎദ്ദയം
എന്നപോലിക്കണ്ടപുത്രനേയുംബലാൽ
കൊന്നടങ്ങീടുവാൻസമ്മതിയ്ക്കില്ലഞാൻ
കുററമേറുംനിനക്കാരാനുമുററതാൻ
പെററപൈതങ്ങളെപെട്ടന്നുകൊല്ലുമോ
ബുദ്ധിയില്ലാതുള്ളപക്ഷിമൃഗാദികൾ
പൃത്ഥ്വിയിൽക്കാണുന്നജന്തുക്കൾപോലുമേ
സന്തതംലാളിച്ചുപോററുന്നതെന്നിയെ
സന്തതിയ്ക്കന്തംവരുത്തുമാറില്ലഹൊ
കാരുണ്യഹീനയായുള്ളനീയാരിന്നു
ചേരുന്നതല്ലനിൻചേഷ്ടിതംദുസ്സഹം
എന്നിവണ്ണംപറഞ്ഞന്നാവിശിഷ്ടനാം
മന്നവൻചെയ്തവിരോധംനിമിത്തമായ്
കുട്ടിയെക്കൊല്ലുവാൻപററീലഹൊനിന
ക്കിഷ്ടഭംഗംചെയ്തകാന്തനെന്നിങ്ങനെ
പുഷ്ടിയേറുംക്രോധവൈരാഗ്യമുൾക്കൊണ്ടു
ശിഷ്ടനാംശന്തനുതന്നെവെടിഞ്ഞുനീ
പുത്രകൻഭീഷ്മനായ്വൎദ്ധിച്ചുപൃത്ഥ്വിയിൽ
ക്ഷത്രവംശത്തിൽപ്രസിദ്ധനായ്വന്നവൻ
കീൎത്തനീയൻപുണ്യകൃത്യവ്രതൻപാൎത്ഥ
ധാൎത്തരാഷ്ട്രായോധനോദയേകേവലം
ധൂൎത്തനാമൎജ്ജുനൻമുന്നേശ്ശിഖണ്ഡിയെ
ച്ചേൎത്തവൻക്രൂരൻഗുരുദ്വേഷതല്പരൻ
മൂൎത്തബാണവ്രജംകൊണ്ടുതാഡിയ്ക്കയാ
ലാൎത്തനായംഗവ്രണാമയത്തോടഹോ
പാൎത്തലേവീണുതൻപ്രാണങ്ങളെക്കള
ഞ്ഞാൎത്തണഞ്ഞീടുന്നാശത്രുക്കൾകാണവേ
ത്തൂൎദ്ധ്വദേവാലയംപ്രാപിച്ചുവാസ്തവം

ശ്രോത്രദേശത്തിലായെങ്കിലുംഹന്തനീ
മാൎത്തടത്തിൽകൈകളാലെതൊഴ്കയും
ചിത്തദുഃഖംകൊണ്ടുകണ്ണീർപൊഴ്കയും
ചെററമ്മമാരവർചെയ്യുംക്രമങ്ങളിൽ
ചെററെങ്കിലുംചെയ്കകേളയല്ലിങ്ങിനെ
സ്വസ്ഥയായ്‌വാഴുന്നനിഷ്പുത്രഭാവേന
ശ്ലാഘ്യയാകുന്നില്ലനിയ്യിന്നുനിർണ്ണയം
നിൻപുത്രനെക്കൊന്നനീചനാമൎജ്ജുനൻ
വയ്‌നുപററവണ്ണംവിളങ്ങുന്നവീൎയ്യവാൻ
മദ്വൈരിപാൎത്ഥനെന്നുള്ളനാട്യംവെടി
ഞ്ഞദ്വൈതഭാവേനനിത്യംവസിക്കുന്നു
പുത്രനിൽസ്നേഹംനിനക്കില്ലനീയന്നു
പുത്രനില്ലാത്തവളായിവന്നീലയൊ
നിഷ്പുത്രലോകംമഹാപാപിതാനെന്നു
നിഷ്പന്ദമോതുന്നുധൎമ്മശാസ്ത്രങ്ങളിൽ
ഏവമെല്ലാംനിരൂപിക്കനീഭൂമിയിൽ
പാവനത്വംവിട്ടുപാപിഷ്ഠതാനഹൊ
ബുദ്ധികൌശല്യംപ്രയോഗിച്ചുരാജ്ഞിയാ
ലുക്തിശല്യംകൊണ്ടുകൃത്തയായ്സ്സുനാവൾ
സാദ്ധ്വീദേവീമനംനൊന്തുമോഹിച്ചു
ചിത്തതാപംകൊണ്ടുതപ്തയായപ്പൊഴെ
ക്കമൊക്കരംരാജവല്ലഭേനീചൊന്നാ
ളുൾക്കരുന്നിങ്കൽധരിച്ചതിന്നാണഹൊ
സങ്കടംപാരമുണ്ടെന്തുചെയ്യുന്നതൊ
ന്നെങ്കടംപോക്കുവാനാരിനിദൈവമേ
വല്ലതെന്നാകിലുംപുത്രനെക്കൊന്നവ
നല്ലലുണ്ടാക്കാതടങ്ങുനാതെങ്ങിനെ
ഇത്തരംചൊല്ലിനാൾപാൎത്ഥനായിട്ടട
ങ്ങാത്തകോപംകൊണ്ടുശാപവുംനൽകിനാൾ

ഷഷ്ഠമാംമാസത്തിലുണ്ടാംരണത്തിലീ
നിഷ്ഠുരാത്മാവെന്റെശത്രുവാമർജ്ജുനൻ
ബഭ്രുവാഹാഖ്യനാംതൻപുത്രനോടേററു
തൽപ്രയുക്തോഗ്രബാണംകൊണ്ടുതൽക്ഷണേ
കണ്ഠംമുറിഞ്ഞുചാവട്ടെമമോക്തിയാ
ലിണ്ടൽക്കുപാത്രമാകട്ടെതഥാവൃഥാ
ശപ്തനായർജ്ജുനൻപോരുമെന്നപ്പൊഴെ
തൃപ്തഭാവംപൂണ്ടരാജ്ഞീമനസ്വിനീ
മന്ദാമലസ്മിതംചെയ്തുചൊല്ലീടിനാൾ
മന്ദാകിനീദേവിമാനനീയാകൃതേ
നന്ദനസ്നേഹംനിനക്കുണ്ടുനിർണ്ണയം
നന്നാഹോനിശ്ചിന്തചെയ്തതെന്നിങ്ങിനെ
പാരംപ്രശംസിച്ചുപാപംകെടുന്നത
ത്തീരംപ്രവേശിച്ചുജാഹ്നവീദേവിയെ
സാദരംവന്ദിച്ചയച്ചുശേഷംതദീ
യോദകംതന്നിലിറങ്ങിയഥാവിധി
സ്നാനംതുടങ്ങിനാളന്യരാംലോകരും
സാനന്ദഘോഷംപ്രവേശിച്ചുഗംഗയെ
ചേതസ്സിലുണ്ടായസംശയംതീർന്നതൽ
പാഥസ്സിലുത്തമസ്നാനംകഴിച്ചുടൻ
വേർപിരിഞ്ഞീടിനാർവേണ്ടുംപ്രകാരമുൾ
ത്താർവിരിഞ്ഞേററംവിളങ്ങുന്നമാനിനീ
ശീലചേതോബലത്താലെനിജാരാതി
മൂലവിച്ഛേദംവരുത്തുംയശോവതീ
ജ്വാലയാകുന്നവളല്ലോമഹാനല
ജ്വാലയോടൊക്കുന്നതേജോവിലാസിനീ
എൻപ്രയത്നത്തിൻഫലംവന്നുചിന്തിയ്ക്കി
ലൻപ്രകോർപുത്രൻമമാരിയാമർജ്ജുനൻ
കാലഗേഹത്തിന്നുയാത്രയാവാനുള്ള

കാലമായെങ്കിലുംതത്രചെല്ലുംവരെ
ഞാനടങ്ങീടുന്നതല്ലെന്നുചിന്തിച്ചു
മാനസംനന്നായുറപ്പിച്ചുതൽക്ഷണെ
ജഹ്നുജാതീരത്തിലേററംജ്വലിപ്പിച്ചു
വഹ്നിയിൽച്ചാടിശ്ശരീരംദഹിപ്പിച്ചു
പാണ്ഡവൻതന്നെവധിയ്ക്കുവാനുള്ളൊരു
കാണ്ഡസ്വരൂപംപൂണ്ടുദീപ്തിയോടങ്ങിനെ
ക്ഷോണീശനാംബഭ്രുവാഹനനുള്ളൊരു
തൂണീരമുൾപ്പുക്കുതുമയോടന്വഹം
എന്നുവന്നീടുവോനിന്ദ്രപുത്രൻപാർത്ഥ
നെന്നുകാലംപാർത്തുപാർത്തിരുന്നീടിനാൾ
കേട്ടീലയോഹന്തകേൾക്കകിൽകൌതുകം
കൂട്ടീടുമിക്കഥാഭാഗംധരാപതേ
ജ്വാലാചരിത്രംസമസ്തംതഥാഹിതം
പോലാകവേഞാൻപറഞ്ഞീടിനേനിനി
വൃത്രാരിപുത്രൻറെവൃത്താന്തമാകുന്ന
വിസ്താരമോടുംകഥിയ്ക്കാംമഹാമതേ
ശ്രദ്ധാപുരസ്സരംകേട്ടുകൊണ്ടീടേണ
മദ്ധാഭവാനെന്നനന്ദിയോടങ്ങിനെ
മാനനീയൻമഹാമാമുനിജൈമിനി
താനടങ്ങാതരുൾചെയ്തുതുടങ്ങിനാൻ
വഞ്ചിച്ചുനീലധ്വജജ്വാലയെന്നിട്ടു
മുമ്പിൽപുറപ്പെട്ടമുഖ്യനാകുംഹരി
നന്നായ്ഹരിപദമാശ്രയിച്ചെത്രയും
നന്ദ്യാഹരിസമുദീക്ഷയോടുംസ്വയം
രക്ഷണശാലികളോടുംകുതിച്ചങ്ങു
ദക്ഷിണദിക്കിന്നുമണ്ടിയഥാരുചി
സത്വരംശങ്കാവിഹീനംമഹാനേക
സത്വഭീമത്വവുംപ്രൌഢാർജ്ജുനത്വവും

ഭംഗിയേറുംസഹദേവതപാറുംകല
ന്നങ്ങിനെനില്ക്കുന്നവിന്ധ്യഗോത്രേന്ദ്രനെ
കണ്ടണഞ്ഞാനതിൻപിമ്പെകരുത്തനാ
മണ്ഡർകോൻപുത്രനുംമററുള്ളക്കൂട്ടരും
വയ്ടക്കൂട്ടവുംചെന്നുചേൎന്നപ്പൊഴെ
കമ്പംപിടിച്ചുതൽകാനനത്തിന്നഹൊ
വൃക്ഷപാഷാണങ്ങളൊക്കെപ്പൊടിഞ്ഞുപോ
യക്ഷമാഭാഗംസമസ്തംസമന്തതാ
പക്ഷികൾപൊങ്ങിപ്പറന്നുമഹാഗുഹാ
കുക്ഷികൾതോറുംകിടക്കുന്നസിംഹങ്ങൾ
പന്നിപലപുലിപന്നഗമാനക
ളെന്നിവയെല്ലാംഭയപ്പെട്ടുസംഭ്രമാൽ
ചിന്നിയെന്നല്ലാനിലവിളിച്ചുംനില
യെന്നിയെമണ്ടിയുംഘോഷമുണ്ടായഹോ
മന്നിലേററംപുണ്യമൂൎത്തിയായുള്ളൊരു
ധന്വിയാകുംകൃഷ്ണഭക്തനാംപാൎത്ഥനെ
മുന്നിലേവംവനദേവതമാരവർ
നന്ദിയോടുംകണ്ടുകൊണ്ടാടിയപ്പൊഴെ
ചിത്രമോൎത്താലൊരുയോജനാനീളത്തി
ലൊത്തവിസ്താരംകലൎന്നുള്ളൊരുശിലാ
തത്രകാന്താരെകിടക്കുന്നകണ്ടതി
ലത്തലെത്താത്തുള്ളധന്യനാകുംഹരി
തന്നംഗധൎഷണംചെയ്താനഹോഹരി
മുന്നംനിജശ്രീപദസ്പൎശനംകൊണ്ടു
തിണ്ണന്നൊരുകരിമ്പാറയ്ക്കുദിവ്യമാം
പെണ്ണിൻറരൂപംകൊടുത്തുപോലങ്ങിന്നു
വന്നെങ്കിലായെന്നുകല്പിച്ചവണ്ണമീ
മന്ദൻപ്രവൃത്തിച്ചുതള്ളുതംഭൂപതെ
ഒട്ടിപ്പിടിച്ചവൻകല്ലോടുചേൎന്നുട

നൊട്ടംചലിയ്ക്കാതുറച്ചുനില്പായഹൊ
[ശ്രീഹരിനാമസാധർമ്മ്യമൂലംജഡ
ദേഹികളിൽചിലർപൂജക്കുടാതെയും
ശ്രീഹരിസാമ്യമിവണ്ണമണയുന്ന
വാഹനാമംഹരിയെന്നമുണ്ടോർക്കിൽ
മോഹമൂലംജഡീഭൂതനായീടിനൊ
രാഹരിശ്രേഷ്ഠനെവേർതിരിച്ചീടുവാൻ
സ്നേഹമേറുംഹരിസേവകന്മാരുട
നീഹയോടുംചലയത്നംതുടങ്ങിനാർ
ഒച്ചകൊണ്ടുഗ്രമാമട്ടഹാസംചില
രുച്ചമാംഗർജ്ജനംവേറെചിലർചിലർ
മെച്ചമേറുന്നാഹ്ലങ്കാരമെന്നെചില
രുച്ചലിയ്ക്കുംഹാസഘോഷമീവണ്ണമേ
മിക്കപേരുംപ്രയോഗിച്ചുള്ളവിദ്യക
ളൊക്കവെപാഴിലനങ്ങീടുമോഹയം
തക്കമോർത്തീഹയംമെയ്യുരച്ചാനന്ദ
മുൾക്കലെന്നുംകൊണ്ടുനിശ്ചലംനില്ക്കയൊ
ശങ്കയുണ്ടെന്നായ്ചിലർചിലർചെന്നാശു
സങ്കടംപാർത്ഥനെക്കണ്ടുണർത്തീടിനാർ
സംക്രന്ദനാത്മജ!വീര!ഭവാനാശു
ചംക്രമംചെയ്യേണമിങ്ങോട്ടുസാമ്പ്രതം
വാർത്താവിശേഷമൊന്നുണ്ടായുണർത്തുന്ന
താന്ധാനുകൂലംശ്രവിച്ചുകൊള്ളേണമേ
ദുർഗ്ഗമാർഗ്ഗങ്ങളെപ്പിന്നിട്ടുമുന്നിട്ടു
നിർഗ്ഗമംചെയ്തുമണഞ്ഞീടുംഹയോത്തമൻ
വങ്കരിങ്കല്ലൊന്നുകണ്ടതിൽതാനണ
ഞ്ഞങ്കുരിച്ചീടുംചൊറിച്ചിൽനീക്കീടുവാൻ
മുട്ടിച്ചുമെയ്യൊന്നുരച്ചുനേരത്തുറ
ച്ചൊട്ടിപ്പിടിച്ചങ്ങുനിന്നുപോയങ്ങിനെ

നിശ്ചയംനിർജ്ജീവനായപോലായവർ
നശ്വമേധംസ്വയംജാതമാസ്സ്വിസ്മയം
തൻഭടന്മാരുടെവാക്കാംവിഷംകൊണ്ടു
വയ്മ്പനാമജ്ജുനൻകൃഷ്ണനായപ്പൊഴേ
എന്തിവണ്ണംവന്നതെന്നുള്ളിലുണ്ടായ
ചിന്തയോടുംകൃഷ്ണപുത്രനോടുംക്ഷണാൽ
ഒന്നിച്ചുതന്നുടെതേരുമോടിച്ചങ്ങു
ചെന്നിട്ടുതാഴത്തിറങ്ങീഭടാന്തരേ
കല്ലിന്നുചാരത്തുചെന്നുനിന്നാരവർ
മെല്ലെന്നുസൂക്ഷിച്ചുനോക്കുമ്പൊളങ്ങിനെ
കല്മഷംകൂടാതിരുന്നാഹംസത്തിനെ
കല്മയശ്ശംപൂണ്ടുകണ്ടോരാശ്ചര്യവും
വെണ്മയേറുംനിറംകൈവിട്ടുരാവിലു
ള്ളംബുജംപോലായവക്ത്രവുംകൈക്കൊണ്ടു
വൈനതേയദ്ധ്വജോപാസകൻതന്നുടെ
സൈനികന്മാരോടുസാദരംചൊല്ലിനാൻ
വല്ലതുംമാർഗ്ഗമുണ്ടാക്കിവൈകാതിനി
കല്ലുണഞ്ഞൊട്ടിനിന്നീടുന്നവാജിയെ
വേർതിരിയ്ക്കാനൊന്നുനോക്കുവിൻവേണ്ടുന്ന
മാതിരിയ്ക്കായ്നിങ്ങളെന്നുശാസിയ്ക്കയാൽ
പത്തുനൂറാളുകളുദ്ധതന്മാരവ
രൊത്തുനേരോടെകയർത്തണഞ്ഞക്ഷണേ
വങ്കശാധാരണംചെയ്തുതാഡിയ്ക്കയും
ശങ്കകൂടാതെപിടിച്ചുവലിയ്ക്കയും
പൊട്ടിവേറാക്കുന്നമട്ടിൽക്കരുത്തുള്ള
മുഷ്ടിജാനുക്കൾകൊണ്ടങ്ങിട്ടിടിയ്ക്കയും
സന്ധിയിൽത്തന്നെചവിട്ടിത്തിരിയ്ക്കയും
ചിന്തയിൽച്ചെന്നപോലെചെയ്തുനോക്കിനാർ
നിഷ്ഫലംസർവ്വവുംകല്ലിനെക്കെട്ടി

ഞനല്പവുംവേർപിരിഞ്ഞീലാഹയോത്തമൻ
വൈഷ്ണവൻവിഷ്ണുവാംദേവനെയെന്നപോ
ലുഷ്ണമുള്ളിൽചിന്ത്യജിഷ്ണുവീരൻതദാ
ബുദ്ധ്യാവിചാരിച്ചുപാർത്താനഹോപരം
വ്യത്യാസമേവമുണ്ടായതെന്തീശ്വര
ദുഷ്ടമല്ലാതുള്ളൊരുദ്ഘടംവന്നിങ്ങു
പെട്ടതിന്നിന്നെന്തുകാരണംവിസ്മയം
സ്പൃഷ്ടമാത്രേതങ്കലൊട്ടിച്ചുവാജിയെ
വിട്ടയയ്ക്കാതെമരിപ്പിയ്ക്കകാരണം
കല്പിതോത്താലിന്നസാമാന്യമായുള്ള
തല്പിതിന്നുള്ളവിശേഷമെന്തെന്നിനി
വന്തപോവൃത്തിയുംപൂണ്ടിവണ്ണാന്ന
സന്തതംവാഴുംമുനീശ്വരന്മാരോടു
വന്ദനംചെയ്താശുചോദിച്ചറിഞ്ഞവർ
ചൊന്നവണ്ണംഹയശ്രേഷ്ഠനേയുംവീണ്ടു
നന്ദിയോടുംകൊണ്ടുപോകാംയഥാകാമ
മെന്നിവണ്ണംനിശ്ചയിച്ചുനിസ്സംശയം
ഏങ്ങിരിയ്ക്കുന്നൂതപസ്വികളെന്നറി
ഞ്ഞങ്ങിനെവന്നുചൊൽവാനായ്നിയോഗിച്ചു
വിട്ടയച്ചുള്ളചാരന്മാരറിഞ്ഞാശു
പുഷ്ടസന്തോഷേണവന്നണത്തിയ്ക്കയാൽ
സന്നിധൌതാപസന്മാരുണ്ടുപുണ്യമാ
യെന്നിതോർത്തുണ്ടായസന്തോഷപൂർവ്വകം
പുണ്ഡരീകാക്ഷപ്രിയൻമഹാപുണ്യവാൻ
വിണ്ണവർക്കീശനാമിന്ദ്രൻറെനന്ദനൻ
ഭംഗമേതുംവരുത്താതീവനാന്തരേ
നിങ്ങളെല്ലാവരുംനില്ക്കുവിൻവീരരേ!
വന്യജന്തുക്കൾക്കുമാടലേല്ക്കാതുള്ള
സൈന്യസംവ്യൂഹവുംചെയ്യിനെന്നിങ്ങിനെ

നന്നായുറപ്പിച്ചു നന്ദിയോടങ്ങുതാ
നൊന്നായുടൻഭടന്മാരെവസിപ്പിച്ചു
മന്നവൻയൌവനാശ്വൻ, കാർഷ്ണി, കർണ്ണന്റെ
നന്ദനൻ, ഭവ്യനായിട്ടുള്ള സാത്യകി
എന്നിവർനാലുപേരോടുംപദാതിയാ
യ്മന്ദമന്ദംവന്യമാർഗ്ഗംപിടിച്ചുപോയ്
പർണ്ണശാലയ്ക്കൊട്ടടുക്കന്നിടയ്ക്കുവ
ക്കൎണ്ണമറവുള്ള വിശേഷങ്ങൾകാണായി
കണ്ടതെല്ലാമേപുകഴ്ത്താവതല്ലമാ
ലുണ്ടതിനായിത്തുടന്നാലനന്തരം
തെങ്ങുംകവുങ്ങുംവിളങ്ങുന്നമാറിടം
തിങ്ങുന്നപ്ലാവുംപിലാവുംനിരക്കവേ
സാലങ്ങളുംനാഗപുന്നാഗജാലവും
താലങ്ങളുംതമാലങ്ങളുംനീളവേ
കേവലംകേടറാതന്ത്രിണിശ്രേണിയും
തൊവലുംയജ്ഞാംഗകോവിദാരങ്ങളും
ജംഭീരതിക്തശാകങ്ങളുകിമ്പാക
ഗംഭീരപിപ്പലന്യഗ്രോധവർഗ്ഗവും
വൽഗുവാംകക്കന്ധുവില്വവുംതേന്മാവു
ഗ്ഗുൽഗുലുഗ്രന്ഥിലസ്തോമവുംചൂഴവേ
സൽഗുണംചേരുന്നതഡാകതഡാവുക
ഫൽഗുസംഘാതവുംകർണ്ണികാരങ്ങളും
ഹിംഗുനിൎയ്യാസപ്രിയാംഗുഭ്രുബ്ജങ്ങളു
മിംഗുദസ്തോമവുംമുമ്പായ്പുരാതരം
പത്രപുഷ്പാനല്പപക്വഫലാഭോഗ
ചിത്രശാഖങ്ങളായുള്ള വൃക്ഷങ്ങളും
മല്ലികാമാലതീചെമ്പകംമുമ്പായ
വല്ലികൾക്കുള്ള സമൂഹവുംമംഗളം
ചെത്തിചെമന്തിയുംമന്ദാരവുംമറ്റാ

ശ്ശുദ്ധിയേറുംതുളസ്യാദിയുംശോഭനം
കമ്പഹീനംവിളഞ്ഞുള്ളനീവാരവും
കമ്പവുംചോളവുംചാമയുംകോതമ്പും
ദോഷംവിനാവിളങ്ങീടുംതിനപയർ
മാഷങ്ങളുംചണകാദിയുമങ്ങിനെ
നീലക്കരിമ്പുംനിറംപൂണ്ടെഴുംപല
മൂലങ്ങളുംരമ്യരംഭാകദംബവും
കുററംമറഞ്ഞകുശങ്ങളുംകാണുകി
ലററംവെടിഞ്ഞിടംതോറുംനിറഞ്ഞഹോ
നീരന്ധ്രഭാവംവഹിക്കുംതപോവനം
നേരററതേററംമഹത്തരംപാവനം
മന്ദവാതംകൊണ്ടുചന്ദനാദിപ്രൌഢ
സുന്ദരശ്രീലതാമഞ്ജരീസഞ്ചയം
പൊട്ടുന്നതിൽചെന്നൊലിക്കുന്നതേനുണ്ടു
പെട്ടന്നുതൃപ്തിയുംദൃപ്തിയുംകൈക്കൊണ്ടു
മത്തഭൃംഗവ്യൂഹമങ്ങുമിങ്ങുംമുര
ണ്ടെത്രയുംഭംഗ്യാപറന്നുപരക്കയും
നല്ലതേന്മാവുകൾതോറുംപറന്നിളം
പല്ലവംകൊത്തിനുകർന്നമർന്നങ്ങിനെ
കോകിലക്കൂട്ടംതെളിഞ്ഞുമനോജ്ഞമാം
കാകളീസംഗീതനാദാവളക്കയും
പഞ്ചവർണ്ണക്കിളിക്കൂട്ടങ്ങളുംചിത്ത
ചഞ്ചലംകൈവിട്ടുചഞ്ചുകൊണ്ടങ്ങിനെ
ചുണ്ടിന്റെശോഭയെക്കക്കുംനിറംപൂണ്ട
തൊണ്ടിപ്പഴങ്ങളെക്കൊത്തിപ്പിളന്നുടൻ
മന്ദംഭുജിച്ചിട്ടുതേനുംനുകർന്നുസാ
നന്ദംക്രമത്തിലുള്ളോത്തിൻപദങ്ങളെ
വ്യക്തംകളോൾഗളന്മുഗ്ദ്ധസൂക്തംകൊണ്ടു
ചിത്തംകുളുക്കുംപ്രകാരംപഠിക്കയും

പുത്തനാകുംമുളകിൻതളിർതിന്നിട്ടു
ബദ്ധമോദംചകോരങ്ങളാംപക്ഷികൾ
കണ്ടവള്ളിക്കെട്ടിനുള്ളിൽക്കടന്നിട്ടു
കണ്ഠനാദാംഘനംമന്ദംപൊഴിക്കയും
കുക്ഷിസമ്പൂരണംചെയ്തിട്ടുമററുള്ള
പക്ഷിസന്ദോഹവുംസന്തോഷപൂർവ്വകം
തങ്ങളിൽക്കൂടിക്കളിച്ചുചട്ടററവൃ
ക്ഷങ്ങളിൽചാടിച്ചിലച്ചുശബ്ദിക്കയും
ചാതകൽഹാരനീലോല്പലോൽഫുല്ലപ
ങ്കേരുഹാദിപ്രൌഢപുഷ്പപൂർണ്ണങ്ങളായ്
കച്ഛപഗ്രാഹാദിജന്തുജാലംനിറ
ഞ്ഞചഞ്ചത്തോയങ്ങളായ്കാണുംസരസ്സുകൾ
ബാലാനിലാസ്ഫാലനോദ്ധൂതകല്ലോല
മാലാവിലാസവുംഹംസാദിപക്ഷികൾ
കോലാഹലംപൂണ്ടുമേളിച്ചുചെയ്യുന്ന
ലീലാവിശേഷവുംകയ്യാണ്ടിരിക്കയും
ചെയ്യുന്നകണ്ഠാലശേഷംമനോഹരം
പെയ്യുന്നമോദേനകേട്ടാലുമിന്നിയും
ജംഗമങ്ങൾക്കുമഹാതുഷ്ടിപുഷ്ടിക
ളുങ്ങമന്നീടുന്നതിന്നില്ലുപദ്രവം
മത്തനാമാനയുംശത്രുവാംസിംഹവും
സ്നിഗ്ദ്ധഭാവംപൂണ്ടിരിക്കുന്നതങ്ങളിൽ
വമ്പുലിക്കുന്തികേവാഴുംപശുക്കളി
ലമ്പൊലിക്കുന്നവധാശയില്ലേതുമേ
മന്ദമന്ദംവ്യാഘ്രദേഹേദേഹംവിട്ടു
ചെന്നമൈചേത്തുരയ്ക്കുന്നുപശുക്കളും
വാച്ചവിശപ്പാറാമൂറുംകൊണ്ടെലിക്കൂട്ടങ്ങൾ
പൂച്ചകൾക്കുള്ള ............ങ്ങൾതോറുമേ
പാത്തുസന്ദേഹം............വടിഞ്ഞുദേഹങ്ങളെ

രമാത്രതന്നെമൊറിഞ്ഞീടുന്നാതങ്ങിനെ
പന്നാഗംമൈലിൻെറപീലിവൃന്ദങ്ങളിൽ
ചെന്നാകംപുക്കൊളിയ്ക്കുന്നകളിയ്ക്കുവാൻ
പത്തിയുംനീത്തിപ്പിടിച്ചിട്ടുകീരിയോ
ടെത്തിയുംതെററന്നതിന്നുള്ളമൂത്തിയിൽ
ചുററിയുംകേളിചെയ്യുന്നുപരസ്പരം
പററിയുള്ളൈക്യംനിമിത്തമീസംഭവം
ശക്തിയേറുംപക്ഷിയല്ലനാംപക്ഷിയെ
കൊത്തിയെടുത്തുകൊല്ലുന്നിവ്വതിന്നവാൻ
കൊച്ചുമത്സ്യങ്ങളെവൃദ്ധമത്സ്യംമരി
പ്പിച്ചുതാനെന്മിഴുങ്ങുന്നില്ലൊരിയ്ക്കലും
കാകലോകങ്ങളോടൊത്തുലൂകങ്ങളു
മാകവേകേളിചെയ്യുന്നുദിനങ്ങളിൽ
സത്വസംഘത്തിനില്ലാകലസ്സബ്ധ്യയും
സത്വരംതമ്മിൽഭേദിയ്ക്കുന്നബാധയും
ശക്തിയോടൊത്തവററയ്ക്കില്ലതിക്രമം
ശക്തിയില്ലാതവററയ്ക്കില്ലസംഭ്രമം
ക്രൂരസത്വങ്ങളുംസൌമ്യസത്വങ്ങളും
ക്രൂരപൂണ്ടൊന്നിച്ചുവാഴുന്നിതെപ്പൊഴും
ഒന്നിച്ചുതമ്മിൽകളിച്ചുനടക്കയു
മൊന്നിച്ചുനന്നായുറങ്ങിക്കിടക്കയും
തന്നിച്ചുപോലനുഷ്ഠിച്ചാവനാന്തരെ
നന്ദിച്ചുവാഴുന്നജന്തുക്കളൊക്കവെ
ചൊല്ലാവതൊമഹഷീശ്വരന്മാരിലു
ള്ളല്ലാസമേറുംമഹത്വമേതാദൃശം
എല്ലാവിശേഷവുംകണ്ടുകണ്ടങ്ങിനെ
വല്ലാതൊരത്ഭുതംകൈക്കൊണ്ടണഞ്ഞവർ
പുള്ളിമാൻപൈതങ്ങളങ്ങുമിങ്ങുംപാഞ്ഞു
തുള്ളിമാഴ്കാതെകളിയ്ക്കുംതടങ്കണേ

മന്ദംവിനീതിയോടൊചെന്നുവാതുക്കൽ
നിന്നങ്ങകത്തേയ്ക്കു നോക്കുംദശാന്തരേ
ശർവ്വപ്രഭാവംകലർന്നുള്ളമസ്കരി
സർവ്വപ്രബോധംധരിയ്ക്കുന്നസൌഭരി
മസ്തകേചെഞ്ചിടാഭാരവുംമദ്ധ്യത്തി
ലൊത്തകൃഷ്ണാജിനവസ്ത്രവുംപൂണ്ടവൻ
ഭദ്രാർത്ഥമാലിപ്തഭസ്മശാലീമഹാ
രുദ്രാക്ഷദീപ്താക്ഷമാലാകലാപവാൻ
കക്ഷസ്ഥലദ്വയംയോഗദണ്ഡദ്വയേ
നിക്ഷിപ്തമാക്കി പ്രതപ്തതേജോയുതം
പുത്തനായുള്ള പുലിത്തോൽവിരിച്ചതിൽ
സുസ്ഥനായൃഗ്യജുസ്സാമവേദങ്ങളെ
മന്ദഹാസാഢ്യരായിട്ടുശിഷ്യരെ
മന്ദമദ്ധ്യാപനംചെയ്യിച്ചുമാദരാൽ
തൻപാർശ്വഭാഗേവസിയ്ക്കുംപലപല
വമ്പാർന്നകാണംമഹർഷിമാരെക്കൊണ്ടു
വേദാന്തമുഖ്യങ്ങളായശാസ്ത്രങ്ങളെ
മോദാന്ധനായിപ്പഠിപ്പിച്ചുമങ്ങിനെ
മുത്തുമാലയ്ക്കുള്ള നായകക്കല്ലുപോ
ലൊത്തുശോഭിയ്ക്കുന്നവസ്ഥയെക്കാൺകയാൽ
ഭക്തിയോടുംവീണുവന്ദിച്ചുഫൽഗുനൻ
ഹസ്തയുഗംകൂപ്പിനിന്നണത്തീടിനാൻ
വിദ്വന്മഹായോഗിമൌലിമഹാനിധേ
വിധ്വംസ്തമായാവിമോഹശുദ്ധാകൃതേ
നിർദ്വന്ദ്വബുദ്ധേനിരസ്തരാഗദ്വേഷ
സദ്വൃന്ദസന്തോഷഹേതോകൃപാവാസ
ബദ്ധാദരംഭവദ്ദർശനംകൊണ്ടുള്ള
സത്തായപുണ്യംലഭിച്ചവൻഞാനിഹ
ഭദ്രാകൃതേപാർത്ഥനാമർജ്ജുനൻധർമ്മ

പുത്രാനുജൻകൃഷ്ണസോദരീവല്ലഭൻ
മല്ക്കർമ്മദോഷംനശിച്ചീടുവാനിനി
നിഷ്കന്മഷാത്മൻമുനേ!നിന്തിരുവടി
തൃക്കണ്മിഴിച്ചൊന്നനുഗ്രഹിയ്ക്കേണമി
ന്നകംക്കമ്പഹീനമെന്നെല്ലാമുണർത്തിച്ചു
നിന്നനേരംതമോഹീനൻതപോധനൻ
നന്ദിനയൻനന്ദിയോടുംകടാക്ഷിച്ചു
മന്ദഹാസംപൊഴിച്ചമ്പോടരുൾചെയ്തു
മന്നവന്മാർമൌലിരത്നമെ!പാണ്ഡവ!
ശ്രീകൃഷ്ണസാരഥേ!നീയല്ലയോപുരാ
ശ്രീകണ്ഠമൂർത്തിയാമദ്രിജാകാന്തനെ
സംഗരംതന്നിൽവച്ചുകള്ളവില്ലുകൊ
ണ്ടന്നാരംമസ്തകേ മർദ്ദിച്ചുമർദ്ദിച്ചു
തങ്കരപ്രാഭവംതെല്ലൊന്നുകാണിച്ചു
ശങ്കരപ്രീതിബാണങ്ങളെവാങ്ങിച്ചു
വില്ലാളിവീരനെന്നീരേഴുലോകത്തി
ലെല്ലാടവുംകീർത്തിപൊങ്ങിച്ചപൂരുഷൻ
ദേവകീനന്ദനോപാസകോത്തംസമേ
താവകീനാവലോകാനന്ദമേല്ക്കുവാൻ
മാനസശ്രദ്ധയോടേറെനാളായിത്ര
ഞാനമന്നീടുന്നപൊയ്യല്ലതങ്ങിനെ
സിദ്ധമായിന്നോരമീശപരാനുഗ്രഹാ
ലിദ്ധസന്തോഷമെന്തോർത്താലിതിൽപരം
പൂജനീയൻഭവാനിങ്ങിരുന്നീടണം
വ്യാജമല്ലെന്നോവമല്പംപ്രശംസിച്ചു
സവ്യസാചിയ്ക്കിരുന്നീടുവാൻതാപസൻ
ദിവ്യമായീടുംമൃഗത്തോൽകൊടുത്തതിൽ
പ്പെമഗ്രേവസിപ്പിച്ചുമൂലങ്ങള
മല്പമല്ലാതുള്ളകായ്കനിക്കൂട്ടവും

തൎപ്പണംചെതുപോളംനല്പപൂന്തേന്ത
മൎപ്പണംചെയ്തശില്പിച്ചപളുക്കവെ
പൂൎണ്ണമോദംചേൎത്തുചോദിച്ചചൊല്ലുകൊണ്ട
തീൎണ്ണവിസ്തീൎണ്ണവൈരിസ്തോമവാരിധേ
പാണ്ഡവ! ശ്രീമന്മഹാസൽഗുണപ്രഭോ
വാൎണ്ണവശ്രീമഹാദേവപ്രിയപ്രഭോ
ശ്രേയസ്സുകൂടുംഭവാനിങ്ങുസാമ്പ്രതം
സ്വീയപ്രദേശംവെടിഞ്ഞുവന്നീടുവാൻ
എന്തുമൂലംപറഞ്ഞാലുമെന്നത്ഭുതം
ചിന്തമാറുമുള്ളചൊല്ലുംകേട്ടനന്തരം
നിൎമ്മായമൈത്രയുംനീതിജ്ഞനാംധൎമ്മ
ജന്മാനുജൻതാനുണൎത്തിച്ചമാമുനേ
സത്യമെല്ലാമുണൎത്തുവൻകേട്ടാലും
മൂത്തമാത്മാവാംയുധിഷ്ഠിരൻഭൂവരൻ
ഏറവുംപോരാടികുരുശ്രേഷ്ഠരായുള്ള
നൂറുപേരെക്കൊന്നപാപംമുടിക്കുവാൻ
മെച്ചമേറുംപുണ്യപൂരംവരുത്തീടു
മശ്വമേധംയാഗമാചരിച്ചീടുവാൻ
വാസുദേവാനുവാദത്തോടൊരുമ്പെട്ടു
ഭാസുരശ്രീപൂണ്ടനത്രവാജീന്ദ്രനെ
ഭൂമിപ്രദക്ഷിണംചെയ്യുവാനായിട്ടു
കാമിച്ചവണ്ണമാരാധിച്ചുകൈവിട്ടു
തദ്രക്ഷണംചെയ്തുദിഗ്ജയംസാധിച്ചു
ഭദ്രക്ഷയംഭവിയ്ക്കാതങ്ങുചെല്ലുവാൻ
ഒട്ടുസൈന്യത്തോടുമെന്നെയഥാവിധി
വിട്ടുപോകെന്നായ്നിയോഗിയ്ക്കയാലഹം
സമ്മതംപൂണ്ടതിൻവണ്ണംപുറപ്പെട്ടു
ദുൎമ്മദംകാട്ടുംനൃപന്മാരെയുംവെന്നു
ദുൎഘടംകൂടാതവണ്ണംകടന്നുവ

ന്നിക്കൊടുങ്കാടകംപ്രാപിച്ചനന്തരം
സഞ്ചരിയ്ക്കുംതുരംഗോത്തമൻമുമ്പിട്ടു
തഞ്ചൊറിയ്ക്കൊട്ടുഖേദംവരുത്തീടുവാൻ
വങ്കരിങ്കല്ലൊന്നുകണ്ടതിൽചെന്നുനി
ശ്ശങ്കമംഗംചേർത്തുരയ്ക്കയാലപ്പൊഴെ
സ്തബ്ധഭാവംപൂണ്ടുനിന്നുപോയേവമാ
രബ്ധകാര്യംമെമ്മുടങ്ങുമെന്നോർക്കയാൽ
തപ്തനാസ്സുനാഞാൻതന്മോചനത്തിനു
ലുപ്തമാകാതുള്ളയത്നംസമസ്തവും
തത്രചെയ്തിച്ചേൻഫലിച്ചീലതിനുള്ള
തത്വമെന്തെന്നറിഞ്ഞീടുവാനിങ്ങനെ
വന്നീടിനേൻഭവത്സന്നിധാനേഭവാൻ
നന്നായ്നിനച്ചീശിലാവിശേഷംമുന്നെ
എന്നോടരുൾചെയ്തശേഷംതുരംഗമം
സന്ദേഹമെന്നിയെജീവിച്ചസ്വാസ്ഥ്യതം
വേർതിരിഞ്ഞീടുവാനുള്ളൊരുപായവും
പ്രീതിയൊടിങ്ങുപദേശിച്ചുഞങ്ങളെ
ക്ഷീണംകളഞ്ഞുള്ളനുഗ്രഹംചെയ്കയും
വേണംതെളിഞ്ഞെന്നുണർത്തിച്ചകേൾക്കയാൽ
ജാതഹാസോല്ലാസമേന്തുംമുഖംപൂണ്ടു
ബോധമേറുംമുനിശ്രേഷ്ഠനോതീടിനാൻ
സ്ഫീതതോഷംപൂണ്ടുചൊല്ലാമശേഷവും
താതകുന്തീസുതകേൾക്കമേഭാഷിതം
ബോധോദയംകൊണ്ടുമോഹോപജാതമാം
ചേതോവികാരംമുടിച്ചീടുവാൻപുരാ
പാഥോജനേത്രൻജഗൽഗുരുചെയ്തൊരു
ഗീതോപദേശംഗ്രഹിച്ചിരിയ്ക്കുംഭവാൻ
ബന്ധുക്ഷയംചെയ്തുഞങ്ങളെന്നോർത്തുവാൻ
ബന്ധംനിനയ്ക്കുമ്പൊഴെന്തിതത്ഭുതം

വ്യത്ഥംവിമോഹിതന്മാക്കുള്ളിലുണ്ടാക
മിത്ഥംഭ്രമംഭവാനാണ്ടായതെങ്ങിനെ
എതൊരാളേതൊരാളെഹനിയ്ക്കുന്നുചെ
ന്നേതൊരാളേതൊരാൾക്കന്തകൻഭൂതലെ
എതൊരുത്തൻവദ്ധ്യനയ്യോപൃഥാപുത്ര
കാതരത്വംപരംമായാബലേക്ഷയാ
സത്യംമുനേ!കുരുക്ഷേത്രത്തിൽവച്ചു ഞാ
നദ്യന്മഹാരണോദ്യോഗേതഥാവിധം
തന്മഹാഗീതയെക്കേട്ടീടിനാൻതദാ
ധമ്മജന്മാവിനെദ്ദൂരീകരിയ്ക്കയാൽ
എന്മനസ്സിങ്കലിരുന്നീലഹൊഭവാ
നെന്മതിഭ്രാന്തിബന്ധംമുറിയ്ക്കേണമേ
തക്കമില്ലേസാധുദശനത്തോളമേ
നില്ക്കയുള്ളുന്നരന്നുള്ളമോഹഭ്രമം
എന്നാലഹൊപാത്ഥനന്നായതൽക്ഷണം
നന്നായരുൾചെയ്തുനന്ദ്യായതീശ്വരൻ
എങ്കിലിക്കാണുംപ്രപഞ്ചംസമസ്തവും
ശങ്കയില്ലാവിഷ്ണുമായാവിനിമ്മിതം
ശക്രാദിനിശ്ശേഷദേവഷിസംഘവും
ശക്രാരിരാക്ഷസപ്രേതഭൂതാദിയും
മത്ത്യൗഘവുംമഹാസിംഹശാദ്ദൂലാഹി
ഹസ്ത്യശ്വപശ്വാദിസത്വസന്ദോഹവും
അദ്രിപാഷാണദ്രുമാരണ്യജാലവും
അബ്ധിനദ്യാദിയുമായിട്ടസംഖ്യകം
ബ്രഹ്മാവുമുമ്പായുരുമ്പോളവുംജനി
ച്ചുമ്മാറുകാണുംചരാചരംസവ്വവും
നശ്വരംനിത്യമല്ലെന്നിത്യനായവൻ
വിശ്വരക്ഷാകരൻനാരായണൻപരൻ
അത്രതദ്വിശ്വാസമില്ലെങ്കിലായിര

മഛോപാരം ചെയ്യാലുമില്ലാഗുണോദയം
മോഹമൂലം ഭവാനാരാധനീയനാ
മാഹരിതന്നൊവശസ്ഥനെന്നാകിലും
പിന്നിലിട്ടീഹരിതന്നെപ്പിടിച്ചിട്ടു
മുന്നിലാക്കിക്കൊണ്ടുവന്നു ചുറമുന്നതിൽ
മന്ദനജ്ഞാനവാനർജ്ജുനൻ പാണ്ഡവ
നെന്നു ശങ്കിയ്ക്കും ഹസിയ്ക്കും മഹാജനം
കല്പദ്രുമം കളഞ്ഞെരണ്ഡമോ ഭവാ
നല്പജ്ഞനെന്നപോലാഗ്രഹിയ്ക്കുന്നതും
സ്പശ്ഛമാം ചിന്താമണി ലഭിച്ചിട്ടമ
ങ്ങിശ്ഛയോകാചത്തിനെന്തിതിന്നത്തരം
തുഛമായുള്ള സംസാരെനരനൊഴം
തച്ഛരീരം പഞ്ചഭൂതാത്മകം സദാ
രക്തമാംസശ്ലേഷ്മപൂയാദി ദുർഗ്ഗന്ധ
യുക്തമെന്തൊന്നിതിൽ സാരം ധനഞ്ജയ
അസ്ഥിതോലക്ഷികണ്ണാദിയും ചോരയു
മസ്ഥിരപ്രാണാദിപങ്ക്തി കോശങ്ങളും
പഞ്ചഭൂതങ്ങളിൽനിന്നുളവിയ്ക്കുന്ന
ചഞ്ചലമില്ലേവമാകും കളേബരം
സുന്ദരം താനെന്നിരിയ്ക്കിലുമസ്ഥിര
മെന്നതിൽ പാരം സുരൂപനാം പൂരുഷൻ
ദേവൻ പുരാണൻ പുകഴ്ന്ന നാരായണൻ
ദേവകീനന്ദനൻ പ്രാപിച്ചമായയാ
കേളി ചെയ്യുന്നു കൃപാലയനാകുമീ
നാളീകലോചനൻ പ്രേരണം ചെയ്യുന്ന
നിങ്ങളീയാഗം തുടങ്ങീ കഴിയ്ക്കുവാൻ
തുംഗബുദ്ധേ ധർമ്മപുത്രനല്ലോക്കിൽ
വൃഷ്ണിവീരൻ നിയോഗിച്ചുള്ള ശക്തിയാം
വൈഷ്ണവീമായതാനെന്നറിഞ്ഞീടണം

വാസ്തവംകേട്ടണത്തിച്ചവിശുദ്ധനാം
പാൎത്ഥനീമായയാതെഴുന്നമായാഭ്രമം
ത്വൽപ്രസാദത്താൽനശിയ്ക്കേണമെങ്ങൾക്ക
വിപ്രമൌലേഭവാൻകാരുണ്യമോടിനി
കില്ലിന്നുനീക്കംഭവിയ്ക്കുംവിധത്തിലീ
ക്കല്ലിന്നുകാരണംവിശേഷമോതേണമേ
എന്നതുകേട്ടരുൾചെയ്തുബുധോത്തമ
നിന്നിതുകേൾക്കമനോഹരംപാൎത്ഥന!
പണ്ടൊരുവിപ്രകുഡുംബിനീതന്നെയി
ക്കണ്ടൊരുകല്ലുവമായിശാപത്തിനാൽ
മുന്നമുണ്ടായൊരുവിപ്രനുദ്ദാലക
നെന്നനാമത്തോടുമുത്തമനാമവൻ
ചണ്ഡിയെന്നുള്ളപേർപൂണ്ടൊരുകന്യയാം
പെണ്ണിനെവേളികഴിച്ചുയഥാവിധി
ഭൎത്തൃവാക്യംകേട്ടനുഷ്ഠിച്ചിരിയ്ക്കുസ
ദ്വൃത്തയായ്നീയെന്നുവേളിക്രിയാന്തരേ
സത്തമന്മാരാംദ്വിജന്മാർകഥിയ്ക്കയാ
ലിത്തരംനിങ്ങൾചൊല്ലുന്നതെന്തിന്നഹോ
ഭൎത്തൃവാക്യംചെയ്യയില്ലഞാനെന്നുമേ
സത്യമെന്നുത്തരംചൊല്ലിനാൾചണ്ഡികാ
തദ്വചസ്സങ്ങിനെകേട്ടമന്ദംചിരി
ച്ചദ്വിജന്മാരിവൾബാലഭാവത്തിനാൽ
വ്യത്യസ്തമോതിനാളാശ്ചൎയ്യമെന്നിതി
ലിത്ഥംപറഞ്ഞടങ്ങീടിനാരങ്ങിനെ
ചിത്താലസത്വംവെടിഞ്ഞുസന്തുഷ്ടനാ
മുദ്ദാലകൻമുനിചണ്ഡിയാംപത്നിയെ
ശ്രദ്ധാലുവായ്ക്കൂടിവച്ചുതന്നില്ലത്തി
ലദ്ധാഗൃഹസ്ഥാശ്രമംതുടങ്ങീടിനാൻ
ബാലയെന്നാകകൊണ്ടാലയെവേണ്ടുന്ന

വേലയെന്നായികയ്ക്കിനൊട്ടത്തീട്ടുവാൻ
മേലയെന്നുള്ള കാരുണ്യംനിമിത്തമാ
ക്കീലയൊന്നിന്നുമാത്തന്നാചിയാം ചണ്ഡിയെ
താന്തന്നെയഗ്നിഹോത്രാദിശുശ്രൂഷയെ
താന്താനാകാതനുഷ്ഠിച്ചിരുന്നീടിനാൻ
ഒട്ടനാളേവംകഴിഞ്ഞതിൽപ്രൌഢയാ
യിട്ടുകാണാസ്സുന്ന ചണ്ഡിയോടമ്മുനി
ചതിനീനന്ദിയോടിന്നിനിച്ചെയ്യേണ്ണ
മഗ്നിശുശ്രൂഷയെയെന്നാൽനിനക്കുടൻ
നല്ലപുത്രന്മാർപിറക്കുമെന്നിങ്ങിനെ
ചൊല്ലിനാനീവാക്കുകേട്ടുകയത്തവൾ
കണ്ണുരണ്ടും ചുവപ്പിച്ചുചൊല്ലീടിനാ
ളിന്നുഞാൻചെയ്യുകില്ലഗ്നിശുശ്രൂഷയ്
പുത്രകന്മാരാലിനിയ്ക്കില്ലകാര്യമെ
ന്നിത്രകേട്ടപ്പോളടങ്ങീമുനീശ്വരൻ
നന്ദിയോടുംപാർത്തുപിന്നെയൊരിയ്ക്കലാ
തന്നാചിയോടെൻ ചണ്ഡിയെൻചൊല്ലുകേട്ടുനീ
മന്ദയാകാതിങ്ങെടുത്തീടുകാക്കിണ്ടി
യെന്നയാചിയ്ക്കയാലപ്പോഴാക്കിണ്ടിയെ
രണ്ടുകൈകൊണ്ടുമെടുത്തുയത്തിട്ടൊരു
തൊണ്ടുപോലെകീഴടിച്ചുടച്ചാളവൾ
എന്തിതെന്നത്ഭുതംപൂണ്ടൊരുദ്ദാലക
നന്തികെനില്ക്കുന്ന ചണ്ഡിയെവീക്ഷിച്ചു
ചൊന്നാനനന്തരംശോഭനെചെയ്കനീ
യന്നാദിപാകമെന്നായതുകേട്ടവൾ
സന്നാഹമുൾക്കൊണ്ടുപാകശാലാന്തരെ
ചൊന്നാശുവയ്ക്കുന്നപാത്രങ്ങളാകവെ
തച്ചുപൊട്ടിച്ചിങ്ങുവന്നുചൊല്ലീടിനാൾ
വച്ചുനല്കീടുന്നതല്ലഞാനെന്നുമെ

എന്നുള്ള ഭാഷണംകേട്ടുടൻബ്രാഹ്മണൻ
തന്നുള്ളിലല്പംനിനച്ചുമന്നിങ്ങിനെ
ദുന്നയത്തിന്റെപരീക്ഷണംചെയ്യുവാൻ
പിന്നെയുംചൊന്നാനിതെന്തെന്റെവല്ലഭെ!
വഹ്നിയില്ലിങ്ങുനീയങ്ങുചെന്നാലന്യ
മെന്നിയേകൊണ്ടുവന്നേകേണമാദരാൽ
നന്നല്ലദുശ്ശീലമേററംതുടങ്ങിയാ
ലിന്നല്ലലാമിനിയ്ക്കെന്നുകേട്ടപ്പൊഴെ
മന്ദഭാവംഭവാനെന്തിന്നഹൊഭവാൻ
ചൊന്നപോലിന്നുഞാൻചെയ്യുകില്ലേതുമെ
എന്നല്ലനേരെമറിച്ചുചെയ്തീടുവ
നെന്നുള്ളവാക്യംപറഞ്ഞുകില്ലെന്നിയെ
വെള്ള[illegible]കന്യകെട്ടത്തിനാൾതിയ്യുട
നുള്ളംനടുങ്ങവെനല്പാത്രവുംബലാൽ
ദുസ്സ്വഭാവംകൊണ്ടുഭിന്നമാക്കീടിനാ
ളസ്വതന്ത്രൻദ്വിജൻഖിന്നനായങ്ങിനെ
മങ്കയോടോതുന്നകാര്യത്തിലെത്രയും
ശങ്കയോടൊത്തിരിയ്ക്കുന്നനാളേകദാ
പയ്യവെരാത്രിയിൽതാനെവിരിച്ചുള്ള
ശയ്യമേലേകനായ്ചെന്നിരുന്നാദരാൽ
മന്ദംകനിഞ്ഞപേക്ഷിച്ചുചൊല്ലീടിനാ
നെന്നന്തികെവന്നിരിയ്ക്കനീനിന്നോടു
ഒന്നുമാത്രംകൊതിയ്ക്കുന്നേനകന്നുനീ
യിന്ദുവക്ത്രേകിടക്കേണമെന്നില്ലിനി
അത്രതല്പത്തിൽകിടന്നുറങ്ങീടേണ
മത്രമാത്രംപോരുമെന്നുകേൾക്കായതിൽ
ചിത്തംവെറുത്തവൾചാടിപ്പുറത്തുപോ
യത്യന്തമായുള്ളൊരന്ധകാരാന്തരെ
മുററത്തിറങ്ങിനിന്നീടിനാളിത്യാദി

കുററത്തിനാസ്പദംതന്നെവധൂകുലം
മിണ്ടാതടങ്ങിനാനുൾത്താരിലന്നേര
മുണ്ടായപേടികൊണ്ടുദ്ദാലകൻമുനി
ചൊല്ലുമാറില്ലൊന്നുമന്നുതൊട്ടിങ്ങിനെ
ചൊല്ലുകേൾക്കാത്തുള്ള ചണ്ഡിയാംപെണ്ണിനാൽ
സൎവ്വസന്ധ്യാവന്ദനാദികൎമ്മങ്ങളും
പൎവ്വസന്തൎപ്പണംപോലുംനടത്തുവാൻ
ശക്തനാകാതെശഹസ്ഥനായുള്ളവൻ
നക്തംദിവംകുഴക്കത്തിൽപതിക്കയാൽ
സന്താപചിന്താഭരംകലൎന്നീടിനാ
നെന്താവതോൎത്താലിനിയ്ക്കെൻറദൈവമേ
ഹാഹാമഹാകഷ്ടമാരിവളാൎയ്യയ
ല്ലാഹാരവുംകൂടിനല്കുന്നതില്ലമേ
മോഹാലുപദ്രവംചെയ്യുന്നതെല്ലമെ
ഗേഹാനുകൂലയാകുന്നില്ലൊരിക്കലും
വ്യത്യസ്തശീലയായെഞ്ചൊല്ലധിക്കരി
ച്ചത്യൎത്ഥമക്രമംചെയ്യുന്നിതെപ്പൊഴും
സാദ്ധ്വിയല്ലാത്തുള്ള ഭാൎയ്യയെക്കൊണ്ടെന്തു
സാദ്ധ്യംഗൃഹസ്ഥനീദൃഷ്ടസ്വഭാവിയെ
ദൈവമെന്തിന്നിങ്ങുതന്നുഞാനെന്തിനി
ച്ചെയ്യുന്നതെന്നേവംവിഷാദിച്ചുസന്തതം
ബുദ്ധിയുംമുട്ടിക്കുഴങ്ങിക്കുഴഞ്ഞഹൊ
വൃത്തിയുംതാനെകഴിച്ചുവാഴുംവിധൌ
കൌടില്യദോഷാദിഹീനനായ്‌വാഴുന്നാ
കൌടിന്യനെന്നാവിജ്ഞാനിമഹാമുനി
ധന്യതീൎത്ഥസ്നാനപുണ്യംലഭിക്കുവാൻ
തന്നുടെശിഷ്യരോടുംപുറപ്പെട്ടവൻ
നന്ദിപൂൎവ്വംവിചാരിച്ചുദൈവാദിഷ്ട
നെന്നപോലുദ്ദാലകാലയംപുക്കുടൻ

ചണ്ഡികാവല്ലഭൻകണ്ടുസമ്മാനിച്ചു
ചന്ദ്രികാമന്ദസ്മിതത്തോടുകൂടവെ
വിഷ്ടരാഗ്രെവസിപ്പിച്ചുസമ്പൂജിച്ചു
പുഷ്ടസന്തോഷംവളൎന്നോരനന്തരം
തമ്പുരോഭാഗത്തിരുന്നാഗൃഹസ്ഥനോ
ടമ്പുകലൎന്നുണ്ടിതുചോദിച്ചുസസ്മിതം
ബന്ധുമൈത്രലെഭവാനേവംചടയ്ക്കുവാ
നെന്തുമൂലംചിന്തയെന്തഹൊമാനസേ
എത്രപേരുണ്ടുപുത്രന്മാർഭവാനിപ്പൊ
ളെത്രപേർകന്യമാർസൌഖ്യമൊമാമുനെ
വൃത്താന്തമെന്നോടുചൊൽകെന്നുകേൾക്കയാ
ലുദ്ദാലകൻപറഞ്ഞീടിനാനിങ്ങിനെ
വിപ്രർഷിരത്നമേകൊള്ളാമിതുത്തമം
തവൽപ്രശ്നമുത്തരംകേട്ടുകൊള്ളേണമെ
എത്രയുംനിർഭാഗ്യനായുള്ളിനിക്കുന
പുത്രകന്മാരൊജനിച്ചില്ലൊരുത്തനും
പുത്രിമാരുംതഥാബോധിക്കസാമ്പ്രതം
കൃത്രിമംചൊല്ലുകല്ലെൻകുടുംബിനീ
കഷ്ടമെൻപൊൽക്കിഴലല്ലാകുശീലനീ
ദുഷ്ടസംഭാഷിണീദുർഭാവശാലിനീ
ദുർഗ്ഗാഹന്തദുസ്വാതന്ത്ര്യധാരിണീ
നിർദ്ദയാനിത്യംനിതാന്താപകാരിണീ
ചൊല്ലുന്നതൊന്നുമേചെയ്കില്ലചെയ്യുമെ
കില്ലെന്നിയെവിപരീതമെന്തിങ്ങിനെ
വഹ്നിശുശ്രൂഷണംചെയ്കില്ലചൊല്ലിയാ
ലെന്നിലുംതദ്വിധംതന്നെഗൃഹത്തിലും
എണ്ണിയാലന്തമില്ലന്ധയാസ്സാഴമീ
ച്ചണ്ഡിയാലുള്ളീയുപദ്രവംമാമുനേ
ക്രൂരംകലൎന്നീയുണ്ടാക്കിനല്കുക

ചോറുംകറികളുമെന്നുചൊന്നാലിവർ
ചീറുന്നപന്നഗംപോലെകയൎത്തല
ച്ചേറുന്നവേഗാലടുക്കളപുക്കുടൻ
വയ്ക്കുന്നപാത്രങ്ങളെല്ലാമുടയ്ക്കുന്നു
ന്നില്ക്കുന്നതില്ലിതുചെയ്യാതൊരിക്കലും
ഒക്കുന്നമട്ടിലല്ലേവംമുടയ്ക്കുന്നു
മുഷിക്കുന്നതോന്നുമാറന്യവസ്തുക്കളും
ദൎഭയോടെസമിദ്രംഭാരേളാൎദ്യും -
പുഷ്പവുംകൊണ്ടുവന്നോകുവാനോതിയാൽ
ദ്വേഷമോടെല്ലാംതിരുമ്മിപ്പൊടിച്ചിവർ
കുപ്പയിൽതന്നെകളഞ്ഞിടുമേദ്ധ്യം
കല്പലക്ഷംകഴിഞ്ഞാലുമെൻചൊല്ലിവർ
കല്പവുംകാൎയ്യമാക്കില്ലതുനിൎണ്ണയം
ദുൎബ്ബലൻഞാനിന്നസ്വകൎമ്മത്തിലും
നിഷ്ഫലംമൽഗൃഹസ്ഥാശ്രമംകേവലം
വല്ലതെന്നാലുംവലഞ്ഞിടുന്നേനഹ
മില്ലതെല്ലുംമനസ്വാസ്ഥ്യംമഹാമതേ
എന്തിവർക്കാഹന്തശീലംപഴിച്ചിത്ര
പന്തിയല്ലെന്നായതിന്നുമൂലംമുന്നേ
സന്തതംചിത്തത്തിലിങ്ങനെവംകൊണ്ടു
മന്തമില്ലാതുള്ളചിന്തയെന്നാകയാൽ
എത്രയുംദേഹംചടച്ചുപോയുള്ളതാ
ണെത്രഞാനാചരിപ്പാനുള്ളതെന്തിനി
സത്ഭാവിത്താകുംഭവാനുള്ളിലോൎത്തുക
ണ്ടത്തലാറുന്നമാറോതിത്തരേണമേ
ഒട്ടുതെല്ലോപിതൃശ്രാദ്ധമായതി
മുട്ടുത്തുള്ളിവർമൂലംയഥാവിധി
തെറ്റുകൂടാതെകഴിച്ചുകൂട്ടീടുവാൻ
പറ്റുമോപാൎത്താലിതിൽപരംമേയം

ഉദ്ദാലകോക്തംസമസ്തംശ്രവിച്ചട
നുദ്ദാമബുദ്ധിമാൻകൌടിന്യതാപസൻ
ഉത്താനവക്ത്രനായ്ദിവ്യചക്ഷുസ്സുകൊ
ണ്ടുൾത്താരിലോൎത്തുചിരിച്ചുചൊല്ലീടിനാൻ
ദുഃഖംഭവാനുള്ളതിന്നുനീക്കീടുവാൻ
തക്കംവിനാകേൾക്കമെൽഭാഷിതംസഖേ
ധൎമ്മപത്നിയ്ക്കുള്ളദുസ്വഭാവംപൂൎവ്വ
ജന്മസംജാതൈകവാസനാസംഭവം
മാററുവാനാവതല്ലെങ്കിലോതദ്ദോഷ
മാററുവാനുള്ളോരുപായമോതീടുവൻ
എന്നുതൽകൎണ്ണദേശത്തിൽചതുക്കവെ
തന്നുടെവക്ത്രംഘടിപ്പിച്ചുചൊല്ലിനാൻ
വ്യത്യസ്തമാചരിച്ചീടുനാപത്നിയോ
ടദ്യൽപ്രമോദംപ്രമാദംവിനാഭവാൻ
വ്യത്യസ്തഭാഷണംചെയ്യുവേണംവേണ്ട
കൃത്യംസമസ്തവുംസാധിച്ചുകൊള്ളുവാൻ
വഹ്നിശുശ്രൂഷണംചെയ്യേണ്ടനീചണ്ഡി
യിന്നിനിയ്ക്കായിനൽകേണ്ടാകമണ്ഡലു
എന്നിവണ്ണംവേണ്ടകാൎയ്യങ്ങളെവേണ്ട
യെന്നുതന്നെതനപ്രിയോടുചൊല്ലീടണം
എന്നാലതെല്ലാമുടൻനടത്തീടുമെ
നിന്ദാവിഹീനമീചണ്ഡിയാംഗേഹിനി
ഖിന്നഭാവംമേലിലുണ്ടാൎക്കുരാഭവാ
നെന്നറിഞ്ഞേവംപ്രവൃത്തിച്ചഹൎന്നിശം
തമ്പത്നിയോടുംകലൎന്നിങ്ങുകല്യാണ
സമ്പന്നിദാനമാംഗാൎഹ്യസ്ഥ്യവുംചെയ്തു
സ്വസ്ഥനായ്‌വാണുകൊണ്ടാലുംസമസ്തമാം
ചിത്തമോദംഭവാനെത്തുമേനിൎണ്ണയം
ശ്രാദ്ധവുംസന്തോഷപാത്രിയാംഭാൎയ്യയാ

സാൎദ്ധമാരംഭിയ്ക്ക ചിന്തിച്ചവണ്ണമെ
സാദ്ധ്യമാകുംഞാനമെത്താമരിനിങ്ങു
ബോദ്ധ്യമീവാക്യംബുധദ്വിജോത്തംസമേ
തീൎത്ഥമാടീടുവാനായിട്ടുവന്നുഞാ
നാസ്ഥയോടക്കണ്ടതീൎത്ഥത്തിലെത്തുവാൻ
തീൎത്തുചൊല്ലാംരണ്ടുയോജനപോകണ
മോൎത്തുകണ്ടാലതുംചെയ്യവന്നീടുവൻ
ഇത്തരംകൌടിന്യഹൃദ്യവാക്യാമൃതം
ഹൃത്തടംതന്നിൽധരിച്ചൊരുദ്ദാലകൻ
ഹൃഷ്ടരോമോൽഗമംകൈക്കൊണ്ടുചൊല്ലിനാൻ
കഷ്ടകാലംമേകലാശിച്ചുനിൎണ്ണയം
സൽകൃപാശീലനാകുംഭവാനിങ്ങിനെ
മൽഗൃഹേവന്നതെൻഭാഗ്യമെഹാമുനേ
ത്വന്നിയോഗംപോലനുഷ്ഠിച്ചുവാഴുവൻ
നന്ദിയോടുംഞാൻപിതൃശ്രാൎദ്ധവാസരേ
ധന്യനാകുംഭവാനെത്തുമെന്നാകിലൊ
പുണ്യപൂരംമമാഗണ്യമെന്നാകുമെ
ളുത്ഥാനവുംചെയ്തുടൻനല്ലശിഷ്യരോ
ടൊത്താശ്രുകൌടിന്യനങ്ങുപോയീടിനാൻ
ഉൾത്താപമെല്ലാമുപേക്ഷിച്ചനന്തര
മുദ്ദാലകദ്വിജൻചണ്ഡിയോടോതിനാൻ
അന്നാദിപാകങ്ങളാചരിയ്ക്കേണ്ടനീ
യഹ്നായവേണ്ടാനമുക്കിന്നുഭോജനം
ഭർത്തൃവാക്യംകേട്ടടുക്കളെപ്പുക്കവൾ
ഭക്തവുംവ്യഞ്ജനംമുമ്പാംപദാൎത്ഥവും
ഭക്തിയോടെചമച്ചീടിനാളങ്ങിനെ
ഭുക്തിചെയ്വാനായൊരുക്കിവച്ചീടിനാൾ
തദ്വിധംകാണ്മായനേരംസവിസ്മയം
സദ്വിജൻകൊള്ളാമിതെന്നുസന്തോഷിച്ചു

മുക്കിത്തണൎത്തുള്ള വസ്ത്രമിങ്ങേകണ്ണ
മൊക്കില്ലമറവുള്ള തെന്നുചൊല്ലീട് നാൻ
പുഷ്കരത്താർമിഴിമൌലി താനപ്പൊഴെ
ശുഷ്കമായിട്ടുള്ള തങ്ങെടുത്തേകിനാൾ
ഏകാദശീഷഷ്ഠി സൂൎയ്യവാരംകുഹൂ
രാകാദിരാത്രികൾതോറുംപെരുക്കവെ
ഭോഗാഭിലാഷവുംഭാവിച്ചുഭാൎയ്യയെ
രാഗാനുകൂലംവിളിച്ചുശയ്യാതലെ
വന്നീടുകെന്നിരന്നീടുംദ്വിജോത്തമ
നിന്ദീവരാക്ഷിയാംചണ്ഡിതാനപ്പൊഴെ
നന്നാസ്സിചാരംനടക്കില്ലിതെന്നങ്ങു
ചെന്നാശുദൂരസ്ഥലേശയിച്ചീടുമേ
സംഗമത്തിനുള്ള രാത്രിവന്നാലവൻ
മംഗലേദൂരത്തുപോകനീസാമ്പ്രതം
എന്നുടെശയ്യാതലത്തിൽകിടക്കേണ്ട
നിന്നുടലെന്നുടലൊടിന്നുചേൎക്കേണ്ട
എന്നുചൊല്ലുംചിരിച്ചന്നേരമന്തികെ
ചെന്നുവേണ്ടുംകേളിചെയ്യുമെകാമിനി
ഏവമാരണ്ടുപേരുംയഥാകൌതുകം
കേവലംവേണ്ടുന്നകൃത്യങ്ങളാകവെ
വ്യത്യസ്തഭാവവാക്യങ്ങളെക്കൊണ്ടേറി
ഞ്ഞത്യസ്തശങ്കംപ്രവൃത്തിച്ചഹൎന്നിശം
ഏകഭാവംപൂണ്ടമൎന്നുപോരുന്നനാ
ളേകദാമാഹാത്മ്യശാലിയാംബ്രാഹ്മണൻ
തൻപിതൃശ്രാദ്ധനാളിൻതലേനാളിൽ
സംഭൃതശ്രദ്ധനായ്‌ചണ്ഡിയോടോതിനാൻ
പിതൄമാംശ്രാദ്ധമായോൎത്താലടുത്തനാ
ളതുനീയൊന്നുമേചെയ്യേണ്ടവല്ലഭേ
മിത്രോദയേവരുംകൌടിന്യനന്നോര

ഭസ്ത്രാദരംവരിയ്ക്കാതിദ്വിജേന്ദ്രനെ
വന്നാപോലെഞാൻപുറത്താക്കവെന്നുന
മന്നാവസ്ത്രാദിനല്കില്ലവനോത്തുമെ
ഒന്നുംതദീയശ്രമംചെയ്കയില്ലഞാ
നെന്നുള്ളഭർത്തൃവാക്യംകേട്ടചണ്ഡികാ
സംഭ്രമത്തോടുംപറഞ്ഞാളിതെന്നൊരു
സമ്പ്രദായംപാപവാക്യമോതീടൊലാ
പുത്രനായെങ്കിൽപിതൃശ്രാദ്ധംമുട്ടുവാ
നത്രലോകേമടിച്ചീടുന്നതാരഹോ
ധർമ്മമല്ലാതെപറഞ്ഞാലിരിയ്ക്കുമൊ
സമ്മതിയ്ക്കില്ലഞാനത്രലോപിയ്ക്കുവാൻ
ശ്രാദ്ധകർമ്മത്തിനുവേണ്ടുംപദാർത്ഥങ്ങ
ളാസ്ഥയാഞാൻതന്നെസംഭരിച്ചങ്ങിനെ
ഭംഗിയേറുന്നമാരുട്ടപ്പുളുണ്ടുഞാ
നങ്ങയെക്കൊണ്ടതിന്നില്ലകില്ലേതുമേ
വന്നാണഞ്ഞീടുംമുനീന്ദ്രനെമാനിച്ചു
ചന്ദനശ്രീപുഷ്പവസ്ത്രാദികൊണ്ടുഞാൻ
സമ്പൂജനംചെയ്തുഭോജനംചെയ്യിച്ചു
നയ്‌പോടുകണ്ടാലുമെൻപാടവംഭവാൻ
തൽഭാഷണംകേട്ടനല്പാദരംപൂണ്ട
സൽഭാവനാംവിപ്രനപ്പോൾതെളിഞ്ഞുടൻ
മൽഭാഗധേയംപിതൃപ്രസാദാലിവൾ
ക്കിപ്പാവനോദ്യോഗമെന്നുറച്ചങ്ങിനെ
രാത്രിയായപ്പോൾവിചാരിച്ചുകല്യാണ
ഗാത്രിയാംകാന്തയെപ്പാർത്തുചൊല്ലിനാൻ
ദൂരസ്ഥലംപുക്കിരിയ്ക്കുനീയെന്നുടെ
ചാരത്തടുക്കൊല്ലഭാഷണംചെയ്യൊലാ
എന്നുകേട്ടപ്പോളടുത്തങ്ങിരുന്നവൾ
തന്നുടെകാന്തനോടോരോന്നുചൊല്ലിനാൾ

ഹിംസ്രമാദങ്ങളോടുമാരണങ്ങൾചൊല്ലിനാൻ
ചീത്തയാകുംനീചഭാഗ്യമാംകാരണം
ത്താൽമുററത്തിൽക്കഴിയുന്നാധിനിന്നിനി
യ്ക്കാസ്ഥയില്ലാളല്ലതിന്നുഞാൻചണ്ഡികെ
വല്ലഭാഷയുംകഴിയ്ക്കാമൊഴിയ്ക്കാവ
തല്ലയെന്നാലതിന്നായിട്ടൊരുത്തനെ
രാത്രിയിൽതേടിക്ഷണിയ്ക്കുവാനാരിനി
യ്ക്കാത്തിയുണ്ടെങ്കിലുംപോയിഞാനിപ്പൊഴെ
ശ്യാമളനൻകാൽമുടന്തനേകക്ഷണ
നാമയംപൂണ്ടവൻക്രൂരൻമുടിഞ്ഞവൻ
വ്യാപനിക്കാരനെവെച്ചവൻവീതസ
ന്തോഷനായുള്ളവൻവേദമില്ലാത്തവൻ
എപ്പൊഴുംചൂതുകളിപ്പവൻമുഷ്കന
ത്യല്പവിത്തായുള്ളക്ഷുദ്രനാരീപതി
വ്യംഗനീവണ്ണമായുള്ളൊരെന്നവിപ്രരി
ലംഗനേഞാൻക്ഷണിച്ചീടുവനേകനെ
ത്ഥവസ്ത്രംപാത്രംചണ്ഡിയുംചൊല്ലിനാ
ളുതഥമെൻഭർത്താവുരയ്ക്കുന്നതർത്ഥമോ
വിത്തലാഭംകൊണ്ടുലോഭമീക്കാര്യത്തി
ലുത്തമാത്മാവേദവേച്ചാലശോഭനം
പ്രീതിപ്രഭാവംപെടുംപ്രകാരംനിജ
ജ്ഞാതിദ്വിജന്മാക്കമന്നമേകീടുവാൻ
ദണ്ഡംനിനയ്ക്കുന്നതെന്തെപിതാവിന്നു
പിണ്ഡംകൊടുക്കുംദിനംദൈന്യയോഗ്യമാ
ണിന്നുംപോകവേണ്ടാദേവാനിങ്ങിനെ
മന്ദിരെമിണ്ടാതിരുന്നുകൊണ്ടാൽമതി
ശങ്കയില്ലിപ്പൊഴെവേണ്ടുന്നവിപ്രരെ
മങ്കയാംഞാൻപോയ്ക്ഷണിച്ചുവന്നീടുവൻ
സല്ക്കാരത്തിങ്കൽചിറന്നവേദജ്ഞിക

ളുപ്പൂലുക്കംവെടിഞ്ഞദ്ധ്യസിച്ചങ്ങിനെ
വിവാഹവുംഗൃഹസ്ഥാശ്രമംദീക്ഷിച്ചു
സദ്വൃത്തവുംപുത്രപൌത്രാദ്യവസ്ഥയും
സദ്യശസ്സോടെകലർന്നിരിയ്ക്കുംലോക
സച്ഛീലന്മാരിതിന്നുവേണ്ടുന്നവർ
എന്നിവർതന്മെവരുത്തീടുവൻഭവാൻ
ചൊന്നവണ്ണംനടത്തീടുകില്ലൊന്നുമേ
എങ്കിലീശ്രാദ്ധമശ്രദ്ധമായ്പ്പൂവ
നെങ്കലീസ്സിദ്ധാന്തമെന്നുടെനിർണ്ണയം
ലംഘിച്ചുനീബലത്താലെനടത്തേണ്ട
ശങ്കിച്ചുചെയ്യുന്നതെത്രെസുഖപ്രദം
ശ്രാദ്ധവർജ്ജ്യങ്ങളായുള്ളവസ്തുക്കളെ
ച്ചീർത്തവേഗേനഞാനഹരിച്ചീടുവൻ
രാജമാഷങ്ങൾമസൂരങ്ങൾതോരകൾ
വ്യാജഹീനംവരകോറംചണംപയർ
യാവനാളങ്ങൾകുളിന്ദങ്ങൾനല്പനി
ഷ്പാവജാലങ്ങൾഖജ്ജൂരകജാതകൾ
ശാകവർഗ്ഗേചെറുചീരദളങ്ങൾവൃ
ന്താകമെന്നല്ലകൂശ്മാണ്ഡകംഗൃഞ്ജനം
ഝിംടിചില്ലീചാരുകോശാതകീഫലം
പിണ്ഡിപിണ്ഡാലകംപിന്നെച്ചുരയ്ക്കകൾ
എന്നിവചേർത്തുകഴിപ്പാൻമടിയ്ക്കയി
ല്ലെന്നവാക്യംകേട്ടുചണ്ഡിചൊല്ലീടിനാൾ
നന്നുകൊള്ളാംഭവൽഭാവമീച്ചൊന്നതോ
ലൊന്നുമെഞാൻനടത്തില്ലെന്നുനിർണ്ണയം
തക്കമൊന്നീടേണ്ടനല്ലകോതമ്പരി
മുൽഗമാഷങ്ങളുംശ്രാദ്ധശാകങ്ങളും
ശക്കരാഗോഘൃതക്ഷീരങ്ങളുംചൂത
പനസങ്ങളുംസ്വാദുരംഭാഫലങ്ങളും

എന്നവേണ്ടാ പിതൃശ്രാദ്ധയോഗ്യങ്ങളാ
കുന്നവസ്തുക്കളെല്ലാമിങ്ങൊരുക്കിഞാൻ
മണ്ഡകം പായസംമോദകംഫേണികാ
മണ്ഡപലംമുക്താവദാതമാമോദനം
എണ്ണംവിട്ടുംതെമനോപദംശങ്ങളി
വണ്ണംമനോമോദനങ്ങളായുള്ളവ
ശ്രൂലങ്ങളാക്കിയുണ്ടാക്കിയെള്ളോളവും
ചിത്തംകലങ്ങാതൊരുക്കിയഥാവിധി
വസ്ത്രഗോദാനപ്രദക്ഷിണായുക്തമാ
യത്രകാലേഭവാനെക്കൊണ്ടുകേവലം
ശ്രദ്ധയോടുംശ്രാദ്ധകർമ്മംകഴിപ്പിപ്പ
നിതമേമാതീടുന്നാപത്നീമുഖാംബുജ
ദൃഷ്ടിരണ്ടുംസമപ്പിച്ചുട്ടുപിന്നെയും
തുഷ്ടിതേടുംമുന ചൊല്ലിനാനെങ്കിലോ
വെക്കണംബലാല്ക്കാരമായ കഴിക്കുവ
നിക്കർമ്മമത്രഞാനേവമതോചിതം
എന്നല്ലനീലവസ്ത്രംഞാനുടുക്കുവൻ
ഇന്നല്ലിതെന്നപിലംഘിക്കവേണ്ടതൊ
ചണ്ഡികേകേൾക്കണംശ്രാദ്ധകാലേനല്ല
പുണ്യവാന്മാരുടെമുമ്പിൽനീയങ്ങിനെ
വെക്കംകൊളുത്തിവച്ചീടുംവെളുക്കതി
ലൊക്കുന്നവണ്ണംവിളക്കുമുണ്ടാകവാൻ
ദുർഗ്ഗന്ധദുഷ്ടമായ്ക്കണ്ടീടുമെണ്ണയെ
തക്കംവെടഞ്ഞുപകന്നീടുവൻദ്രുതം
ചണ്ഡിയുംചൊല്ലിനാളപ്പൊമഹാമോദ
മെണ്ണിയേവംകഥിക്കുണ്ടാവ്യഥാഫലം
വ്യത്യസ്തമായിതിലൊന്നുംനടത്തില്ല
സത്യംദ്വിജോത്തമചണ്ഡിയായുള്ളഞാൻ
തെറുകൂടാതെവെളുത്തവസ്ത്രംകൊണ്ടു

തററുകൂട്ടപ്പിച്ചുകൊണ്ടീടുവനപ്പൊഴെ
കള്ളംവെടിഞ്ഞുവെളക്കിൽസുഗന്ധമാ
മെള്ളെണ്ണതന്നെപകർന്നുകത്തിക്കുവൻ
ഒന്നുമേസമ്മതിക്കില്ലാബലാല്ക്കാര
മെന്നുമേററംപറഞ്ഞീടുംദശാന്തരെ
ചിത്തദേശംകൊണ്ടുസന്തുഷ്ടനായൊരു
ശുദ്ധനാംവിപ്രനടങ്ങിമമപ്രിയെ
സ്വസ്ഥയായാലുംപ്രഭാതോദയേപരം
സ്വസ്തിയോടുംശ്രമംചെയ്കനീശോഭനേ
ഞാനിന്നുനാളെക്ഷണിക്കുവൻവിപ്രരെ
ചാഞ്ചല്യമില്ലെന്നുചൊല്ലിനാനപ്പൊഴെ
ചണ്ഡിതാനുംതന്റെഭർത്താവുതന്നുടെ
സന്നിധാനംവിട്ടുപോന്നോരനന്തരം
വിശ്രുതംവിപ്രക്ഷണംനടത്തീടിനാ
ളത്രതന്നെയല്ലദാസീപുരസ്സരം
ശ്രദ്ധയോടുംഗോമയോദകംകൊണ്ടുശു
ശുദ്ധമാക്കീടിനാൾപാകസ്ഥലാദിയെ
വയ്ക്കുവാനുംമററുമുള്ളോരുപാത്രങ്ങ
ളൊക്കവെതേച്ചുമോറിക്കമഴ്ത്തീടിനാൾ
നിദ്രയുംവിട്ടങ്ങുവേണ്ടുംപദാർത്ഥങ്ങ
ളത്രയുംനന്നായൊരുക്കിത്തുടങ്ങിനാൾ
മിത്രദേവോദയത്തിങ്കൽകുളിച്ചുവ
ന്നത്രയുംസംശുദ്ധിയോടുംയഥാവിധി
പാകസ്ഥലംപുക്കതീയിട്ടുടൻവേണ്ട
പാകത്തിലോരോകറിക്കുള്ളസാധനം
ബന്ധനംചെയ്തങ്ങുവകയുംചുട്ടററ
തണ്ഡുലംചെന്നിങ്ങെടുക്കയുമങ്ങിനെ
കെല്പുകൂടുംശ്രമംകൈക്കൊണ്ടുകേടററ
വയ്പുതുടങ്ങിനാളുച്ചയ്ക്കുമുന്നമെ

സ്സിദ്ധമാംപായസംമാനസംതന്നെ
ക്കേതംപലകറിവർഗ്ഗംമനോഹരം
സിദ്ധങ്ങളാകുന്നുളോപദംശാദിക
ളിത്ഥംസമസ്തംചമച്ചുവച്ചങ്ങിനെ
ശക്കരാപക്വംഘൃതംദധിയെന്നിവ
യൊക്കെയുംചന്ദനംദർഭതിലാദിയും
നിഷ്കളങ്കംതാനൊരുക്കിനിന്നീടിനാ
ളുല്ലസിച്ചീടുംപ്രമോദമോടപ്പൊഴെ
സമ്മജ്ജനംചെയ്തുവന്നാഗ്രഹസ്ഥനും
നൈർമ്മല്യലക്ഷണംതേടുംദ്വിജേന്ദ്രരെ
സാദരംവേണ്ടുംപ്രകാരംവസിപ്പിച്ചു
പാദസംക്ഷാളനംചെയ്തോരനന്തരം
വിത്രസ്തഭാവംവെടിഞ്ഞുവിചിത്രമാം
വ്യത്യസ്തഭാഷണംചെയ്തുപത്തുക്കവൈ
കമ്പംവരാതെവശീകരിച്ചുള്ളോരു
തമ്പതിയെക്കൊണ്ടുവൈദികശ്രേഷ്ഠരെ
നന്നായ്സിപ്പിച്ചുതൃപ്തിയാകുംവണ്ണ
മന്നാദിവസ്തുക്കളെല്ലാംവിളമ്പിച്ചു
ഭക്ഷണംചെയ്യിച്ചുവക്ത്രവസ്ത്രാദി
ദക്ഷിണാകർമ്മവുംചെയ്തുയഥാവിധി
തമ്പിതൃശ്രാദ്ധമേവം സിദ്ധമായതിൽ
ജൃംഭിതപ്രീതിയോടൊത്തൊരുദ്ദാലകൻ
മററുംപലക്കർമ്മങ്ങൾകൊടുപ്പിച്ചുതൽ
കൊററുംകഴിച്ചുതെളിഞ്ഞുതന്മാനസേ
ചണ്ഡികാസൽഗുണംചിന്തിച്ചുവിസ്മയി
ച്ചെണ്ണിനാനേവമല്പംകഴിഞ്ഞപ്പൊഴെ
ശുദ്ധമായീടുമീശ്രാദ്ധപിണ്ഡംവഹി
ച്ചുത്തമേകൊണ്ടങ്ങുചെന്നുനീയങ്ങിനെ
ജഹ്നുജാതോയത്തിലിട്ടിങ്ങുപോന്നാലു

മെന്നാമോഹംകൊണ്ടുചണ്ഡിയോടോതിനാൻ
സത്യവാക്യംകേട്ടുചണ്ഡിവിധിവശാ
ലത്യരംചതപരംപ്രാപിച്ചുദ്രുപതേ
പുല്ലുമാപിണ്ഡവുംകൂടെയെടുത്തിട്ടു
തെല്ലുമെശങ്കകൂടാതെപുറപ്പെട്ടു
കുപ്പയിൽച്ചാണകക്കണ്ടിലിട്ടീടിനാൾ
നിൎദ്ദയന്നീചശീലത്തിനാലപ്പൊഴേ
പട്ടിയുംതിന്നുവാനെത്തീടിനാനതു
ദൃഷ്ടിയാലെകണ്ടുരുഷ്ടനായ്മാമുനി
കഷ്ടംമഹാകഷ്ടമയ്യോചരിച്ചിതൊ
ദുഷ്ടയായുള്ളനീയാരെടിദുൎഗ്ഗെ
നിഷ്ഠുരെചണ്ഡിനീയെന്നുള്ളതൊക്കമി
ങ്ങൊട്ടുമെശങ്കയില്ലിങ്ങിനെയുള്ളനീ
നിഷ്കമ്പമുള്ളനൊട്ടങ്ങുമാറിച്ചെയ്യു
ദുഷ്കൎമ്മശക്തികൊണ്ടുഗ്രമാംനരകെ
തന്നുടെനല്ലപിതൃക്കളോടൊന്നിച്ചു
ചെന്നുഞാൻപെട്ടുകിടക്കുമാറായഹോ
ചൊല്ലാമിതൊട്ടുംപൊറുത്തിരിപ്പാനിനി
യ്ക്കില്ലാശമംതെല്ലുമെന്നുജല്പിച്ചുടൻ
വല്ലാതെയുള്ളനീകണ്ടാലൊരുപെരും
കല്ലായിവീഴ്കെന്നുതന്നൊശപിച്ചിതു
ചണ്ഡിയന്നേരംഭയപ്പെട്ടുപെട്ടെന്നു
കണ്ണിലുണ്ടായനീരിൽകുളിച്ചങ്ങിനെ
ഭൎത്തൃപാദംപസ്ഥലംപുക്കുവലംവെച്ചു
കൃത്തയായീടുന്നവല്ലീകണക്കിനെ
കാക്കൽവീണെൻപ്രാണനാഥഞാനിങ്ങിനെ
നീക്കമില്ലാതുള്ളദുൎവ്വാസനാവശാൽ
ബോധമില്ലാതെപിഴച്ചുപോയെന്നതിൽ
ക്രോധഭാവംപൂണ്ടുകൂടുമെറനാഹോ

എന്നെയേവംശപിച്ചെല്ലൊഭവാനിതിൽ
ഖിന്നയായുള്ളിനിയ്ക്കുള്ളംതെളിഞ്ഞിനി
മോക്ഷമേകേണമെന്നാൎത്ഥിയ്ക്കയാലാശ്രു
ക്രൂക്ഷഭാവംവിട്ടവപ്രസാദ്രാലകൻ
കാരുണ്യമോടുംകടാക്ഷിച്ചുചൊല്ലിനാ
നാരുള്ളദുഷ്ക്കൎമ്മദുഃഖംതടുക്കുവാൻ
പോരുംവിഷാദമെൻചണ്ഡികേവനാന്ത
ചേരുന്നപാഷാണവേഷവുംപൂണ്ടുനീ
വാതവൎഷാദിജക്ലേശംസഹിച്ചങ്ങു
പാതകച്ഛേദംവരുന്നാമാറങ്ങിനെ
വാണീടുകെന്നാലിവണ്ണംചിരംകാല
മേണീവിലോചനേചൊല്ലുംദശാന്തരെ
മന്നിൽപ്രസിദ്ധമാംതിങ്കൾവംശത്തിങ്ക
ലുന്നിദ്രഭദ്രപ്രഭാവനായങ്ങിനെ
ധൎമ്മജന്മാവാംയുധിഷ്ഠിരനെന്നൊരു
സന്മഹീശൻകീൎത്തിയോടുമുണ്ടാമവൻ
കല്മഷപ്രഘ്നമാമശ്വമേധംമഹാ
നന്മയോടുംകഴിപ്പാനായ്മുതിൎന്നുടൻ
ഭൂമിപ്രദക്ഷിണംകൊണ്ടുള്ളദിക്ക്ജയം
കാമിച്ചവണ്ണംകഴിച്ചുവന്നീടുവാൻ
മുമ്പിലശ്വത്തെയുംതല്പാലനത്തിന്നു
തമ്പിയായ്വാഴുന്നൊരൎജ്ജുനൻതന്നെയും
വിട്ടയയ്ക്കുംനാളിൽനാളീകനേത്രനാം
വിഷ്ടപാധീശന്റെമിത്രമാമൎജ്ജുനൻ
കണ്ടരാജ്യങ്ങളിൽചെന്നുവീൎയ്യംകൊണ്ടു
ശണ്ഠയോടേല്ക്കുംനൃപന്മാരെയുംവെന്നു
വല്ലായ്മവിട്ടുചുററീടുംദശാന്തരെ
കല്ലായ്ക്കിടക്കുന്നനിന്നെയദൃശ്യയാ
തൊട്ടുതന്മെയ്യുരച്ചീടുംവിധൌനങ്ക

ലൊട്ടുമശപത്തെപിരിച്ചെട്ടത്തീടുവാൻ
ജംഭാരിപുത്രനാമജ്ജുനൻവന്നിട്ടു
തമ്പാണിപല്ലവംകൊണ്ടുപതുക്കവേ
നിന്മേനിയിൽതൊടുംനേരത്തുകന്മഷം
ചെമ്മെനശിച്ചുപുണ്യത്തോടുചേൎന്നുനീ
ശാപഭേദംവിട്ടുചാരുതപമേറുന്ന
രൂപവുംപ്രാപിച്ചുരൂഢയാംനിണ്ണയം
പിന്നെപ്രസാദിച്ചുപുണ്യസപഭാവായാ
യെന്നെപ്രവേശിച്ചുകൊള്ളുകെന്നിങ്ങിനെ
മോക്ഷവുംനല്കിമറഞ്ഞതശേഷംസഹ
സ്രാക്ഷസൂനൊശാപശക്തികൊണ്ടായവർ
കല്ലായതിൽചെന്നുസംഗിയ്ക്കുകൊണ്ടേവ
മുല്ലാസഹീനമായ്നിന്നുപോയീഹയം
മറെറാന്നുമില്ലവിശേഷമെൻപാണ്ഡവ
തെററന്നുതത്സമീപെചെന്നിരിബ്ബവാൻ
ചൊല്ലുരുട്ടുംവലംകയ്യകൊണ്ടക്കണ്ട
കല്ലുതന്മേൽപിടിച്ചന്യഹസ്തംകൊണ്ടു
മന്ദമശപത്തെപ്പിരിച്ചെട്ടത്തീടേണ
മെന്നനേരംവേർപിരിഞ്ഞുകുതിരയും
ശാപമോക്ഷംവന്നുവിപ്രേന്ദ്രപത്നിയും
ശോഭയേറുംപൂവ്വരൂപംലഭിയ്ക്കുമെ
ശങ്കയില്ലിന്നിതിനൊന്നറിഞ്ഞീടേണ
മെങ്കിലൊപോകഭദ്രംഭവാനജ്ജുന
എന്നിതെല്ലാമരുൾചെയ്തിട്ടനുഗ്രഹം
നന്ദിയോടേകുന്നതാപസോത്തംസനെ
വന്ദനംചെയ്തുസംക്രന്ദനൻതന്നുടെ
നന്ദനൻയാത്രയുംനന്നായുണത്തിച്ചു
വന്നസന്തോഷേണകണ്ണജൻമുമ്പായ
മന്നവന്മാരോടുമൊന്നിച്ചുവിദ്രുതം

തല്ക്കാനനാന്തരംവിട്ടങ്ങുചെന്നിട്ടു
നില്ക്കാതടുത്തുതല്പാഷാണവിഗ്രഹം
ദക്ഷിണശ്രീകരംകൊണ്ടുമാവാജിയെ
തല്ക്ഷണെവാമമാംകൈകൊണ്ടുമങ്ങിനെ
തൊട്ടൊന്നവേർപെട്ടകന്നതിൻമുന്നമെ
പെട്ടെന്നതന്നൊപരസ്പരംവേർപെട്ടു
കല്മഷംവേർപെട്ടചണ്ഡിയാംസാധ്വിയും
കല്യതപംപൂണ്ടുനിന്നവാജീന്ദ്രനും
മന്ദേതരംവിളങ്ങീടുന്നവണ്ണമെ
മുന്നേതിലുംമുഖ്യമായരൂപംപൂണ്ടു
നിന്നാശേഷംതോഷമുൾക്കൊണ്ടുശ്രദ്ധയാ
ഖ്യന്നവിപ്രാംഗനാരത്നംപെത്തുക്കവെ
ജംഭാരിപുത്രനായുള്ളകിരീടിയെ
സംഭാവനംചെയ്തുയാത്രയുംകേൾപ്പിച്ചു
ബദ്ധാദരം വേർതിരിഞ്ഞുതെളിഞ്ഞുചെ
ന്നുദ്ദാലകാന്തികംപുക്കുകൈകൂപ്പിനാൾ
വൃത്താന്തമെല്ലാമുണർത്തിനാളന്നേരം
മുൾത്താർതെളിഞ്ഞുള്ളവിജ്ഞാനിയാംമുനി
ദുസ്സ്വഭാവംവിട്ടുപത്നിയോടൊന്നിച്ചു
ശശ്വദാനന്ദംകലൎന്നുവാണീടിനാൻ
ഭദ്രബുദ്ധേപാർത്ഥിവോത്തംസസൌഭദ്ര
പൌത്രകേട്ടാലുംമനംവച്ചനന്തരം
ഹൃഷ്ടനാമൎജ്ജുനൻപുഷ്ടവീൎയ്യോജ്വലൻ
കഷ്ടഭാവംതീൎന്നുകണ്ടവാജീന്ദ്രനെ
മുന്നമെവിട്ടതിൻപിമ്പേമഹാഘോഷ
മുന്നമിച്ചീടുന്നവണ്ണമേവിദ്രുതം
വസ്ത്രഹാരാദിവസ്തുക്കൾകൊണ്ടത്രയും
ചിത്രവേഷംപൂണ്ടുശോഭിച്ചിരിപ്പവർ
രുഗ്മിണീനന്ദനൻകൎണ്ണജൻമുമ്പായ

സൽഗ്ഗുണംതേടുന്നയോദ്ധാക്കളായവർ
വമ്പടക്കൂട്ടമീക്കൂട്ടരോടുംകൂട
മിമ്പമോടുംരഥംകേറിപ്പുറപ്പെട്ടു
ഒട്ടൂരസ്ഥവംപുക്കശേഷംഭയം
വിട്ടുമണ്ടീടുന്നദിവ്യമാകുംഹയം
ഹംസധ്വജൻമഹാരാജൻഭരിക്കുന്ന
സംശുദ്ധപട്ടണംതന്നിലെത്തീടിനാൻ
എങ്കലീരാജന്യനാധികൻപാർത്തല
ത്തിങ്കലേററംകീർത്തിചീർത്തിരിക്കുന്നവൻ
ക്ഷത്രിയേന്ദ്രൻചെമ്പകാപുരീനായകൻ
പൃഥ്വിയിൽപേർകൊണ്ടവൈഷ്ണവാഗ്രേസരൻ
ഭദ്രയാംഭക്തിയാലച്യുതസ്വാമിയെ
നിദ്രയിൽപോലുംമറക്കാതിരിപ്പവൻ
ശസ്ത്രചാപാസ്ത്രവിദ്യാംഭോധിപാരഗൻ
മിത്രപുത്രാമാത്യഭൃത്യാദിമോദിതൻ
സത്യസന്ധൻധർമ്മനീതിപ്രവർത്തകൻ
കൃത്യചിന്താപരൻഗംഭീരമാനസൻ
ശാസ്ത്രവിജ്ഞാനവാൻസല്ലോകപൂജകൻ
ശാത്രവധ്വാന്തസൂര്യൻപ്രതാപോജ്വലൻ
പുണ്യവാൻപൂതകർമ്മാവശീഭൂതകാ
രുണ്യവാനഷ്ടലക്ഷ്മീകനുത്സാഹവാൻ
ഭോഗഭോക്താസർവ്വദാതാസദാമഹാ
ഭാഗനാമൈകഭാസ്വാരതാകാംക്ഷകൻ
എന്നറിഞ്ഞീടുകീഹംസധ്വജനൊത്ത
മന്നവൻദുർല്ലഭൻകില്ലതിന്നില്ലമേ
ശ്രദ്ധയേറുംസുമത്യാഖ്യൻമഹാമാത്യ
നർത്ഥസാമർശ്ശനെസാമർത്ഥ്യവാനിവൻ
ദുർന്നയംവിട്ടുള്ളസാചിവ്യമുള്ളവർ
പിന്നെയുംരാജാവിനുണ്ടു[illegible]ന്നവർ

നന്മകൈക്കൊണ്ടെഴുംഭ്രാതാക്കളുംപെരു
രമ്മഹിപാലനമൎയ്യൻവിദൂരഥൻ
ചന്ദ്രസേനൻചന്ദ്രകേതുസ്സുചന്ദ്രനാം
ചന്ദ്രദേവൻമുതലായവരായവർ
ചഞ്ചലംവിട്ടുള്ളപുത്രരത്നങ്ങളു
ണ്ടഞ്ചനാല്പങ്ങളായക്തേജസ്വികൾ
ഭാഗ്യശാലീസുബലാൎയ്യനാൎയ്യൻസുര
ഥാഖ്യനാണന്യൻതദന്യൻസമാഹ്വയൻ
നല്ലസുദൎശനൻനാലാമനഞ്ചാമ
നല്ലൽവിട്ടുള്ളധന്യൻസുധന്വാവുതാൻ
നാനാവിധന്മാർമഹാരഥന്മാർപല
സേനാധിപന്മാർപദാതികളെന്നിവർ
സൎവ്വേയില്ലാതോളമുണ്ടിവരേവരും
ലംഘ്യമല്ലാതരാജാജ്ഞയെച്ചെയ്യുവോർ
ഏത്രയുംവൈഷ്ണവന്മാർധൎമ്മശാലിക
ളത്രയല്ലേകപത്നീവ്രതംപൂണ്ടവർ
ശൎമ്മദന്മാർദാനതല്പരന്മാർജഗ
ത്സമ്മതന്മാർസദാസത്യവാദികൾ
വീരവീരന്മാരിവണ്ണംജനങ്ങളെ
സാരനാംഭൂവരൻസഞ്ചയിച്ചീടിനാൻ
ദൂരസ്ഥലേനിന്നുതന്നോടുകൂടുവാ
നാരെങ്കിലുംവന്നുകണ്ടെങ്കിലപ്പൊഴേ
വന്നവൻതന്നോടുമന്ദംമനോജ്ഞമാ
യ്യന്നാവൻമുന്നമെചോദിയ്ക്കുമിങ്ങനെ
താതസത്യംചൊൽകയേകപത്നീവ്രതം
സാതത്യംഭവാനുണ്ടോസദാകൃതെ!
സ്വീകാരയോഗ്യനല്ലായതില്ലാത്തവ
നാകാത്തകാൎയ്യമിങ്ങാചരിയ്ക്കില്ലഞാൻ
സൽകുലീനത്വവുംശൌൎയ്യവുംമററുള്ള

സൽഗ്ഗുണപൌഢിയുംപോരാമമാന്തികെ
ധൎമ്മബുദ്ധ്യാപരസ്ത്രീരതാകൈവിട്ടു
ചിന്മയാത്മാവാംജനാൎദ്ദനസ്വാമിയെ
ഭക്തനായ്നിത്യംഭജിച്ചുപോരുന്നസ
ദ്വൃത്തനാംമൎത്ത്യനെക്കണ്ടെങ്കിലക്ഷണേ
കയ്യൊണ്ടുഞാൻപുറത്തിങ്കൽവാഴിയ്ക്കുവ
നല്ലൊന്റയോടുംതന്ന്യനാംമൎത്ത്യനെ
എങ്ങാനമെപൊറുപ്പിയ്ക്കില്ലനാട്ടിലും
സംഗാനുദോഷഭയംകൊണ്ടുനിൎണ്ണയം
സത്യമീവാക്യമെന്നിത്ഥംപറഞ്ഞങ്ങു
സത്തമന്മാരെപരിഗ്രഹിച്ചീടുമെ
എന്നിവണ്ണംമന്ത്രിപുത്രാദിലോകരും
നന്ദിയോടാചരയ്ക്കുന്നനൃപാലയെ
ഭൃത്യരായുള്ളൎക്കെല്ലാംനൃപോത്തമൻ
പ്രത്യഹംനല്കുന്നവേണ്ടുന്നതൊക്കവെ
വിസ്തരിയ്ക്കാവല്ലശേഷംവിശേഷമ
ങ്ങിത്തരംശ്രേഷ്ഠനായുള്ളഹംസധ്വജൻ
സല്ലോകപൂൎണ്ണമായുള്ളൊരാസ്ഥാനത്തി
ലുല്ലാസമോടിരിയ്ക്കുന്നതന്നന്തരെ
ശക്തിയോടെദിക്കുതോറുംനടക്കുന്ന
ബുദ്ധിയേറുംരാജപൂരുഷന്മാർചിലർ
സ്വച്ഛന്ദസഞ്ചാരശീലനായ്ച്ചെന്നുള്ളൊ
രശ്വചന്ദ്രനെക്കണ്ടടുത്തുതടുത്തവർ
ചുററുമെനിന്നുനോക്കീടുംദശാന്തരെ
നെററിമേലുള്ളസുവൎണ്ണപത്രാന്തരെ
ലേഖനംചെയ്തിരിയ്ക്കുന്നവൃത്താന്തമാ
ലോകനംചെയ്തുപിടിച്ചുബന്ധിച്ചുടൻ
കണ്ടതുമെന്നിയെഹംസധ്വജാന്തികെ
കൊണ്ടങ്ങുചെന്നുകാട്ടീടിനാരപ്പൊഴെ

ഹംസദ്ധ്വജൻനൃപൻകണ്ടുസന്തോഷിച്ചു
കംസസപത്നശ്രീകിശോരനെച്ചിന്തിച്ചു
മന്ത്രിപുത്രാദിബന്ധുക്കളോടൊന്നിച്ചു
മന്ത്രവുംചെയ്തവർതമ്മോടുചൊല്ലിനാൻ
ക്ഷത്രിയന്മാർമൌലിമൌക്തികകല്ലായി
ഹസ്തിനാഗാരെവിളങ്ങുംപൃഥാസുതൻ
ധർമ്മജൻവിഷ്ണുഭക്തന്മാരിലുത്തമൻ
ധർമ്മചിന്താപരൻധന്യൻയുധിഷ്ഠിരൻ
ശത്രുഹീനൻവാസുദേവാനുവാദേന
സത്രമൊന്നാചരിച്ചീടുവാനാശയാ
പുഷ്ടധൈര്യംപൂണ്ടുദിക്ക്ജയംചെയ്യുവാൻ
വിട്ടയച്ചിട്ടുള്ളവാജീന്ദ്രനാണിവൻ
രക്ഷണംചെയ്തിവൻതന്നൊനടത്തുവാൻ
ലക്ഷണംകൂട്ടംചമൂസമൂഹാന്വിതം
ത്ര്യക്ഷനാംദേവനോടേററുപോർചെയ്തവൻ
ദക്ഷനാംവീരൻവിരോധികൾക്കന്തകൻ
വൃത്രാരിപുത്രനാംപാർത്ഥൻഹരിപ്രിയ
നെത്രെനൃപാജ്ഞപ്തനായിവരുന്നവൻ
ക്രുദ്ധനായാനിവനെങ്കിലത്യുഗ്രമാം
യുദ്ധമുണ്ടായീടുമെന്നിതൊന്നിർണ്ണയം
എന്നതിൽക്കുസലെന്താണിനിയ്ക്കാഹവ
ത്തിന്നതിക്രൂരനൈന്യങ്ങളങ്ങില്ലയോ
വന്നെതിർത്തീടുന്നവൈരിവൃന്ദങ്ങളെ
വെന്നൊന്നൊനാടുകാത്തുകൊണ്ടീടുവൻ
സന്ധിയല്ലേപരംവൈഷ്ണവന്മാരോടു
സൈന്ധവാരാതിയെധിക്കരിയ്ക്കാവതൊ
കർത്തവ്യമെന്തിനിനമ്മളാലിന്നിഹ
ഹസ്തത്തിലായഹയേന്ദ്രനെശാലയിൽ
ബന്ധിയ്ക്കയൊവ്യഥാവിട്ടങ്ങയയ്ക്കയൊ

ബന്ധുക്കളെനിങ്ങൾചിന്തിയ്ക്കമാനസെ
ത്തുപോർചെയ്തുകിരീടിയെവെല്ലുകി
ലെത്തുവാനുണ്ടോരുലാഭംമഹത്തരം
ഭക്തപ്രിയൻവാസുദേവൻദയാമയ
നത്തൽപ്പെട്ടുന്നവക്കാമയംതീൎത്തുടൻ
ചിത്തപ്രസാദംകൊടുക്കുന്നതമ്പുരാ
നൊതപ്പഭാവമോടിങ്ങെഴുന്നള്ളുമെ
തക്കമില്ലപാൎത്ഥനുള്ളടിക്കൽസഹായം
പുഷ്കരാക്ഷൻകൃഷ്ണനില്ലാതിരിയ്ക്കുമൊ
വൃദ്ധനായുള്ളഞാനിന്നോവരെയ്ക്കുമീ
പുത്തനായിട്ടുള്ളഗോവിന്ദമൂൎത്തിയെ
ഒന്നുകണ്ടിട്ടില്ലകണ്ണുകൊണ്ടായതി
ന്നിന്നുഭാഗ്യംവന്നുവെന്നുതോന്നുന്നുമെ
എന്നാമൂലംരണംചെയ്തുസംക്രന്ദന
നന്ദനൻതന്നെപ്പിടിച്ചുകാരാഗൃഹെ
മാനിച്ചിരുത്തേണമെന്നാലിവൻപരം
ധ്യാനിച്ചുചെയ്യുന്നസേവയാലപ്പോഴെ
തത്സങ്കടംകളഞ്ഞീടുവാനായിട്ടു
നിസ്സംശയംസ്നേഹൽഭാവവുംകാണിച്ചു
മണ്ടിക്കിതച്ചിങ്ങുകൊണ്ടൽവൎണ്ണൻവരും
രണ്ടില്ലപക്ഷമിദ്ദേവനേയുംതദാ
വിട്ടയയ്ക്കാതെപിടിച്ചടക്കിക്കൊണ്ടു
കെട്ടിയിട്ടീടാമകത്തുതന്നെദൃഢം
ചിത്രശീലംതേടുമീമൂൎത്തിയെപ്പിടി
ച്ചത്രവേഗാലടുക്കുന്നതിന്നാരുമെ
ഒട്ടുമെശക്തരാകില്ലാപരംപെണ്ണി
പ്പെട്ടതന്നൊകൈക്കലാക്കുന്നതാകിലൊ
സൎവ്വമാകുംജയംവന്നുചിന്തിയ്ക്കുകിൽ
ചൈവതിന്നില്ലമറെറാന്നുമെന്നാകയാൽ

തൽപ്രയത്നംചെയ്യേണമെന്നല്ലയോ
സൽപ്രബോധംപൂണ്ടനിങ്ങൾക്കമാശയം
എന്നിവണ്ണംനൃപപ്രോക്തംചെവിക്കൊണ്ടു
നന്നനന്നെന്നമാത്യാദികളേവരും
സമ്മതംപൂണ്ടനന്ദിച്ചാരനന്തരം
ധമ്മസത്യവ്രതൻധാത്രീവലാന്തകൻ
സമ്പ്രീതചിത്തനായ്തെറെറന്നമററുള്ള
തൻഭ്രാതൃമിത്രഭൂപാലാദിപൂർവ്വകം
വില്ലാളിവീരർസേനാധിപന്മാരിവ
രെല്ലാവരേയുംവരുത്തിച്ചുസാദരം
ഗംഭീരവാക്കുകൊണ്ടേവമോതീടിനാൻ
വമ്പേറിടുംമന്ത്രിപുത്രാദിവീരരേ
വാട്ടമററുള്ളോരുനിങ്ങളീവാത്തയെ
കേട്ടതില്ലേകേളിയേറുംമഹാരഥൻ
ധമ്മജന്മാവിൻെറസോദരൻപ്രത്യർത്ഥി
മമ്മസംഭേദനൻവീരനാമജ്ജുനൻ
നമ്മോടെതൃപ്പാൻവരുന്നുണ്ടുപോലതു
ദുമ്മോഹമാണതെന്നില്ലപാത്താലിവൻ
ശ്രീകൃഷ്ണമൂത്തിയെസൂതനാക്കിക്കൊണ്ടു
ലോകപ്രസിദ്ധരാംനൃറവുചേർതമ്മോടു
ചെമ്മെമുഴത്തൊരുയുദ്ധംതുടന്നവർ
തമ്മെഗുരുദ്രോഹഭീഷ്മാദിപൂർവ്വകം
നിശ്ശേഷമാകുന്നവണ്ണംമുടിച്ചിട്ടു
വിശേഷചുകീർത്തിപരത്തിയവീര്യവാൻ
എന്നമൂലംനല്ലയുദ്ധമുണ്ടാമ്പുരു
മിന്നതിന്നായിട്ടുനിങ്ങളെല്ലാവരും
തങ്ങൾതങ്ങൾക്കുള്ള സർവ്വസേനാവാഹ
നങ്ങൾനല്ലായുധവ്രാതങ്ങളെന്നിവ
നന്നായൊരുക്കിവാദ്യങ്ങളേയുംതൊഴി

ച്ചൊന്നായ് പുറപ്പെട്ടനമ്മോടുകൂടവെ
സന്നദ്ധരായ് നടന്നായോധനസ്ഥലേ
ചെന്നത്തലെന്നിയെനേരെതിരക്കുവിൻ
ബ്രഹ്മസങ്കല്പിതംപോലുള്ള ഭേദ്യമാം
നമ്മുടെശാസനംപോലെനടക്കുവിൻ
പാററിയില്ലിന്നൊവനെങ്കിലുംതെല്ലൊന്നു
തെററിയെന്നാലവൻതന്നെപ്പിടിച്ചുടൻ
നിർണ്ണയംനിഗ്രഹിപ്പൻഞാൻതിളയ്ക്കുന്നൊ
രെണ്ണയിൽതള്ളിയിട്ടെന്നറിഞ്ഞീടുവിൻ
നിഷ്കൃപംതത്രമെച്ചിത്തമെന്നിങ്ങിനെ
നിഷ്കളങ്കംചെയ്തനിശ്ചയംകേൾക്കയാൽ
സത്യപ്രതിജ്ഞരാജപ്രസാദോസാമ്പ്രതം
കൃത്യപ്രബോധിയാകുംഭവാനിങ്ങിനെ
നിർണ്ണയംചെയ്തുകല്പിച്ചുകേൾപ്പിച്ചതിൻ
വണ്ണമീക്കാണുംജനങ്ങളെപ്പേരുമെ
തപ്പുകൂടാതെനടക്കുംപിഴച്ചിത്ര
കെല്പുകൂട്ടുംശിക്ഷയേല്ക്കുകില്ലാരുമെ
ഒത്തവണ്ണംജയിച്ചാലുംരണത്തിലെ
ന്നിത്തരംമെന്മേലുണത്തിയെല്ലാവരും
വന്ദനംചെയ്തുനിന്നീടിനാരപ്പൊഴെ
മന്നവൻമാന്യശീലൻമരാളദ്ധ്വജൻ
ശ്ലാഘ്യനായിട്ടുള്ള ശംഖനേയുംലിഖി
താഖ്യനേയുംവരുത്തീടിനാനായവർ
വേദവേദാന്താദിനിശ്ശേഷശാസ്ത്രാർത്ഥ
ബോധവാന്മാരാംപുരോഹിതബ്രാഹ്മണർ
സല്ക്കാരപൂർവ്വമീസത്തമന്മാരോടു
തല്ക്കാലവൃത്താന്തമെല്ലാമുണത്തിനാൻ
ശത്രുവായെത്തുന്നവീരനാകുംപാണ്ഡു
പുത്രനോടാഹവംചെയ്തീടുവാനഹം

നിഷ്ക്രമിയ്ക്കുന്നോനരിനിനമുക്കുള്ള
വിക്രമംക്രുദ്ധനായോദ്ധാക്കളേവരും
ഒന്നിച്ചുപോരുവാനാജ്ഞചെയ്തീടിനേ
നെന്നുള്ളനിശ്ചയംനിശ്ചലംലംഘിച്ചു
തന്നിച്ഛപോലെനടക്കുന്നതാരവൻ
ധന്യത്വമററവൻനിന്ദ്യൻദുരാത്മകൻ
മിത്രബന്ധുക്കളിലേകനെന്നാകിലും
പുത്രനെന്നാകിലുംവദ്ധ്യനെന്നാകുമേ
ദുഷ്കൃതംമൂലംപിഴയ്ക്കുന്നധൂർത്തനെ
നിഷ്കൃപംനിങ്ങളെന്നാജ്ഞയാലപ്പൊഴേ
തപ്തതൈലത്തിൻെറമദ്ധ്യേപിടിച്ചുനി
ക്ഷിപ്തനാക്കിച്ചുട്ടുഭസ്മീകരിയ്ക്കുവിൻ
ശിക്ഷകന്മാർനിങ്ങൾതൈലവുംപാത്രവു
മിക്ഷണംതന്നെവശീകരിച്ചീടുവിൻ
വയ്മ്പുകൂട്ടംതീയടുപ്പത്തുവയ്ക്കുന്ന
ചെമ്പുപാത്രത്തിങ്കലെണ്ണനിറച്ചതു
വെട്ടിത്തിളപ്പിച്ചുകൊണ്ടുപാർത്തീടുവിൻ
ചട്ടററധർമ്മംനടത്തുവിൻവിപ്രരെ
പാർത്ഥിപശ്രേഷ്ഠൻെറശാസനംകേട്ടാത്തു
പാർത്തിരിയ്ക്കാതെപുരോഹിതന്മാരവർ
വാഴ്ത്തിയോതീടിനാർകൊള്ളാമിതീവണ്ണ
മാർത്തിഹീനംഞങ്ങളാചരിയ്ക്കാമിഹ
പൂർത്തിയേറുംധർമ്മശീലനായെത്രയും
കീർത്തിയോടുംജയിച്ചാലുംനൃപോത്തമ
ശ്രോത്രിയന്മാരോടുമൊന്നിച്ചുതൽക്ഷണെ
ധാത്രിയിൽപേർകൊണ്ടഹംസദ്ധ്വജൻമുദാ
എല്ലാവരേയുംപിരിച്ചങ്ങയച്ചുസം
ഫുല്ലാശയാംഭോരുഹാമോദപൂർവ്വകം
ധർമ്മചിന്താസനംവിട്ടെഴുന്നേററുപോ

യംബുസംശുദ്ധനായാസ്ഥാപുരസ്സരം
ഹൎയ്യർച്ചനദ്ധ്യാനദാനങ്ങളോടുമാ
ചൎയ്യങ്ങളായവയെല്ലാംകഴിച്ചാശു
പൊൻകിരീടപ്രൌഢഹാരകേയൂരാദി
പങ്കഹീനശ്രീദകുണ്ഡലങ്ങളെന്നിവ
ബദ്ധതോഷംധരിച്ചെത്രയുംയുക്തമാം
യുദ്ധവേഷംപൂണ്ടുയുക്തമാംവണ്ണമെ
ശത്രുനാശംവരുത്താനുള്ള ചാപവും
ഹസ്തദേശംതന്നിലാക്കിയസംശയം
മത്തനായുള്ള ഗജത്തിൻകഴുത്തേറി
യൊത്തവെഞ്ചാമരദണ്ഡകംവീശിച്ചു
മുത്തലക്കട്ടുള്ള വെള്ളക്കുടയതു
മത്തലെന്ന്യതഴകോടുംപിടിപ്പിച്ചു
പ്രദ്ധ്വാനഘോഷംപരക്കുംവിധംനിജ
പ്രസ്ഥാനഭേരിയുംകൊട്ടിച്ചുകൂടവെ
ഡിണ്ഡിമംമദ്ദളംഢക്കയെന്നീവണ്ണ
മെണ്ണിയാലററമില്ലാതവാദ്യങ്ങളെ
മർദ്ദനംചെയ്യിച്ചുശംഖവുംശൃംഗവും
മററനേകംകുഴൽക്കൂട്ടവുമൂതിച്ചു
വൎദ്ധിച്ചകോലാഹലത്തോടുമൊന്നിച്ചു
യുദ്ധത്തിനായങ്ങുനിർഗ്ഗമിച്ചീടിനാൻ
വല്ലാത്തഘോഷംവളൎത്താശുയോദ്ധാക്ക
ളെല്ലാവരുംപുറപ്പെട്ടിതുകൂടവെ
ചട്ടകൈക്കൊണ്ടൊരുവീരനാരാധിച്ചു
തിട്ടമറേറകൻധനുസ്സിനെപ്പൂജിച്ചു
മറെറാരുത്തൻമുമ്പിലമ്പിനെപ്പൂജിച്ചു
മറെറാരുത്തൻഖഡ്ഗമന്ന്യൻഗദായുധം
ശക്തിശൂലംകുന്തമെന്നിവയൊക്കവെ
ഭക്തിപൂൎവ്വംഹിതം പൂജിച്ചുകൈക്കൊണ്ടു

ബുദ്ധിപൂൎവ്വംചിലർശത്രുക്ഷയൈകാസം
സിദ്ധികാമംകൊണ്ടുഹോമംകഴിച്ചിതു
പുഷ്ക്കരാക്ഷപ്രീതിപൂരംവളൎക്കുന്ന
ശൎക്കരാമിശ്രമാംഗോക്ഷീരപായസം
സൽഘൃതാപൂപങ്ങൾപഞ്ചാമൃതംസ്വാദു
പാകജാലങ്ങളീഭക്ഷ്യവസ്തുക്കളെ
അന്തമില്ലാതുള്ളതൃപ്തിയുണ്ടാവോള
മന്നണന്മാരെബ്ഭുജിപ്പിച്ചനന്തരം
പട്ടുസദ്വസ്ത്രഗോരത്നാദിദക്ഷിണാ
പുഷ്ടസന്തോഷംവരുത്തിവന്ദിച്ചുടൻ
മിക്കപേരുംമഹാവിപ്രരേകീടുന്ന
മുഖ്യമാകുംജയാനുഗ്രഹംവാങ്ങിച്ചു
ശുക്രശിഷ്യാരെസ്സുരേദ്ധ്യകൊട്ടുക്കാള
ചക്രകൌമോദകീശാൎങ്ഗപാണെഹരെ
ചൊല്ലെക്കൊണ്ടദൈവമെ!യുദ്ധെജയംലഭി
ച്ചിക്കണ്ടവൎക്കിന്നുകീൎത്തിയുണ്ടാകുവാൻ
തൃക്കടക്കണ്ണുകൊണ്ടൊന്നുനോക്കേണമെ
ദുൎഘടംതീൎക്കുവാനില്ലമറെറാന്നുമെ
എന്നിത്തരംപരംപ്രാൎത്ഥിച്ചുസംഗരം
തന്നിൽതരംഗജാലങ്ങൾപോലങ്ങിനെ
തത്തിക്കളിച്ചാൎത്തിരമ്പൽവൎദ്ധിപ്പിച്ചു
പൃത്ഥ്വിയ്ക്കിളക്കംപെ[illegible]ന്നാവണ്ണമെ
സ്വസ്തിയോടുംകോപ്പണിഞ്ഞുശോഭിച്ചുള്ള
ഹസ്തിതേരശ്വങ്ങൾതോറുമാരോഹിച്ചു
നിൎഗ്ഗമംചെയ്തുരാജാത്മജാമാത്യാദി
വൎഗ്ഗമഞ്ചാതെനടന്നുതുടങ്ങിനാർ
ഇങ്ങിനെപോരിന്നുപോകുന്നവൎക്കെല്ലാ
രംഗനാരത്നങ്ങളായുള്ളപത്നികൾ
അങ്ങിനെമാളികത്തട്ടുതോറുംകേറി

യങ്ങിരുന്നാഘോഷമാലോകനം ചെയ്തു
നന്മയേറും യുക്തവാക്യങ്ങൾകൊണ്ടുള്ള
നർമ്മസംസാരന്തുടങ്ങിനാർ തങ്ങളിൽ
മന്ദഹാസത്തോടൊരുത്തിയൊരിഷ്ടയാം
സുന്ദരസ്ത്രീയോടു ചൊല്ലിനാളിങ്ങനെ
എന്തോഴിയെന്മൊഴി കേൾക്കനീ സമ്പ്രതി
സന്തോഷപൂർവ്വം സമർത്ഥനാം നിമ്പതി
ശ്രീകൃഷ്ണദർശനം ചെയ്യുവാനങ്ങിതാ
പോകുന്നു മേചാക്കളത്തിനാഹൊ ശോഭനെ
ശോണപ്രകാശമാം നിഞ്ചുണ്ടിലുണ്ടിതാ
കാണുന്നു കൃഷ്ണരൂപം കലേശാനനെ
എന്തിതീവണ്ണം ചൊടിവ്രണം പൂണ്ടെനീ
ഹന്തനാണത്തെ വെടിഞ്ഞതിന്നെങ്ങിനെ
ഇത്തരം ചൊന്നവളോടു മറേറവളു
മുത്തരം ചൊന്നാളിതങ്ങു കേട്ടീടുനീ
കിള്ളുവിട്ടെപ്പൊഴും കൃഷ്ണതി കേവലം
ചൊല്ലുമെൻചുണ്ടിന്നു ശോഭയോടിങ്ങനെ
തന്മയത്വം വന്നു ഹന്ത നിൻചുണ്ടിനി
ല്ലിന്മഹത്വം ഭ്രഷ്ടതന്നൊന്നീടുർഗ്ഗെ
നിങ്കലെത്രവേണ്ടതിന്നു നാണം ചൊൽവ
നെങ്കലീക്കാണുന്നലക്ഷണം ശോഭനം
ഭർത്തൃദത്തം നിൻകരുത്തപൂഞ്ചായലെ
ന്തിത്ര ചിന്നീടുവാൻ കാരണം ചൊൽകെടൊ
നിന്ദകന്മാരാമസത്തുകൾക്കുള്ള ക
ണ്ണന്യദോഷത്തിലാണാത്മദോഷങ്ങളിൽ
പാറുകില്ലോർത്താലിതിൻ വിപരീതമാ
ണററുകാണും സജ്ജനങ്ങൾക്കു നിർണ്ണയം
ശിഷ്ടലോകാന്തികെ ചെയ്തുകൊള്ളാം ബഹു
ക്ലിഷ്ടവാസം പോലുമിഷ്ടമായീടുമെ

ദൃഷ്ടലോകാന്തികെകിട്ടുന്നരാജ്യവും
കഷ്ടമോൎത്താലിരുന്നീടുവാൻനന്നല്ലാ
സജ്ജനത്തോടുക്രൂടാതുള്ളരാജ്യാദി
വൎജ്ജനംചെയ്യണ്ടതെന്തെധരിയ്ക്കുനീ
എന്നവാക്യംകേട്ടുചൊല്ലിനാൾമററവൾ
നന്നുമൂഢേകൃഷ്ണനെക്കാണ്മതോസഖീ
[ഉണ്ടൊരുവമ്പോരുന്നിന്നോടിനിയ്ക്കുന്ന
കണ്ടുകൊൾകഹംസഗൽഗദഭാഷിണീ]
നിന്നുടെനെററിമേലേകംവ്രണംകാണ്‌ക
നന്നുകൊള്ളാമാത്മഭാവംലഭിയ്ക്കുവാൻ
സൂക്ഷ്മതംചെയ്യുന്നഹാസച്ഛിദിക്കല്ല
മക്ഷമന്മാരാംനരന്മാരസംശയം
മങ്കതന്മെയ്യിതുനിണ്ണയംബാലികെ
തങ്കധ്രാതത്വംധരിയ്ക്കുന്നതില്ലനീ
തന്വംഗിയാമിവൃളോടുചോദിയ്ക്കുവ
നെന്നംഗനെന്നിനച്ചെന്നോടുചൊല്ലുനീ
മന്ദയാകുന്നിവൾക്കുള്ളപൂമാലകൾ
ചന്ദനംനല്ലപൂഞ്ചേലായിതൊക്കവെ
എത്രയുംവാട്ടുവാനെന്തൊരുകാരണ
മത്രമെചെററല്ലകൌതുകംശോഭനെ!
പൃഷ്ടയായുള്ളവളപ്പോഴെചൊല്ലിനാ
ളിഷ്ടയാംതോഴീധരിയ്ക്കുനീയെന്മൊഴി
തെററധരിയ്ക്കുണ്ടകണ്ടുഞാൻഭദ്രതൻ
നെററിത്തടംവ്രണാപേതംസുഭ്രഷിതം
വിന്യസ്തമമ്പോടിതിൻപാദംകൃഷ്ണനാ
ലെന്നുചൊല്ലുന്നുകേവലംയോഗികൾ
വക്തവ്യമല്ലിനിയേവംപ്രിയെമഹാ
ശക്തൻമരാളധ്വജൻനിയോഗിയ്ക്കയാൽ
വി[illegible]ക്കൂടുന്നസൈനികന്മാരിവർ

ശക്രപുത്രൻറഹയത്തെഗ്രഹിയ്ക്കുവാൻ
മണ്ടുന്നകാണ്മിനെന്നാൽപിന്നെയൊന്നുമെ
മിണ്ടുന്നതിന്നൊരുങ്ങീലമററാരുമെ.
എന്നതിൻമദ്ധ്യെമഹീന്ദ്രൻമഹാത്മാവു
ചെന്നണഞ്ഞീടിനാനായോധനസ്ഥലെ
മന്നവൻകല്പിച്ചവണ്ണമെവിപ്രേന്ദ്ര
വൃന്ദവീരന്മാർപുരോഹിതന്മാരവർ
വിസ്താരമേറുംകടാഹവുംതൈലവും
ബദ്ധാദരംതത്രകൊണ്ടുപോയാരഹൊ
പൃത്ഥീതലംകുഴിപ്പിച്ചുതീപ്പിച്ചുട്ട
പ്പത്തീമഹാപാത്രമങ്ങുവയ്പിച്ചതിൽ
എണ്ണയേററംനിറപ്പിച്ചുകത്തിപ്പിച്ചു
ചണ്ഡമാമഗ്നിയിൽകാച്ചിത്തിളപ്പിച്ചു
വദ്ധ്യാഗമംപാർത്തുനിന്നീടിനാർധർമ്മ
ബുദ്ധ്യാവിധേയംനയംനടത്തീടുവാൻ
ശങ്കയുണ്ടാകില്ലവക്താവ്ശിഷ്ടനാം
ശംഖനാമംപണ്ടൊരിയ്ക്കൽബുഭുക്ഷയാ
കട്ടെടുത്തീടിനാൻഭ്രാതൃപകങ്ങളെ
കഷ്ടമാണിക്കർമ്മമെന്നുരച്ചപ്പൊഴെ
കൃത്തമാക്കീടിനാൻതങ്കരംചിന്തിക്ക
സത്തമന്മാരുടെകൃത്യംമഹീപതെ
ഹസ്തവുംപിന്നെതപസ്സിൻബലംകൊണ്ടു
പുത്തനായ്ദ്വിജന്നുണ്ടായിവന്നുപോൽ
ഹംസധ്വജൻഭൂപനിദ്വിജന്മാരുടെ
സംസർഗ്ഗലാഭംനിമിത്തംദിനംപ്രതി
നീതിബോധംപൂണ്ടുശത്രുക്കളെവെന്നു
ഭൂതിപൂർവ്വംചെയ്തിടുന്നുഭൂപാലനം
തൎക്കമില്ലീനൃപൻതാൻചെയ്തൊരാജ്ഞയെ
ധിക്കരിയ്ക്കുന്നപുമാനെപ്പിടിച്ചുടൻ

ച്ചട്ടത്തി ത്തിളച്ചീടുന്നതൈലത്തി
ലിട്ടുകൊന്നീടുവനേവനെന്നാകിലും
മന്നവൻചെയ്തീടുമാജ്ഞയെലംഘിയ്ക്കു
യെന്നതുംവിപ്രരെനിന്ദിയ്ക്കയെന്നതും
മങ്കകൾതോറുംഗമിയ്ക്കുകയെന്നതും
സങ്കടംശസ്ത്രവിഹീനമാംനിഗ്രഹം
എന്നുചൊല്ലുന്നുബുധന്മാരിതോർത്തുമുൻ
ചൊന്നദോഷങ്ങളെച്ചെയ്യൊല്ലൊരുത്തനും
എന്നറിഞ്ഞിട്ടുള്ള യോദ്ധാക്കളെവരും
മന്നവൻതന്റെസമീപത്തിലെത്തിനാർ
ന്യായകർമ്മംകൊണ്ടുയുദ്ധേതുണയ്ക്കുവാൻ
നായകന്മാരേഴുപത്തുണ്ടുഭാരത
വെവ്വേറെയുണ്ടുസൈന്യങ്ങളെല്ലാർക്കുമേ
ചൊവ്വോടതിന്റെകണക്കുചൊല്ലീടുവൻ
മത്തങ്ങളാകുംഗജങ്ങളുംഹേമാദി
നദ്ധങ്ങളായുള്ളനാനാരഥങ്ങളും
ഒന്നോടുചേരുമെഴുപതിനായിരം
തന്നെഹയങ്ങളീരയ്മ്പതിനായിരം
മൂന്നുതൊണ്ണൂറുസഹസ്രവുമെയ്മ്പതും
ചേൻകാലാളുംനസ്സയേറുംപദാതികൾ
രണ്ടുമുപ്പത്തഞ്ചുഭാഗമുണ്ടിങ്ങിനെ
കണ്ടുകൊൾകുള്ളിലിതിൻപെരുക്കംസ്വയം
തീവ്രവീര്യംവിഷ്ണുസൽഭക്തിയേകപ
ത്നീവ്രതംതൊട്ടുള്ള നാനാഗുണങ്ങളാൽ
രാജിതന്മാരാസ്സസിയ്ക്കുന്നവരവ
രാജിതന്നിൽതൃഷ്ണയോടുംവിളങ്ങിനാർ
എങ്കിലീവൃത്തംവിചിത്രംനൃപാലക
ത്തങ്കമൌലേകേൾക്കസന്തോഷപോഷണം
ശിഷ്ടൻഹരിപ്രിയന്മാരിലത്യന്തമുൽ

കൃഷ്ണൻസുധന്വാഖ്യപാത്മജൻപഞ്ചമൻ
മന്നവൻചെയ്തൊരുശാസനംമാനിച്ചു
മുന്നമേതന്നെപുറപ്പെട്ടവൻമുദാ
കുററമാകാതെഗ്ഗുണംലഭിച്ചീടുവാൻ
പെററമാതാവിനുള്ളന്തികംപുക്കുടൻ
വില്ലുമമ്പുംവെച്ചുവീണുതൽപാദാഗ്ര
പല്ലവംവന്ദിച്ചെഴുന്നേററുസാദരം
ഹസ്തയുഗ്മംകൂപ്പിനിന്നുണർത്തീടിനാ
നത്തലെല്ലാമകററീടുമെന്നംബികേ
വൃത്താന്തകാത്മജൻതന്നോടെതിർക്കുവാൻ
പിത്രാജ്ഞയാഗമിയ്ക്കുന്നുഞാനജ്ഞെസാ
ആഹവേപാർത്ഥന്റെരക്ഷാവശത്തിലു
ള്ളാഹരിതന്നെഞാനാഹരിച്ചീടുവൻ
സമ്മതാനുഗ്രഹംതന്നയച്ചീടണ
മമ്മതാനെന്നെയെന്നുള്ളതുകേൾക്കയാൽ
സ്നേഹപൂർവ്വംപറഞ്ഞീടിനാളംബതാ
നാഹവത്തിന്നങ്ങുപോകനീപുത്രക
യുദ്ധേജയംലഭിച്ചാഹരിതന്നെനീ
ഹസ്തേവശീകരിച്ചൊന്നിങ്ങുകാണുവാൻ
ചാലവേകൊണ്ടുവന്നാലുംചതുഷ്പാദ
ശാലിയല്ലാപരിഗ്രാഹ്യനാകുംഹരി
മുക്തിദാതാവെന്നുതന്നെധരിയ്ക്കണ
മുക്തിസാരജ്ഞനെല്ലൊനീകുമാരക
സ്വസ്ഥനായെങ്ങുമേസഞ്ചരിയ്ക്കുംജഗൽ
സ്വസ്തിപ്രദായകൻവീണാധരൻമുനി
സത്തമൻതാനിങ്ങുവന്നുപലപ്പൊഴും
ചിത്രമാംകൃഷ്ണന്റെലീലാകഥാമൃതം
ചിത്തമോദാലരുൾചെയ്തുകേൾപ്പിയ്ക്കയാ
ലെത്രയുംകൌതുകംമെകൃഷ്ണദർശനെ

എന്നുടെഭക്താമഹാത്മാപലേടവും
ചെന്നുയുദ്ധംചെയ്തനേകരാജാക്കളെ
വെന്നാവിഖ്യാതിമാനിന്നോളവുംമഹാ
നന്ദമുഖ്യാകാരനാംവാസുദേവനെ
കണ്ടറിഞ്ഞിട്ടില്ലകണ്ണുകൊണ്ടെങ്കിലും
കൊണ്ടൽവണ്ണന്റെചരിത്രംദിവാനിശം
വണ്ണനംചെയ്യുന്നകൌതുകത്തോടുമീ
കണ്ണനായുള്ളയശോദാകുമാരനെ
ഒന്നുകണ്ടീടുമാറാകണമാകണ്ണുകൊ
ണ്ടിന്നുനീചെയ്യുതിന്നുള്ളൊരുവേലയെ
എത്രയുംമായാവിശാരദൻദേവകീ
പുത്രകൻതൽബോധഹീനന്മാരെങ്കിലും
വല്ലദുർബ്ബുദ്ധിയുംകൈക്കൊണ്ടുകൊള്ളുവാൻ
ചെല്ലുകിൽകിട്ടാതകന്നുപോകുന്നവൻ
പശ്യനാകില്ലഹങ്കാരികൾക്കെങ്കിലും
ദൃശ്യനായീനമുക്കിന്നുഭാഗ്യോദയാൽ
പുഷ്ടസത്വംകൊണ്ടുപാണ്ഡുവിൻപുത്രനെ
വിട്ടയയ്ക്കാതെപിടിച്ചടക്കീടുനീ
ത്വദ്വശത്തിങ്കൽപ്രകാശിയ്ക്കുമപ്പൊഴെ
സത്വരംദുഃഖാപഹാരിയാകുംഹരി
ശങ്കിയ്ക്കവേണ്ടാവനാന്തരേപെട്ടൊരു
തങ്കുട്ടിയെവെടിഞ്ഞമ്മയാകുംപശു
ഒട്ടുംനിവർത്തിയ്ക്കയില്ലതിൻവണ്ണമെ
കഷ്ടത്തിലാകുന്നതന്നുടെഭക്തനെ
വിട്ടുമാറുന്നില്ലചെന്താമരാക്ഷനു
മിഷ്ടദാനംചെയ്തുകാക്കുന്നുസർവ്വദാ
തന്മുഖഭീതനാകൊല്ലനീയല്പവു
മംബുജാക്ഷഭീതികൊണ്ടൊഴിയ്ക്കുന്നവൻ
കെട്ടുപോകുംപരിഹാസ്യനായീടുമാ

മമട്ടനീയാവുകിൽകഷ്ടമെന്നാകുമെ
ഹന്തഭദ്രേ!ഭവൽപുത്രനായുഥാത്തി
ലന്ധനോപേടിച്ചുകൃഷ്ണാവലോകനെ
പിൻതിരിഞ്ഞീടിനാൻവൈമുഖ്യമാൻകൊ
ണ്ടെന്തിതോറംപുണ്യഹാനിയെന്നിങ്ങിനെ
സംബന്ധിലോകങ്ങളെനാല്പസർവ്വരു
മെൻമുഖംനോക്കിപ്പറഞ്ഞുഹസിയ്ക്കുമെ
എന്മകൻനീവരുത്തീടൊല്ലൊരിയ്ക്കലും
ശർമ്മസംശോഷണംസൂചകംഭാഷണം
തത്രനിപാതമുണ്ടാമെങ്കിലെന്നുള്ളി
ലിത്രയെന്നില്ലസന്തോഷംമമാത്മജ
ഭദ്രയായുള്ളിവൾവല്ലാതെലൌകികം
പുത്രനോടോതിനാളെന്തിതെന്നിങ്ങിനെ
എന്നൊക്കറിച്ചുചൊല്ലീടുംമഹാജന
മെന്നില്ലിനിയ്ക്കിതിൽഭീതിചെറെറങ്കിലും
പാതിവ്രത്യമെന്തഹോകൃഷ്ണപാദാംഭോജ
പാതത്തിലീജഗന്നായകനല്ലയൊ
സത്വരംവീഴുംജനങ്ങളെവേണ്ടപോ
ലുദ്ധരിച്ചൌന്നത്യമേകുന്നതമ്പുരാൻ
ഭൂതലെയാതൊരുനാരീജനത്തിന്നു
ജാതരായീട്ടനാപുത്രരുംപൌത്രരും
പാതകംകാരണംനാഥനാംകൃഷ്ണൻെറ
പാദമൂലെപതിയ്ക്കുന്നില്ലൊരിയ്ക്കലും
ഖേദബാഷ്പംചൊരിഞ്ഞാവധൂസഞ്ചയം
രോദനംചെയ്തുവീഴട്ടെനിരന്തരം
വെക്കംഗമിയ്ക്കനീയുണ്ടാംനിനക്കിതി
ലുൽകൃഷ്ടമാജയമെന്നരച്ചങ്ങിനെ
ചെയ്തുസന്തോഷാശ്രുപൂർവ്വമാശ്ലേഷവും
ചെയ്തനന്തരം ... ധൈൗഢ്യഷ്ടനാമായവൻ

സ്സിദ്ധശീലേജനയിത്രീഞാനങ്ങുചെ
ന്നുക്തമായിട്ടുള്ളതൊക്കവെചെയ്യുവൻ
ഭക്തിയോടാഹരിതന്നൊപ്പിടിയ്ക്കുവാൻ
ശക്തിപോലാചരിച്ചീടുവൻവേലയെ
ദൈവസ്ഥിതംശുഭേകേവലംതൽഫലം
കൈവരുത്താമെന്നുറപ്പുചൊല്ലാവതൊ
ന്നുറപ്പിച്ചുരച്ചീടാംജഗന്നാഥ
ന്നെന്നുടെമുന്നിൽപ്രകാശിയ്ക്കുകിൽതദാ
പിൻതിരിയ്ക്കില്ലഞാനാശ്വഫലോദയാ
ലന്തരംഗംഭ്രമിച്ചന്ധനായങ്ങിനെ
ദുർഗ്ഗതിയ്ക്കുംപാത്രമായൊഴിച്ചെത്രയും
ദുഃഖമുണ്ടാക്കമൊല്ലാകേണമെങ്കിലൊ
ക്ഷത്രവംശഭവൽഗർഭത്തിലുണ്ടായ
പുത്രനല്ലെന്നായിവന്നീടണംദൃഢം
എന്നിവണ്ണംഗ്രഹിപ്പിച്ചുമാതാവിനെ
പിന്നെയുംവന്ദിച്ചുപിന്നധൈര്യോജ്വലൻ
ധന്വിയാസ്മന്ദംപുറപ്പെട്ടനേരത്തു
തന്വിയാകുംജ്യേഷ്ഠയായുള്ള സോദരീ
വന്നനേരെകുവലാഖ്യയായുള്ളവൾ
ചന്ദനപുഷ്പലാജാദിവസ്തുക്കളെ
കർപ്പൂരദീപികാപൂർവ്വംനിറച്ചുള്ള
സത്ഭാജനംകൊണ്ടുനീരാജനംചെയ്തു
തൽകണ്ഠദേശത്തിലേകയാംമാലയെ
ത്തക്കത്തിലർപ്പണംചെയ്തുചൊല്ലീടിനാൾ
വീരമൌലേഗ്ഗുണാചാരബന്ധോമഹാ
ധീരമാലെന്നിയെമാന്യനാകുംഭവാൻ
പാർത്ഥനോടേററുപോർചെയ്യുവാനല്ലയോ
ചീർത്തവേഗംപുറപ്പെട്ടതൂർണ്ണമെ
കീർത്തിയേറുംരണംചെയ്തുചിന്തിച്ചുപോ

ലാൎത്തിയെല്ലാതെജയിക്കപോയിടുക
കേൾക്കവൃത്താംശ്വശുരാലയേസാമ്പ്രതം
പാൎക്കവയ്യാതത്രവൈഷമ്യമായിമെ
ദാരുണംജ്യേഷ്ഠാദിലോകരുംദേവര
ന്മാരുമെന്നൊഹസിച്ചീടുന്നസോദര
ഭദ്രശീലേകുവലാഭിധെനിൻപിതാ
വത്രമന്ദൻമാന്യനല്ലെന്നുനിൎണ്ണയം
മന്നാവൻഞാനിന്നുചെന്നുകാശീശനെ
യെന്നപോലെജയിച്ചീടുവൻകൃഷ്ണനെ
എന്നൊത്രയുംപറഞ്ഞീടുന്നപൊഴിലീ
യന്നാളഗ്രജൻബലോപേതനായങ്ങിനെ
തന്നുടെദേഹേനധന്യമാംദ്വാരകാ
മന്ദിരംപൂകുവാൻശക്തനാകുന്നില്ല
നന്നേറവുംജയാകാംക്ഷയെന്നിങ്ങിനെ
തന്നെപരിഹാസഭാഷണംഭീഷണം
സോദരീഭാഷിതംകേട്ടുമൂൎദ്ധാവുകൊ
ണ്ടാദരിച്ചാവീരനിത്തരംചൊല്ലിനാൻ
കൊള്ളാമിതാൎയ്യേഗുരൂപദിഷ്ടങ്ങളെ
തള്ളാതനുഷ്ഠിച്ചുപോരുന്നഞാനിനി
മൽപിതാവങ്ങിനെചൊല്ലുന്നവാക്യവും
തല്പതിഭ്രാതാക്കൾചൊല്ലുന്നവാക്യവും
സത്യമാക്കീടുവൻസൎവ്വമെന്നിങ്ങിനെ
സത്യപൂൎവ്വംധരിയ്ക്കുന്നൊൻമമായുധം
ഹൃദ്യശീലേഭവൽപാദാംബുജംനമി
ച്ചദ്യപോകുന്നേൻഹരിയ്ക്കുനേരേരണേ
എന്നിത്രമാത്രംപറഞ്ഞങ്ങുനിന്നാവൻ
ചെന്നെത്തിനാൻബാഹ്യകക്ഷ്യാന്തരേതദാ
മുമ്പിൽതെളിഞ്ഞുകണ്ടീടിനാനന്ധകലെ
തൻപത്നിയാകുംപ്രഭാവതീദേവിയെ

കൊണ്ടലഞ്ചുംനിറംപൂണ്ടഴിഞ്ഞിട്ടുള്ള
വണ്ടണിപ്പൂവേണിയുംലലാടാന്തരെ
കുങ്കുമപ്പൊട്ടുംമുറുക്കിച്ചുവപ്പേററ
മങ്കുരിച്ചിട്ടുള്ള ദന്തശ്ഛദങ്ങളും
ഭൃംഗപോതങ്ങൾപോലെപതിച്ചീടുന്നാ
ഭംഗിയേറും ചലനേത്രാഞ്ചലങ്ങളും
നല്ലനാസാഞ്ചലെവെട്ടിമിന്നീടുന്ന
കല്ലണിഞ്ഞിട്ടുള്ള കല്യാണഭൂഷയും
കർണ്ണപാശങ്ങളിൽതാടങ്കവുംമണി
സ്വർണ്ണമാലാകുലത്തോടുംഗളസ്ഥലേ
പങ്കജശ്രീചെമ്പകാദിമാല്യങ്ങളും
കങ്കണാദിപ്രദീപ്താംഗുലീയങ്ങളും
ചെപ്പണിപ്പോരിളംകൊങ്കത്തടത്തിലെ
പുഷ്പരാഗംപൂണ്ടചട്ടററചട്ടയും
ശില്പമേറുംശുഭ്രകൌശേയവുംചിത്ര
സർപ്പഭോഗാഭമാംകാഞ്ചീകലാപവും
മിന്നുന്നമഞ്ജുമഞ്ജീരങ്ങളുംതുടി
ത്തിന്നുനേരാസ്സിളങ്ങീടുംകൃശാംഗവും
കസ്തൂരികാചന്ദ്രചന്ദനാലേപപൂ
മുൾത്താരിളക്കുംവിലാസാനുഭാവവും
കയ്ക്കൊണ്ടുപൂമങ്കയെന്നപോലങ്ങിനെ
നില്ക്കുന്നധർമ്മദാരങ്ങളായുള്ളവൾ
ഭർത്താവിനെക്കണ്ടുമന്ദസ്മിതത്തോടു
മൊത്താശുകുമ്പിട്ടുശ്രദ്ധമാലോകിച്ചു
തൽക്ഷണേമംഗളാപേക്ഷയാദൂർവ്വയോ
ടക്ഷതംമുമ്പാമനേകവസ്തുക്കളെ
സഞ്ചയിച്ചിട്ടുള്ള ഹൈമപാത്രംശിഖാ
പഞ്ചകംപൂണ്ടകർപ്പൂരദീപാന്വിതം
മ[illegible]ഗമെക്കൈകളിലുള്ളതുംകൊണ്ടുസാ

നന്ദമെറുംമഞ്ജുശിഞ്ജിതംപൊങ്ങവെ
മന്ദമന്ദംചെന്നടുത്തുനീരാജന
മെന്നകർമ്മംചെയ്തുശേഷംപതിവ്രതാ
വന്ദനംചെയ്തുചൊല്ലീടിനാൾവല്ലഭൻ
തന്നുടെവക്ത്രംകടാക്ഷിച്ചുസാദരം
എന്നുടെകാന്തകാരുണ്യസിന്ധൊഭവാ
നിന്നുപൊകുന്നതെങ്ങോട്ടെന്റെദൈവമെ
ഹന്തഹന്ത്യാലോകസന്തോഷലാലസം
ചന്തമേറീടുംഭവദ്വക്ത്രസാരസം
മല്പരിത്യാഗംമഹത്വമേറുംഭവാ
നല്പവുംയുക്തമല്ലെന്നുചൊല്ലേണമൊ
സന്നമായങ്ങുള്ളൊരേകപതീവ്രത
മന്യയെവാഞ്ഛിയ്ക്കകാരണംസാമ്പ്രതം
എന്നാലിവണ്ണംവരിയ്ക്കപ്പെട്ടുംഭവാ
നിന്നാളിലേവംവരിയ്ക്കുവാനോർത്തവൾ
മന്നാഥനിശ്ശേഷസത്വാധിഗാമിനീ
നന്നായ്നിനയ്ക്കതുല്യയാകില്ലമേ
രമ്യബുദ്ധേസമംതാതനുംപുത്രനാം
ഗമ്യയെത്രെയാതൊരുത്തീധരിത്രിയിൽ
ചൊല്ലിയനീവണ്ണമുള്ളൊരാമുക്തിതാ
നല്ലയൊശക്തിയോടുംത്വദീയാശയേ
മങ്ങാതുണർന്നിരിയ്ക്കുന്നനീമുക്തിയെ
ഗംഗാധരാർച്ചിതൻകൃഷ്ണൻകൃപാനിധി
തന്നീടുമെന്നുകല്പിച്ചുതാനങ്ങോട്ടു
ചെന്നീടുവാൻപുറപ്പെട്ടുഭവാനഹോ
ദേവനാരീജനെശീഘ്രംപതിയ്ക്കുമെ
സേവനാർത്ഥംപുമാന്മാർക്കുള്ളമാനസം
കഷ്ടംഭവാൻജനിപ്പിച്ചീലകേവല
മിഷ്ടംവരുത്തുംവിവേകനാംപുത്രനെ

എന്നിതോൎക്കുമ്പോൾഗമിക്കുന്നമൊക്കുന്നു
സന്നിധൌസംഗരെലോലത്വമോടവൻ
സിദ്ധമാകുംഹരിപ്രേക്ഷണംകൊണ്ടുടൻ
ത്വദ്വശത്തിങ്കലാകില്ലെന്നുനിൎണ്ണയം
ശ്രദ്ധയേറുംഞാനൊരുത്തിതന്നെഭവൽ
ഭദ്രശുശ്രൂഷാദിഭാവാനുവൎത്തിനി
[അല്ലെഭവാൻഗമിച്ചീടുകിൽകാണുന്ന
തില്ലാജലദനെസുസ്നാതയായഞാൻ
അപ്പുത്രമൂൎത്തിയെക്കാണിക്കുയെന്നുള്ള
മൽപ്രിയംചെയ്യാലുമാദരേണഭവാൻ
എന്നിങ്ങിനെനിജഭാൎയ്യാകഥിച്ചതു
ധന്യൻസുധന്വാവുകേട്ടുചൊല്ലീടിനാൻ
കൊണ്ടൽവൎണ്ണൻപാൎത്ഥനെന്നിവരെച്ചെന്നു
കണ്ടുവരുവൻതവാന്തികെപിന്നെഞാൻ
സൎവ്വഗന്മാരാമവരെജയിക്കുവൻ
ഗൎവ്വമല്ലഞ്ചുബാണങ്ങൾകൊണ്ടാശുഞാൻ
ഇത്തരംഭൎത്താവുതന്മൊഴികേട്ടതി
നുത്തരംമന്ദംപ്രഭാവതീചൊല്ലിനാൾ
മാധവനെച്ചെന്നുകാണുന്നവൎകളും
മാധവനിങ്ങോട്ടുകാണുന്നവൎകളും
പിന്നെയൊരിക്കലുമീഘോരസംസാരം
തന്നിൽപതിക്കയില്ലെല്ലോമഹാമതേ!
ഏവംപ്രണായിനീചൊന്നവാക്യംകേട്ടു
ഭാവംതെളിഞ്ഞുസുധന്വാവുചൊല്ലിനാൻ
മല്ലാരിതന്നുടെസന്ദൎശനംമൂല
മില്ലാതെയാംപുനരാഗമനമെങ്കിൽ
എന്തിനുദേവീജലദനെനീവൃഥാ
മാന്തയാചിക്കുന്നുകഷ്ടംപ്രഭാവതീ
പിന്നെപ്രഭാവതീചൊന്നാളുടൻസുതൻ

തന്നോടുചേന്നവൾതന്നൊടുഗമിയ്ക്കുന്നു
സാരസലോചനൻതന്റെപാദംതൊഴുക
നാരദന്മാരിങ്ങുദ്ദിഷ്ടാന്തശ്രുതന്മാർ
പുത്രമുഖംകണ്ടിടാത്തവരൊക്കെയു
മത്രകടക്കാരതെന്നറിഞ്ഞീടണം
വൈകിച്ചിടാതെപരാശയ്യസാഫല്യ
മേകിഗ്ഗമിച്ചിടുംസാധുക്കളൊക്കെയും
ചിന്തിതകാൎയ്യങ്ങളെല്ലാംലഭിയ്ക്കുന്നു
ഹന്തസന്ദേഹമിവിടത്തിലില്ലഹോ
അന്യകാമത്തെവിഫലമാക്കുന്നോക്
വന്നിടാകാൎയ്യസംസിദ്ധിയൊരിയ്ക്കലും
എന്നതുകേട്ടുപറഞ്ഞുസുധന്വാവു
മന്നവനെന്നീയറിയുന്നതില്ലയൊ
ഇദ്ദേഹമത്യുഗ്രശാസനനാണെന്നു
ഭേദ്യരിയ്ക്കുകപാരംഭയങ്കരം
ഇന്നുപോരിന്നുപുറപ്പെടാൻരാജാജ്ഞ
യെന്നുനാടെല്ലാമറിയിയ്ക്കുവാനായി
കൊട്ടുന്നഘോരമായീടുംപെരുമ്പറ
ഞെട്ടുന്നമട്ടലറുന്നുണ്ടിതാശ്രുണു
പോരിന്നുവേണ്ടിപ്പുറപ്പാടിതി
ലാരിപ്പോളെത്തിടാത്തായവനെത്രതം
തൈലസമ്പൂൎണ്ണപ്രതാപകടാഹത്തിൽ
മാലകന്നിട്ടുവരുത്തീടുമോക്കനീ
രാവിൽവേണംസുതോല്പാദനമോക്കകിൽ
ദേവീ!വയ്യല്ലോപകലിതൊരിയ്ക്കലും
സൈഥരമിന്നൎജ്ജുനനോടുപോരാടുവാൻ
വീരരെല്ലാംപുറപ്പെട്ടുതാതാജ്ഞയാ
പ്രാണാധിനാഥന്റെവാക്കിതുകേട്ടട
നേണാക്ഷിയാകുംപ്രഭാവതീചൊല്ലിനാൾ

വധിച്ചുരാഗമുള്ളനിന്നെജ്ജയിയ്ക്കാതെ
മുമ്പിൽഗ്ഗമിയ്ക്കുവാനിഛിച്ചിട്ടന്നവൊ
ഞാനനംഗാപ്രതായേകാകിനീകൃഷ്ണ
സേനയോത്താൽസമസ്താംഗസന്നൂരിതം
അങ്ങിനെയുള്ളൊരുസേനയെഭേദിവാ
നെങ്ങിനെധീരനായ ജയിയ്ക്കുന്നതും
നിന്നോടുവേർപിരിഞ്ഞേററമനാഥയാ
മെന്നുടെമാലെന്തിനിയ്ക്കെന്തൊഗതി
സന്നതഗാത്രിയാളേവംപറഞ്ഞപ്പോൾ
ധന്യനാകുംസുധന്വാവുചൊല്ലീടിനാൻ
ധാരാളമായിട്ടിവസങ്ങൾനിന്നോടു
പോരാടുവാനാണങ്ങാലോല ശാലാക്ഷീ
നന്ദജൻതന്നൊടൊത്തജ്ജുനനെകാങ്കെ
യന്നിതുദുർല്ലഭംമേലിനിയ്ക്കോക്കിൽ
ഇത്തരംഭർത്താവുചൊന്നതുകേട്ടു
സത്വരംവാക്യംപ്രഭാവതിചൊല്ലിനാൾ
സംഗമാശ്രാദ്ധംഷോഡശമട്ടിനം ഉത്തു
ഭംഗപാപംഭവജ്ഞാതമല്ലാപ്രഭോ
അച്ഛൻെറശ്രാദ്ധവുമേകാദശിയുംനൽ
മെച്ചമായിടുംഉത്തുഷോഡശനാളും
ഒത്തണഞ്ഞാലന്നുചെയ്യേണ്ടതെന്തെന്നു
സത്തമബുദ്ധ്യാവിചാരിയ്ക്കുകഭവാൻ
ധമ്മംസുസൂക്ഷ്മമതിഗഹനമിതിൻ
കമ്മംഗ്രഹിയ്ക്കുവാനാക്കകഴിഞ്ഞിട്ടും
പിന്നെയീവണ്ണംസുധന്വാവുചൊല്ലിനാൻ
ധന്യധരിച്ചുകൊൾകധമ്മസങ്കടെ
താതസംവത്സരശ്രാദ്ധംകഴിച്ചുടൻ
പ്രീതനായന്നാംസമാപ്ലോജനംചെയ്തു
ഉത്തമമേകാദശിവ്രതംഭക്തിയാ

ട്ടത്തമശ്ലോകനെദ്ധ്യാനിച്ചുനഷ്ടിച്ചു
പാതിരാവങ്ങുകഴിഞ്ഞാലൃതുദാനം
നീതിയിൽചെയ്യണംഭാൎയ്യക്കുസംശയം
ഇങ്ങിനെന്തനംഗ്രഹസ്ഥധൎമ്മമെന്നു
മങ്ങടാതോതുന്നുമാമുനിശ്രേഷ്ഠന്മാർ
ഏവമരച്ചാസ്സുധന്വാവാക്യംകേട്ടു
ഭാവമനോജ്ഞാപ്രഭാവതിചൊല്ലിനാൾ
നിമ്പിതാവായശേനത്തിൽവിളങ്ങുന്നു
ണ്ടമ്പിലൊന്നൊന്നുംവ്രതങ്ങളുമില്ലല്ലൊ
ആകയാലങ്ങൃതുദാനംകഴിച്ചുടൻ
പോകഹേരയോടുപോരാടുവാൻപ്രഭോ]
എന്നിപ്രകാരംപറഞ്ഞുനിസ്സംശയം
കന്ദൎപ്പവിഭ്രമംതേടുംപ്രഭാവതി
എത്രയുംമാൎദ്ദവംചേൎന്നുള്ളതന്നുടെ
ഹസ്തയുഗ്മംകൊണ്ടുവല്ലഭൻതന്നുടെ
കണ്ഠദേശദൃഢംകെട്ടിപ്പിടിച്ചുചൊൽ
കൊണ്ടവൃക്ഷേവല്ലിയെന്നപോലക്ഷണ
മന്ദനായ്നിന്നാസുധന്വാമഹാബലൻ
തന്നുടെകാന്തയെലംഘിച്ചുപോകുവാൻ
ശക്തനായീലഞാൻപോയാലിനിയ്ക്കൂപും
ഹത്യയാംപാപവുംനാരകാവാസവും
വന്നണഞ്ഞീടുമെന്നാകയാലിന്നിവൾ
ചൊന്നധൎമ്മംചെയ്തുശ്രദ്ധനായങ്ങിനെ
നിൎഗ്ഗമിച്ചീടാംവിളംബിച്ചുചെല്ലുമ്പൊ
ളുഗ്രളംവിട്ടുള്ളസത്യസന്ധൻപിതാ
നില്ക്കണംധൎമ്മംത്യജിയ്ക്കാവതല്ലെന്നു
നിഷ്കൃപംധീരനായെന്നെപ്പിടിച്ചാശു
ശിക്ഷിപ്പതിനായ്തിളയ്ക്കുന്നൊരെണ്ണയിൽ
നിക്ഷിപ്തനാക്കീടുമെന്നതിൽസങ്കടം

ദുൎമ്മോഹമൂലമാംമൎത്ത്യദേഹംവെടി
ഞ്ഞുത്തമമാവദിവ്യമാംദേഹവുംകയ്ക്കൊണ്ടു
സ്വൎഗ്ഗഭോഗംപൂണ്ടിരിയ്ക്കാമിനിയ്ക്കില്ല
തൎക്കമെന്നെല്ലാംനിരൂപിച്ചുറച്ചുടൻ
ഹസ്തസംസ്ഥങ്ങളായുള്ളകോദണ്ഡവും
മസ്ത്രവുംതാഴത്തുവച്ചുപതുക്കവെ.
മസ്തകേമിന്നുംകിരീടമൂരീടിനാ
നത്രയല്ലാചട്ടതൊട്ടുള്ളതൊക്കവെ
പെട്ടന്നഴിച്ചിട്ടുഗേഹാന്തരംപുക്കു
പുഷ്ടപ്രകാശമായുള്ളതല്പസ്ഥലേ
ധൎമ്മദാരങ്ങളോടൊന്നിച്ചുതട്ടിന്നെ
മൎമ്മഘാതായോധനംചെയ്തീടിനാനഹൊ.
സിദ്ധസങ്കല്പയായ്നിന്നകുഡുംബിനീ
ശുദ്ധമാംഗൎഭംധരിച്ചുടങ്ങീടിനാൾ.
താതനെക്കാളുംഗുണേനാൽകൃഷ്ണനത്യന്ത
ബോധവാൻധൎമ്മൈകപാശബദ്ധാശയൻ
വീതഭ്രമൻമഹാസത്വവാൻവിശ്വസ്ത
വേദപ്രമാണൻവിദഗ്ദ്ധൻപരാക്രമി
ശ്രീമഹാവിഷ്ണുവിൻപാദപത്മങ്ങളിൽ
സീമയില്ലാതുള്ളഭക്തിയോടൊത്തവൻ
മാനനീയാത്മാസുധന്വാപാസുധാംശുബിം
ബാനനശ്രീരമ്യനായെഴന്നേറവുടൻ
സ്നാനസംശുദ്ധനായ്കാമസംവീട്ടുള്ള
മാനസംകയ്ക്കൊണ്ടുമുന്നെക്കണക്കിന്നെ
വസ്ത്രമാല്യസ്രക്കിരീടവൎമ്മങ്ങളു
മസ്ത്രാദിയുംധരിച്ചാദരാപുരസ്സരം
ചിത്താനന്ദമോദംകലൎന്നുള്ളവല്ലഭാ
ദത്താനുവാദവുംവാങ്ങിച്ചുതൽക്ഷണേ
സ്യന്ദനംകേറിപ്പുറപ്പെട്ടുപോക്കളെ

ത്തിന്നുതാനെന്നടന്നാനതിൻമുന്നമേ
സംഗരസ്ഥാനംപ്രവേശിച്ചരാജന്യ
പുംഗവൻജന്യശൂരൻമരാളധ്വജൻ
ബന്ധുഭാവംപൂണ്ടയോദ്ധാക്കളുവരും
ബന്ധുരായോധനംചെയ്തുകൊണ്ടീടുവാൻ
വന്നുവൊസൈന്യങ്ങളോടുംനിരന്നുവൊ
യെന്നബോധംവരുത്തീടുവാനങ്ങിനെ
എണ്ണിനോക്കുമ്പോൾസുധന്വാഖ്യനായുള്ളൊ
രുണ്ണിയെക്കാണാഞ്ഞുരുഷ്ടനായപ്പൊഴെ
മന്ത്രിയോടോതിനാൻനമ്മുടെശാസന
മന്തരായേതരംമാനിച്ചുസർവ്വരും
ഉദ്ഭിദ്ധ്യാനംശ്രവിച്ചശേഷംശ്രമ
ത്തിന്നുഭിന്നത്വംവരാതെപുറപ്പെട്ടു
വന്നണഞ്ഞീടിനാരത്രയുദ്ധാങ്കണെ
നന്ദനന്മാർനാലുപേരുമവ്വണ്ണമേ
ച്ചന്നാക്കൂട്ടത്തിലില്ലേസുധന്വാസുത
നിന്നിവൻചേരാത്തതെന്തൊരത്ഭുതം
മന്നിശ്ചയംഗ്രഹിച്ചീലയെന്നാകിലൊ
ന്നിച്ഛയാവിളംബിയ്ക്കുന്നുകേവലം
സങ്കടാവസ്ഥയാംശിക്ഷയ്ക്കൊരുക്കിയ
വങ്കടാഹസ്ഥമാംകാഞ്ഞുള്ളൊരെണ്ണയെ
ച്ചെങ്ങിനെകഷ്ടംമറന്നുമഹാബല
നങ്ങിരുന്നെന്തൊന്നുചെയ്യുന്നുകുത്സിതം
പുത്രനായുള്ളിവൻമാത്രംവരാഞ്ഞതി
നത്രമാത്രംമൂലമില്ലയെന്നില്ലമേ
പല്ലായ്മതാനൊന്നുചെയ്തുപോയെന്നാലു
മെല്ലാംപൊറുത്തുലാളിയ്ക്കുന്നതെന്നിയെ
ച്ചെന്നെയെന്നവനൊന്നുംചെയ്കയില്ലമ
റെറന്നഭോഷത്വമെന്നിച്ചതാനാശയേ

ശങ്കിച്ചിടാതെന്റെദ്വാരശാസനം
ലംഘിച്ചുപോബുദ്ധികൊണ്ടുറച്ചങ്ങിനെ
മന്ദനായശ്രദ്ധപൂണ്ടിരിയ്ക്കുന്നപോ
ലെന്തതോന്നുന്നമറെറന്തൊന്നിരിയ്ക്കിലും
കുററംപ്രവൃത്തിയ്ക്കുകാരണംശിക്ഷയ്ക്കു
തെറെറന്നപാത്രമായെന്നുള്ളതെന്നിയെ
എൻപ്രതിജ്ഞകൊന്നാനീക്കംയഥാനയം
ചന്ദ്രതാപത്തോടുപൃഥ്വീതലങ്ങളെ
പാലനംചെയ്യുന്നമന്നവന്മാൎക്കെന്റെ
ബാലനെന്നുംബന്ധുസംബന്ധിതാനെന്നും
എത്രയുംനല്ലകളത്രമെന്നുംമഹാ
മിത്രമെന്നുംമറ്റുമിത്ഥമോരോവിധം
പക്ഷപാതംനാസ്തിതെററിയാലേവനും
ശിക്ഷണീയൻതന്നെയെന്നാസ്ഥയുംദൃഢം
എന്നമൂലംയവനന്മാർബലംകൂട്ടു
മുന്നാതന്മാർപലരാശ്രുകില്ലെന്നിയെ
മുൽഗ്ഗരക്കൂട്ടങ്ങളോടുംമുതൃന്നങ്ങു
മൽഗ്ഗിരംകേട്ടുപോകട്ടെകടന്നവർ
സ്പഷ്ടമേകൃഷ്ണവൈമുഖ്യംകലൎന്നുള്ള
ധൃഷ്ടനെക്കേശങ്ങളിൽപിടിച്ചങ്ങിനെ
മന്നിടത്തിങ്കൽവീഴിച്ചുവലിച്ചിഴ
ച്ചെന്നിടത്തിങ്കലല്ലെങ്കിലവ്വണ്ണമെ
വഹ്നിയാലെതിളയ്ക്കുന്നതൈലത്തിന്റെ
സന്നിധാനത്തിലാക്കട്ടെപുരോഹിതർ
തള്ളിവീഴ്ത്തട്ടെയതിൽതടുക്കാവത
ല്ലുള്ളിലോൎത്താലീവിധംവിധിപ്രേരിതം
ഇത്തരംകല്പിച്ചുകെല്പോടയയ്ക്കയാ
ലുദ്ധതന്മാരായകിങ്കരന്മാരവർ
ഭൎത്തൃപാദങ്ങളിൽകുമ്പിട്ടുവന്ദിച്ചു

ഞ്ചാദ്വേഗംപുറപ്പെട്ടുനടന്നവർ
വസ്ഥപ്രസാന്നിദ്ധ്യംഗമിച്ചനേരത്തഹോ
വന്ദ്യനാസ്സന്നാസുധന്വാസുധാർമ്മികൻ
ചൊല്ലുള്ളതേരിലേറിക്കൊണ്ടുപോരുന്ന
ചെല്ലുന്നതങ്ങിനെകണ്ടുവന്ദിച്ചവർ
ചിത്തംനടുങ്ങുന്നരാജപ്രശാസന
മിത്ഥംസുപാത്മജൻതന്നോടുണർത്തിനാർ
ക്ഷത്രലോകോത്തംസമുത്തോമഹാരാജ
പുത്രതേജോനിധെനാനാഗുണോദധെ
ചൊല്ലാവതല്ലഹോകഷ്ടംമഹാകഷ്ട
മെല്ലാവരേയുംചതിച്ചുവെല്ലോഭവാൻ
പ്രാജ്ഞനായിട്ടുംഫലംവന്നതെന്തുരാ
ജാജ്ഞയെലംഘിച്ചുവെല്ലോവൃഥാബലാൽ
ദുന്ദുഭിഘോഷാനംശ്രവിച്ചതില്ലേരണ
ത്തിന്നുപിന്നെവരാഞ്ഞാനെന്തുക്കാരണം
പ്രത്യഗ്രകീർത്തിയോടിത്രനാളുംനല്ല
സത്യക്രമങ്ങളുംനീതിയുംകൈക്കൊണ്ടു
ശ്രീപതിപ്രീതിയേയുംവളർത്തല്ലൊവൃ
ന്ദാപദത്ത്യാഗമംചേരാതമാറിഹ
ശോഭിച്ചുപോരുംഭവാനിന്നുമുമ്പരി
ക്ഷോഭിച്ചുപൊണ്മതിഭ്രാന്തികൊണ്ടിങ്ങിനെ
തെല്ലോളമോരാത്തമൂഢകർമ്മംചെയ്തി
തെല്ലോമഹാകഷ്ടമെന്തുകാട്ടാമിനി
ഏങ്കിലീവണ്ണംപിഴച്ചഭവാനെനി
ഗ്ഗൂകംപിടിച്ചുകേശാകർഷണംചെയ്തു
മാരണംചെയ്യുന്നനിഷ്കൃപന്മാരാക
മാരണന്മാർപക്കലേല്പിച്ചുതൽക്ഷണെ
ചുട്ടുപൊങ്ങിത്തിളയ്ക്കുന്നതൈലംതന്നി
ലിട്ടുകൊല്ലിയ്ക്കുവാനായിട്ടുസാമ്പ്രതം

ധൎമ്മനീതിക്രമംതേടുംഭവൽപിതാ
വെണ്മതിങ്ങീടുംസുകീൎത്തിപ്രതാപവാൻ
ഞങ്ങളെകല്പിച്ചയച്ചിരിയ്ക്കുന്നഹോ
ഞങ്ങളിന്നൊന്നുചെയ്യേണ്ടുമഹാമതേ
പാൎത്ഥസൈന്യത്തെത്തടുക്കുന്നമാറങ്ങു
തീൎത്തപത്മവ്യൂഹസംരക്ഷയുംചെയ്തു
ഭ്രാജമാനോഭാഗനായ്ശോഭിച്ചുനില്ക്കുന്ന
പാൎത്ഥലാധീശനെക്കണ്ടുകൂപ്പീടുവാൻ
സത്വരംപോകയല്ലല്ലീഭയേതര
മിത്തരംകിങ്കരോക്തംകേട്ടനന്തരം
ശുദ്ധനായുള്ളസുധന്വാസുബോധവാൻ
മത്തനാകാതവൻമാധവാരാധകൻ
ക്രുദ്ധനായ്ത്തൊനെന്നുള്ളിലായെങ്കിലും
ത്രസ്തനാകാതുണൎന്നിത്ഥമോതീടിനാൻ
ദൈന്യംദൂരീകരിയ്ക്കുംപ്രതാപിയാം
മന്നവൻകല്പിച്ചയച്ചപോലെനിങ്ങൾ
എന്നെപ്പിടിച്ചുവലിച്ചിഴച്ചീടുവി
നെന്നാല്ലവേഗേനകൊണ്ടങ്ങുചെല്ലുവിൻ
തപ്തതൈലംതന്നിലദ്യൈപ്രവനിൎദ്ദയം
ക്ഷിപ്തനാക്കീടുവിൻനിഗ്രഹിപ്പിയ്ക്കുവിൻ
തന്ദ്രിയെന്തിന്നുനിങ്ങൾക്കീക്കളേബര
മിന്ദ്രിയങ്ങൾക്കുവശംദ്ദശംഭംഗുരം
എത്രയുംനിസ്സാരമിത്തരംസംസാര
പുത്രദാരാദിപ്രമോഹകേളീപരം
നഷ്ടമാകുന്നതിന്നാല്ലലില്ലെനാല്ല
പുഷ്ടമാംസന്തോഷമുണ്ടുതാനംമമ
വല്ലവൎക്കുംവേണ്ടിവന്നെങ്കിലപ്പൊഴെ
നല്ലവണ്ണംവ്യയംചെയ്യേണ്ടസാധനം
താതന്നുവേണ്ടിത്യജിയ്ക്കുമാറായല്ലൊ

ചേതസ്സിലോൎക്കവിൻമല്പുണ്യഗൌരവം
പ്രീതിയോടെനിങ്ങളെന്നാമൂലംനല്ല
നീതിയെച്ചെയ്യുവിൻതാമസിച്ചീടേണ്ട
ധൎമ്മനീതിക്രിയാസത്യദാൎഢ്യംകൊണ്ടു
നിൎമ്മലത്വംചേൎന്നുനിൎമ്മമത്വംപൂണ്ടു
ശ്രീമഹാവിഷ്ണുവാംതമ്പുരാനോടൊക്ക
മീമഹാരാജനാമഛന്റെനിശ്ചയം
വ്യൎത്ഥമാകുന്നതല്ലഛന്നുവേണ്ടുന്നൊ
രൎത്ഥസിദ്ധിയ്ക്കുഞാനായതന്നല്ലയൊ
സ്വസ്ഥനായിട്ടൊരുങ്ങീടിനേനിജ്ജന്മ
മിത്ഥംകൃതാൎത്ഥമാക്കീടുവാനിന്നുഞാൻ
എന്നിത്തരംപറഞ്ഞായവൻതന്മോടു
മൊന്നിച്ചുടൽക്കളംപുക്കട്ടുക്കംവിധൌ
ജന്യകൌതൂഹലംപൊട്ടുംമഹത്തായ
സൈന്യസന്ദോഹംസമുദ്രംകണക്കിനെ
ശൌൎയ്യംധരിച്ചങ്ങുചുററുംത്രിയോജന
പൎയ്യന്തമൊപ്പംപരന്നതിനന്തരെ
ക്രുദ്ധനായ്നില്ക്കുംപിതാവിനെക്കണ്ടങ്ങു
സത്വരംചെന്നുതല്പാദാംബുജദ്വയെ
മസ്തകംകൊണ്ടുനമസ്കരിച്ചേററതി
സ്വസ്ഥനായഞ്ജലിചെയ്തുനിന്നീടിനാൻ
മന്നവൻധീരൻഗഭീരൻതദാതദാ
നിന്നതന്പുത്രനെപ്പാൎത്തുചൊല്ലീടിനാൻ
എന്തിനീയുദ്ധോദ്യമേമദീയാജ്ഞയെ
ഹന്തനീലംഘിച്ചുവീരമെവിസ്മയം
എന്നചോദ്യംകേട്ടുണൎത്തിനാനായവൻ
തന്നിമിത്തംഞാനുണൎത്തിപ്പുനിപ്പൊഴെ
കൎണ്ണത്തിലാക്കിയോക്കേണമെരാജേന്ദ്ര
പുണ്യത്തിനിഛിച്ചുവാഴുംദേവദേവു

നന്നായ്ത്തുസ്സ്നാനമാചരിച്ചുള്ളവ
ളെന്നോടിദാനീംജലപ്രദംദേഹീതി
നിർബ്ബന്ധമോടപേക്ഷിയ്ക്കയാലീവണ്ണ
മല്പാവിളംബിച്ചുവന്നേനഹംവിഭോ
രംസുഗനാകത തൃപിച്ചുഹാസദ്ധാജ്ഞൻ
ഭത്സനംചെയ്തുചൊല്ലീടിനാനത്ഭുതം
മത്സുതൻനീചെയ്തകാര്യംധരാതലെ
കുത്സിതംനീമഹാമൂർഖനെന്നായഹോ
യുദ്ധക്ഷമാതലെവന്നിലനീയുടൻ
പ്രത്യക്ഷനായ്വരുംകൃഷ്ണനെക്കാണുവാൻ
ദുഷ്പ്രഭാവംപൂണ്ടനീയെൻകുലംബലാ
ലിപ്രകാരംകെടുത്തീടിനാനദ്രിനെ
മന്ദനായിപ്രിയാസംഗമംചെയ്തുനീ
മന്ദിരേതാമസിച്ചിങ്ങുവന്നീടിനാൻ
തിട്ടമിക്കർമ്മംഭവൽപൂർവ്വജന്മാക്കൊ
രിഷ്ടസംതൃപ്തിയ്ക്കുഹേതുവാകില്ലെടൊ
ദുർമ്മതെകൃഷ്ണനെധിക്കരിച്ചിട്ടുള്ള
ധർമ്മമൂലംപിറന്നീടുംജലപ്രദൻ
മൽപിതൃക്കൾക്കുംനിനക്കുമതൃപ്തിയെ
സ്വല്പവുംചെയ്യുവാനാളായ്വരുന്നതോ
കൃഷ്ണസാഹായ്യംവിനാനരന്മാക്കുള്ള
തൃഷ്ണയെമാററുവാനാളല്ലപാശിയും
സ്വർഗ്ഗവുംമോക്ഷവുംകൃഷ്ണാശ്രയംവിനാ
കയ്യലാകുംപുത്രരുള്ളവക്കില്ലൊ
പെട്ടികൾക്കുംപേണികൾക്കുമവ്വണ്ണമേ
കിട്ടിയെന്നായ്വരുംസ്വർഗ്ഗാദിനിർണ്ണയം
സത്രവാജീന്ദ്രനെപ്പാലിച്ചുപോരുന്ന
മിത്രമായിട്ടുള്ളഭക്തനാംപാർത്ഥനെ
വിട്ടിരിയ്ക്കില്ലൊരിയ്ക്കലുംകേശവൻ

ഇഷ്ടിപൂൎവ്വംതുണച്ചോൎത്തിരുന്നീടുമേ
പത്തനോപാന്തത്തിലായഹൊകൃഷ്ണനെ
നിത്തരാക്കേട്ടിരിക്കുന്നേരമിങ്ങിനെ
ഏത്രയുംകാമാന്ധനായിനീവിസ്മയ
മിത്രമൂഢതപമങ്ങുണ്ടായതെങ്ങിനെ
നിന്നുടെധൎമ്മവുംശക്തിയുംബുദ്ധിയു
മിന്നധികെന്നറിഞ്ഞാലുംസുതാധമ
താദൃശംപാപിഷ്ഠനായുള്ളനിന്നെഞാ
നാദരിച്ചിങ്ങുവാഴിക്കില്ലൊരിക്കലും
ചുട്ടുപൊങ്ങിത്തിളച്ചേറ്റംപുകഞ്ഞെരി
ഞ്ഞിട്ടപാത്രത്തിൽകിടക്കുന്നൊരെണ്ണയിൽ
തള്ളിയിട്ടിക്കണ്ടദേഹംമുടിക്കുവ
നുള്ളിലിങ്ങില്ലവികല്പംജളപ്രഭോ
മന്ത്രിവീരന്മാരവർപലർകേൾക്കുമാ
റന്തികെവെച്ചിത്രമാത്രംപറഞ്ഞുടൻ
എങ്ങുദൂതന്മാർപുരോഹിതശ്രേഷ്ഠരോ
ടങ്ങുചെന്നീവിശേഷത്തെഗ്രഹിപ്പിച്ചു
കൎത്തവ്യമെന്തിനിയെന്നുചോദിച്ചവ
രസ്തുവൃത്തംകഥിക്കുന്നാസൽഭാഷണം
വന്നുനമ്മോടുചൊല്ലട്ടെതഥൈവപെ
ട്ടുന്നഞാനാചരിച്ചീടുവൻനിൎണ്ണയം
കില്ലതിന്നില്ലവർചൊല്ലുകേൾക്കാതിരി
ക്കില്ലതെത്രെജീവരാജ്യാധികംമമ
നന്ദിയോടുംകൂടിയെണ്ണയെക്കിങ്കരർ
പിന്നെയുംതപ്തമാക്കട്ടെമമാജ്ഞയെ
വന്നുകാണട്ടെകിരീടിമുമ്പായവർ
എന്നായച്ചോരുദൂതന്മാരതിദ്രുതം
ചെന്നുപുരോഹിതന്മാരുടെസന്നിധൌ
വന്ദനംചെയ്തുണൎത്തിച്ചിതുവാൎത്തയെ

ചിത്രംദ്വിജോത്തമന്മാരേധരിത്രീന്ദ്ര
പുത്രൻസുധന്വാനൃപാജ്ഞയെലംഘിച്ചു
മന്ദംജലപ്രഭാപേക്ഷയെക്കാണിച്ചു
കന്ദർപ്പതാന്തയാംതന്നുടെകാന്തയെ
മെച്ചമോടെരമിപ്പിച്ചുപാരംവിളം
ബിച്ചുകാര്യംപിഴച്ചീലയൊകേവലം
ധർമ്മസൂക്ഷ്മംസുദുർഗ്രാഹ്യമെന്നിങ്ങിനെ
തന്മനോദേശേവിചാരമുഴക്കയാൽ
കർത്തവ്യമെന്തെന്നുതീർച്ചയാക്കീടുവാ
നുത്തമന്മാരായെഴുംഭവാന്മാരോടു
സത്വരംചോദിച്ചിടുന്നുധരേശ്വര
നുത്തരംകേട്ടാലതപ്പോഴെചെയ്യുമെ
ന്നിശ്ചയനാകല്ലഞാൻപുത്രനെന്നാകിലും
മുഗ്ദ്ധനായുള്ളസുധന്വാവിലെന്നുമെ
ദൃപ്തനായ്വന്നപാപിഷ്ഠനെപ്പോലിന്നു
തപ്തതൈലേപതിപ്പിച്ചുശിക്ഷയ്ക്കുവൻ
എന്നുകല്പിച്ചിരിയ്ക്കുന്നുമഹാരാജ
നെന്നാവാക്യംകേട്ടുശംഖാനുജൻദ്വിജൻ
ക്രുദ്ധഭാവത്തോടുമുത്തരംചൊല്ലിനാൻ
സത്വരംനിങ്ങൾപോയീടുവിൻദൂതരെ
വിസ്തരിച്ചങ്ങുണർത്തിപ്പിൻവസുന്ധരാ
വൃത്രഹന്താവിനോടെന്നുടെഭാഷിതം
യാതൊരുത്തൻധരിത്രീതലേമന്ദനാ
യ്ക്കാതരത്വംലോഭമിത്യാദികൊണ്ടഹോ
വ്യത്യസ്തഭാവംവരുത്തുന്നുമുൻചൊന്ന
സത്യത്തിനായവൻഘോരമാംനാരകേ
വീണുദുഃഖിച്ചുകിടന്നീടുമെചിരം
കാണുമോധർമ്മശാസ്ത്രോക്തികൾക്കന്തരം
മുന്നമുണ്ടായഹരിശ്ചന്ദ്രനാംനൃപൻ

തന്നുടെരാജ്യാദികൌശികനോകിനാൻ
വിറവുഭാൎയ്യാസുതന്മാരെയുംതെല്ലുമെ
തെറവുക്രൂടാതെനിവൎത്തിപ്പതിനാവൻ
മന്ദാകിനീതടെവച്ചുതൽപത്നിയെ
ക്കൊന്നീടുവാനെടുത്തീടിനാനായുധം
പുത്രൻമരിച്ചുശവംമൂടിയിട്ടുള്ള
വസ്ത്രംശ്മശാനെവലിച്ചെടുത്തീടിനാൻ
കൃത്യമേവംചെയ്തുമാൎത്തീയമായുള്ള
സത്യസംരക്ഷണംചെയ്തുകൊണ്ടീടിനാൻ
പണ്ടുപങ്ക്തിസ്യന്ദനൻനൃപൻമാനസെ
കണ്ടുകൈകേയിപറഞ്ഞതിൻവണ്ണമെ
തന്പൂൎവ്വപുത്രനാമാരാമഭദ്രനെ
സമ്പൂൎണ്ണധൈൎയ്യേണകാനനെവാഴിച്ചു
സത്യവാക്കായാൽമഹാത്മാക്കളൊരുമെ
മിഥ്യയാക്കില്ലചൊല്ലീടുന്നവാക്കിനെ
സൎവ്വജ്ഞനെങ്കിലുംഹംസദ്ധ്വജൻനൃപ
നൎവ്വണ്ണമാവുകില്ലെന്നതോന്നുന്നമെ
പുത്രബന്ധുക്കളിൽചേൎന്നോരാളെങ്കില്
മത്രമെശാസനംലംഘിയ്ക്കിലപ്പൊഴെ
ചന്തത്തിലുള്ളവൎത്തന്നെപ്പിടിപ്പിച്ചു
സന്തപ്തതൈലത്തിലിട്ടുകൊല്ലിയ്ക്കുവൻ
മുന്നമേവംമഹാഘോഷമദ്ധ്യേവച്ചു
ചൊന്നവാക്യംമറന്നില്ലെങ്കിലിങ്ങിനെ
ശിക്ഷണെശങ്കയൊന്നുള്ളിലേന്തീടുവാ
നിക്ഷണെകാരണംമറെറന്തുചൊല്ലുവിൻ
വ്യഗ്രഭാവംവിട്ടുപുത്രനെശിക്ഷിച്ചു
നിഗ്രഹിപ്പോളവുംവിശപാസമില്ലമെ
മുന്നിലാൎത്തുന്നാമുകന്ദനേയുംനല്ല
ധന്വിയായുള്ളകിരീടിയേയുംവിട്ടു

സുന്ദരീസംഭോഗകാമോദയംപൂണ്ടു
മന്ദിരെതന്നെവസിച്ചുരാജാജ്ഞയെ
സ്വഛന്ദമേവംതൃണീകരിച്ചുള്ളൊരു
ദുശ്ശീലകനെത്തന്നെയല്ലൊനൃപോത്തമൻ
വച്ചുവാഴിക്കുന്നതത്രവാണീടുവാ
നിശ്ചയില്ലേതുമെഞങ്ങൾക്കുസാമ്പ്രതം
ഞങ്ങൾപോകുന്നസുഖംപൂണ്ടിരിക്കുവാ
നിങ്ങുനിന്നിട്ടുമറെറങ്ങാനമെട്ടൂഢം
പൊയ്ക്കൊള്ളുയാതൊരുരാജ്യെജനാവനം
ചെയ്യുന്നരാജാവുസത്യവാനസ്ഥലേ
വാഴുംജനങ്ങൾക്കനെത്ഥമുണ്ടാമവർ
വീഴുംമഹാനരകത്തിലുംനിണ്ണയം
ധർമ്മഹീനന്മാരൊടൊന്നിച്ചുഭുക്തിയും
നർമ്മശയ്യാസനയാനാദിവൃത്തിയും
നന്നല്ലതൊക്കവെപാപൈകഹേതുക
ളെന്നുള്ളഭാഷണംചെയ്താദ്വിജോത്തമൻ
ശംഖനോടൊത്തങ്ങുപോയീടിനാൻതദാ
ശങ്കയോടുംദ്രുതരായവർസത്വരം
രാജാന്തികംപുക്കുകേൾക്കേണമെമഹാ
രാജേന്ദ്രസന്തോഷമോടുമെന്നിങ്ങിനെ
വന്ദനംചെയ്തുപുരോഹിതന്മാരവർ
ചൊന്നതെപ്പേരുമുണർത്തിച്ചനന്തരം
പിന്നെയുംചൊല്ലിനാരയ്യോഭവാനിന്നു
നന്ദനസ്നേഹാദിമോഹോദയംകൊണ്ടു
ഗാത്ര്യംവെടിഞ്ഞിരിക്കുന്നഭവൽപുരെ
കർത്തവ്യമല്ലിനിവാസംവസിക്കുകിൽ
ക്ഷേമംകുറഞ്ഞുപൊമെന്നുംപറഞ്ഞുടൻ
ഗ്രാമംവെടിഞ്ഞുപോയീടിനാരായവർ
സന്തോഷഹീനംകെയത്ത്രപോയിട്ടുള്ള

ധൎമ്മോപദേശകന്മാരെഗ്ഗമിച്ചുടൻ
ശാന്തഭാവംവരുംസ്സൌഖ്യമായിട്ടുള്ള
സാന്ത്വവാക്യംകൊണ്ടുകൊണ്ടുപോരേണമെ
ന്നിത്തരംസ്സൂതവിജ്ഞാപനംകേട്ടപ്പോ
ളൎത്ഥവിത്തായുള്ളപൃത്ഥ്വീവരോത്തമൻ
ചിത്തസന്ദേഹംവെടിഞ്ഞൊരുമന്ത്രിയെ
ബദ്ധസന്തോഷംവിളിച്ചുചൊല്ലീടിനാൻ
ബുദ്ധിമാന്മാരാംപുരോഹിതശ്രേഷ്ഠരെ
മസ്തകംകൊണ്ടുനമസ്കരിച്ചീടുവാൻ
സത്വരംതത്രപോകുന്നതാൻധൈൎയ്യമോ
ടൊത്തകൂട്ടക്കാരുമൊത്തുശീഘ്രംപോവാൻ
തത്വമോത്തന്നുടെശാസനംകൊണ്ടുദ്
വൃത്തനായുള്ളസുധന്വാവിനെദ്ദൃഢം
ബന്ധിച്ചുകൊണ്ടുപോയേററംതിളയ്ക്കുന്ന
സന്തപ്തതൈലത്തിലിട്ടുവറുക്കുക
ഫൽഗുനാവേശവുംപാൎത്ഥ്യയുദ്ധാങ്കണേ
നില്ക്കുകെന്നെല്ലാമുരപ്പിച്ചുപോയുടൻ
സൽഗുണംതേടുംഗുരുക്കളജന്മാതുള്ള
ദിക്കുചോദിച്ചുചെന്നാരണ്ടുപേരെയും
കണ്ടുകൂപ്പിവാക്കുകൊണ്ടുമോദിപ്പിച്ചു
കൊണ്ടുപോന്നീടിനാൻതൈലപാത്രാന്തികേ
എന്നതിന്മദ്ധ്യേസ്സുപേന്ദ്രന്ത്യാദിസ
മ്പന്നനാമന്ത്രിസുമത്യാഖ്യനുത്തമൻ
സൈനികന്മാരുടെമദ്ധ്യേവിളങ്ങുന്ന
മൌനിയായുള്ളസുധന്വാവിനെപ്പാൎത്തു
എന്താവതീശ്വരായെന്നുള്ളിലുണ്ടായ
സന്താപചിന്താഭരാൎത്തനായോതിനാൻ
ചൊല്ലാളിടുംരാജസൂനോമനോഹര
വില്ലാളിവീരൎചൂടുന്നവൈഡൂൎയ്യമേ

മന്നിലേററംഗുണംകൈക്കൊണ്ടഹൎന്നിശം
മിന്നിമേവീടുംഭവാനെക്കുറിച്ചിഹ
എന്നുള്ളിലേറുന്നകാരുണ്യമല്പമ
ല്ലിന്നുള്ളപുണ്യക്ഷയംപുകഴ്ത്താവതൊ
എന്നുചെയ്യുംഞങ്ങളയ്യോമഹാദുഃഖ
സിന്ധുതന്നിൽപതിച്ചല്ലൊകുമാരക
എങ്ങിനെചുട്ടെരിയ്ക്കുന്നുഭവൽഗാത്ര
മെങ്ങിനെധിക്കരിയ്ക്കുന്നുനൃപാജ്ഞയെ
മററുള്ളവൎക്കിന്നസഹ്യംഭവാൻചെയ്ത
തെററുംനൃപൻചെയ്തശിക്ഷയുംമാനസേ
ചെററുംവിചാരിച്ചതില്ലീവധംവന്നു
പററുന്നകാലദോഷംതടുക്കാവതോ
മന്ത്രിവാക്യംകേട്ടുമന്ദഹാസംകൊണ്ടു
ചന്തമേറുംമുഖത്തോടുംനൃപാത്മജൻ
കമ്പഹീനൻപറഞ്ഞീടിനാൻചിന്തകൊ
ണ്ടമ്പരന്നീടൊല്ലമാത്യമൌലേഭവാൻ
ഭക്തനന്യാധീനനാധിഹീനംചെയ്ത
യുക്തമാകുംരാജശാസനംസാമ്പ്രതം
താതവാക്യംകൊണ്ടുജാമദഗ്ന്യൻപണ്ടു
മാതൃകണ്ഠംമുറിച്ചീടിനാനക്ഷണേ
ഏതെങ്കിലുംസ്വാമിശാസനംചെയ്യുവാൻ
ചേതസ്സിലാരുംമടിയ്ക്കുമാറില്ലഹോ
ഏതുംഭവാനുവേണ്ടാസങ്കടാദിക
ളാതുംഗധൈൎയ്യംധരിച്ചാലുമല്പമെ
ഭീതിയില്ലെശരീരക്ഷയെമാനസ
പ്രീതിയോടേററംപ്രതീതനായുള്ളഞാൻ
കൎത്തവ്യകൎമ്മംകഴിച്ചുവന്നീടിനേ
നിത്ഥംപറഞ്ഞടങ്ങീടിനാനക്ഷണെ
ബുദ്ധിമാനായുള്ളമാത്യോത്തമൻജഗൽ

ഭൎത്തൃപാദാംബുജംധ്യാനിച്ചുമാനസെ
സംമജ്ജനംചെയ്തുശുദ്ധനായ്ദിവ്യമാ
മംബരത്തോടുംസുപിസ്തൃതോരസ്ഥലെ
ഭദ്രമാംഗന്ധംപെരത്തൊത്തുളസ്യാദ്ര
പത്രമാലാപവിത്രാലോലലീലയും
ശസ്തങ്ങളായ്നീണ്ടശസ്ത്രങ്ങളെവച്ച
ഹസ്തങ്ങളുംപ്രസന്നാസ്യാരവിന്ദവും
മന്ദമന്ദംകൃഷ്ണനാമംജപിയ്ക്കുന്ന
സുന്ദരശ്രീബിംബദന്താംബരങ്ങളും
കന്ദബാണാദിസൌന്ദൎയ്യവുംപൂണ്ടുനി
ല്ക്കുന്നനിസ്തുല്യനാംരാജേന്ദ്രപുത്രനെ
കൊണ്ടുചെന്നീടിനാൻതൈലപാത്രാന്തികെ
കണ്ടുനിന്നോർമഹാസങ്കടംതേടിനാർ
ശിക്ഷാധികാരികളാധിയോടന്നേര
മൃക്ഷാധിപാഭനാകുംസുധന്വാവിനെ
വദ്ധ്യസ്ഥലെവന്നുകാൺകെയാലുൾത്താരി
ലത്യൎത്ഥമുണ്ടായസംഭ്രമത്തോടഹോ
സ്നേഹവുംപ്രീതിയുംഭീതിയുംവൎദ്ധിച്ച
ദാഹവുംമോഹവുംപൂണ്ടുചൊല്ലീടിനാർ
ഭോ!ഭോ!മഹാരാജസൂനൊപ്രസൂനാസ്ത്ര
ശോഭോദയംപൂണ്ടശുഭ്രചൂഡാമണേ
എന്തിനയ്യോപിഴചെയ്തുപാഴിൽഭവാ
നന്ധനല്ലെല്ലൊനിനച്ചാലിതത്ഭുതം
തൻപ്രിയാലാളനംചെയ്തുതന്മാനസെ
സംഭ്രമംകൂടാതിരുന്നുരമിയ്ക്കുവാൻ
മററില്ലയോകാലമെന്തുചെയ്യെങ്കിലും
തെററില്ലിനിയ്ക്കെന്നുതന്നൊന്നിനയ്ക്കയോ
എന്താചരിയ്ക്കുന്നതെങ്കൽപ്രിയംവെടി
ഞ്ഞെന്താതനെന്നുകല്പിച്ചതുംയോഗ്യമോ

മന്നവസ്നേഹവുംദുഷ്ടസംസൎഗ്ഗവും
പന്നഗക്ഷ്വേളവുംസജ്ജനദ്വേഷവും
ശത്രുലോകത്തിന്റെഭക്തിസൽക്കാരവും
ക്ഷത്രമൌലെവിശ്വസിക്കുവാനാവതോ
നേരുംനയങ്ങളുംവിദ്യാവിനീതിയും
ചേരുന്നനാനാഗുണപ്രഭാവംകൊണ്ടു
പൎവ്വരാജോദയംപോലെവിളങ്ങുംസു
പൎവ്വരാജോപമന്മാർനിങ്ങളിങ്ങിനെ
ചിക്കെന്നതിക്രമംകാട്ടിപ്പിഴയ്ക്കുകി
ലിക്കണ്ടഞങ്ങളെന്തോന്നുചെയ്യുന്നതും
മന്നവൻകല്പിച്ചതനുഭംഗംവരു
ത്തുന്നതിന്നാവതല്ലങ്ങിനെചെയ്യുകിൽ
ശിക്ഷയ്ക്കുയോഗ്യരായിട്ടുമെഞങ്ങളും
രക്ഷയ്ക്കുപോരുകില്ലെന്നാകയാല് നി
ത്തിണ്ണംഭവാനെത്തിളയ്ക്കുന്നൊരെണ്ണയിൽ
ഖണ്ഡംഭവിക്കുന്നവണ്ണംപതിപ്പിച്ചു
വിണ്ണിലയ്ക്കാക്കുവാനായ്ത്തുടങ്ങുന്നു
കണ്ണിനാനന്ദമേവേണ്ടുന്നതെങ്ങിനെ
എന്നിപ്രകാരംശ്രവിച്ചുശേഷംമഹാ
ധന്യപ്രഭാവൻപ്രഭാവതീവല്ലഭൻ
സ്വസ്ഥഭാവത്തോടുമിത്തരംചൊല്ലിനാ
നുത്തമന്മാരാംജനങ്ങളെനിങ്ങളിൽ
കുറ്റമെന്തിന്നുകാലംവരുത്തീടു
മിണ്ടൽക്കനീക്കമുണ്ടാകില്ലൊരുത്തനും
ദുഃഖിയ്ക്കവേണ്ടാവൃഥാനിങ്ങൾനിങ്ങൾക്കി
തൊക്കില്ലകില്ലുങ്ങൾകൈവെടിഞ്ഞീടുവിൻ
സത്യഹീനംപിഴച്ചീടുന്നപാപിയാം
മൎത്ത്യനെതൽക്ഷണംശിക്ഷണംചെയ്യാത്തു
പുത്തനാംപുണ്യസൌഖ്യംകൊടുത്തീടുന്നാ

സത്തമന്മാരായനിങ്ങളീവണ്ണമെ
ഒട്ടമെചിന്തിച്ചിരിക്കേണ്ടകല്മഷം
കെട്ടുപോകുന്നതിനെന്നൊപ്പിടിച്ചിനി
വിട്ടുകൊൾവിൻതപ്തതൈലത്തിലെന്നല്ല
ചട്ടകംകൊണ്ടൊന്നിളക്കീവരുക്കുവിൻ
പൂർത്തിയേറുംപുണ്യപീയൂഷസാഗരേ
വീഴ്ത്തിയെന്നാത്മപ്രസാദംവരുത്തുവിൻ
കീർത്തിയേറുംക്രമംചെയ്യുന്നനിങ്ങൾക്കു
വാഴ്ത്തിയോതുംഭൃത്യഭക്തരാംനിങ്ങളെ
എന്നുംകണക്കല്ലനിങ്ങൾക്കുകാരുണ്യ
മെന്നുംഗ്രഹിപ്പിച്ചുനില്ക്കുംദശാന്തരെ
വൃത്രപ്രമാഥദേവർഷിവൃന്ദംവിഷ്ണു
ഭക്തപ്രഭാവസന്ദർശനംചെയ്യുവാൻ
ശ്രദ്ധയോടംബരേവന്നുകൂടിലോക
രത്തലോടങ്ങുമിങ്ങുംനടന്നീടിനാർ
പൃത്ഥ്വീശനിശ്ചഞ്ചലാജ്ഞതാബലംകൊണ്ടു
കത്തീടുമാശയംപൂണ്ടമന്ത്രീശ്വരൻ
പുണ്ഡരീകാക്ഷനാംസ്വാമിയെധ്യാനിച്ചു
കണ്ണടച്ചുംകൊണ്ടുപാത്രാന്തികസ്ഥലേ
പൂർവ്വദിക്കിന്നുതിരിഞ്ഞുനിന്നീടുന്ന
സാർവ്വഭൌമാത്മജന്തന്നെയെടുപ്പിച്ചു
കത്തിത്തിളയ്ക്കുംകളകളംകയ്ക്കൊണ്ടു
തത്തിക്കളിയ്ക്കുന്നതൈലേപതിപ്പിച്ചു
പൊട്ടുന്നവക്ഷസ്തടത്തോടുകൂടവേ
പെട്ടെന്നുപിന്നോക്കിവാങ്ങിനിന്നീടിനാൻ
ഭക്തിമാനാകുംസുധന്വാവുപാത്രത്തി
ലെത്തിവീഴുന്നതിൻമുന്നമേകേവലം
രക്ഷിപ്പതിന്നപേക്ഷിച്ചുചെയ്തിട്ടുള്ള
പക്ഷിധ്വജപ്രൌഢകീർത്തനംപാവനം

ചൊല്ലാംകുറഞ്ഞൊന്നുഭക്തിപൂർവ്വംഭവാ
നെല്ലാംശ്രവിയ്ക്കപാരിക്ഷിതോർവ്വീശ്വര
ചട്ടററവണ്ണംജ്വലിച്ചപാലേററവു
വട്ടച്ചുഴികളിൽപ്രൌഢിയോടുംപാരം
വെട്ടിത്തിളയ്ക്കുന്നതൈലംനിറഞ്ഞൊത്ത
മട്ടിൽത്തിളങ്ങുംകടാഹംഭയങ്കരം
മററുള്ളവൻറഗ്രണോദയംകണ്ടഴൽ
പററുന്നസംസൂയലോകചിത്രോപമം
കണ്ടനേരംസുധന്വാഭയംകൊണ്ടുവൈ
കുണ്ഠനാഘോത്തമസ്തോത്രംതുടങ്ങിനാൻ
ഭക്തപ്രിയപ്രഭോ!ഗോവിന്ദ!ഗോപാല
ദുഗ്ദ്ധപ്രചോരകാരുണ്യവാരാന്നിധേ
പ്രത്യക്ഷമിങ്ങെഴുന്നള്ളിക്ഷണത്തിലീ
ഭൃത്യന്റെരക്ഷണംചെയ്തുകൊള്ളേണമേ
എങ്ങുനിശ്ശേഷവിശ്വൈകമൂർത്തേഭവാ
നിങ്ങെഴുന്നെള്ളുവാനിത്രപാർക്കാവതോ
ഹാഹാവിപത്തിൽപതിച്ചുഞാനന്തക
ന്നാഹാരമായിനിന്നാലംബനംവിനാ
മോഹാവശത്വംകലന്നുഴന്നൊന്നുടെ
ദേഹാവനംചെയ്തുകൊള്ളുവാനിങ്ങിനെ
ധ്യാനിച്ചുനേരെവിളിച്ചപേക്ഷിയ്ക്കുന്നാ
ദീനസ്വരംശ്രവിച്ചിട്ടുംദയാവശാൽ
ഹാനിയെല്ലാമകത്തീടുന്നനിൻതിരു
മേനിയെന്മുന്നിൽപ്രകാശിച്ചതില്ലഹോ
എന്തിതിന്നങ്ങുള്ളമൂലംഗ്രഹിച്ചുഞാ
നന്തികംപ്രാപിച്ചുനമ്മെരണസ്ഥലേ
വന്നുകാണാതെവെടിഞ്ഞീസ്സുധന്വാവു
തന്നുടെകാന്തയെസേവിച്ചിരുന്നവൻ
പാപത്തിൽവീണവൻപിന്നൊപെരുത്തീട്ടു

ആപത്തിലാണവലംബമില്ലായ്കയാൽ
കാക്കവാനേവം വിളിക്കുന്നു ദുഃഖ്ടം
തീൎക്കവാനില്ലമേ സാമ്പ്രതം സംഭ്രമം
എന്നപാരം വിളംബിക്കയൊദശ്നം
തന്നെ കാത്തീടുവാനാരിനി ദൈവമേ
വല്ലാതൊരാപത്തിൽ വീഴുന്ന നേരത്തി
ലെല്ലാവരും ഭയം പോക്കി രക്ഷിക്കുവാൻ
നിന്തിരുമേനിയെത്തന്നെ മനക്കാമ്പു
വെന്തെരിഞ്ഞോൎത്തു വിളിക്കുന്നു മാധവ
സമ്പദം പ്രാപിച്ചിരിക്കുമ്പൊഴാരുമെ
നിമ്പദം തെല്ലുമോൎക്കുന്നില്ല കേശവ
ധിക്കതാൻ ത്വദ്ധ്യാനഹീനമാകും സുഖം
നില്ക്കുമോ മൂഢരോൎക്കുന്നീലിതൊന്നുമെ
പ്രദ്യുമ്നതാത ഗോവിന്ദ കംഭീന്ദ്രനി
ദ്രദ്യുമ്നത്താനപാദപുത്രൻ ധ്രുവൻ
ദൈത്യേന്ദ്രപുത്രകൻ പ്രഹ്ലാദബാലകൻ
പ്പൃഥ്വീന്ദ്രപുത്രിയാം പാൎത്ഥപത്നീ സതീ
എന്നിവർ ഗോപാലർ മുമ്പായവർ പലർ
ദുൎന്നിവാരങ്ങളാം ദുഃഖോദയങ്ങളിൽ
ത്വദ്ധ്യാനവും ചെയ്തു തുഷ്ട്യാ ത്തുണയ്ക്കുവാൻ
ഭക്ത്യാ തപസ്തവം ചെയ്തിരുന്നീടിനാർ
ഭക്തപ്രിയൻ ഭവാനായവൎക്കുണ്ടായ
തത്തൽഭ്രമം തീൎത്തനുഗ്രഹം നൽകിനാൻ
ഇത്ഥം പ്രസിദ്ധം ധരിത്രീതലത്തില
ത്യത്ഥം ധരിക്കാതിരിക്കുന്നതാരഹോ
ത്വച്ചിന്തനം മൃത്യുകാലേ ഭവിക്കുകിൽ
സച്ചിന്മയ പ്രഭോ സംസാരബന്ധനം
വിശ്ഛിന്നമായുദിച്ചീടുമേമത്ത്വരി
ലുച്ഛിന്നമാമാനന്ദമൂൎത്തിയാം മുക്തിയും

എന്നാമൂലംബലാദാസന്നമൃത്യുവാ
സ്സന്നാഞാൻമുക്തനാകമേനാന്ത്യതം
ഭദ്രോപഭോഗംവരുത്തുംകരുത്തേഴും
ത്വദ്രൂപചിന്തയെൻചിത്തദേശത്തിലും
ത്വന്നാമകാമൃതംനാവിലുമുണ്ടിനി
യ്യെന്നാലുമീമൃതിവേണമെന്നില്ലമേ
മന്നിടത്തിങ്കൽകിടക്കുന്നമാറിതിൽ
വന്നിടുംദുഷ്ക്കീർത്തിയുംപരിഹാസവും
കഷ്ടംസുധന്വാവുരാജശിക്ഷാപരി
ക്ലിഷ്ടൻക്രമക്കേടുകാണിയ്ക്കകാരണം
ചുട്ടതൈലത്തിൽപതിച്ചുപുണ്യോദയം
കെട്ടവീരൻമഹാഘോരൻകണക്കിനെ
മ്മൃത്യുവന്നവൻലോകാന്തരത്തിലും
ശർമ്മസ്ഥിതിയ്ക്കുപാത്രീഭവിയ്ക്കില്ലവൻ
സന്നിധൌവന്നാകൃഷ്ണാർജ്ജുനന്മാരുടെ
മുന്നിലെത്തീട്ടവർതമ്മെയഥോചിതം
കമ്പംവരാതങ്ങുകണ്ടുമാനിയ്ക്കയോ
തമ്പൌരുഷംകൊണ്ടെതൃത്തുള്ളസംഗരേ
നല്ലമോദത്തെഗ്ഗമിപ്പിയ്ക്കയോചെയ്യു
തില്ലതൽകാന്തയോടൊന്നിച്ചുമന്ദിരേ
മുല്ലബാണായോധനംചെയ്തിരുന്നവൻ
മല്ലഹന്താവിൻറമുമ്പിൽവച്ചങ്ങിനെ
എത്രയുംകൂർത്തുള്ളഗാണ്ഡീവമുക്തമാ
മസ്ത്രജാലംകൊണ്ടുതന്നുടെമാറിടം
കൃത്തമാക്കീലാനിജാസ്ത്രവർഷംകൊണ്ടു
ചിത്തതാപംചേർത്തുശത്രുസൈന്യങ്ങളെ
സന്നങ്ങളാക്കിവീഴ്ത്തീലാസമരത്തി
ലെന്നിങ്ങിനെപലതുംപലർചൊല്ലുമെ
ന്നുക്കടാക്ഷംകൊണ്ടുലക്ഷ്മീപതേഭവാ

നിക്കടാഹത്തിൽനിന്നെന്നെരക്ഷിയ്ക്കുവാൻ
തക്കകാരുണ്യമോടൊന്നുനോക്കേണമേ
ദുഃഖകാലോദ്യൽഭ്രമാദിതീൎക്കേണമേ
എന്നിവണ്ണംചെയ്തുകീൎത്തനാപേക്ഷയാ
ലിന്ദിരാകാന്തൻകടാക്ഷിയ്ക്കുകാരണം
തത്തപ്തതൈലംതണുത്തുപോയ് സല്ലോക
ചിത്താംകണക്കെസ്സുധന്വാവിനപ്പൊഴെ
ബദ്ധപ്രസാദംവിചാരിയ്ക്കുവൈകുണ്ഠ
ഭക്തപ്രഭാവംവസുന്ധരാവാസവ
ചുട്ടീലതെല്ലുമെന്നല്ലഹോമാനസേ
തട്ടീസുധാമഗ്നനായപോലെസുഖം
ശിഷ്ടനായുള്ളകുമാരനെതൈലത്തി
ലിട്ടനേരംസഹിയ്ക്കായ്കയാൽകാണികൾ
ഒക്കവെക്കൂടിപ്പരിഭ്രമിച്ചുണ്ടായ
ദുഃഖകോലാഹലംചൊല്ലാവതല്ലമേ
ഹാഹേതിശബ്ദംമുഴക്കീടിനാർചിലർ
മോഹേനഭൂമിയിൽവീണീടിനാർചിലർ
എണ്ണിയാലെത്താതിരിയ്ക്കുംഗുണങ്ങളു
ള്ളുണ്ണിയാകുന്നനീയീവണ്ണമീശ്വര
ചണ്ഡയാംജ്വാലയോടൊത്തുപൊങ്ങീടുമീ
യെണ്ണയാലംഗംപൊരിഞ്ഞുകരിഞ്ഞിതോ
എന്നുരച്ചേററംപലർകരഞ്ഞീടിനാർ
കണ്ണുനീർമാരിപോലെചൊരിഞ്ഞീടിനാർ
ഖിന്നമാകാസഹിപ്പാനിതെന്നായ് ചിലർ
ദണ്ഡധരാട്ടംനിനന്നുശപിച്ചീടിനാർ
മസ്തകത്തിങ്കലുംവക്ഷസ്തടത്തിലും
ഹസ്തയുഗ്മംകൊണ്ടടിച്ചീടിനാർചിലർ
പൊങ്കിരീടംവലിച്ചൂരിയെടുത്തിട്ടു
ശങ്കകൂടാതെയെറിഞ്ഞീടിനാർചിലർ

കണ്ടീടുവാൻതെല്ലുമാമല്ലിതെന്നാങ്ങു
മണ്ടീടിനാർതലകുമ്പിട്ടുടൻചിലർ
എന്തൊക്കെയൊകൈകൾകൊണ്ടുകാട്ടീടിനാ
രന്തർഭ്രമത്തോടുമന്യരാകുംചിലർ
സത്യസന്ധൻനൃപൻതപ്തതൈലത്തിങ്ക
ലത്യതൻപുത്രനെയല്ലൊപതിപ്പിച്ചു
ദഗ്ദ്ധമാകുന്നതൊന്നമ്മുടെമാനസ
മിത്ഥമീശൻചെയ്തതെത്രയുംസാഹസം
നന്മയേറുംസുധന്വാത്തെപ്പിടിച്ചാശു
നമ്മളെത്തള്ളിയില്ലല്ലോശിവശിവ
പോകവേഗംനമുക്കായോധനസ്ഥലേ
ലോകഭർത്താവായകൃഷ്ണനെക്കാണുവാൻ
ശോകനാശംവരുത്തീടുവാനാരുമ
റേകനെന്നന്യോന്യമോതീടിനാർചിലർ
എവംമഹാജനംസംഭ്രമിച്ചീടുമ്പൊ
ളാവയ്മ്പനാകുംസുധന്വാസുപുണ്യവാൻ
നല്ലപൂപ്പൊയ്കതന്മദ്ധ്യേവിളങ്ങുന്ന
ഫുല്ലമാകുംസിതാംഭോരുഹംപോലെയും
വെണ്മയോടുംപാൽസമുദ്രേപിറന്നോരു
നന്മയേറുംകലാപൂർണ്ണേന്ദുപോലെയും
പൊങ്കുണ്ഡലശ്രീസുനേത്രാദിവൈഭവം
തങ്കുന്നരമ്യാനനത്തോടുകൂടവെ
കാന്തിയുംപൂണ്ടീക്കടാഹതൈലേഹന്ത
നീന്തിയുംശ്രീകൃഷ്ണപുണ്യനാമങ്ങളെ
സംഖ്യയില്ലാതെജപിച്ചുംവിളങ്ങിനാൻ
ലംഘ്യമല്ലേവിഷ്ണുഭക്തന്റെവിക്രമം
മാലോകരീവിശേഷംകേട്ടുസാമോദ
മാലോകനംചെയ്വതിന്നുപാത്രാന്തികേ
കൂടിനാർതിക്കുംതിരക്കുമായങ്ങുതീ

ച്ചൂടിനാൽനില്പോവതല്ലാഞ്ഞുമാനസേ
തേടിനാർതാപംവിയത്തുതെററന്നക
ന്നീടിനാരാശ്രുകോലാഹലംകൂട്ടിനാർ
രാജാപുരോഹിതന്മാരോടുമന്നേര
മാജാതകൌതുകംവന്നുനോക്കീടിനാൻ
താദൃശാവസ്ഥയാതന്പുത്രനെക്കണ്ടു
ചേതസാഛീത്തൊരുവിസ്മയംകൈക്കൊണ്ടു
കാഞ്ഞതൈലേവീണബാലൻപൊരിഞ്ഞുചാ
കാഞ്ഞതെന്തെന്നുചിന്തിയ്ക്കുംദശാന്തരേ
ജാതശങ്കംശംഖനാകുംപുരോഹിതൻ
ബോധമേറുംനൃപൻതന്നോടുചൊല്ലിനാൻ
എന്തുവാനിന്നിതുവിസ്മയംവിസ്മയം
വെന്തുപോകാതിവൻതപ്തതൈലോപരി
എത്രയുംക്രീഡയോടുംകിടക്കുന്നുപോ
ലിത്രവയസ്സുണ്ടായൊരുത്തനെക്കണ്ടീലെ
എത്രപേർപണ്ടിതിൽപാതിതരായവ
രത്രയുംവെന്തുനീറായിപ്പറന്നിതു
എന്നപോലിന്നുകാണുന്നില്ലിതെന്തിവ
നിന്ദ്രജാലാദിപ്രയോഗമുണ്ടാകയൊ
മന്നവ!മന്ത്രൌഷധങ്ങളൊപററിച്ച
തിന്നിവൻമായാവിയെന്നുതോന്നുന്നമേ
എങ്ങുതൈലംദേഹദാഹകംസന്തപ്ത
മെങ്ങുപത്മോല്ലാസിയാംസുധന്വാനനം
കേമോതമ്മിലെള്ളോളവുംചിന്തിയ്ക്കി
ലിക്കുമാരോദന്തമത്യത്ഭുതപ്രദം
എണ്ണുകായാൽതൊട്ടിളപ്പെട്ടിരിയ്ക്കയൊ
നിർണ്ണയാർത്ഥംപരീക്ഷിയ്ക്കണമെന്നുടൻ
തൈലപാലകന്മാരെവിളിച്ചാശ്രു
തൈലംഗ്രഹിപ്പിച്ചുശാസനംചെയ്കയാൽ

എത്രയുംപേടിച്ചുസംഭ്രമിച്ചായവർ
സത്വരംതന്നെപുരോഹിതൻകാണവെ
ചുട്ടററനാളികേരംകൊണ്ടുവന്നതി
ലിട്ടങ്ങുപാത്രത്തിൽവീണനേരത്തുടൻ
വെട്ടിത്തിളച്ചുള്ളതൈലത്തൊടൊന്നിച്ചു
പൊട്ടിത്തെറിച്ചുരണ്ടായ്പുറപ്പെട്ടതു
പാറിത്തറച്ചുപുരോഹിതന്മാരുടെ
നെററിത്തടങ്ങളിൽചിത്രംക്ഷമാപതെ
എന്നിത്രമാത്രംപറഞ്ഞുകേട്ടപ്പോഴെ
ധന്യത്വമേറുന്നപാർക്ഷിതൻനൃപൻ
സത്വരംചോദിച്ചുസർവ്വജ്ഞനാമുനെ
ഭൂലജന്മാവാംസുധന്വാസുവൈഷ്ണവൻ
വഹ്നിയെപ്പോലുള്ളെണ്ണയെവട്ടകെ
ടെന്നിയെപോന്നതുംപോരിന്നുപോയതും
എങ്ങിനെശംഖൻപുരോഹിതൻചെയ്തതെ
ന്തിങ്ങിനിയ്യീവിശേഷങ്ങളെകേൾക്കവാൻ
എത്രയുംകൌതുകംവിസ്തരിച്ചിന്നോടു
ചിത്തമോദാലരുളിച്ചെയ്കവേണമെ
സന്ദേഹമില്ലതിനിന്നോത്തുമങ്ങിനെ
തന്നെധരിച്ചാലുമെന്നാത്തപോധനൻ
ചൊല്ലീടിനാൻതൈലമദ്ധ്യത്തിലങ്ങന്ന
സല്ലീലയാട്ടുംസുധന്വാവിനെക്കണ്ടു
ശംഖനാകുന്നപുരോഹിതൻപിന്നെയും
ശങ്കയോടുംതന്റെഭൃത്യപ്രധാനിയെ
തന്മുമ്പിലപ്പോൾവിളിച്ചുചോദിച്ചിനി
സന്മുഖത്വംപൂണ്ടുസത്യമോതീടുക
വിദ്യകൊണ്ടേററംവിദഗ്ദ്ധൻനൃപാത്മജ
ന്നദ്യതൈലത്തിൽപതിക്കുംദശാന്തരെ
കൈതവംവല്ലതുംപററിച്ചിതൊഹന്ത

ചെയ്യുവയ്ബോറുന്നകൎമ്മമിന്നൊന്നുവാൻ
എന്തെങ്കിലുംമരുന്നിന്റെവേരൊന്നിവൻ
ചന്തംപെടുംതന്റെമെയ്യിലോകയ്യിലോ
ബന്ധിച്ചതായിട്ടുകണ്ടിതൊവിസ്മയം
വെന്തില്ലപോലെന്നുവന്നവാറെങ്ങിനെ
ചെന്തീയ്യിൽവീഴുന്നതിന്നുമുമ്പെന്തിവൻ
ചിന്തിച്ചതൊന്നതേതെങ്കിലുംകേട്ടിതൊ
സംഭവിച്ചിട്ടുള്ളതെല്ലാംയഥാതഥാ
കമ്പഹീനംചൊല്ലുകെന്നുകേട്ടപ്പൊഴെ
തത്വജ്ഞനായവൻനന്നായുണൎത്തിനാൻ
വിദ്വജ്ജനശ്രേഷ്ഠകേട്ടുകൊള്ളേണമേ
സത്വവാനായുള്ളരാജപുത്രൻമഹാ
ഭക്തവാത്സല്യംപെടുംകൃഷ്ണമൂൎത്തിയെ
ഭക്തിയോടുംവിചാരിച്ചുസംപ്രാൎത്ഥിച്ചു
മൃത്യുകാലേതൽപവിത്രനാമങ്ങളെ
മന്ദംജപിച്ചുനിന്നീടിനാൻകണ്ണട
ച്ചൊന്നുംപ്രവൃത്തിച്ചുകണ്ടീലകൈതവം
ജന്മമൃത്യുവ്യാധിതാപംകെടുക്കുന്ന
ചിന്മയൻതന്തിരുനാമസിദ്ധൌഷധം
കയ്യിലാക്കിപ്രയോഗിയ്ക്കുന്നവന്നുചെ
ന്തീയ്യിലെച്ചൂടിനെധിക്കരിച്ചീടുവാൻ
എന്തിന്നുമന്ത്രൌഷധങ്ങൾമറ്റുള്ളവ
ചിന്തിയ്ക്കവേണ്ടെന്നുദൃഷ്ടാന്തമല്ലയോ
ഹന്തതത്സംഭോഗസംഭ്രമെവല്ലഭാ
ദന്തദഷ്ടംസുധന്യോഷ്ഠബിംബദ്വയം
ഭംഗിയോടെജപംതേടിസ്ഫുരിയ്ക്കുന്ന
തങ്ങിനെകാണുവാനൊന്നുനോക്കേണമേ
ഭൃത്യവാക്യംകേട്ടുപൃത്ഥ്വീസുരോത്തമൻ
ബുദ്ധിമാനുള്ളിലൊന്നൎത്ഥമോൎത്തീടിനാൻ

സ്വന്തംപിതാവിനാൽസന്ത്യക്തനായവൻ
അന്തംവരായ്വാൻജഗത്തിൻപിതാവിനെ
ചിന്തിയ്ക്കുകൊണ്ടുതത്ത്വാനന്ദനായ്നിന്നവൻ
ബന്ധിച്ചസംസാരപാശംമുറിച്ചവൻ
സത്തമൻധൎമ്മിഷ്ഠനിഷ്ഠപ്രവൃത്തിമാ
നത്തമർത്ത്യലോകനാമോച്ചാരണോൽസുകൻ
സ്തുത്യനായുള്ളീമഹാത്മാവിനെവ്യഥാ
വദ്ധ്യനാക്കിപ്പിടിച്ചജ്ഞാനവൈഭവാൽ
ഹന്തസന്തപ്തനെതല്ലിതള്ളിയത്രനിർ
ബ്ബന്ധകൎത്താക്കളീഞങ്ങളെത്രെദുഷ്ടം
ബ്രഹ്മമുഖ്യാമരന്മാൎക്കുംനിനയ്ക്കുകിൽ
ധൎമ്മസൂക്ഷ്മംധരിയ്ക്കാവതല്ലത്രമെ
സ്വല്പമോവൈഷ്ണവോപദ്രവംചെയ്യുകി
ലുതടവിയ്ക്കുംപാപമുഗ്രംദുരത്യയാ
ധിക്കഞ്ഞാനിത്തരംകിടക്കുന്നബാലനെ
ട്ടക്കകൊണ്ടാഹന്തകണ്ടുകണ്ടന്തികെ
നിഷ്കൃപംനില്ക്കുകെന്നാകയാലിന്നിതിൻ
നിഷ്കൃതക്കയ്യൊന്നുചെയ്യുന്നതേറ്റണം
മല്ക്കൎമ്മദോഷംനശിപ്പിച്ചുകൊള്ളുവാ
നിക്കണ്ടദേഹംത്യജിയ്ക്കണമിപ്പൊഴെ
എന്നുചൊല്ലീടിനാനെന്നല്ലകില്ലവി
ട്ടൊന്നുമേല്പ്പട്ടുകുതിച്ചുചാടീടിനാൻ
ചെന്നുവീണീടിനാൻതൈലമദ്ധ്യേലോകർ
നിന്നുകോലാഹലംകൂട്ടുംദശാന്തരെ
ദഗ്ദ്ധനാകാതെവിചിത്രംമഹാനല
ത്യക്തനായ്നിന്നധൎമ്മിഷ്ഠനാമാദ്വിജൻ
ശുദ്ധവാപീശീതളാംഭസ്സിലെന്നപോ
ലത്തലെത്താതെവിളങ്ങിനാനപ്പൊഴെ
കണ്ടുകൊണ്ടാടിനാർഹർഷപ്രകർഷമാ

ന്നുണ്ടുഃകാൻപുഷ്പവർഷംപൊഴിച്ചീടിനാർ
മന്ത്രിവീരന്മാരുമനോരമോടിവ
ന്നന്തികേനിന്നീവിശേഷംവിലോകിച്ചു
എന്തിതെന്നാശ്ചൎയ്യമുൾക്കൊണ്ടുമാധവൻ
തന്തിരുനാമംജപിച്ചുകൊണ്ടീടിനാർ
ശംഖവിപ്രൻപരിപ്രീതനായാശയ
ത്തിങ്കലത്ഭുതംകൈക്കൊണ്ടുതൽക്ഷണെ
തത്രത്യനായുള്ളധന്യനാംരാജസ്യ
പുത്രൻെറമൈപുണന്നിത്ഥഃമോതീടിനാൻ
ക്ഷത്രിയന്മാരിൽപ്രധാനിയത്രെഭവാ
നിത്ര്യംമൂഢനായുള്ളഞാനിദ്വിജൻ
തത്വബോധംവിട്ടുനിഷ്ഠുരത്വംകൊണ്ടു
സത്യധൎമ്മസ്ഥനാകംഭവാനെന്നല്ലലാൽ
ചുട്ടതൈലത്തിൽപതിപ്പിച്ചുഞാൻഭവാ
നിഷ്ടദൈവത്തെസ്മരിക്കയാലിങ്ങിനെ
പ്ലുഷ്ടനാകാതെഭവിച്ചുതെല്ലെങ്കിലും
ക്ലിഷ്ടനായിട്ടുമോക്ഷോന്മുഖ്യസേവകൻ
വിശ്വഭൎത്താവാംമുകുന്ദനെസ്സേവിച്ചു
വിശ്രമിക്കാതെവസിക്കുന്നതാരവർ
കൎക്കശന്മാർവിമൂഢന്മാരഹൎന്നിശം
ദുഃഖസന്താപത്തിൽവീണുഴന്നീടുവോർ
ഭക്തിയോടെഭജിക്കുന്നവർസാധുക്കൾ
പൃത്ഥ്വിയിൽതാപത്രയത്തോടുവേർപെട്ടു
ഭുക്തിയുംമുക്തിയുംസാധിച്ചുകൊള്ളുവോർ
ബുദ്ധിയേറുംരാജപുത്രകേൾക്കേണമേ
വഹ്നിക്കുശക്തിയുണ്ടോമഹാവൈഷ്ണവൻ
തന്നെക്കരിച്ചുഭസ്മീകരിച്ചീടുവാൻ
തന്മഹത്വംപരംചിത്രംഭവാൻപര
ബ്രഹ്മസ്വരൂപിയെവാക്കുകൊണ്ടിങ്ങിനെ

അന്തകാലെവശത്താക്കീമുനീശ്വര
രന്തരംഗംകൊണ്ടുമീച്ചൊന്നവസ്തുവെ
കണ്ടറിഞ്ഞീടുന്നതില്ലഹൊചിന്തിയ്ക്കു
പണ്ടരംഭക്തനാംപ്രഹ്ലാദബാലനെ
ക്രുദ്ധനാംദൈത്യൻദഹിപ്പിച്ചുകൊള്ളുവാൻ
ബദ്ധനാക്കിച്ചീർത്തതിയ്യിലിട്ടീടിനാൻ
തത്രാവിനിന്നീജഗന്നാഥനല്ലയൊ
തത്രാണനംചെയ്തു സാക്ഷാലധൊക്ഷജൻ
തമ്പാദസെവകന്മാരെവിശിഷ്ടാനു
കമ്പാവശാലുപെക്ഷിയ്ക്കില്ലൊരിയ്ക്കലും
ശുദ്ധമായെന്റെശരീരംഭവത്സംഗ
സിദ്ധികൊണ്ടിനിഗ്ഗുണംവരുത്തീടുവാൻ
മററില്ലുപായമെന്നങ്ങുഞാൻചാടിനേ
നററംവെടിഞ്ഞസൌഖ്യംലഭിച്ചീടിനേൻ
ശുദ്ധീകരിച്ചീടുകത്ഥായചെന്നിനി
പ്പൃത്ഥ്വീശനാകുംപിതാവിനെമാരിഷ
ബദ്ധാദരംസുഹൃൽപുത്രാനുജാമാത്യ
ഭൃത്യാദിയേയുംശ്ശുചീകരിയ്ക്കേണമെ
ചിത്തമോദാലെഴുന്നേല്ക്കേണമേഭവാ
നുദ്ധരിയ്ക്കേണമെപിന്നെയീയെന്നെയും
നസ്ഥയോടുംപോകയുദ്ധത്തിനായങ്ങു
നമ്മുടെഗോപാലകൃഷ്ണൻകൃപാലയൻ
തന്മിത്രമായുള്ളപാത്ഥനുസൂതനാ
യ്ചമ്മട്ടിയുംപൂണ്ടുതേർതെളിച്ചീടുമെ
തൽക്രീഡിതംകണ്ടുകണ്ടുസന്തുഷ്ടനാ
യ്ചക്രീകരിച്ചുള്ളവില്ലുമായങ്ങിനെ
കല്ല്യനാമജ്ജുനൻതന്നോടുനേരിട്ടു
തുല്യനായ്നിന്നിട്ടുവിക്രമംകാണിച്ചു
തെല്ലുപോർചെയ്തുചീർത്തീടുന്നകീർത്തിയെ

ന്ത്യപോലെവളൎത്തിക്കൊണ്ടനാകലം
ത്തുംഗമാകുംജയംപ്രാപിച്ചുകൊള്ളുകെ
ന്നിങ്ങിനെചൊല്ലിദ്വിജേന്ദ്രൻപുരോഹിതൻ
പാത്രതൈലത്തിൽനിന്നാനന്ദരോമാഞ്ച
ഗാത്രനാകുംസുധന്വാവിനോടൊന്നിച്ചു
പാൎത്ഥിവൻപുക്കുരാജാന്തികെചെന്നുനി
ന്നാത്തസന്തുഷ്ടികൊണ്ടാൎത്തനായോതിനാൻ
ഭാഗ്യരാശേരാജമൌലെജഗത്ത്രയ
ശ്ലാഘ്യനാസ്സന്നൊരുമുക്തനാംപുത്രനെ
പാൎക്കസാനന്ദംപവിത്രബാഷ്പംകൊണ്ടു
ദീൎഘനേത്രംരണ്ടുമൊപ്പംകുളൎപ്പിച്ചു
ശുദ്ധതപമെത്താസ്സതിന്നിവൻതാനൊരു
സിദ്ധൌഷധംപ്രയോഗിച്ചുമഹീപതെ
ബുദ്ധ്യൈവമുക്തിയ്ക്കുമൂലമാകുംമഹാ
വിദ്യൈകമൂലംമുഖത്തിലാക്കീടിനാൻ
അത്രയല്ലാനൃസിംഹാഖ്യമന്ത്രംജപി
ച്ചുത്രചെയ്തീടിനാനാത്മസംരക്ഷണം
ശ്രദ്ധനായേനിവൻതന്നുടെസംഗമാ
ലിത്ഥമീക്കണ്ടഞാനേവംഭവാനുടൻ
പുത്രദാരാദികളോടുമാത്മാവിനെ
ഭദ്രബുദ്ധേപവിത്രീകരിയ്ക്കേണമെ
എന്നിവണ്ണംചൊന്നവിപ്രനെവന്ദിച്ചു
മന്നവൻഹംസദ്ധ്വജൻമഹാപുണ്യവാൻ
തമ്പദക്ഷോണിയിൽദണ്ഡംകണക്കിനെ
സമ്പതിച്ചോരുസുധന്വാവിനെക്കണ്ടാൻ
വാരിയെടുത്തൊഴുക്കീടുള്ളകണ്ണിലെ
വാരിയോടുംകൂടിവാത്സല്യപൂൎവ്വകം
മാറിടംതന്നിലതീവഗാഢംചേൎത്തു
വേറിടാതെപുണൎന്നംഗംകുളൎത്തുടൻ

മൂൎദ്ധാവിലേററംമുകൎന്നലാളിച്ചുള്ളി
ലോത്സാലൊത്തുങ്ങാതൊരാനന്ദവുംപൂണ്ടു
പൂമൈതലോടിയങ്കത്തിൽവച്ചമ്പോടു
സോമരമ്യാനനംപാൎത്തുചൊല്ലീടിനാൻ
ഹാസുതാനന്ദൈകപാത്രമേപൈതലെ
വാസുദേവോപാസകോത്തംസരത്നമെ
ഹേസുധന്വാവെസുധൎമ്മിഷ്ഠഗംഭീര
ഭാസുരാകാരപുണ്യാഗാരസുന്ദര
താപത്തിനൎഹനല്ലാതുള്ളനീയല്പ
മാപത്തിലീവണ്ണമാഹന്തവീണിതൊ
സ്വാപത്തിലുംകൂട ഞാനിതോൎത്തീലൊരു
പ്പാപത്തിനെങ്കിലുംനീഃഹേതുവാകുമോ
മുന്നമവ്വണ്ണംപിഴച്ചപോലെകണ്ടു
നിന്നെപ്പിടിപ്പിച്ചുസത്യംനടത്തുവാൻ
ഹൃത്തിൽകുളുൎക്കുംമമത്വംവെടിഞ്ഞുഞാൻ
കത്തിത്തിളയ്ക്കുന്നതൈലത്തിലാക്കിനേൻ
ഓൎത്തമൂലംതദാകാൎത്തുകൊണ്ടീടിനാ
നാൎത്തപാലൻകൃപാശീലൻജഗൽപിതാ
സ്പൃഷ്ടമായീലനിൻപൂമെയ്യിതെങ്കിലും
പുഷ്ടമാംതീയ്യിലങ്ങിട്ടനേരംശിശോ
ഒട്ടുമേചുട്ടുനീറീലയോവിസ്മയം
കിട്ടുമോഭാഗ്യമീവണ്ണമാൎക്കെങ്കിലും
ശ്രീകൃഷ്ണകാരുണ്യഃമാൎത്താലഗണ്യമെ
ന്നാകൎണ്ണനംചെയ്തവൎണ്ണ്യപുണ്യാകൃതേ
ചേതസ്സിലായിക്കിടക്കുന്നതിന്നനി
മ്പാതത്തിനാലിങ്ങുദൃഷ്ടാന്തമായിമേ
ചൊന്നാലൊടുങ്ങുമോനിന്നുടെമാഹാത്മ്യ
മെന്നാലിതൊന്നുകേട്ടാലുംമമാത്മജ
നിന്നാൽനിനയ്ക്കാത്തകീൎത്തിയുംപൂൎത്തിയും

നന്നായ്വളൎന്നസന്തോഷവുംവന്നുമേ
പുത്രനാവാനായികൃതാൎത്ഥനായ്വന്നുഞാ
നത്രവാദംതെല്ലുമില്ലെന്നുനിൎണ്ണയം
ത്വത്സമാലിംഗനേവനീലതൃപ്തിമെ
വത്സകെട്ടിപ്പുണൎന്നീടുനീയെന്നുടൻ
ഭദ്രപൂരംവരട്ടെന്നനക്കേവുമ
നിദ്രവീരത്വംകലൎന്നീവിദ്രുതം
സന്നദ്ധനായ്രഥംകേറിപ്പുറപ്പെട്ടു
സൈന്യസ്ഥനായങ്ങടുത്തുയുദ്ധാങ്കണെ
പാൎത്ഥസാരത്ഥ്യംവഹിയ്ക്കുന്നകാർവൎണ്ണ
മൂൎത്തിയായുള്ളമമാതിഥിശ്രേഷ്ഠനെ
കാട്ടിത്തരേണമെന്നെല്ലാംപ്രശംസിച്ചു
കെട്ടിപ്പുണൎന്നങ്ങുവിട്ടോരനന്തരം
ശാന്തനായുള്ളസുധന്വാസുധാൎമ്മികൻ
താന്തഭാവംവിട്ടുണൎത്തിച്ചുസാദരം
താതവാത്സല്യവാൽമമശ്രേയസ്സു
ജാതമായിട്ടുള്ളതിന്നുള്ളകാരണം
താവകാനുഗ്രഹംകേവലംഭാവിയാം
ഭാവുകത്തിന്നുമീവണ്ണംമഹാമതേ
പോകുന്നുഞാനങ്ങുപോരിനായാനന്ദ
മേകുന്നസാക്ഷാൽജയംലഭിച്ചീടുവാൻ
വേണ്ടുന്നവേലയെച്ചെയ്യുന്നതുണ്ടെന്നു
വീണ്ടുംധരിപ്പിച്ചുധാത്രീതലേന്ദ്രനെ
മൂന്നുവട്ടംവലംവച്ചുമോദത്തോടു
ചേൎന്നുവന്ദിച്ചുപുരോഹിതശ്രേഷ്ഠനെ
വൎണ്ണിച്ചുഭക്തിയോടെതല്പദാംബുജം
വന്ദിച്ചുശീഘ്രംനിവൎത്തിച്ചുവീൎയ്യവാൻ
അംഗസംസ്കാരംവരുത്തീവിശിഷ്ടമാ
മംഗരാഗാദിയുംപൂശിയഥോചിതം

വസ്ത്രാദിഭൂഷാവിശേഷവേഷാദയോ
ടസ്ത്രാദിയുംധരിച്ചർക്കൻകണക്കിനെ
സ്വപ്രതാപംകൊണ്ടതീവപ്രദീപ്തനായ്
ക്ഷിപ്രമോട്ടംപടത്തേരിലേറീടിനാൻ
തദ്രഥംധാത്രീന്ദ്രദൃഷ്ടികൾക്കെത്രയും
ചിത്രദംനാനാസുവർണ്ണോപലോജ്ജ്വലം
ചൊല്ക്കൊലന്നുള്ള ചക്രങ്ങൾഭംഗ്യാവരം
പൊക്കംപെട്ടുംകൊടിസ്തംഭംസുകൂബരം
മുഖ്യങ്ങളാകുംഗവാക്ഷങ്ങൾസൽഗ്ഗുണ
പ്രഖ്യങ്ങളാമിവകൊണ്ടുമനോഹരം
സ്വർണ്ണമാലാഹാരപുഷ്പമാലാകുലാ
വർണ്ണനീയാനേകവർണ്ണാതിസങ്കുലം
ഒന്നനങ്ങുമ്പോൾകലുങ്ങുന്നകിങ്കിണീ
വൃന്ദസംമേളിതംചാമരാലങ്കൃതം
മന്നിടംകീറിത്തിളച്ചുതുള്ളീടുന്നാ
പൊന്നിറംപൂണ്ടുള്ള വാഹരത്നങ്ങളെ
ബന്ധനംചെയ്തുവററയ്ക്കുള്ളവേഗേന
ഗന്ധവാഹോപമംവാദമില്ലിതുമേ
ചിത്തേരസംവരുത്തീടുംമഹത്വമു
ള്ളിത്തേരിലേറിസ്സുധന്വാമഹാരഥൻ
പ്രാപ്തനായ്പ്പോർക്കളത്തിൽപ്രധാനസ്ഥലേ
പാർത്ഥവീരാഗമംപാർത്തുനിന്നീടിനാൻ
കീർത്തിമാനാകുംസുരഥൻമുതല്ക്കുള്ള
പാർത്ഥിവേന്ദ്രാത്മജന്മാക്കൾമററുള്ളവർ
പോർക്കുസാമർത്ഥ്യമേറുംസുമത്ര്യാഹ്വയ
ന്ത്രക്ഷക്കൂട്ടംതസഹോദരന്മാർപലർ
വീരകേതുശ്രുതൻതീവ്രരഥൻനല്ല
വീരനന്യൻശതധന്വാമഹാരഥൻ
കാതരത്വംവിട്ടിരിയ്ക്കുംമഹാരാജ

സോദരന്മാരായ ചന്ദ്രസേനാദികൾ
എന്നിവർമുമ്പായയോദ്ധാക്കളെവരും
സൈന്യവൃന്ദത്തോടുമൊത്തുനിന്നീടിനാൻ
സങ്കടംവേർപെട്ടുതൽക്ഷണേതീർത്തൊരു
പങ്കജവ്യൂഹസ്ഥനായഹംസധ്വജൻ
തൻഭടന്മാരെനിയോഗിച്ചുരുദ്ധനാം
ജംഭഹന്താവിന്റെപുത്രന്റെവാജിയെ
വെക്കംപിടിച്ചിങ്ങുകൊണ്ടുവന്നീടുവിൻ
പൊയ്ക്കോൾവിനെന്നങ്ങയയ്ക്കയാലായവർ
ചൊന്നവണ്ണംചെന്നുശീഘ്രംപിടിച്ചങ്ങു
മന്നവൻതന്നുടെമുന്നിലാക്കീടിനാർ
ശോഭയേറുന്നനാനാവർണ്ണരമ്യമാം
രൂപവുംഹാരാദിമാലാകലാപവും
ധൂപസൽഗന്ധവുംമാലേയകുങ്കുമാ
ലേപവുംചാമരാലങ്കാരഭംഗിയും
സ്വർണ്ണപത്രംചേർന്നഫാലാദിയുംപൂണ്ട
വർണ്ണനീയാംഗനാംസത്രവാജീന്ദ്രനെ
നിർവ്വർണ്ണനംചെയ്തുസന്തോഷമുൾക്കൊണ്ടു
സർവ്വംസഹാധീശനുത്സാഹപൂർവ്വകം
പ്രത്യേകരക്ഷണത്തോടുംമഹാസൈന്യ
മദ്ധ്യേനിബന്ധിച്ചുനിർത്തിച്ചനന്തരം
[illegible]ച്ചയേറുംവീരസിംഹനാദങ്ങളും
മെച്ചമേറുംധനുർജ്യാനാദപൂരവും
കിങ്കിണീശൃംഖലാഘണ്ടാരവങ്ങളും
കങ്കണാലങ്കാരസംഘലാരവങ്ങളും
സ്യന്ദനഘോഷവുംമത്തഹസ്തൃശെപന്ദ്ര
വൃന്ദനാദങ്ങളുംപൊങ്ങുംദശാന്തരെ
വയ്[illegible]ംഭേരിശബ്ദംപൊഴിയുന്ന
വൻഭേ[illegible]പ്രൗഢഢക്കാനകങ്ങളും

എണ്ണമററുള്ള മൃദംഗാദിഝൎഝരം
ഡിണ്ഡിമം മർദ്ദളം ഗോമുഖം കാഹളം
മർഡ്ഡൂകമ്പായുള്ളനേകവാദ്യങ്ങളെ
മുട്ടുമാറാതെ മഹാവാദ്യകാരികൾ
കൂട്ടിത്തമേറുന്ന കൈകൾകൊണ്ടങ്ങിനെ
കൊട്ടിത്തകർത്താരതന്നമദ്ധ്യേ ചിലർ
മേളം കലർന്ന കുലങ്ങളായുള്ള
താളങ്ങൾ കൊട്ടിത്തുടങ്ങീടിനാർ ചിലർ
ശൃംഗജാലം കുഴൽക്കൂട്ടങ്ങളെന്നിവ
ഭംഗഹീനം വിളിച്ചീടിനാർ ചിലർ
വേണുവീണാശംഖസംഘാരവങ്ങളും
ഘേണന്നമട്ടലങ്ങോറം മുഴക്കിനാർ
ഇങ്ങിനെ നാനാവിധങ്ങളായൊന്നിച്ചു
പൊങ്ങിന കോലാഹലങ്ങളെ കേൾക്കയാൽ
ചക്കടൽക്കൂട്ടവും പർവ്വതക്കൂട്ടവും
സങ്കടം കൊണ്ടെന്നതോന്നുന്നവണ്ണമെ
സക്രോശമായതോ ചൊല്ലാവതോ ഹരി
ച്ചക്രോദിതത്രാസമത്രകോലാഹലെ
ഗംഭീരശബ്ദമാമംഭോധിയും പാര
മംഭോദവും മൂകഭാവമേന്തീടുമെ
ഭീരുക്കൾ ചിത്തം പിളർന്നുപോയക്ഷണേ
ധീരർക്കു ചിത്തം പ്രഹൃഷ്ടമായേററവും
സ്ഥൂലമീ രാജന്യസൈന്യം ദ്വിതീയമാം
കാലചക്രത്തോടു തുല്യം ഭയങ്കരം
എത്രയും പാരം പ്രവീരവൃന്ദത്തിന്റെ
വക്ത്രദേശങ്ങളിൽനിന്നങ്ങു നീളവെ
ചാർത്തിതം പൂഗാദിപൂർണ്ണമാം താംബൂല
മൂർത്തിതന്നിൽ പതിച്ചല്ലൊ നിരന്തരം
തൽക്കദംബം കൊണ്ടു ശോഭിച്ചു നിന്നിടം

തക്കമില്ലിന്ദ്രഗോപാവൃതംപോലഹോ
അത്രയല്ലാദിനാന്തത്തിൽദിവാകര
നസ്തമിയ്ക്കുമ്പൊളുണ്ടാകുന്നൊരാഭയാ
രക്തമായീടുംനഭസ്ഥലംപോലെയും
മുഗ്ദ്ധമായക്ഷൌണിയുദ്ധാങ്കണസ്ഥലം
തങ്ങളിൽത്തട്ടിത്തിരക്കിനില്ക്കുംവീര
പുംഗവന്മാൎക്കുള്ള ദേഹങ്ങൾതോറുമെ
ഷംഗമെല്ലാതണിഞ്ഞിട്ടുള്ള ദിവ്യമാ
മംഗരാഗംനല്ലകസ്തൂരിയെന്നിവ
ഒട്ടുകൺടവീണെല്ലോഗളങ്ങളിൽ
കെട്ടിക്കിടക്കുന്നമുത്തുമാലാദിയും
ചട്ടററസൂത്രങ്ങൾപൊട്ടിത്തെറിച്ചുൎവ്വീ
പൃഷ്ഠത്തിൽവീണുകാണായ്നിരക്കവെ
വെട്ടിമന്നംമണിപൊൻകിരീടങ്ങൾമാ
ത്തട്ടിലേററംവിളങ്ങീടുന്നപട്ടുകൾ
കുണ്ഡലക്കൂട്ടങ്ങളെന്നിവററിൻപ്രഭാ
മണ്ഡലംതങ്ങളിൽതട്ടിപ്പുറപ്പെട്ടു
മിന്നിമിന്നിഭാസ്കരാംശുപുഞ്ജോപമം
ചിന്നിയെങ്ങുംചെന്നതിങ്ങിവിങ്ങുംവിധൌ
കണ്ണിനുണ്ടായിനിമീലനംദേഹികൾ
ക്കിന്നിയുംകേട്ടുകൊണ്ടാലുംമഹാമതേ
ചന്ദനംപാരിൽപതിച്ചതങ്ങാകവെ
വന്നണഞ്ഞിട്ടുള്ള ഗന്ധവാഹൻബലാൽ
തട്ടിമേല്പട്ടയ്ക്കുകൊണ്ടുപോയാംബരെ
വൃഷ്ടിപൂൎവ്വംപരത്തീടിനാൻസൌരഭം
മസ്തകംതോറുംമഹാതപമേറുംരാജ
മൎത്ത്യവീരന്മാരണിഞ്ഞുള്ളപൂക്കളും
സപസ്തരുസ്തോമത്തിലെത്രയുംസൌരഭ്യ
മൊത്തിരിയ്ക്കും നല്ലപൂക്കളെവെല്ലുവാൻ

ശക്തിയേറീടുംസമീരന്റെകൂടവെ
പൃഥ്വിയെവിട്ടുമേല്പട്ടുപോയാകവെ
ച്ചുററംവളൎന്നസൌരഭ്യംനിമിത്തമ
ങ്ങുററംകലൎന്നണഞ്ഞംഗകംതോറുമെ
മാന്ദ്യവുംകാണിച്ചുടുത്തടിച്ചീടുന്ന
മാന്യനാംമാലേയമാതരിശ്വാവിനെ
പൂരുഷന്മാരിവൎക്കുള്ള വക്ത്രാമോദി
മാരുതൻവീശിജ്ജയിക്കുന്നസത്വരം
വാരണൌഘംപൊഴിച്ചീടുംകരാഗ്രാംബു
പൂരശക്ത്യാകഴിഞ്ഞീടുന്നപാരിടം
ചാലെപുരാഞ്ചലോദ്ധൂതമാകുംരജ
സ്സാമലത്തുരംഗമൌഘംനിരത്തീടുന്ന
പത്തിവൃന്ദത്തിൻകനത്തിലുണ്ടാകുന്ന
ശക്തിയേറീടുംചവിട്ടുകൊണ്ടങ്ങിനെ
പൃഥ്വിയേറുംകമ്പമോടുംപ്രതീതിസം
പൃക്തയായേററംതളൎന്നുപോയപ്പൊഴെ
മന്ദംവരുംപാൎത്ഥനോടുകാലാളുകൾ
ചെന്നാങ്ങുനന്നായുണൎത്തിച്ചുകാരണം
വൃത്രാന്തകാത്മജൻവീരൻപൃഥാസുതൻ
വൃത്താന്തമെല്ലാംഗ്രഹിച്ചുചൊല്ലീടിനാൻ
മൽഭടന്മാരെഭയപ്പെടേണ്ടാനിങ്ങ
ളിപ്പടുത്വംചെയ്തഹംസധ്വജൻനൃപൻ
നിൎഭയംനിഷ്ക്രമിച്ചല്ലൊനമ്മുക്കുള്ള
കെല്പറിഞ്ഞീടായ്കയാലെതിൎത്തീടുവാൻ
നിഷ്ഫലംകോപ്പിട്ടുനിന്നീടുന്നാനഹോ
തൽബലംഞാനാശുഭസ്മീകരിക്കുവൻ
എന്നവാക്യംകൊണ്ടുചേതസ്സിലേവൎക്കു
മുന്നതാഹങ്കാരമുണ്ടാക്കിവിശ്രുതം
വങ്കടല്ക്കൊപ്പംപരന്നിരച്ചെത്തുന്ന

തങ്കടപ്പംപൂണ്ടസൈന്യചക്രത്തിനെ
ഭിന്നമാക്കാതൊന്നുറപ്പിച്ചുസേനേശ
വൃന്ദസന്നാഹവുംപാരംജനിപ്പിച്ചു
സ്യന്ദനംതോറുംധൃതായുധന്മാരായി
നിന്നകൃഷ്ണാത്മജാദ്യന്മാരുമായുടൻ
കത്തിക്കലച്ചുള്ളഗാണ്ഡീവചാപവും
കത്തിജ്വലിയ്ക്കുന്നബാണവുംകൈക്കൊണ്ടു
മദ്ധ്യാഹ്നമാൎത്താണ്ഡതുല്യപ്രതാപനാ
യത്യന്തവേഗേനതേരുമോടപ്പിച്ചു
എട്ടുള്ളദിക്കിടംഞെട്ടുംകടുത്തിടി
വെട്ടുംപടിയ്ക്കുള്ളൊരട്ടഹാസങ്ങളും
കട്ടിത്തമേറുന്നവാദ്യങ്ങളൊക്കവെ
കൊട്ടിത്തകൎക്കുന്നകോലാഹലങ്ങളും
പൊട്ടിച്ചിരിച്ചുമൊട്ടാൎത്തുംപരസ്പരം
തട്ടിച്ചുൎയ്ക്കുന്നശബ്ദപൂരങ്ങളും
കുംഭികണ്ഠസ്വനത്തിന്റെമുഴക്കവും
ജൃംഭിതഹ്രേഷാദിഘോഷവുംകൂടവെ
എങ്ങുംപരക്കുന്നശിഞ്ജിനീനാദവും
പൊങ്ങുന്നതേരുകളൊച്ചയുമിങ്ങിനെ
തങ്ങളിൽകൂടിക്കലൎന്നുള്ളഗംഭീര
തുംഗഘോഷപ്രതിധ്വാനങ്ങൾകൊണ്ടഹൊ
കൎണ്ണനാളങ്ങളെതീൎത്തിട്ടടിയ്ക്കുംഭീ
മണ്ഡചംമൂണ്ഡമൂയത്തീഭയത്തിനാൽ
തുമ്പിക്കരംതെറുത്തോട്ടമാരുംപരം
സ്തംഭിച്ചുനില്ക്കുംകചാചലക്കൂട്ടങ്ങൾ
കമ്പമാൎന്നോറംതകൻപോംമാറുമാ
വമ്പടക്കൂട്ടംനടക്കുംദശാന്തരെ
മന്നിടംപൊട്ടിപ്പൊടിഞ്ഞുപൊങ്ങുംപൊടി
ചെന്നുവീഴുന്നതുമൂലംസമുദ്രങ്ങൾ

പങ്കമാൎഗ്ഗണനൊടെവിശ്ശ്കമാരുംനെട
ന്നങ്കദേശാങ്കണാപൃക്കനോക്കുംവിധൌ
പങ്കജവ്യൂഹമായുഗ്രമാകുംസൈന്യ
സംഘവുംതന്മദ്ധ്യദേശത്തിലങ്ങനെ
ഹംസപ്രദീപ്തനായുററംതികഞ്ഞുള്ള
ഹംസദ്ധ്വജാഖ്യനാകുംമഹാരാജനും
മുഖ്യപ്രദേശേസുധന്വാപ്രവീരനും
നില്ക്കുന്നതാലോകനംചെയ്തനന്തരം
വന്നസന്തോഷവുംശൌൎയ്യവുംകൈക്കൊണ്ടു
മന്നവന്മാർമൌലിരത്നമാമൎജ്ജുനൻ
മോഹംവെടിഞ്ഞാശ്ശുതന്നുടെസൈനിക
വ്യൂഹംചമച്ചുപോരിന്നായൊരുമ്പെട്ടു
മുന്നിടംപുക്കെഴുമുത്സാഹപൂൎവ്വകം
മന്നിടംഞെട്ടുമാമൌൎവ്വീനിനാദവും
ശംഖസംഘോഷവുംകൂട്ടിനിന്നുംകൊണ്ടു
പങ്കജാക്ഷാത്മജൻതന്നോടുചൊല്ലിനാൻ
പ്രദ്യുമ്നഹേവീരഹംസദ്ധ്വജൻനൃപൻ
മദ്ധ്യജ്ഞവാജിയെകയ്ക്കലാക്കീടിനാൻ
പ്രത്യക്ഷമാഹവത്തിന്നൊരുങ്ങീടിനാ
നത്യുൽപ്രതാപമോടത്രകണ്ടീലയോ
ധൎമ്മജാശ്വാൎത്ഥംമഹത്വമേറുംരണം
നമ്മളിന്നേരംമുതൎന്നുചെയ്തീടണം
എന്നതിനാരുവാൻവീൎയ്യവാനായിട്ടു
മുന്നാമേപോകേണ്ടതോൎത്തുചൊല്ലീടണം.
ശത്രുഹന്താവാംഭവാനുംതഥാഭവൽ
പുത്രനായുള്ളനിരുദ്ധനാംവീരനും
ബുദ്ധിമാനാംയൌവ്വനാശ്വനാംഭൂപനും
ശക്തിമാനാമനുസാല്വനുംസംഗരേ
നിൎഭയാത്മാകൎണ്ണപുത്രൻവൃഷദ്ധ്വജ

നന്ദകൻനൽകൃതവൎമ്മാവുസാത്യകീ
വഹ്നിജാമാതാവുയാതൊരുത്തനാത്ര
മന്നിലാവീരനാംനീലധ്വജൻനൃപൻ
എന്നിവരേവരുംപോർതുടങ്ങീടുവാ
നന്യരായുംപലരുണ്ടെന്നിരിക്കിലും
ശക്തിയേറീടുമീശത്രുഭൂപാലനോ
ടെത്തിയേററാഹവംചെയ്യുവാൻമുന്നമേ
നിൎഗ്ഗമിക്കുന്നുഞാൻതന്നെഭവാനിങ്ങു
നില്ക്കവേണംനൃനാഥൻഭവാനിതിൽ
സൈന്യഭ്രമംവരുത്താതെനിൎത്തേണ
മെന്നിപ്രകാരംപറഞ്ഞുകേട്ടപ്പൊഴേ
സത്വരംരുഗ്മിണീനന്ദനൻചൊല്ലിനാ
നിത്തരംവാക്യംഭവാനുചൊല്ലാവതോ
ഹേശൂരഹേശൂരാസീനസൂനോവീര
ഹേശൂലപാണിപ്രസാദൈകപാത്രമേ
കാലകേയാരേമഹാരഥശ്രേഷ്ഠപാ
ഞ്ചാലപുത്രീസുഭദ്രാപതേഫൽഗുന
മോഹസംഭ്രാന്തികൊണ്ടെന്തെഭവാനിത്ര
സാഹസംചൊല്ലുന്നുനാണമാകുന്നുമേ
സ്വല്പമീക്കാണുംബലംമഹത്തെന്നതാ
നിപ്പൊഴുള്ളിൽതെല്ലുതോന്നിയോവിസ്മയം
വില്ലാളിവീരനാകുംഭവാൻവേണമെ
ന്നില്ലാരണത്തിന്നുപോകുന്നതാകിലോ
കണ്ടവൎക്കെത്രയുംഹാസ്യമായീടുമീ
ക്കൊണ്ടഭാവംവിട്ടുശാന്തനാകേണമേ
മിന്നാംമിനുങ്ങെന്നജന്തുവിൻനിഗ്രഹ
ത്തിന്നാക്കട്ടുത്തുള്ള ചണ്ഡാംശുവേണമോ
കൊമ്പനാമാനകൊത്തുധ്വംസനംകൊണ്ടു
വമ്പനാംചാൻകൊതിച്ചാലെന്തുചൊൽവതും

മാമമേതെങ്കിലുംസാമ്യമില്ലാത്തുള്ള
ദീനലോകത്തിൻജയംകൊണ്ടുകിട്ടുമൊ
താൽക്രൂരബാണപ്രതാപംസഹിക്കകി
ല്ലിക്കൂട്ടമൊന്നായിവെന്തുവീണീടുമെ
പൊൽകലർന്നീടുംരണത്തിലിഞങ്ങടെ
കസ്തുളിലല്ലോഗതി പുനരൊന്നുമെ
ധൎമ്മജന്മാദികൾക്കുള്ള സമക്ഷത്തി
ലംബുജാക്ഷൻനാഥനെന്നിതാവെന്നോടു
കുന്തിതൻനന്ദനന്മാൎക്കിന്നുമുഖ്യനാം
ബന്ധു.നീപാൎത്ഥസൎവ്വസ്വവുംനിന്നുടെ
ഹസ്തസമൎപ്പിതംയുധേത്തുണക്കുകെ
ന്നൎത്ഥനചെയ്തുവച്ചിട്ടുള്ള ശാസനം
ചിത്തേമറന്നോഭവാനിന്നുകല്യാണ
ബുദ്ധേനിനച്ചാലതിന്നുഞാനെങ്ങിനെ
വ്യത്യാസമാചരിക്കുന്നുഭവാനിതിൽ
ബദ്ധാദരംദരംകൈവിട്ടുസാമ്പ്രതം
യുദ്ധായമുന്നമീയെന്നൊനിയോഗിക്ക
സത്വരമൽബലംകണ്ടുകൊണ്ടാടുക
ഏകപത്നീവ്രതംകൊണ്ടുംവിശേഷിച്ചു
ലോകവിഖ്യാതനാംഹംസദ്ധ്വജൻനൃപൻ
ശ്ശൂരൻസുധന്വാസുരഥൻസുമത്യാഖ്യ
ചേരുന്നമാത്യനീചൊന്നവൎക്കാകവെ
ക്രൂരനുകോരിച്ചൊരിഞ്ഞെൻറകയ്യുകൾ
ക്കേറുംപരാക്രമംകാണിച്ചുമാനസെ
വാച്ചസന്തോഷമുണ്ടാക്കുവൻവീത്തുവൻ
മൂൎച്ചയുള്ളമ്പുകൾകൊണ്ടുസൈന്യങ്ങളെ
മീനദ്ധ്വജാകരംചെവിക്കൊണ്ടുനില്ക്കുന്ന
പീനപ്രഭാവൻവൃഷധ്വജൻതൽക്ഷണം
വന്ദിച്ചുചൊന്നാനയുക്തമെന്തുള്ളോ

മിന്നിത്തരംഭവാന്മാരുടെഭാഷിതം
മന്നിൽഭവാന്മാർമഹാരഥന്മാരുടെ
മുന്നിൽചരിയ്ക്കുംപരാക്രമംപൂണ്ടവർ
മിത്രമേകൻകൃഷ്ണമൂൎത്തിയ്ക്കുമുഖ്യനാം
പുത്രനേകൻഭവാന്മാരോടുനേൎവാൻ
എത്തുന്നതേവനീക്കാണുംചമൂഗണം
കത്തുന്നതിയ്യിന്നുതൂലംകണക്കിനെ
തിട്ടംഭവാന്മാൎക്കിതിങ്കൽകുതൂഹലം
തട്ടുന്നതേററവുംഹാസ്യമെന്നോവത്രു
പുത്തനായ്മേല്പോട്ടുപൊങ്ങുംമുളക്കൂമ്പു
കൃന്തമാക്കീടുവാൻകോടാലിവേണമോ
കണ്ണ്പോളക്കൂട്ടുന്നകാററിലുണ്ടാകുന്ന
കമ്പോദയേനചാവുന്നകണ്ണീച്ചയെ
കൊന്നുനീക്കീടുവാൻവിശിഖമെല്ലാമില്ല
ക്കുന്നപക്ഷീന്ദ്രന്റെപക്ഷവാതത്തിനെ
മന്ദനായേവൻകൊതിയ്ക്കുന്നു;നീൎത്തുള്ളി
യൊന്നിനാലെമുടിഞ്ഞീടുംപൊടിക്കണം
നഷ്ടമാക്കീടുവാൻപാശിതന്നൊമഹാ
രുഷ്ടനായബ്ധിയെവിട്ടയയ്ക്കേണമോ
എന്നതോൎത്തന്നൊനിയോഗിയ്ക്കുവിൻമുന്നു
മുന്നതോദ്യോഗേനചെന്നഞ്ഞൊന്നിപ്പൊഴെ
മല്ലൂരത്തിൻബലംകൊണ്ടീരിപുക്കടെ
ലൂടംക്കരുത്തോടെകടന്നുകേടെന്നിയെ
ലീലയോടുംതുരംഗേന്ദ്രനെക്കൊണ്ടുപോ
ന്നീലയെന്നാകിലൊവൈകുണ്ഠകേതനെ
കാലദൂതന്മാർപിടിച്ചങ്ങുകൊണ്ടുപോം
കാലമവ്വണ്ണമായീടുമെന്നിൎണ്ണയം
കംസാരിസേവനംകമ്പംവിനാമഹാ
സംസാരിജീവനമെന്നപോലെജവാൽ

കയ്യിലാക്കിക്കൊണ്ടുപോരുവൻവാജിയെ
നിഷ്കളങ്കംകണ്ടുകൊൾവിനെൻപൌരുഷം
എന്നിത്തരംചൊന്നവാക്യംചെവികൊണ്ടു
സന്ദിഗ്ദ്ധനായേററമെങ്കിലുംഫൽഗുനൻ
ചിന്തിച്ചുസമ്മതംചെയ്കയാലപ്പൊഴെ
ചെന്തീയ്യുപോലെരിഞ്ഞീടുംവൃഷദ്ധ്വജൻ
ചഞ്ചൽപതാകമാംചാരുധ്വജംപൂണ്ട
തഞ്ചിത്രകാഞ്ചനത്തേരോടുകൂടവേ
മുന്നംപുറപ്പെട്ടുസൂതനോടോതിനാൻ
മന്ദത്വമേതുംകണക്കില്ലിനിയ്ക്കിനി
നിന്നുടെസാരമാംസാരഥ്യസാമർത്ഥ്യ
മൊന്നുനീകാണിയ്ക്കസാരഥേസാമ്പ്രതം
സത്വരംചമ്മട്ടികൊണ്ടുമണ്ടിയ്ക്കുകെൻ
തിത്തിരിശ്രീപൂണ്ടവാഹരത്നങ്ങളെ
ശത്രുക്കൾമുമ്പിലിപ്പങ്കജവ്യൂഹത്തി
ലെത്തിയ്ക്കുകെന്നെയേതുംമടിയ്ക്കേണ്ടനീ
എന്നതിൻവണ്ണംരണജ്ഞനാംസൂതനും
സ്യന്ദനംതൂർണ്ണംനടത്തിത്തുടങ്ങിനാൻ
തൽപ്രൌഢഘോഷേണധീരൻകുമാരകൻ
ക്ഷിപ്രംസ്വശംഖംവിളിച്ചൂട്ടത്തീടിനാൻ
സന്നാഹമേറുംതദുദ്യോഗമംകണ്ടു
ചൊന്നാനിവണ്ണംസുധന്വാവുബുദ്ധിമാൻ
നമ്മുടെപങ്കജവ്യൂഹഭേദയംവിട്ടു
സമ്മുഖത്വംപൂണ്ടുസംഗരംചെയ്യുവാൻ
ആരാവമോടുംവരുന്നുണ്ടൊരുത്തനി
ങ്ങാരാവരുന്നവൻനിശ്ശങ്കമാനസൻ
കാളയെല്ലോയിവന്നുള്ളകൊടിയ്ക്കട
യാളമോർത്താലിവനർജ്ജുനനല്ലഹൊ
മററാരാളെന്നാകുമാരെങ്കിലുംകെറ

വാററവീരൻമഹാസത്വംകലർന്നവൻ
ഒററയായ്ക്കൂട്ടത്തിലെത്തിയേററീടുകിൽ
പററുകില്ലേതുമെന്നില്ലപാർത്തീടുകിൽ
വദ്ധിച്ചുകാണുംവനക്കൂട്ടമൊന്നിച്ചു
കത്തിയ്ക്കുവാനൊരുതീക്കണംപോരുമെ
എന്നുള്ളതള്ളൽകൊണ്ടോയിവൻനമ്മളെ
നിന്ദിച്ചുയുദ്ധത്തിനെത്തിനാനാകയാൽ
മൂന്നാമേഞാനീസ്സമത്ഥനെപ്രാപിച്ചു
നിന്നുപോരാടുനാളുണ്ടെന്നുനിണ്ണയം
മൽസൂതഭദ്രംനിണക്കുനീയുമത്താരി
ലുത്സാഹമോടുമെൻതേർനടത്തിക്ഷണാൽ
ഈവന്നവീരൻെറമുന്നിലാക്കീടുകെ
ന്നിവണ്ണമോതുംസുധന്വാവിനെക്ഷണാൽ
സൂതൻവൃഷധ്വജാഗ്രത്തിലാക്കീടിനാ
നാതങ്കഹീനംപരസ്പരംകണ്ടവർ
പാരിച്ചതീവ്രമാംവിക്രമംപൂണ്ടവർ
പോരിന്നൊരുമ്പെട്ടുനേത്തുനിന്നീടിനാർ
പ്രീതിയോടെസ്സുധന്വാകണ്ണപുത്രനോ
ടോതിനാൻവീരകൊള്ളാംഭവൽപൌരുഷം
പാർത്ഥനെപ്പിന്നിട്ടുയുദ്ധത്തിനായ്മുമ്പു
നേത്തവൻനീനിമ്പരാക്രമംസംഗരേ
പാത്തറിഞ്ഞീടുവൻകാൽക്ഷണംകൊണ്ടുഞാ
നാസ്ഥയുണ്ടൊന്നതിൻമുമ്പറിഞ്ഞീടുവാൻ
ചോദിപ്പനെന്നോടുനേരോടശേഷവും
വേദിപ്പതിന്നാശുനീപറഞ്ഞീടണം
തൽപിതാവാരുനിൻപേരെന്തുഗോത്രമേ
തള്ളതാചാരനാമാചാര്യനാരെടൊ
കണ്ണജൻചൊല്ലിനാൻപുണ്യമൂത്തേഭവാൻ
ചണ്ഡവീര്യംകൊണ്ടുയാതൊരുമൂത്തിയെ

ഭേദിയ്ക്കുവാൻതുടങ്ങുന്നതാലോകേശ
നാദിത്യരൂപിയാംദേവൻപിതാമഹൻ
താതൻവദാന്യലോകോത്തമൻവിക്രമോ
പേതൻസുകീൎണ്ണനാകുന്നകൎണ്ണൻദൃഢം
എന്നുടെനാമംവൃഷദ്ധ്വജനെന്നതാ
നന്വയംകാശ്യപമെന്നറിഞ്ഞീലയോ
പൊയ്വചസ്സില്ലിനിയ്ക്കുള്ളൊരാചാൎയ്യനും
ദൈവവുംശ്രീകൃഷ്ണമൂൎത്തിയെത്രെദൃഢം
തൽക്കടാക്ഷാനുഗ്രഹംകൊണ്ടുഞാനൊരു
ദിക്കിലുംതോററുപോകാതുള്ളസംഗരെ
ദുഃഖഹീനംശത്രുസാഗരത്തെക്കട
ന്നക്കരെച്ചെന്നുസൽകീൎത്തിസമ്പത്തിനെ
കയ്ക്കലാക്കുന്നധരിയ്ക്കകെന്നിങ്ങിനെ
മിക്കതുംചൊല്ലിഗ്രഹിപ്പിച്ചനന്തരം
തൽക്കഥാവാസ്തവംചൊല്ലുകെന്നൊന്നായ
തൊക്കവെകേട്ടുസുധന്വാസുമാനസൻ
വാസ്തവംചൊല്ലിനാൻകൎണ്ണസൂനോകേൾക്ക
വാൎത്തയോതീടുവാനില്ലിനിയ്ക്കൊന്നുമെ
കീൎത്തിയേറീടുംകൃപാലുവാകുംകൃഷ്ണ
മൂൎത്തിയെമാനിച്ചുസേവിച്ചഹൎന്നിശം
തല്പദാബ്ജേപതിയ്ക്കുന്നഹംസദ്ധ്വജൻ
മല്പിതാനാമംസുധന്വേതിമാമകം
ശ്രോത്രദേശത്തിലാക്കീടുകീതെങ്ങടെ
ഗോത്രകൎത്താമധുശ്ഛന്ദാമഹാമുനി
എന്നാലിനിപ്പോർതുടൎന്നാലുമെൻമുമ്പിൽ
നിന്നായവണ്ണംധനുൎവ്വിദ്യകൊണ്ടുനീ
ത്രാണിയ്ക്കുട്ടത്തമാറാത്മീയപൌരുഷം
കാണിയ്ക്കകൎണ്ണസൂനോകലുങ്ങീടൊലാ
പങ്കഹൎത്താനിമ്പിതാമഹൻഭാസ്കരൻ

ത്തങ്കരംകൊണ്ടന്ധകാരംസമസ്തവും
മർദ്ദനംചെയ്തുദിനോദയേനിത്യവു
മസ്തമാക്കീടുന്നതെങ്ങിനെയങ്ങിനെ
ശത്രുസംഘത്തെരണോദയെശക്തിയു
ള്ളശസ്ത്രജാലംകൊണ്ടുനിഖിലാശേഷവും
ധ്വംസമാക്കീടുകാത്മീയഗോത്രാദിയെ
വിസ്തരിക്കുന്നവൻവീരനല്ലേതുമെ
മന്ദൻമഹത്തായപൌരുഷംവിട്ടവ
നെന്നുള്ളവാക്യംചെവികൊണ്ടകർണ്ണജൻ
ഹൃഷ്ടനായോതിനാനദ്യഞാനാകർണ്ണ
കൃഷ്ടമാകുംബാണസഞ്ചയംകൊണ്ടാശു
മൽബലംകാട്ടിത്തരുന്നുണ്ടുവേണ്ടപോ
ലിപ്പൊഴീക്കാണുംതവധീയസേനാഗണെ
കത്തിജ്വലിക്കുംകനൽക്കട്ടപോലെററ
മെത്തിക്കളിക്കുമെൻനാരാചസഞ്ചയം
സത്യംമടുക്കുമെന്നിത്ഥംപറഞ്ഞുട
നത്യന്തമഹോജസ്സുതേടുംവൃഷധ്വജൻ
വില്ലുകൊണ്ടസ്ത്രവർഷംതുടങ്ങീടിനാൻ
കില്ലുവിട്ടന്യൻതടുത്തടുത്തീടിനാൻ
ദക്ഷത്വമേറുന്നവില്ലാളിയാംജഗ
ച്ചക്ഷുസ്സുതാത്മജൻകോപിച്ചുതൽക്ഷണെ
ശത്രുമുക്തങ്ങളായെത്തുംബഹുക്കളാം
ശസ്ത്രജാലങ്ങളെഖണ്ഡിച്ചുഖണ്ഡിച്ചു
മാരയ്ക്കുനേരിടിത്തീശ്ശരൌഘങ്ങളെ
ക്കോരിച്ചൊരിഞ്ഞവകൊണ്ടുമാത്രാന്തരെ
മുഖ്യനാകുംനൃധന്വാവിൻകളേബര
മൊക്കവെമൂടിയൊന്നാർത്തുകൊണ്ടാടിനാൻ
ക്രൂടവെനാലഞ്ചുബാണംപ്രയോഗിച്ചു
പാടവത്തോടുംമുറിച്ചുകൊടിമരം

ഭൂതലെവീഴ്ത്തിനാൻവിഭാഗങ്ങളാക്കിയ
സൂതവാഹങ്ങളോടൊന്നിച്ചുതൽക്ഷണെ
അത്രയല്ലാകണ്ണപുത്രകൻചെയ്തീട്ട
മസ്ത്രസംഘംസൈന്യമദ്ധ്യംപ്രവേശിച്ചു.
കമ്പംവരുത്തിക്കളിച്ചങ്ങുകാണിച്ചു
വമ്പിത്രയെന്നുചൊല്ലാവതൊവിസ്മയം
മത്തനാഗാശ്വവൃന്ദങ്ങൾവൃക്ഷങ്ങളി
ലൊത്തയുദ്ധോദ്യതന്മാരോടുക്കൂടവെ
കൃത്തദേഹങ്ങളായ്ജീവിതംവേറിട്ടു
രക്തസംസിക്തങ്ങളായിട്ടുമങ്ങിനെ
ചിത്തമോഹംപൂണ്ടകാലാൾകളുംപൊടി
ഞ്ഞസ്തമായുൽകൃഷ്ടമായതേർക്കൂട്ടവും
എത്രയെന്നില്ലങ്ങുവീണുപോയ്തൽക്കമെ
ലിത്രയല്ലാവീരവൃന്ദങ്ങൾകാണവേ
ഗൃദ്ധ്രപത്രങ്ങളോടൊത്തുക്രൂരത്വമു
ള്ളസ്ത്രവർഷംചെയ്തുകണ്ണജൻപിന്നെയും
മുത്തുവെള്ളക്കുടചാമരംചിഹ്നങ്ങ
ളൊത്തുതുള്ളിക്കളിച്ചീടുംകൊടിക്കൂറ
മിന്നുന്നവർമ്മാദിവൃന്ദങ്ങളീവക
ഭിന്നങ്ങളാക്കിവീഴിച്ചാനസംഖ്യകം
പോരുചെയ്തീടുവാൻകോപ്പിട്ടുനില്ക്കുന്ന
പൂരുഷന്മാരുടെനീണ്ടുള്ളകയ്യുകൾ
ചാരുഭൂഷാരത്നരമ്യങ്ങളഞ്ചലം
തോറുമോരോരോവിശിഷ്ടായുധങ്ങളെ
പാരംമുറുക്കിപ്പിടിച്ചിരിയ്ക്കുന്നവ
പാരിൽപതിച്ചതിന്നററമില്ലെത്രമെ
എന്നപോലെചുണ്ടിറുമ്മിക്കടിച്ചുകൊ
ണ്ടെണ്ണമില്ലാതെപലതലക്കൂട്ടവും
കണ്ഡലംമിന്നിനക്ഷത്രങ്ങൾപോലങ്ങു

മന്നിടത്തിൽപതിച്ചില്ലൊശിവശിവ
നാനാവിധത്തിലീവണ്ണംനശിയ്ക്കുന്ന
സേനാഗണംകണ്ടുഗാന്ധാരാജാത്മജൻ
പീനമാംകർണ്ണപുത്രന്റെപരാക്രമം
മാനസംകൊണ്ടുമാനിച്ചുമാലെന്നിയെ
ഭിന്നമാക്കുന്നതേർവിട്ടുതെററന്നുമ
ററൊന്നിലേറിപ്രതാപംതെല്ലെട്ടുടൻ
മിന്നുമഞ്ചാശുഗംനന്നായെടുത്താശു
തന്നുടെവില്ലിൽതൊട്ടെത്തെയ്തയച്ചുടൻ
കർണ്ണതനൂജന്റെചഞ്ചൽപതാകമാ
മുന്നതമായുള്ളകേതനംമുന്നമേ
ഖണ്ഡിതമാക്കിഗ്ഗോശപാസ്തൃതാന്വിതം
വഹ്നിതുലങ്ങളെയെന്നപോലങ്ങിനെ
മന്നിടംതന്നിൽപതിപ്പിച്ചുകൂടവെ
പിന്നെയുംവിട്ടനാലഞ്ചുബാണംകൊണ്ടു
ധനുവുംധന്യമായുള്ളതൂണീരവും
ഭിന്നമാക്കീടിനാനത്രയല്ലപ്പൊഴെ
കർണ്ണപുത്രൻതദീയാസ്ത്രവേഗംകൊണ്ടു
ഖിന്നനായ്നില്ക്കാവതല്ലാഞ്ഞുഭൂതലെ
പമ്പരംപോലെതിരിഞ്ഞുതിരിഞ്ഞുപോ
യമ്പരന്നേകത്രചെന്നുചേന്നീടിനാൻ
എന്നതാശ്ചര്യംഭ്രമംതീൎന്നണന്നവൻ
നിന്നുനോക്കുന്നനേരംനിജാഗ്രസ്ഥലെ
സ്യന്ദനത്തിൽഘോരകോദണ്ഡപാണിയായ്
സൈന്യമദ്ധ്യേസുധന്വാവിനേയുംബലാൽ
തേരിവല്ലാതരിക്കൂട്ടംചുഴന്നുള്ള
പാരിലായുള്ളാരുതന്നെയുംകാണ്കയാൽ
ക്രുദ്ധനായ്നോക്കുന്നനേരംതനിയ്ക്കില്ല
തദ്ധനപ്രാണങ്ങളെന്നുബോധിയ്ക്കയാൽ

ദേവദേവപ്രഭോഗോവിന്ദഭോവാസു
ദേവപാഹീതിചിന്തിച്ചുചിത്താന്തരെ
തന്നാമമന്ത്രംജപിച്ചുകൊണ്ടങ്ങിനെ
ന്നിന്നാനവനൊട്ടെല്ലുനേരംതദന്തരെ
സാരഥിയായൊരുസാരഥിനല്ലൊരു
തേരതിവേഗംഘടിപ്പിച്ചുകൊണ്ടു
ചാരവെചെന്നിതുഖേദംവേണ്ടംമഹാ
ധീരവേഗംഭവാനെന്നുചൊല്ലീടിനാൻ
മാരുതവേഗികളായവാഹങ്ങളും
ചാരുതപൂണ്ടവൃഷാങ്കമാംകേതുവും
നാനായുധങ്ങളുംചേൎന്നുകാണായതിൽ
താനാശുകേറീവൃഷധ്വജൻവീൎയ്യവാൻ
കാണിയുംവൈകാതെചട്ടറചട്ടയും
ത്തൂണിയുംമെയ്യുള്ളിൽകെട്ടിയുറപ്പിച്ചു
ബാണാസനംകാഞ്ചനബദ്ധമായിട്ടു
കാണായതൊന്നങ്ങെടുത്തുകുലച്ചുടൻ
ക്ഷീണഹീനംചെറുഞാണൊലിപൂൎവ്വകം
ബാണവൎഷംചെയ്തുരാജസൈന്യങ്ങളെ
വീഴ്ത്തിത്തുടങ്ങിനാൻഖണ്ഡിച്ചുഖണ്ഡിച്ചു
കീൎത്തിയ്ക്കുകിൽതത്പരാക്രമശാലികളാമോ
ധാത്രിയെരക്തത്തിൽമുക്കിനാനന്നേരം
മാൎത്തിയോടുംനേൎത്തമാററലരായവർ
ശസ്ത്രവൎഷംകൊണ്ടുമൂടിനാർമിത്രന്റെ
പൌത്രനെവട്ടംചുഴന്നുകയൎത്തവർ
ഖഡ്ഗമുഗ്രംമഹാമൂൎച്ചയുള്ളീൎച്ചവാളും
മുൽഗരംതോമരംവമ്പെഴുംവെണ്മഴു
ശക്തിശൂലംഭിണ്ഡിപാലംമുതലെല്ലൊത്ത
ശക്തിയുള്ളായുധക്കൂട്ടംസമസ്തവും
മെയ്യോടണഞ്ഞിട്ടുമേല്ക്കുമേലെല്ലായാ

ലജ്ജാമുറിഞ്ഞൊഴിച്ചുപോരയെങ്കിലും
ധൈര്യോദയംകൊണ്ടതിനാൻകണക്കിനെ
കജ്ജൂക്കകൂട്ടിക്കയെത്തകണ്ണാത്മജൻ
കൈവെവണ്ഡിച്ചുശത്രുശസ്ത്രങ്ങളെ
മിക്കപേരെയുംപതിപ്പിച്ചുതൽക്ഷണെ
മൂഷ്ക്കിനാലട്ടഹാസംചെയ്തുമുന്നിലാ
മുഖ്യനായുള്ള സുധന്വാവിനെക്കണ്ടു
ഉഗ്രഹക്രോധതാമ്രാക്ഷനായ്നില്ക്കുന്നവൻ
വത്സംപിളക്കവൻഭുഃഖംവെളക്കവൻ
മത്സരത്തപംകുറഞ്ഞൊന്നകാണെന്നു
മത്സരംകൈക്കൊണ്ടുക്രൂത്തബാണങ്ങളെ
മാരിയോടൊക്കുന്നവണ്ണമേമേല്ക്കുമേൽ.
കോരിവാരിച്ചൊരിഞ്ഞിടിനാൻക്ഷണെ
ഭൂരിബാണങ്ങളാലാകാശമണ്ഡലം
പൂരിതംപോകളെത്തൊട്ടതരന്തരെ
ഛന്നനായെല്ലൊസുധന്വാവവന്നുള്ള
ചിഹ്നപ്രസന്നമായുള്ളകൊടിമരം
ഛിന്നമായെന്നല്ലസൂതാശ്വപൂൎവ്വകം
ഭിന്നമായീരഥംകൈവില്ലുമങ്ങിനെ
ചട്ടയുംപൊട്ടിത്തെറിച്ചുശരീരവും
കഷ്ടമെകൺമുറംപോലെതുളഞ്ഞിതു
ക്ലിഷ്ടമായെത്രയുംനീറിവല്ലാതൊഴു
ക്കിട്ടരക്തത്തിൽകളിച്ചുപോയപ്പൊഴെ
ഒന്നെഴന്നീടിനാൻഹംസദ്ധ്വജജോവ്വീന്ദ്ര
നന്ദനൻനന്നിതെന്നോത്തുനാണംപൂണ്ടു
നിന്നുരോഷംവിധൌസൂതനന്ന്യൻകൊണ്ടു
ചെന്നകാണായതേർത്തട്ടിലേറിദ്രുതം
കോപംമുഴുക്കയാൽകണ്ണുംചുവപ്പിച്ചു
ദീപംകണക്കെനെടീപിച്ചുതൽക്ഷണേ

നില്ക്കെടാവീരനിനക്കുഞാനിന്നൊരു
മുറുക്കിടരേകുന്നതുണ്ടെൻകണകളെ
ശക്തിയുണ്ടെങ്കിൽതടുക്കകെന്നുരക്കേറു
മുക്തിയോടുംക്രുടിമറെറാരുകാർമ്മുകം
കെല്പോടുകൈക്കൊണ്ടുകുത്തിക്കലച്ചൊരു
വിസ്താരഘോഷമുഴക്കിനിന്നിട്ടതിൽ
ചണ്ഡമാമഞ്ചുനാരാചംതൊടുത്തവൻ
കർണ്ണപര്യന്തംവലിച്ചുവിട്ടീടിനാൻ
കഞ്ചുകംപൊട്ടിച്ചുമാർത്തട്ടിലാബാണ
മഞ്ചുമൊന്നിച്ചുതറയ്ക്കയാലപ്പോഴെ
കർണ്ണജൻമൂർച്ഛിച്ചുവട്ടംമുറഞ്ഞുനി
ഭിന്നനായ്ത്തേരിൽവീണീടിനാനക്ഷണേ
സ്നിഗ്ദ്ധനാംസൂതൻതിരിച്ചുതേരോടിച്ചു
ശക്തനായുള്ളൊരുമിത്രൻെറപൌത്രനെ
യുദ്ധദേശത്തിങ്കൽനിന്നുമാററീടിനാ
നദ്ധതൻപ്രദ്യുമ്നനെന്നവീരൻതദാ
കൊല്ലുന്നതുണ്ടിവൻതന്നെഞാനെന്നാർത്തു
വില്ലുംകുലച്ചുവിസ്താരംമുഴക്കീട്ടു
പല്ലുംകടിച്ചുരോഷാന്ധനായാശയെ
തെല്ലുമടിയ്ക്കാതെതേരുമങ്ങോടിച്ചു
നില്ലുനില്ലിങ്ങുനീവീരനെന്നാകിലൊ
കില്ലുവിട്ടേഷഞാൻനിന്നെക്ഷണാർദ്ധേന
വെല്ലുവൻവീര്യംകെടുക്കുവൻകാണ്കെന്നു
ചൊല്ലുമായ്നേരിട്ടടുത്തുനിന്നിട്ടുടൻ
പഞ്ചത്വമേകുവാൻമാത്രംകരുത്തേറു
മഞ്ചമ്പുവില്ലിൽതൊടുത്തുവലിച്ചിട്ടു
തഞ്ചത്തിലുഗ്രനാകുംസുധന്വാവിൻെറ
നെഞ്ചിൽപ്രയോഗിച്ചുപീഡയുണ്ടാക്കിനാൻ
സത്വരംപിന്നെയൊരമ്പിനാൽസൂതനെ

കൃത്താനാക്കിക്കാലസാദനെചെത്തിട്ടു
ഹസ്തവേഗംകൊണ്ടുതേർവലിച്ചീടുന്ന
ചിത്രവൎണ്ണങ്ങളായുള്ള വാഹങ്ങളെ
ഖണ്ഡിതാംഗങ്ങളാക്കീടിനാനെന്നല്ല
കണ്ണിനാശ്ചൎയ്യമുണ്ടാക്കുന്നതേരത്രും
വട്ടക്രൂരമ്പുകൾകൊണ്ടുഖണ്ഡിച്ചുട
നെട്ടുഖണ്ഡങ്ങളാക്കീടിനാൻകൂടവെ
ഭിന്നമാക്കീടിനാനേകബാണംകൊണ്ടു
ധന്വാവുംരോഷേണപിന്നയുംപിന്നയും
എണ്ണമില്ലാതുള്ളനേകബാണങ്ങളെ
തിണ്ണമേററംപാരന്നുള്ളസൈന്യങ്ങളിൽ
വന്മഴപോലെചുഴന്നുചൊരിഞ്ഞിട്ടു
വൎമ്മവുംവില്ലുംരഥങ്ങളുംപൊട്ടിച്ചു
കോലാഹലത്തോടനേകമത്തേഭാശ്വ
കാലാൾഗണത്തെയുംതാഡിച്ചുതാഡിച്ചു
കാലാലയേപാരംചേൎത്തുചേൎത്തല്പമാം
കാലാന്തരേമഹായോധാക്കൾതമ്മെയും
പാരിൽപരക്കവെവീഴിച്ചുവീഴിച്ചു
പാരിച്ചപൌരുഷംകാണിച്ചുകാണിച്ചു
പോരിൽജയംകൊണ്ടമൂലംമഹാരവം
പൂരിച്ചസിംഹനാദമ്മുഴക്കീടിനാൻ
ഒന്നിച്ചുനിന്നസൈന്യങ്ങളൊട്ടേറയും
മന്നിൽചരിഞ്ഞുമരിച്ചുശേഷിച്ചവർ
ചിന്നിച്ചുമഞ്ഞിതെന്നല്ലാതെരുതെരെ
മിന്നിജ്വലിച്ചുചെല്ലുന്നബാണങ്ങളെ
പേടിച്ചുപേടിച്ചുപേപ്പെട്ടുവീപ്പിട്ടു
പീഡിച്ചുപീഡിച്ചുതങ്ങളോരോവഴി
ഓടിത്തുടങ്ങിനാരപ്പോൾസുധന്വാവു
ചാടിത്തകൎക്കുന്നരുഗ്മിണീപുത്രനെ

കൊള്ളാമിവൻകൃഷ്ണനന്ദനൻവന്ദ്യനെ
ന്നുള്ളാലതീവസമ്മാനിച്ചുസാദരം
എങ്ങുപോകുന്നുഹാനിങ്ങളെല്ലാവരു
മിങ്ങുനിന്നീടുവിൻഭീതിവേണ്ടൊട്ടുമെ
പുഷ്പബാണന്നുള്ളപൌരുഷംനിസ്സാര
മിപ്പൊഴെല്ലാമസ്തമിയ്ക്കുമെൻവീരരെ
എന്നിട്ടുകൈന്നൊന്നുകാണ്മിനെന്നിങ്ങിനെ
പിന്നടക്കാതചർമ്മമെയ്യുറപ്പിച്ചു
ഷൺമുഖൻപോലെതെരിയ്യേന്നമറെറാരു
പൊന്മണിത്തേരിൽകരേറിപ്രകാശിച്ചു
ശ്രീകൃഷ്ണസൂനുവിൻമുന്നിൽപ്രവേശിച്ചു
പ്പാകത്തിലല്പംഹസിച്ചുചൊല്ലീടിനാൻ
മാകന്ദബാണൻഭവാനിതുള്ളേണ്ട
മാഴ്കുന്നവൻജളൻദുർബ്ബലൻകേവലം
ചൊല്ലുവൻകേട്ടുകൊണ്ടാലുംഭവാനുള്ള
വില്ലുംശരങ്ങളുംസാരങ്ങളല്ലഹോ
പുല്ലുപോലുള്ളവനല്ലധീരന്മാരെ
വെല്ലുവാനാവതല്ലാത്തവയെങ്കിലും
സ്ത്രീവിടന്മാരിലമോഘങ്ങളോർക്കി
ലീവിധംവീരനാകുംഭവാനെന്നോടു
ഹ്രീവിഹീനംചാടിവന്നിവണ്ണംചിരം
ജീവിയെന്നോർത്തുനേരിട്ടിതിന്നത്ഭുതം
…ഞ്ചിരിയുണ്ടുപൊട്ടുന്നുനിമ്പോരിനെ
…ഞ്ചിതസ്ത്രീകളല്ലാതെമാനിയ്ക്കുമൊ
…ഞ്ചരിത്രംനീമറന്നുപോയോപണ്ടു
…നെഞ്ചിലുണ്ടായൊരുഗർവ്വഭാരംകൊണ്ടു
…ല്ലഭാപൂർവ്വംവസന്തംമുതല്ക്കുള്ള
…പ്യസഹായികളോടുംഭവാൻചെന്നു
…പ്പതെന്നാകിലുംവിക്രമംഭാവിച്ചു

വില്ലുമായ്പെട്ടന്നു ചാടിപ്പുറപ്പെട്ടു
ത്ര്യക്ഷനാംതമ്പുരാനുള്ളദിക്കിൽച്ചെന്നു
തൽക്ഷണെതന്മനോമോഹംവരുത്തുവാൻ
വൃക്ഷമൂലെമറഞ്ഞസ്ത്രംതൊടുക്കയൊ
ഋക്ഷനാഥാൎദ്ധചൂഡൻകയൎത്തപ്പൊഴെ
ഫാലനേത്രാനലെദ്ദേഹംദഹിപ്പിക്കു
മൂലംപരാക്രമംവിട്ടിരുന്നിങ്ങനെ
കോലമൊന്നായ്യോലഭിക്കയാലേററമി
ക്കാലംബലിത്വമുണ്ടായെന്നുകല്പിച്ചു
ദൎപ്പമോടത്രപോർചെയ്യാൻപുറപ്പെട്ടു
തല്പമല്ലാതുള്ളൊരുത്തുംഗകവചം
കെട്ടെഴുന്നൊനുഗ്രശീലനാസ്സ്വണ്ടകി
ലിപ്പൊഴെൻബാണാഗ്നിയിൽഭോനെന്നല്ലാൽ
കത്തിച്ചനംഗനാക്കീടാമതെന്തിന്നു
കൎത്തവ്യമല്ലെൻപിതാവഹംസ്വഭ്രാജൻ
പൂത്തടത്തിൽതപല്ലിതാവാസ്സിളങ്ങുന്നു
മുക്തികൃത്തായുള്ളകൃഷ്ണനാംനാഥനെ
ബന്ധിച്ചിരിക്കുന്നുവെല്ലൊജിതൻഭവാ
നെന്തിങ്ങുചെയ്യുമൊന്നിന്നുമാളാകമൊ
മൽപ്രഭാവംചൊറുകാട്ടുവൻകാങ്കയെ
ന്നിപ്രകാരംപറഞ്ഞാഹവംചെയ്യുവാൻ
പൊക്കിയെല്ലൊവില്ലുലീലയോടക്ഷണെ
പുഷ്കരാക്ഷാത്മജൻചൊല്ലിനാനിങ്ങിനെ
നില്ലെടൊവീരകൊള്ളാമീപ്പറഞ്ഞതു
ദുൎഘടംഹാസ്യംധരിക്കുമീഭാഷണം
വീരാചമത്ത്രനെശക്തനായുള്ളഞാ
നാരാവചാലാഷംമുഴക്കംരണാജിരെ
പോരാടിനില്ക്കുവാനിന്നുചെറ്റെങ്കിലും
പോരാബലത്വകതന്നെനെശ്ശിവശിവ

ദുൎന്നിവാരംമൽക്കരപ്രഭാവംഭവാ
നിന്നറിഞ്ഞിട്ടില്ലതെന്നുവന്നീടുമൊ
ലോലംബമൌൎവ്വീനിബദ്ധമായിട്ടുള്ള
നീലക്കരിമ്പുവില്ലൊന്നിങ്ങെടുത്തതിൽ
തിണ്ണംതൊടുത്തയയ്ക്കുന്നപൂവമ്പുകൊ
ണ്ടണ്ഡാങ്ങൾതോറുംവസിയ്ക്കുംജനങ്ങളെ
വട്ടംതിരിയ്ക്കുന്നുപമ്പരംപോലിട്ടു
നട്ടംതിരിയ്ക്കുന്നകാണുന്നതില്ലയൊ
വന്തപസ്സുംമഹസ്സുംപൂണ്ടുകാട്ടുകൾ
കന്തെരെവാഴുംമഹാന്മാരെയുംബലാൽ
വെല്ലുന്നഞാനെൻറവിക്രമംകൊണ്ടാളു
ങ്ങളല്ലൊന്നുഴന്നുപോയൎദ്ധേന്ദുചൂഡനും
ശക്തനെത്രെഞാനനംഗനായുള്ളന്നു
മസ്തശങ്കംസൎവ്വജീവിവൃന്ദത്തിൻെറ
ചിത്തദേശസ്ഥനായേററംജയിയ്ക്കുന്നു
ചിത്രംമദീയംചരിത്രംനൃപാത്മജ
മത്ഭയംകൂടാതൊരുത്തനുംലോകത്തി
ലുത്ഭവിച്ചിട്ടില്ലസത്യമെൻഭാഷിതം
ലീലയാവിശ്വംജയിയ്ക്കുമീഞാനിന്നു
കോലവുംപൂണ്ടുകോപിച്ചുപോർചെയ്യുവാൻ
കക്ശതാംവിട്ടുവില്ലുംശരങ്ങളും
കയ്യിലാക്കിക്കൊണ്ടെതൃത്താലൊരുത്തനെ
വെല്ലാവതല്ലെന്നൊഴിയ്ക്കുമൊകണ്ടുകൊൾ
കൈലാസമേരുമെൻപ്രാബല്യമാഹവെ
തെല്ലോളമിന്നിയുംകാട്ടിത്തരുന്നതു
ണ്ടല്ലൊഭവാനതുപാൎത്ഥമെന്നിങ്ങിനെ
ചൊല്ലിമിനീടുന്നക്രൂരമ്പൊടുതതു
വില്ലിലാക്കീടുന്നാമുന്നേനൃപാത്മജൻ
തമ്പൌരുഷംപ്രകാശിപ്പിച്ചൊരുഗ്രമാ

മമ്പങ്ങെടുത്തുതൊടുത്തുവിട്ടപ്പൊഴെ
ചിത്രംനിനയ്ക്കിലഞ്ചായിട്ടുരുഗ്മിണീ
പുത്രന്റെവില്ലതുംസൂതന്റെകണ്ഠവും
ഒന്നിച്ചുതന്നെമുറിച്ചുവീഴിച്ചുടൻ
തന്നിച്ഛപോലൊരുബാണംപ്രയോഗിച്ചു
ഛിന്നമാക്കീടിനാൻമിന്നുംമഹാമീന
ചിഹ്നമായിട്ടുള്ളകേതുവുംകൂടവെ
എട്ടായിവാഹങ്ങൾനാലിനേയുംമുറി
ച്ചിട്ടാനഹൊരണ്ടുസായകംകൊണ്ടുടൻ
ബാണത്രയംകൊണ്ടഭേദ്യമാകുംതനു
ത്രാണംമുറിച്ചുടൻപ്രദ്യുമ്നവീരന്റെ
മാറുത്തുള്ളച്ചുഹാസത്തോടുമൊച്ചയൊ
ട്ടേറുന്നസിംഹനാദംപൊഴിച്ചീടിനാൻ
ശക്തനായിട്ടുള്ളമീനദ്ധ്വജൻതദാ
രക്തസംസിക്തനായൊന്നുഴന്നെങ്കിലും
സ്നിഗ്ദ്ധനാംസൂതനാലാനീതമായുള്ള
പുത്തനാംതേരിൽകരേറിപ്രകാശിച്ചു
സംഹാരരുദ്രപ്രദീപ്തനായ്ദീർഘമാം
സിംഹാരവംചെയ്തുവില്ലെടുത്തിട്ടതിൽ
വജ്രങ്ങൾപോലെവളർന്നതേജസ്സുകൊ
ണ്ടുജ്വലിയ്ക്കുന്നോരനേകബാണങ്ങളെ
ക്ഷിപ്രംതൊടുത്തുവിട്ടാനവചെന്നുചേ
ർന്നൊപ്പംതറയ്ക്കയാലശ്വങ്ങൾസൂതനും
സ്വപ്രജ്ഞയുംകെട്ടുചത്തുപോയെന്നല്ല
ശില്പംകലർന്നുള്ളതേരുംശരീരവും
ഛിന്നമായ്പ്പന്നതുമൂലംസുധന്വാവു
മന്ദനായൊട്ടിളപ്പെട്ടുനിന്നിട്ടുടൻ
പന്നഗക്രോധപ്രചണ്ഡനായന്യമാം
സ്യന്ദനംതന്നിൽകരേറിഗ്ഗതഭ്രമം

പാരംജവത്തോടണഞ്ഞെത്തുന്നാവി
ല്പ്പാരംമുഴക്കിയമുഖ്യമാംകാർമ്മുകെ
പാരവശ്യംവിട്ടുവാരിക്കത്തൊടുത്തതി
സ്ഫാരപ്രദീപ്തതീവ്രാശുഗശ്രേണിയെ
മേല്ക്കുമേലെയ്തവകൊണ്ടേറെനൊമ്പര
മേല്ക്കുമംഗംപൂണ്ടരുഗ്മിണീനന്ദനൻ
ചീർക്കുമുൾക്കോപംകലൎന്നുമാററലയ്തു
നേർക്കുനിന്നാശുഗചാതുൎയ്യപൂൎവ്വകം
ഹാലാഹലക്രൂരദിവ്യബാണങ്ങളെ
കോലാഹലത്തോടുതുകിക്ഷണാന്തരെ
സ്ഥൂലാഭമാംതേർമുറിച്ചിട്ടുസൂതനെ
ക്കാലാലയെവാഹപൂൎവ്വകംചേൎത്തുടൻ
ഗാത്രംമുറിച്ചുസുധന്വാവിനെപ്പാര
മാൎത്തനാക്കീടിനാനപ്പോൾസുധന്വാവു
ഗോത്രയിൽചാടീട്ടുഖഡ്ഗവുംചൎമ്മവും
ചീൎത്തവേഗത്തോടെടുത്തടുക്കുംവിധൌ
ബദ്ധവേഗാലതുരണ്ടുംമുറിച്ചുട
ണ്ടൽചന്ദ്രാശുഗംകൊണ്ടതുകണ്ടവൻ
ക്രുദ്ധനായ്നല്ലഗദായുധമൊന്നെടു
ത്തുദ്ധതാഡംബരംപാഞ്ഞടുത്തീടിനാൻ
പ്രദ്യുമ്നനംകയ്യിലേന്തീടിനാനൊരു
വിദ്യുന്മഹസ്സാംഗദായുധംതൽക്ഷണെ
പൃത്ഥ്വിയിൽചാടിനാൻപിന്നെപരസ്പരം
ശക്തിയേറുംയോധവിശ്രുതന്മാരവർ
ശിക്ഷയേറുംഗദായുദ്ധംതുടങ്ങിനാ
രക്ഷതോത്സാഹംപ്രഹാരംതുടങ്ങിനാർ
തല്ലുകൊള്ളാതെതടുത്തുംതുടങ്ങിനാർ
നല്ലപായംകണ്ടുമാനിച്ചുകാണികൾ
ചൊല്ലുമാഘോഷവുംകൂട്ടിനാരിങ്ങിനെ

തെല്ലുനേരംകഴിഞ്ഞീടുംശേഷംതാരെ
തട്ടിത്തടുക്കുംഗദായുധംരണ്ടായി
പൊട്ടിത്തകൎന്നുവീണുപോയക്ഷണെ
മുഷ്ടിയുദ്ധത്തിന്നടുത്തീടിനാർശൌൎയ്യ
പുഷ്ടിയോടുംപുലിപോതംകണക്കിനെ
തങ്ങളിൽകെട്ടിപ്പിണഞ്ഞുരുളിയ്ക്കയും
സംഗരത്തിൽബലംകാട്ടിക്കളിയ്ക്കയും
മുഷ്ടിദ്വയംകൊണ്ടുമാറത്തടിയ്ക്കയും
തട്ടിത്തടുക്കയുംകൂടെക്കൊടുക്കയും
കയ്യിന്റെമുട്ടുകാലിന്റെമുട്ടെന്നിവ
മെയ്യിലേറ്റിയ്ക്കയുംകൈകൊണ്ടടിയ്ക്കയും
കുത്തിയുംതള്ളിയുമോങ്ങിയുംവാങ്ങിയു
മെത്തിയുംനേരിട്ടുതൂങ്ങിയുംതേങ്ങിയും
തത്തിയേവംതമ്മിലേറ്റംശ്രമപ്പെട്ടു
പൃത്ഥ്വിയിൽതന്നെയല്ലേമഹാന്മാരിവർ
ക്ലേശംവിനാചാടിയൊപ്പമാകാശമാ
ദേശത്തിലുംചെന്നുനിന്നുപരസ്പരം
ഖേചരന്മാരെന്നപോലെപരംരണ
മാചരിച്ചീടിനാർചിത്രമീവണ്ണമേ
നാലഞ്ചുനാഴികയോളംകഴിഞ്ഞുപോ
യാലസ്യമുണ്ടായതില്ലയെന്നാകിലും
മൎമ്മസംഘട്ടനംകൊണ്ടുമോഹംകല
ൎന്നമഹീമണ്ഡലെവീണാരിരുവരും
എന്നതിൽക്ഷിപ്രംസുധന്വാവുണൎന്നിനി
സ്യന്ദനംകേറിക്കയൎത്തുവീൎയ്യോദ്ധതൻ
സാരമാംവില്ലൊന്നെടുത്തുകുലച്ചിട്ടു
ചാരുവാകുംചെറുഞാണൊലിപൂരവം
താരമാംസിംഹപ്രണാദവുംചെയ്തുചെ
യ്താരവംപൂണ്ടുള്ളതേരുമൊന്നോടിച്ചു

ബീഭത്സുനാമംവിളിച്ചുഭത്സിച്ചുടൻ
ശോഭിച്ചുട്ടത്തുകാണായസൈന്യങ്ങളെ
ദീപിച്ചബാണങ്ങൾകൊണ്ടുസന്താഡിച്ചു
നോവിച്ചിളക്കിമണ്ടിയ്ക്കുംദശാന്തരെ
സന്നദ്ധനാംകൃതവൎമ്മാവുനേരിട്ടു
നിന്നസ്ത്രമൂൎത്തൊട്ടുതുടക്കംവിരോധവു
നന്നത്രനില്ലുനീയൊട്ടുനേരംമുന്നി
ലെന്നസ്ത്രസംശയംഹംസധ്വജാത്മജൻ
ഒയ്മ്പതസ്ത്രംലീലയോടുമെയ്തീടിനാ
നമ്പതെല്ലാമാശുഹാൎദ്ദിക്യനായവൻ
തത്രമുമ്മൂന്നായ്മുറിച്ചുവീഴ്ത്തീടിനാ
നത്രയല്ലേക്കുമഞ്ചുബാണങ്ങളെ
തഞ്ചത്തിലെയ്തുസുധന്വാവുതന്നുടെ
നെഞ്ചത്തിലങ്ങുകൊള്ളിയ്ക്കയാലപ്പോഴെ
ഒട്ടുകോപിച്ചുസുധന്വാവുപിന്നയു
മെട്ടുമൂന്നംശക്തിയുള്ളബാണങ്ങളെ
വിട്ടുവേഗംധ്വജത്തോടുംരഥംപൊടി
ച്ചിട്ടുസൂതാശ്വങ്ങളെമുടിച്ചീടിനാൻ
ഹാൎദ്ദിക്യനംരണംവിട്ടുശസ്ത്രങ്ങൾകൊ
ണ്ടാൎത്തിയ്ക്കുപാത്രമായാശുമണ്ടീടിനാൻ
ധാത്രിയ്ക്കുഭാരംഭവാനിത്രഭീരുവോ
കീൎത്തിയ്ക്കുനന്നല്ലിതിന്ദ്രജന്മാവിനും
എന്നുഭത്സിച്ചുഹസിയ്ക്കുംസുധന്വാവു
തന്നുടെനേരെരഥത്തിലേറിക്കൊണ്ടു
ചെന്നുസാലാന്തജൻവീരൻധനുൎദ്ധര
നൊന്നുചൊല്ലീടിനാൻനില്ലുനൃപാത്മജ
എത്രയുംകൌതുകംതന്നെനിക്കിപ്പിയ്ക്കി
ലത്രയുദ്ധത്തിൽഭവാൻധാനുഷ്ക്യയാ
മത്സരിച്ചാത്മീയമായുള്ളപൌരുഷം

മത്സമക്ഷംതെല്ലുകാണിച്ചുസമ്പ്രതി
വിസ്മയിപ്പിച്ചുവെല്ലൊബഹുവീരരെ
യുഷ്മദീയോദ്യമംകൊള്ളാമിതുത്തമം
ഏതാളെല്ലാവരുംകാണവെവക്ഷസ്സി
ലെങ്കാരംമോചിയ്ക്കുമെകമാംസായകം
ശക്തനെന്നാകിൽസഹിച്ചുകൊണ്ടാലുമെ
ന്നുക്തവാനായുള്ളദൈത്യരാജൻബലീ
ദുൎവ്വാരമായുള്ളനാരാചമൊന്നെടു
ത്തൌൎവ്വാനലജ്വാലയോടുനേരായതു
വില്ലിൽതൊടുത്തങ്ങെയയ്ക്കയാൽനേരിട്ടു
ചെല്ലുന്നനേരംമുറിച്ചുവീഴ്ത്തീടുവാൻ
മുക്തശങ്കംമുതൎന്നീടിനാനെങ്കിലും
ശക്തനായീലാസുധന്വാതദാശുഗം
ചെന്നാവനുള്ളൊരസ്സിങ്കലുരശ്ഛദം
ഛിന്നമാക്കിത്തറെയ്ക്കുംവിധൌകൂടവെ
വമ്പനായുള്ളനസാലചൻകരുത്തൊരു
മൊമ്പതസ്ത്രംകൂടിവിട്ടതിവിഭ്രമം
സ്യന്ദനംപൊട്ടിച്ചഹോസുധന്വാവിനെ
മന്നിടംതന്നിൽവീഴിച്ചവന്തന്നുടെ
സൈന്യസംക്രന്തനംചെയ്തൊരൊറാഛിത്തചൈ
തന്ന്യമോടുംതകൎത്തേററമാൎത്തീടിനാൻ
ബുദ്ധനായുദ്ധാനവുംചെയ്തുസത്വരം
ക്രുദ്ധനായുള്ളസുധന്വാവാമഹാരഥൻ
കാലാനലജ്വാലപോലെതടുക്കുവാൻ
മേലാതൊരമ്പെയ്തുദൈത്യാധിരാജനെ
മാറിടംകീറിരക്തത്തിലാറാടിച്ചു
പാരിടംതന്നിൽപതിപ്പിച്ചനന്തരം
ക്രൂൎത്തബാണൌഘംപ്രയോഗിച്ചനേകധാ
പാൎത്ഥസൈന്യത്തെമുടിച്ചുതുടങ്ങിനാൻ

ഹസ്തിവൃന്ദങ്ങളെഭേദിച്ചുഭേദിച്ചു
പൃഥ്വിയിൽപെട്ടന്നുവീഴിച്ചുവീഴിച്ചു
അസ്ഥികൾമാംസങ്ങളെന്നിവകൊണ്ടേററ
മദ്രികൾചോരപ്പുഴകളോടൊന്നിച്ചു
വർദ്ധിക്കുകാരണംവൈഷമ്യമെത്രയും
യുദ്ധക്ഷ്മാതലംതന്നിലുണ്ടായഹൊ
കുംഭീന്ദ്രവക്ത്രങ്ങളെല്ലാംരണാങ്ഗരെ
സംഭിന്നഭാവാൽഗതങ്ങളായപ്പൊഴെ
ഒന്നിച്ചുകാണായനേകായിരംവാജി
വൃന്ദത്തിനുള്ളമുഖങ്ങളെവിസ്മയം
പൃഷ്ഠഗന്മാരോടുമസ്ത്രങ്ങളേറേററു
നഷ്ടമായെല്ലൊഹയൌഘമസംഖ്യകം
ധന്വിവീരന്മാർസുധർമ്മാവുതന്നുടെ
മുന്നിലാരുംഗമിക്കുന്നീലസർവ്വരും
ദൃഷ്ടമാത്രെപതിച്ചീടുന്നപോക്കളെ
ത്തട്ടതിൽക്രൂരമ്പുകൊണ്ടുകൊണ്ടങ്ങിനെ
സംകൃത്തമൂർത്തികളാകുംനരേഭാശ്വ
സംഘത്തിലുംഖരോഷ്ട്രൌഘത്തിലുംനിന്നു
സംഭവിക്കുംരക്തമെല്ലാമൊലിച്ചുപൊയ്
സമ്പതിക്കുന്നൊരുസരിത്തിൽധരാപതെ
കൃത്തബാഹുക്കളൊസ്ത്രീണവരേവരും
രക്തവാഹത്തിൻമഹാസഹായത്തിനാൽ
ബദ്ധവേഗംബാഹുദാലംബനംചെയ്തു
സത്വരംചേൻകരങ്ങൾപൂണ്ടംബരെ
ഭംഗമേററർജ്ജുനൻതമ്പടമുമ്പെടാ
തങ്ങുമിങ്ങുംപിരിഞ്ഞെല്ലൊതിരിഞ്ഞഹൊ
സാത്യകീയെന്നുള്ളവീരൻതദാനേർത്തു
സാദ്ധ്യമീവീരനിപാതനമെന്നോർത്തു
പാണിപ്രവേഗേണദുർവ്വാരമാംശരം

ഞാന്നിൽതൊട്ടുത്തുവലിയ്ക്കുന്നാമുന്നാമെ
ബാണപ്രയോഗങ്ങളെന്നാകംനുധന്വാവു
വ്വന്നത്തിൽനിന്നങ്ങെടുത്തിട്ടലീലയാ
തപ്തനാരാചങ്ങളെതൊട്ടുത്തിട്ടൊരു
സപ്തതിയോളവുംവിട്ടശൈനേയനെ
നിർഭിണ്ണനാക്കിയാർത്തീടിനാനന്നേരം
മുല്പന്നകോപേനദീപ്തനാംസാത്യകി
ചിത്തംചലിയ്ക്കാതെടുത്തുതൊട്ടത്തെഴു
പത്തഞ്ചുനല്ലഭല്ലങ്ങളെമോചിച്ചു
ശത്രുവാംഹംസദ്ധ്വജാത്മജന്നുള്ള ഞാ
ശ്ഛത്രവുംകേതുവുംമുന്നമേഖണ്ഡിച്ചു
പിന്നെഹയങ്ങളോടൊന്നിച്ചുസാരഥി
തന്നെയമാലയത്തിന്നങ്ങയച്ചുടൻ
സ്യന്ദനംചേരുന്നിവേണനീഡംതല്പ
മെന്നപോലെചക്രപാശധാരാദിയും
ഒന്നിച്ചുചൂർണ്ണീകരിച്ചുവീഴ്ത്തീടിനാൻ
മന്നിൽപ്പതിച്ചുസുധന്വാവുമപ്പൊഴെ
ക്രുദ്ധനായെത്രയുംക്രൂരബാണങ്ങൾകൊ
ണ്ടുദ്ധതാടോപംപെട്ടന്നശൈനേയനെ
ചന്തമേറുംരഥംസൂതാശ്വപൂർവ്വകം
കൃന്തനംചെയ്തുകീഴ്പ്പട്ടുവീഴ്ത്തീടിനാൻ
സ്യന്ദനംപ്രാപിച്ചുരണ്ടുപേരുംക്ഷണാ
ലുന്നതോത്സാഹംകലൎന്നുപോരാടിനാർ
ധന്വിവീരന്മാർപ്രവൃത്തിച്ചുവിദ്യകൾ
ക്കൊന്നിനുംവ്യത്യാസമുണ്ടായതില്ലഹൊ
അസ്ത്രവൎഷംകൊണ്ടുമൂടിനാരംബര
മത്രയല്ലാശരീരങ്ങളുംതങ്ങളിൽ
പൊട്ടിത്തുളഞ്ഞിട്ടുരക്തസിക്തങ്ങളാ
യ്ക്കട്ടത്തുടങ്ങുമങ്ങളെപ്പൊഴുതാർ

ചീൎത്തുകാണുംകടുംഘോരപ്പൂകൊണ്ടങ്ങിനെ
പൂത്തുനില്ക്കുംപലാശങ്ങൾപോലായഹൊ
ശക്തിയേറുംസുധന്വാവുകോപിച്ചൊരു
ശക്തിയെവേഗാലെടുത്തു ചാട്ടീടിനാൻ
ചെങ്കനൽക്കൊള്ളിപോലുള്ള തു ചെന്നുര
സ്സിങ്കൽപതിക്കയാൽപീഡിച്ചുസാത്യകി
മൂൎച്ഛയുംകൈക്കൊണ്ടുവീണുഹാഹാദിയാം
വാച്ച കോലാഹലംജാതമായപ്പൊഴെ
ക്രൂൎത്തബാണങ്ങളെക്കോരിച്ചൊരിഞ്ഞാശു
നേൎത്തവില്ലാളിയാകുംയൌവ്വനാശ്വനെ
ഹസ്തകോദണ്ഡതൂണീരാദിസൎവ്വവും
ധ്വംസ്തമാക്കിക്കൊണ്ടുഹംസധ്വജാത്മജൻ
മൂൎത്തിയെപ്പേരുതുളച്ചുമോഹിപ്പിച്ചു
വിസ്തിയന്നേരംജ്വലിച്ചുനീലധ്വജൻ
ധീരനായ്നേരിട്ടുനിന്നുനിസ്സംശയം
പോരിനായിത്തുടങ്ങീടുംദശാന്തരെ
ശൂരനായുള്ള സുധന്വാവുനാലഞ്ചു
സൂരദീപ്തേഷ്ടുക്കൾകൊണ്ടാശുപേന്ദ്രനെ
തേരുവില്ലെന്നിവയെല്ലാംമുടിച്ചാശു
പാരിടത്തിൽപതിപ്പിച്ചിട്ടുപ്പിന്നെയും
ഏറിവന്നീടുന്നവീൎയ്യവേഗത്തൊടു
മൗൎവിവില്ലിൽത്തൊടുത്തുഗ്രബാണങ്ങളെ
വാരിവൎഷിച്ചുവൎഷിച്ചുകിരീടിതൻ
ഭൂരിസൈന്യങ്ങളെവീഴിച്ചുവീഴിച്ചു
കേറിവല്ലാതെമുടിച്ചുമുടിച്ചുടൽ
കീറിമുറിഞ്ഞഗജാശ്വവൃന്ദങ്ങളെ
കൊന്നുകൊന്നങ്ങുമേപൊങ്ങുംശവങ്ങളെ
കുന്നുപോലെത്രയുംകൂട്ടുന്നകൂട്ടത്തിൽ
നിന്നഹോവന്നുകൂടുംകടുംഘോരയാ

കുന്നവഞ്ചോലവെള്ളത്തെയൊലിപ്പിച്ചു
താമരപ്പൊയ്കയിൽപുക്കോരുമത്തനാം
സാമജംപോലങ്ങുമേല്ക്കുമേലിങ്ങിനെ
താമസംക്രൂടാതശേഷംമുടിച്ചാൎത്തു
പോർമദംപൂണ്ടുക്രുത്താടുംദശാന്തരെ
കുന്തിതൻപുത്രൻമഹാരഥൻഫല്ഗുനൻ
ചിന്തിരിഞ്ഞോടുന്നതന്നുടെസേനയെ
തൈ്രവനേരെനിവൃത്തിജഗത്രയി
ജൈത്രകശീലമാംവില്ലുംശരങ്ങളും
കയ്യ്ക്കൊണ്ടുതേർനടത്തിച്ചുസുധന്വാവു
നില്ക്കുന്നദിക്കിലങ്ങെത്തിനേൎത്തീടിനാൻ
തൽക്കൃതപ്രീതനായോതിനാനിങ്ങിനെ
നിൽക്കനേരെവീരപോരുമീപൌരുഷം
ത്വൽക്കരത്തിൻബലംസൎവ്വവീരാധികം
തക്കമില്ലേശക്രനുള്ളപോലിങ്ങിനെ
സ്വല്പകാലംകൊണ്ടുതന്നെബഹുക്കളാം
മൽഭടന്മാരെജയിച്ചുവെല്ലോഭവാൻ
ഗംഗാസുതൻദ്രോണരാകുംഗുരുകൃപ
രംഗാധിപൻകൎണ്ണനാകുന്നവീൎയ്യവാൻ
ദൈത്യാധിപൻമഹാകാലകേയാദിക
ളിത്യാദിയോദ്ധാക്കളോടുംവിശേഷിച്ചു
കൈരാതവേഷംധരിച്ചുനേരിട്ടൊരു
ഗൌരീശനാംഭഗവാനോടുമൊന്നിച്ചു
എത്രയുംപോർചെയ്തവിക്രമംകണ്ടന്നു
മിത്രതോന്നീലിനിയ്ക്കത്ഭുതംമാനസെ
സ്വസ്ഥനായ്നിന്നസുധന്വാവുമപ്പൊഴെ
ചിത്തമോദത്തോടുമിത്തരംചൊല്ലിനാൻ
ഭദ്രമുത്തെപാൎത്ഥസത്യംഭവൽപ്രോക്തം
മത്രമാത്രംഭവാൻചെയ്തയുദ്ധങ്ങളിൽ

മിയ്ക്കവാറും മിത്രഭാവം കലൎന്നുള്ള
പൃഷ്ണരാക്ഷൻവാസുദേവൻദയാനിധി
തക്കവണ്ണംതേർതെളിച്ചുവേണ്ടുന്നത
ങ്ങൊക്കവെ ചെയ്തു കൊണ്ടെന്നിച്ചിരിയ്ക്കയാൽ
വന്നീലചിത്രഭാവംഭവാനിന്നോര
മിന്നീവരേക്ഷണൻകൃഷ്ണനില്ലായ്കയാൽ
മല്ലരേ ഭാഗെവരുന്നുഭവാനേവ
മത്ഭുതംപാൎത്തുകണ്ടാലുംമഹാമതെ
എത്രയും രക്ഷിതാവായുള്ള കേശവ
നത്രയുദ്ധേഭവതൃക്തനായെങ്കിലും
ധന്വിയായീടുംസുധന്വാവുതന്നുടെ
മുന്നിലായീടുംസുഹൃത്തായപാൎത്ഥനെ
എങ്ങിനെവിട്ടുഹാകഷ്ടംവിചാരിയ്ക്കി
ലങ്ങിനെയാട്ടെയതെന്നോടുസമ്പ്രതി
ഒപ്പമായുള്ള പോർ ചെയ്തീടുവാൻഭവാ
നാംഭയംവിട്ടുള്ള ശക്തനോഫൽഗുന
ധൎമ്മജൻവിട്ടുള്ളസത്രവാജീന്ദ്രനെ
നന്മയേറുംയൂപമൂലേനിബന്ധിച്ചു
ക്ഷത്രിയശ്രേഷ്ഠനാംഹംസദ്ധ്വജൻതഥാ
സത്രമിന്നാചരിച്ചീടുകെന്നായഹോ
എന്നുടെയുദ്ധസാമൎത്ഥ്യംസുരാദിക
ളിന്നുകാണട്ടെശരപ്രയോഗോത്സവേ
കൃഷ്ണനാം ചങ്ങാതിയോടുചേരെന്നാകിലും
ജിഷ്ണുജന്മാവാംഭവാനെക്ഷണംകൊണ്ടു
വെല്ലുവൻവില്ലാളിയായുള്ള ഞാനിതിൽ
തെല്ലുമേസന്ദേഹമില്ലമേനിൎണ്ണയം
എന്നിവണ്ണംസുധന്വോദിതംകേൾക്കയാ
ലിന്ദ്രപുത്രൻക്രോധതാമ്രാക്ഷനായുടൻ
തന്നുടെവില്ലിൽതൊടുത്താനൊരുന്നുഗ്ര

മിന്നുമത്യുഗ്രങ്ങളാകുമസ്ത്രങ്ങളെ
വെക്കംവലിച്ചുവിട്ടീടുന്നതിൻമുമ്പി
ലൊക്കവെഖണ്ഡിച്ചശക്തൻസുധന്വാവു
ചിക്കെന്നുക്രൂരത്തുള്ള പത്തുബാണംകൊണ്ടു
ശക്രന്റെപുത്രനെത്താഡിച്ചുകൂടവെ
തൽക്ഷണെനൂറായിരംപതിനായിരം
ലക്ഷമതിൽപരംകോടിയെന്നിങ്ങിനെ
കൂടിവന്നീടുംശരങ്ങളെക്കൊണ്ടുടൽ
മൂടിക്കിരീടിയെഖിന്നനാക്കീടിനാൻ
യുദ്ധത്തിനേററംസമൎത്ഥനാംപാൎത്ഥനും
പ്രത്യസ്ത്രജാലങ്ങൾകൊണ്ടുതെരുതെരെ
ശത്രുമുക്തങ്ങളാമസ്ത്രജാലംപൊടി
ച്ചുതുവീഴ്ത്തീടിനാനത്രപോരാജവാൽ
എണ്ണമില്ലാതുള്ളബാണവൎഷംചെയ്തു
ഖണ്ഡമാമാത്മീയപൌരുഷംകാണിച്ചു
ഛന്നമാക്കിസ്സുധന്വാവിന്റെദേഹവും
സ്യന്ദനസൂതതുരംഗാദിപൂൎവ്വകം
എന്നനേരംശരൌഘാന്ധകാരംകൊണ്ടു
മന്നിടംപൂൎണ്ണമായാകാശവുംതഥാ
ധന്വിയാമൎജ്ജുനൻതന്റെശരംകൊണ്ടു
ഭിന്നദേഹംപൂണ്ടഖേചരന്മാരുടൻ
ഭീതികൊണ്ടങ്ങകന്നീടിനാരൎജ്ജുനൻ
വീതിഹോത്രാസ്ത്രംവിട്ടീടിനാൻതദാ
ഭൂതിയായ്പൊകുംജഗത്തെന്നുകാണികൾ
ക്കാധിയാകുംമട്ടിലാളീമഹാനലൻ
കത്തിയത്യന്തംകടുത്തടുത്തങ്ങിനെ
ഹസ്തിതേരശ്വപതാകാദിസൎവ്വവും
സുഷ്ഠുവായേററംസുധന്വാവിനുള്ളതു
ചുട്ടുപൊട്ടിച്ചുപൊടിച്ചുതുടങ്ങിനാൻ

പ്ലുഷ്ടഭാവംപൂണ്ടുവീഴുംബലംകണ്ടു
രുഷ്ടനാസ്ഥിരനാകുംസുധന്വാവുടൻ
വാരുണാസ്ത്രംതൊട്ടത്തീടിനാൻവഹ്നിയെ
വാരണംചെയ്യുവാൻവിട്ടയച്ചീടിനാൻ
ചിത്രമന്നേരമുണ്ടായകോലാഹലം
ക്ഷത്രമൌലേകേട്ടുകൊള്ളുകഭ്രാന്തരെ
പൊട്ടിവീഴത്തക്കവണ്ണംപരന്നൊരു
പുഷ്ടികൂട്ടുംകരിങ്കൊണ്ടൽകൊണ്ടങ്ങിനെ
കട്ടിയായിട്ടുള്ളകൂരിരുട്ടെങ്ങുമെ
തട്ടിയിടയ്ക്കിടിമിന്നാമുഴങ്ങവെ
വെട്ടിയുഴീതലംമുങ്ങുംകണക്കതി
വൃഷ്ടിയുണ്ടായീശിലാമിശ്രയായഹോ
ജാതമായീമഹാസന്തോഷമാശയെ
ചാതകങ്ങൾക്കുംമയൂരവൃന്ദത്തിനും
ശ്വേതവാഹന്റെപെരുമ്പടക്കൂട്ടമീ
ശ്ശീതവാത്യശ്ശവർഷംകൊണ്ടുപീഡിച്ചു
കഷ്ടത്തിലായ്മൃത്യുഭീതികൊണ്ടങ്ങിനെ
വട്ടത്തിലോടിത്തുടങ്ങീരണാജരേ
വീരവൃന്ദങ്ങളണിഞ്ഞിരിയ്ക്കുംപല
ചാരുവർണ്ണങ്ങളാംപട്ടാംബരാദികൾ
മുങ്ങിയംഗങ്ങളിൽപറ്റിപ്പിടിച്ചാദ
മങ്ങിയില്ലെന്നുള്ളമട്ടിലായാകവെ
തിങ്ങിയിട്ടുള്ളരോമങ്ങൾവീണൊന്നിച്ചു
ഭംഗിയറ്റുള്ളതാപ്പെഞ്ചാമരൌഘവും
കുംഭിവൃന്ദോഷ്ണീഷഭൂഷാപരിസ്തോമ
പൊമ്പടസ്തോമവുംപൊമ്പതാകാദിയും
നിഷ്പ്രഭംശീർഷണ്യകഞ്ചുകക്കൂട്ടവു
മഭ്രനിർമ്മുക്താംബുധാരകൊണ്ടപ്പൊഴെ
മദ്ദളംചെണ്ടയിടക്കയുടുക്കുക

ളിത്താരംതോൽമുഖംപൂണ്ടുള്ള വാദ്യങ്ങൾ
കഷ്ടംതെന്നത്തുകുത്തുന്നനിസ്സ്വബ്ദേന
നഷ്ടങ്ങളായ്വന്ന ചർമ്മങ്ങളെന്നതഥാ
പത്രഭംഗംകൊണ്ടുവേഗംകുറഞ്ഞുള്ളോ
രസ്ത്രജാലംവലിച്ചെയ്യാലുമേതുമെ
മണ്ടുകില്ലെന്നായരാതിദേഹങ്ങളിൽ
കൊണ്ടുചെന്നെങ്കിലുംകേറുന്നതില്ലഹോ
വൃഷ്ടിതൻപുഷ്ടികൊണ്ടയ്യോവലഞ്ഞവർ
ദൃഷ്ടികൊണ്ടുള്ള സാദ്ധ്യത്തെവെടിഞ്ഞവർ
ശത്രുമിത്രങ്ങളേയുംധരിയ്ക്കാതുഴ
ന്നിത്രമാത്രംകഴിഞ്ഞീടുംദശാന്തരെ
വീരനായുള്ളൊരസ്ത്രജ്ഞനാമർജ്ജുനൻ
വാരുണാസ്ത്രത്തിൻബലത്തെമുടക്കുവാൻ
മാരുതാസ്ത്രംതൊടുത്തീടിനാനാശ്ശുദ്ദ്
വ്വാരമായുള്ളതിൽനിന്നതിവീദ്രുതം
സംഭ്രതമായുള്ള ഝങ്കാററടിയ്ക്കയാ
ലംഭോദജാലംതകർന്നുപോയംബരം
ശുഭ്രമായീസുധന്വാവിന്റെയോദ്ധാക്ക
ളുൽഭ്രമിച്ചങ്ങുമിങ്ങുംപതിച്ചീടിനാർ
സ്യന്ദനക്കൂട്ടമുൽഭ്രാന്തമായെത്രയും
ചിന്നിയുംതങ്ങളിൽതട്ടിയുംമുട്ടിയും
പൊട്ടിപ്പൊടിഞ്ഞുകൊടിമരക്കൂട്ടങ്ങ
ളൊട്ടുക്കൊടിഞ്ഞുംകൊഴിഞ്ഞുപോയൂഴിയിൽ
വങ്കരിക്കൂട്ടവുംപൊങ്ങിമേല്പട്ടുപോ
യങ്കുരിയ്ക്കുംവേഗമാണ്ടുനീളത്തിലും
വട്ടത്തിലുംകളിച്ചാരാലണഞ്ഞുഭൂ
പൃഷ്ഠത്തിൽവീണുതകർന്നുപോയങ്ങിനെ
ഒട്ടങ്ങുഴന്നുഖരാശ്വവർഗ്ഗങ്ങളു
മുഷ്ടങ്ങളുംപെരുംനഷ്ടങ്ങളായ്പ്പുവ

ക്രുദ്ധനായപ്പോഴെഹംസദ്ധ്വജാത്മജ
നദ്ധചന്ദ്രൈകബാണംകൊണ്ടുപാർത്ഥന്റെ
ഹസ്തചാപത്തിൻകരുത്തുള്ളഞാണിനെ
കൃത്തമാക്കീടിനാനെന്നല്ലക്രൂടവെ
പോരതിൽതേർതെളിച്ചീടുംസമർത്ഥനാം
സാരഥിതന്നെയുംകൊന്നിട്ടുപിന്നെയും
മാറിടംകീറുന്നകൃത്തബാണങ്ങളെ
മാരിപോലെയ്തുകിരീടിയാംവീരനെ
ഞാണെടുപ്പാനുംധനുഷ്കോടിയിൽകെട്ടു
വാനുമൊപ്പംരഥംനിർത്തുവാനുംതഥാ
ബാണപാതംകൊണ്ടുവേദനപ്പെട്ടങ്ങു
വക്ത്രംകൊണ്ടുവാനുമൊഴിപ്പാനുമാഹവെ
വേണമെന്നുള്ളതൊന്നെങ്കിലുംചെയ്യാനു
മേനമെത്താതുള്ളശക്തനെപ്പോലാക്കി
കാണികൾക്കത്ഭുതംതോന്നുമാറങ്ങിനെ
കാണിനേരംകഴക്കീടിനാനപ്പോഴെ
പാർത്ഥനുംവിസ്മയംകയ്ക്കൊണ്ടുമാനിച്ചു
പാർത്ഥിവേന്ദ്രാത്മജൻതന്നോടുചൊല്ലിനാൻ
എന്തൊരുവാക്യമല്ലേതുംനൃപാത്മജ
നിന്റെപാടവംനിസ്തുലംകേവലം
വിക്രമംക്രൂടുംധനുർദ്ധരന്മാരിലി
ന്നഗ്രഗണ്യൻനീയതിനില്ലസംശയം
പുത്തനായുള്ളനിന്നസ്ത്രപ്രയോഗമി
ന്നിത്തരംകണ്ടുമാനിച്ചുകൊണ്ടേനഹം
മന്ദേതരംമഹാത്മാവാംസുധന്വാവു
മന്നേരമല്പഹാസത്തോടുമോതിനാൻ
നന്ദനനർജ്ജുനചൊന്നവാക്യംചോരി
ലെന്നുടെപാടവംകണ്ടുമാനിയ്ക്കുവാൻ
തക്കൊരാളല്ലോത്താൽഭവാനല്ലനമ്മുടെ

പുഷ്കരാക്ഷൻകൃഷ്ണമൂൎത്തിയെത്രെദൃഢം
വിദ്യാവിനോദിതാനദ്യപിഖദ്യോത
വിദ്യോതമാനനായാവിർവ്വിയ്ക്കമെ
മുപ്പാരിലുംയശസ്സുള്ള ഭവാനാശു
മൽബാണജാലങ്ങളേററുതോററങ്ങിനെ
നില്ക്കാവതല്ലാഞ്ഞുഴന്നവശംകെട്ടു
ദുഃഖാനലക്കടൽതന്നിൽവീഴുംവിധൌ
ശ്രദ്ധയോടെകൃപാപീയൂഷവുംകൊണ്ടു
ബദ്ധവേഗംഭവദ്രക്ഷണംചെയ്യുവാൻ
സംഭ്രമിച്ചോടിക്കിതച്ചുതേൎത്തട്ടതിൽ
തമ്പുരാനിന്നൊഴന്നൊള്ളാതിരിയ്ക്കമോ
മൽഭുജാവിക്രമംസൎവ്വവുംതൽക്ഷണേ
തല്പുരോഭാഗത്തുവച്ചുകാട്ടീടുവൻ
തൃക്കടക്കണ്ണുകൊണ്ടച്യുതൻകാണ്കിലെ
മൽക്കരത്തിൻഫലംവന്നീടൂ ഫൽഗുന
സാവധാനായ്നില്ക്കേണ്ടഗാണ്ഡീവചാപത്തി
ലൊത്തഞാണൊന്നുകെട്ടീടുകവ് ദ്രുതം
യുദ്ധത്തിനായ്മുതൃന്നാലുംഭവാൻപല
യുദ്ധംകഴിച്ചുജയിച്ചോരാളല്ലയോ
തത്തൽപരാക്രമംകാട്ടുകെങ്ങോട്ടുപോ
യത്തൽപ്പെടാതുള്ളപാടവംസാമ്പ്രതം
വിദ്ധനായെല്ലോശരങ്ങളാലെഭവാ
നിത്ഥമായെന്നുവിഷണ്ഡനായീടൊലാ
തപദ്രഥംതന്നിലില്ലാസൂതനായിട്ടു
ഭദ്രൻദേവകീപുത്രകൻപാണ്ഡവ
സൎവ്വഗൻതന്നൊവെടിഞ്ഞുസാരഥ്യത്തെ
നിൎവ്വഹിച്ചീടുവാൻതേൎത്തട്ടിലിങ്ങിനെ
എത്രയുംപ്രാകൃതനായുള്ളൊരുത്തനെ
നിസ്രൂപംസ്ഥാപിച്ചതത്ഭുതംസാമ്പ്രതം

സംഗ്രാമകാര്യെജയംവേണമെങ്കിലീ
ച്ചങ്ങാതിയായുള്ള കൃഷ്ണനാംസൂതനെ
തെല്ലുംമടിയ്ക്കാതുടൻവിചാരിച്ചീട
കല്ലെങ്കിലാശു ഞാൻതന്നെവരുത്തുവൻ
ഭംഗിയോടേവംപറഞ്ഞുസുധന്വാവ
ടങ്ങിനിൽക്കാതുടൻക്രുത്തബാണങ്ങളെ
മേല്ക്കുമേലെപൊരിഞ്ഞീടിനാനന്നേര
മൃക്കക്കൂട്ടംധനഞ്ജേദാബ്ധിപാരഗൻ
പാണ്ഡുവിൻപുത്രൻകലച്ചുള്ള ദിവ്യമാം
ഗാണ്ഡിവംതന്നിൽതൊട്ടത്തുതെരുതെരെ
പ്രത്യസ്ത്രജാലമയയ്ക്കയുംവാമമാം
ഹസ്തത്തിനാലെപിടിച്ചുവാഹങ്ങളെ
സത്വരംവേണ്ടുന്നവണ്ണംതെളിയ്ക്കയു
മിത്തരംസംഗരംചെയ്തുകൊണ്ടങ്ങനെ
മൃത്തുമാശ്ചര്യവുംകൈക്കൊണ്ടുകാണിക
ളൊത്തുചെയ്തീടുംപ്രശംസയോടൊന്നിച്ചു
തെല്ലുനേരംചെന്നശേഷംശരങ്ങൾകൊ
ണ്ടല്ലലായാവതില്ലെന്നാകയാലുടൻ
എന്നുടെകൃഷ്ണൻതുണയ്ക്കാതിനിയ്ക്കിനി
വന്നുക്രടാജയമെന്നുറച്ചാശയെ
സന്താപകൃന്തനംചെയ്തുകാത്തീടുന്ന
ചെന്താമരാക്ഷനെചിന്തിച്ചുസാദരം
പ്രാർത്ഥിച്ചുനേരെവിളിച്ചുചൊല്ലീടിനാൻ
ധാത്രിയ്ക്കുഭാരംകുറയ്ക്കുന്നദൈവമെ
ഹേകൃഷ്ണഹേദേവദേവകീനന്ദന
ഹേകൃത്സ്നമായവിലാസഹേകേശവ
ദ്വാരകവാസഭോവാസുദേവപ്രഭോ
താരകാരാതിതാതാദിസ്തുതാകൃതേ
ദാമോദരാനന്ദപാത്രമേഗോവിന്ദ

കാമോദയംവരുത്തീടുംദയാനിധെ
വന്നീടുകിങ്ങോടിവന്നീടുകിങ്ങോടി
വന്നീടുകന്തികെപാണ്ഡവാധാരമെ
തന്നീടുകിങ്ങുവേണ്ടുംജയംവൈരിയെ
വെന്നീടുകാമയംവേറാക്കകാശുമേ
ഹന്തഞാനാപത്തിൽവീണുപോയ്സേനകൾ
ക്കന്തരംവന്നതിന്നന്തമില്ലേതുമെ
മുന്നാമുണ്ടായ്വന്നഭാരതായോധനേ
മന്ദഭാവംവിട്ടഹൊനിന്തിരുവടി
തന്ദ്രികൂടാതെവലംതൃക്കരാംബുജം
തന്നിലാച്ചമ്മട്ടിയുംധരിച്ചങ്ങിനെ
മദ്രഥേസൂതനായ്സാരഥ്യവേലയെ
വിദ്രുതംവേണ്ടപോലാചരിച്ചശ്രമം
ചേരുന്നകീർത്തിയോടെന്നെജ്ജയിപ്പിച്ച
കാരുണ്യപൂർണ്ണമാംനിന്തിരുമേനിയെ
കൂടവെകൊണ്ടുപോരായ്കകൊണ്ടല്ലയൊ
കൂടലർക്കൂട്ടങ്ങളെജയിച്ചീടുവാൻ
പാടവംപോരാതുഴന്നുഞാനീവണ്ണ
മാടലിൽപെട്ടുപോകാനൊരാളായതും
തദ്വിഹീനന്മാർക്കുകിട്ടീടുമോജയം
ചിദ്വിലാസംപൂണ്ടശൌരേനമോസ്തുതേ
വേഗേനവന്നുസംരക്ഷണംചെയ്കമെ
യോഗേശലോകേശമററില്ലൊരാശ്രയം
പ്രാർത്ഥനാപൂർവ്വകംപാർത്ഥനേവംചെയ്തൊ
രാർത്തനാദംതത്രകേട്ടീലൊരുത്തരും
ഹാസ്തിനാഗാരത്തിലാസ്ഥയോടുംധർമ്മ
പുത്രനോടുംസത്രശാലാസ്ഥലാന്തരേ
ഒത്തിരുന്നോരോന്നുരയ്ക്കുന്നതമ്പുരാ
നുത്തമശ്ലോകൻപരാത്മാസുഖാത്മകൻ

സൎവ്വകൎത്താസൎവ്വഭൎത്താസനാതനൻ
സൎവ്വദിഗ്വ്യാപ്തനവ്യക്തൻജനാൎദ്ദനൻ
പത്രിരാജദ്ധ്വജൻഭക്തലോകപ്രിയൻ
കൃത്രിമാകാരനാംകൃഷ്ണൻതിരുവടി
തഞ്ചെവിട്ടിൽകേട്ടപോലെനടിച്ചാശു
തഞ്ചമുടൻകൊണ്ടൊരുതന്നുടെമൂൎത്തിയെ
തത്രസിംഹാസനെവെച്ചുബോധിപ്പിച്ചു
സത്വരംമായംകലൎന്നുമണ്ടീടിനാൻ
നാളീകനേത്രനാംമായാമയൻതന്റെ
കേളീവിലാസംമനോജ്ഞംമഹീപതേ
നീലത്തിരുമുടിതന്നിൽമിന്നുംമയിൽ
പീലിവ്രജംചിറച്ചാട്ടചാഞ്ചാടിയും
ഭ്രൂലതാശൃംഗാരിലോചനദ്വന്ദ്വമാം
ലോലമായങ്ങോട്ടുമിങ്ങോട്ടുമാടിയും
ഫാലദേശേചേൎത്തണിഞ്ഞുള്ളചിത്രകം
ചാലവേമിന്നാട്ടമേന്തിവിളങ്ങിയും
ബാലസൂൎയ്യാഭമാംകുണ്ഡലംരണ്ടുമെ
ഖേലനംകയ്ക്കൊണ്ടുമിന്നിത്തുടങ്ങിയും
ശംഖസങ്കാശമാംകണ്ഠദേശേപൂണ്ട
തങ്കമുക്താരത്നസംഘമാലാകുലം
മാൎത്തടത്തിൽപെട്ടുതമ്മിൽതടഞ്ഞിട
ഞ്ഞാൎത്തമായ്ത്തമ്മിലടിച്ചുപിണങ്ങിയും
തൃക്കൈമണിവലയാദിയുംതങ്ങളിൽ
തൎക്കംഹീനംതട്ടിമുട്ടിക്കിലുങ്ങിയും
സ്ഫീതഭ്രമംകൊണ്ടിഴിഞ്ഞുത്തരീയമാം
പീതാംബരപ്പട്ടുവീഴത്തുടങ്ങിയും
മഞ്ജുളശ്രീമദ്ധ്യദേശേവിളങ്ങുന്ന
മഞ്ഞത്തുകിൽപട്ടുതുഞ്ഞുടകാണവെ
പിമ്പുറത്തെയ്ക്കുവലിഞ്ഞുപറന്നതിൻ

വമ്പുകൊണ്ടൊട്ടൊട്ടിഴിഞ്ഞിഴിഞ്ഞങ്ങിനെ
കാഞ്ചിതൻബന്ധനംവിട്ടങ്ങഴികയും
കാഞ്ചനക്കാൽചിലമ്പാടിക്കുഴകയും
തിങ്കളെനേരെജ്ജയിക്കുംതിരുമുഖ
ത്തിങ്കലെന്നല്ലപൂമെയ്യിലുംചൂഴവെ
വെണ്മയേറുംകൊച്ചുമുത്തുകൾപോലൊത്ത
ഘൎമ്മവിന്ദുവ്രജംഭംഗിയിൽപൊങ്ങിയും
കുക്ഷിദേശത്തിൽകിടക്കുംവിരിഞ്ചാണ്ഡ
ലക്ഷജാലങ്ങളത്യന്തംകുലുങ്ങിയും
തൃക്കഴൽത്താരടിവയ്ക്കുംധരാഭാഗ
മൊക്കവെതാണുകുലുങ്ങിനടുങ്ങിയും
മുട്ടുകുഴഞ്ഞുതളൎന്നുകിതയ്ക്കയു
മൊട്ടുമേനിൽക്കാതെതന്നെകുതിയ്ക്കയും
ഏവംപണിപ്പെട്ടുകാൽക്ഷണംകൊണ്ടങ്ങു
ദേവൎഷിമണ്ഡലംകണ്ടുകൊണ്ടാടവെ
യുദ്ധസ്ഥലംപുക്കുസൂതനില്ലാതുള്ള
വൃദ്ധശ്രവസ്സുതൻതന്റെരഥംകണ്ടു
തുമ്പിപോലായതിൽകേറികിരീടിത
ന്മുമ്പിൽനിന്നാനെടുവീൎപ്പിട്ടുകൂടവെ
സംഭ്രമംകാണിച്ചിതൊന്നരുളീടിനാ
നമ്പ്രകോൻപുത്രമമസഖെഫൽഗുന
പേടിയ്ക്കവേണ്ടെടോനിന്നൊത്തുനയ്ക്കുവാ
നോടിക്കിതച്ചുഞാനിങ്ങുവന്നീടിനേൻ
വാടികുഴങ്ങുന്നതെന്തിനിനിസ്സുഖം
തേടിത്തെളിഞ്ഞുകൊണ്ടാലുംമഹാരഥ
ഞാനാണിനിത്തേർതെളിയ്ക്കുവാനിക്കടി
ഞ്ഞാണാളുവിട്ടതനാലുമെന്നിങ്ങിനെ
കൂറുള്ളവാക്യാമൃതംപൊഴിച്ചീടുന്ന
കാരുണ്യപൂൎണ്ണനാംകാറൊളിവൎണ്ണനെ

സ്വാന്തികെകണ്ടുടനശ്വങ്ങളെവിട്ട
ശാന്തിയോടാശ്വസ്ഥനായകുന്തീസുതൻ
തൃക്കാലടികളിൽവീണുകൂപ്പീടിനാ
നക്കാലമേകൃപാശീലനാംകേശവൻ
ദുഃഖൈകനാശനൻതന്റെസഖാവിനെ
തൃക്കൈകൾകൊണ്ടുപിടിച്ചെഴുന്നേല്പിച്ചു
കെട്ടീമുറുകെപുണൎന്നുമൃദുസ്മിതം
തട്ടിവിളങ്ങുംമുഖാംബുജംകാണിച്ചു
രണ്ടാമതുമരുൾചെയ്തുഭവാനുള്ളി
ലുണ്ടായസംഭ്രമംതീൎന്നീലയോസഖെ
ബാലനാകുംസുധന്വാവിനോടേറെറാട്ട
തോലിയിൽപെട്ടുപോയോഭവാനത്ഭുതം
കണ്ടുനാകാതെകണ്ടുഗ്രനാകുംനീല
കണ്ഠനോടുംപടവെട്ടിനിന്നങ്ങിനെ
ചണ്ഡതിപൂൎത്തിയേറീടുനകീൎത്തിയെ
കൊണ്ടനിൻധൈൎയ്യവുംശൌൎയ്യവുംശക്തിയും
കുത്രപോണേചെന്നൊളിച്ചുഹാകഷ്ടമി
ന്നസ്ത്രവിത്താസ്തിളങ്ങീടുമെനാൎജ്ജുന
ശത്രുശസ്ത്രംകൊണ്ടുചത്തുപോയോമമ
പുത്രകൻമുമ്പായയോദ്ധാക്കളൊക്കവെ
ബുദ്ധിക്ഷയംവേണ്ടകാലദോഷംകൊണ്ടു
വൃദ്ധിക്ഷയംവരാതാരുമില്ലൂഴിയിൽ
ക്ലിഷ്ടഭാവംഭവാനുണ്ടാവുകില്ലിനി
കെട്ടുമന്നില്ലൊവിപൽക്കാലഗൌരവം
കിട്ടുമെല്ലൊജയംയുദ്ധേതുണയ്ക്കുവാ
നിഷ്ടൻഞാനണഞ്ഞീലയൊഫല്ഗുന
എന്നരുൾചെയ്തുമുകുന്ദനോടൎജ്ജുനൻ
മന്ദഭാവംവെടിഞ്ഞൊന്നുണൎത്തീടിനാൻ
കുന്തീസുതന്മാരുടെകുലദൈവമെ

സന്തോഷപൂരമെകാരുണ്യപാത്രമെ
ചെന്താമരക്കണ്ണകൃഷ്ണഭക്താഭീഷ്ട
ചിന്താമണെജഗന്നാഥമായാനിധെ
ഹാഹാമഹാകഷ്ടമെന്തുചൊല്ലുന്നതെൻ
മോഹാവലേപസംഭൃതമാംസാഹസം
എന്തിനംസാമർത്ഥ്യമോടെത്തുണയ്ക്കുന്ന
നിന്തിരുമേനിയെത്തന്നെയഥോചിതം
മുന്നാടത്തിക്കൊണ്ടുപോരാതെഞാൻപോരു
മെന്നാഭാവത്തോടുതാനെപുറപ്പെട്ടു
പോന്നാദോഷത്താംനിമിത്തമിത്ഥംസത്യ
മാന്നരാജാത്മജന്മാരോടുനേരിട്ടു
എത്രയുംദുഃഖടപ്പെട്ടുഗർവ്വംവിട്ടു
നിസ്ത്രപംനെഞ്ചകംപൊട്ടുമാറാഹവെ
ഭോല്ക്കുവാനുള്ളൊരാളായ്നിന്തിരുവടി
കാക്കവാനണ്ടെന്നുകല്പനാകിലൊ
ന്നിനംഞാൻമടങ്ങീടുന്നതല്ലെങ്കി
ലിന്നിനിക്കാണാമിനിയ്ക്കുള്ളവിക്രമം
മുഷ്ക്കുകൊണ്ടെന്നെമടക്കുവാനായിട്ടു
നില്ക്കുമിവീരനാകുംസുധന്വാവിനെ
വിഗ്രഹത്തിന്നായ്മുത്തൊന്നൊരസ്ത്രംകൊണ്ടു
നിഗ്രഹിച്ചിങ്ങുവീഴ്ത്തീടുവൻനിർണ്ണയം
പാർത്തരുളീടേണമെന്നുണർത്തിച്ചുടൻ
ചീർത്തതേജോമയനായുള്ളപാണ്ഡവൻ
വില്ലുഴിച്ചൊന്നുവേറെകുലയ്ക്കുംവിധൌ
ചൊല്ലെഴുംകേശവൻക്ലേശപ്രണാശനൻ
ചെട്ടന്നുതാഴത്തിറങ്ങിഹയങ്ങളിൽ
പെട്ടുള്ളബാണങ്ങളെല്ലാംപറിച്ചവ
വട്ടംമുറിച്ചുകളഞ്ഞുതൃക്കൈകൾകൊ
ണ്ടൊട്ടുംഗമെല്ലാംതലോടിയവറായ്ക്കു

തട്ടിയനൊമ്പരംതീൎത്തുമുമ്പില്ലാത്ത
തുഷ്ടിയുംകെല്പുമുത്സാഹവുമുണ്ടാക്കി
കെട്ടിയശേഷംവലംതൃക്കരാംബുജെ
കിട്ടിയചട്ടററചമ്മട്ടിയുംപൂണ്ടു
ഭക്തദാസൻതന്നൊതാനെന്നുസൎവ്വരും
വ്യക്തമായ്ക്കണ്ടുബോധിയ്ക്കുന്നമാറുടൻ
തേരതിലേറിവിളങ്ങിത്തെളിഞ്ഞൊരു
സാരഥിഭാവംവഹിച്ചരുളീടിനാൻ
ചിത്തമോദംപൂണ്ടപാൎത്ഥൻതദാദേവ
ദത്തമാംശംഖംവിളിച്ചിട്ടുകൂടവെ
ശിഞ്ജിനീഘോഷവുംകൂട്ടിനാനപ്പൊഴെ
കഞ്ജനീലേക്ഷണൻകാൎവ്വൎണ്ണമൂൎത്തിയും
പാഞ്ചജന്യാഖ്യമാംശംഖരത്നംമനോ
വാഞ്ഛയാത്തൃക്കൈകൾകൊണ്ടെടുത്തങ്ങിനെ
തിണ്ണംതിരുമുഖാംഭോരുഹെചേൎത്തുവ
ച്ചണ്ഡങ്ങളെല്ലാംവിറയ്ക്കുന്നവണ്ണമെ
ചെമ്മെമുഴക്കംദശാന്തരാളെകേതു
തന്മേലിരിക്കുംഹനൂമാൻകപീശ്വരൻ
മോദമുൾക്കൊണ്ടേററമുഗ്രമാകുംസിംഹ
നാദവുംതേർവലിയ്ക്കുന്നകുതിരകൾ
ഹേഷാരവങ്ങളുംതൂകിയിത്യാദിയാം
ഘോഷോദയംകൊണ്ടുഹൃഷ്ടനായൎജ്ജുനൻ
ബാണംതൊടുത്തുനിന്നീടിനാനക്ഷണം
ക്ഷീണംവെടിഞ്ഞുള്ളഹംസധ്വജാത്മജൻ
ഭക്തൻസുധന്വാവുനോക്കുമ്പൊഴേററമ
വ്യക്തൻവിധാതൃമുഖ്യാൎച്ചിതനച്യുതൻ
സുന്ദരാകാരൻപുരന്ദരാദിസ്തുതൻ
മന്ദരാഗോദ്ധാരണംചെയ്തശാശ്വതൻ
ഖിന്നരാംഭക്തൎക്കുബാന്ധവൻഗസാൎവ്വ

കിന്നരാദിസ്തൂയമാനൻദയാനിധി
വന്ദനീയൻവാസുദേവൻപൃഥാത്മജ
ന്ദ്യന്ദനെസൂതഭാവംവഹിച്ചങ്ങിനെ
മണ്ഡനംപോലെവിളങ്ങിവാഴുന്നതു
കണ്ണിനാലെകണ്ടടുത്തുനിന്നാദരാൽ
തന്മനസ്സിങ്കൽസമപ്പിച്ചുസന്തതം
നന്മയോടുംഭജിച്ചീടുന്നനാഥനെ
മേല്പട്ടുനല്ലതിരുമുടിയോളവും
കീഴ്പട്ടുനല്ലതിരുവടിയോളവും
പേർത്തുപേർത്തുണ്ടായകൌതുഹലംകൊണ്ടു
പാർത്തുപാർത്തുള്ളംകുളുർത്തുകുളുർത്തവൻ
ശോണോജ്ജ്വലോപലശ്രീകിരീടംപൂണ്ട
ചേണാൎന്നശീർഷപ്രദേശവുംകാണുകിൽ
ചീർത്തഭംഗ്യാവിളങ്ങീടുംവിചിത്രമാ
മൂർദ്ധ്വപുണ്ഡ്രംപൂണ്ടഫാലപ്രദേശവും
വില്ലാട്ടവുംകലൎന്നേറ്റംവിളങ്ങുന്ന
ചൊല്ലാൎന്നചില്ലീസുവല്ലീവിശേഷവും
നീലപക്ഷ്മാഭോഗദീർഘലനേത്രങ്ങളും
ലോലമായ്ലീലയാടീടുംകടാക്ഷവും
വെണ്മചേരുംചാരുമന്ദസ്മിതംചേൎന്ന
ബിംബരക്താഭമുഗ്ദ്ധാധരോഷ്ഠങ്ങളും
കുണ്ഡലോല്ലാസിഗണ്ഡങ്ങളുംപൂർണ്ണേന്ദു
മണ്ഡലംക്ലൃപ്തംപ്രസന്നാനനാബ്ജവും
സ്വർണ്ണരത്നാംഗുലീയാംഗദാദിശ്രേഷ്ഠ
മണ്ഡനത്തേക്കാൾപ്രധാനമായങ്ങിനെ
ചമ്മട്ടിയുംകടിഞ്ഞാണുംപിടിച്ചുള്ള
ശർമ്മപ്രദങ്ങളാംബാഹാചഞ്ചലങ്ങളും
പൊന്മാലികാഹാരലീലാവിലാസമു
ള്ളമ്മാറുമാപീതപീതാംബരോപരി

ബദ്ധമായിട്ടുള്ള കാഞ്ചീഗുണംകൊണ്ടു
മുഗ്ദ്ധമായ് കാണുന്നമദ്ധ്യമാംദേശവും
മഞ്ജീരവുംപൂണ്ടുഭക്തലോകസ്വാന്ത
കഞ്ജേവിളങ്ങുന്നതൃക്കാലടികളും
സ്നിഗ്ദ്ധമാകുംകരിംകാർവണങ്ങുംവൎണ്ണ
മൊത്തനേത്രാനന്ദമാംതിരുമേനിയും
കാരുണ്യവുംവീരഗംഭീരഭാവവും
താരുണ്യവുംമററുമോരോഗുണങ്ങളെ
കണ്ടശേഷംഞാൻകൃതാൎത്ഥനായീടിനെ
നിണ്ടലററെന്നുള്ള ചേതസാസാദരം
സന്തോഷപീയൂഷസാഗരെമഗ്നനായ്
ചെന്താരടിയ്ക്കുനമസ്കാരവുംചെയ്തു
കൃപ്തിനിന്നുകൊണ്ടുണത്തിച്ചുപോരിന്നു
കോപ്പിട്ടുനില്ക്കുന്നഗോവിന്ദഗോപതെ
വാസുദേവപ്രഭോവാത്സല്യഭാരേണ
ദാസഭാവംപൂണ്ടുമീവിധംകേവലം
ചീൎത്തുകാണുംഭക്തസങ്കടംസൎവ്വവും
തീൎത്തുകാത്തീടുന്നകൃഷ്ണകൃപാനിധെ
പൂമകളാകുംഭഗവതിതന്നുടെ
കോമളപ്പൂതിരുമേനിതലോടിയും
ഹേമവൎണ്ണോല്ലാസിയാംഗണ്ഡദൎപ്പണെ
സീമയില്ലാതുള്ള ഭംഗിയോടങ്ങിനെ
തൂമയേറുന്നപത്തിക്കീറെറഴുതിയും
സോമലേഖാഭമാകുംലലാടസ്ഥലെ
പ്രേമമോടെചിത്രകംചേൎത്തുമാരണ്ടു
പോർമുലമർദ്ദനംചെയ്തുപെരുക്കവെ
മേളമോടുത്തുവാൻമേദുരശ്രീവേണു
നാളമാനന്ദിച്ചെടുത്തുമീവണ്ണമെ
വേണ്ടുന്നശൃംഗാരവേലയാലെവിള

ങ്ങെണ്ടുന്നാദിവ്യമാം തൃക്കയ്യരണ്ടിലും
ചമ്മട്ടിയും കടിഞ്ഞാണെന്നതും ധരി
ച്ചമ്മട്ടിലീട്ടതൃവേല ചെയ്തീടുവാൻ
കാടിവലഞ്ഞുവന്നാജ്ജുനൻതന്നോടു
കൂടിനിന്നെല്ലൊവിഭൊനിന്തിരുവടി
മായാതകത്തുറയ്ക്കുന്നമാറിന്നൊര
മായാതനായഭഗവാനുള്ള വിഗ്രഹം
മായാമയംജഗന്മോഹനംനിസ്തുലം
മായാമനോഹരം കാണ്മാനായിവന്നമെ
തല്ദർശനം കൊണ്ടു തുഷ്ടനായജ്ജുനൻ
ഉദ്ദശാദൈന്യം വെടിഞ്ഞീരണാജിരെ
വദ്ധിച്ചധൈര്യവും ശൌര്യവും സിദ്ധിച്ച
ശക്തിയ്ക്കൂട്ടത്തൊരുത്സാഹവും കൈക്കൊണ്ടു
എത്രയും ധന്യനായ് ഞാനം വിചാരിയ്ക്കി
ലത്രധന്യൻതന്നെവാദമില്ലേതുമെ
ഫൽഗുനൻതന്റെമനോരഥം തന്നിലും
വൽഗുവാമെന്റെമനോരഥം തന്നിലും
നിഷ്കളങ്കംനിന്തിരുവടി താൻതന്നെ
പുക്കശോഭിച്ചതുണച്ചരുളീടുന്നു
ഞാനുമെൻ വിക്രമം കാട്ടുന്നതുണ്ടിനി
ധേനുപാലപ്രഭോപാർത്തരുളേണമേ
എന്നിതെല്ലാമുണർത്തിച്ചവലാരാതി
നന്ദനൻതന്മുഖം പാർത്തു ചൊല്ലീടിനാൻ
വൃന്ദാരകേന്ദ്രതനുജമഹാരാജ
വൃന്ദാധികൻ വീരവീരൻഭവാനിഹ
മുപ്പത്തുകോടിങ്ങിവന്നോരോരുമുപ്പത്തു
മുക്കോടിദേവകൾക്കീശനെവെന്നതും
മായയും ശക്തിയുമേറും മഹാകാല
കേയനിവാതകവചർതൊട്ടാഹവെ

ഒയ്മ്പത്തുകോടിനിശാചരവീരരെ
കമ്പമേല്ക്കാതെവധിച്ചുമുടിച്ചതും
ശംഭുവാംതമ്പുരാനോടുംകയർത്തൊട്ടു
പിമ്പുറംവാങ്ങാതെനിന്നുയുദ്ധംചെയ്തു
വിശ്രുതംവിക്രമംകണ്ടുതെളിഞ്ഞൊരു
രുദ്രദേവൻഭദ്രമായ്വിജയവും
ശത്രുനാശാർത്ഥമായ്പാശുപതാസ്ത്രവും
സത്വരംതന്നതുരണ്ടുംവരിച്ചതും
ഭീമഭീഷ്മദ്രോണമുഖ്യമുഖ്യാനേക
ഭൂമിപന്മാരെയുംവെന്നതുംകൊന്നതും
കീർത്തിമാനാകുംഭവാനല്ലയൊവീരർ
ചാർത്തിമിന്നീടുംകിരീടവൈഡൂര്യമെ
ചിത്തമോദത്തോടുമംഗാരവർണ്ണനാൽ
ദത്തമായിട്ടുള്ളവിദ്യാവിശേഷവും
സവ്യസാചിത്വവുംഗാണ്ഡീവചാപവും
ദിവ്യമാമമ്പൊടുങ്ങാതുള്ളതൂണവും
ശുഭ്രവാഹത്വവുംകൃഷ്ണസൂതത്വവു
മിപ്രകാരംമഹത്വംഭവാനെന്നിയെ
മറ്റൊരുത്തന്നില്ലമർത്ത്യലോകെസാമ്യ
മറ്റൊരുത്തൻഭവാൻദേവതുല്യൻദൃഢം
ഇത്തരംബോധിച്ചിരിയ്ക്കുന്നുഞാൻഭവാ
നിത്ഥമങ്ങുള്ളൊരവസ്ഥകൊണ്ടല്ലയൊ
ലംഘ്യമല്ലാതുള്ളനേകായിരംകോടി
സംഖ്യയിലേറുംശിലീമുഖസഞ്ചയം
സ്വല്പകാലംകൊണ്ടുവാരിവർഷിച്ചതു
മുരംഭയംവിട്ടുതുസർവ്വമുടനുടൻ
ഒപ്പമെയ്ക്കീഞാൻമുറിച്ചതുംചിന്തിയ്ക്കി
ല്ലിപ്പടിയുള്ളപോരിനില്ലഭിരുചി
കല്പമേകംകഴിഞ്ഞീടുവോളംജന്മ

തല്പരന്മാരായിനമ്മൾപോർചെയ്കിലും
കെല്പകന്നോകൻമടങ്ങിയെന്നുള്ളതി
ങ്ങുതടവിയ്ക്കില്ലെന്നനിർണ്ണയമാകയാൽ
നിഷ്ഫലംകാലംകഴിയ്ക്കേണമെന്നില്ല
സൽബലത്തിൻതീരുമാനംവരുമ്പടി
നിർഭയംസത്യംപറഞ്ഞിട്ടുസംഗര
മിപ്പൊഴെകൃത്യമെന്നോന്മതംപാണ്ഡവ
ഉത്തവണ്ണംതേർനടത്തുവാൻമിത്രമാ
മുത്തമശ്ലോകനദൃക്തനായീലയൊ
മജ്ജയത്തിങ്കൽപ്രതിജ്ഞയെന്തെങ്കിലും
നിർജ്ജരേന്ദ്രാത്മജചെയ്കനിസ്സംശയം
എന്നുടെപൌരുഷംകൊണ്ടുപോരിൽജഗ
ത്തിന്നഞൊനാശുസന്തോഷമുണ്ടാക്കവൻ
പ്രത്യക്ഷമേവംപറഞ്ഞുകിരീടിയോ
ടത്യാദരംപൂണ്ടഹംസദ്ധ്വജാത്മജൻ
താമരക്കണ്ണനാംദേവനോടെത്രയും
താഴ്മയോടൊന്നുചോദിച്ചീടിനാൻഹരെ
പോരുചെയ്തീടുമ്പൊളിക്കണ്ടഞങ്ങളി
ലാരുവാനിന്നുജേതാവായ്വരുന്നവൻ
എന്തൊരുകൌശലംചിന്തിപ്പതെന്നോടു
നിന്തിരുവുള്ളമരുൾചെയ്കവേണമെ
എന്നപേക്ഷിച്ചുണത്തിച്ചുവിനീതനായ്
നിന്നതൻഭക്തനാകുംസുധന്വാവിനെ
ശ്രദ്ധസ്മിതത്തോടുകൂടെക്കടാക്ഷിച്ചു
കൂടസ്ഥനായെഴുംമായാമയൻതദാ
നീജയംപ്രാപിയ്ക്കുമേതുംഭയംവേണ്ട
നീജഗത്തിങ്കൽപ്രസിദ്ധനായുംവരും
എന്നുള്ളനുഗ്രഹാഭാഷണംചെയ്കയാ
ലിന്ദ്രൻറെപുത്രൻവിഷണ്ണനായപ്പൊഴെ

മന്ദതാവും പൂണ്ടു ചിന്തിച്ചുണൎത്തിച്ചു
നന്ദിച്ചു ഭക്തരെ കാക്കുന്ന ദൈവമെ
എന്തരും ചെയ്യേതിന്നത്ഭുതമെല്ലൊ പരി
പന്ഥിയായുള്ള സുധന്വാവിന്നീരണ്ടെ
എങ്ങിനെ വന്നു കൃഷ്ണനുജയം ബലാ
ലങ്ങിനെ വന്നാലിനിയ്ക്കെന്തൊരുഗതി
കഷ്ടം പരാജയമെന്നോ ഭവാന്മതം
സ്പഷ്ടം ഗ്രഹിയ്ക്കാവതല്ലമെ സങ്കടം
യുദ്ധജയം തന്നു കാത്തുകൊണ്ടീടുവാ
നെത്രെ ഭവാനെ വിളിച്ചു വരുത്തി ഞാൻ
തോല്ക്കുവാനെന്തിന്നു ബന്ധുകാൎയ്യം മറി
ച്ചാക്കുവാൻ തെല്ലും ഭവാനില്ല സംശയം
ഒന്നിലും ചിത്തെ മമതാമില്ലാതവ
ൎക്കിന്നതേ ചെയ്യാവതെന്നില്ല തുവശാൽ
കള്ളമല്ലേ ഭയം തോന്നുന്നു മേ തിരു
വുള്ളമെന്തെന്നു തിരിച്ചരുളേണമെ
സത്യം തിരിച്ചറിഞ്ഞല്ലാതെ ഞാനിനി
യുദ്ധം തുടങ്ങുകില്ലെന്ന വാക്യങ്ങളെ
കൎണ്ണം കൊടുത്തു കേട്ടോരു ശേഷം കടൽ
വൎണ്ണൻ തിരുവടി മന്ദം ചിരിച്ചുടൻ
വൈവസ്വതാത്മജാതാനുജൻ തന്നുടെ
വൈവശ്യയുക്തമാം വക്ത്രം കടാക്ഷിച്ചു
സാന്ദ്രമാം കാരുണ്യമാധ്വീരസത്തോടു
ചേൎന്ന വാക്യം തെളിവോടരുളീടിനാൻ
എന്തിനെന്നൎജ്ജുന കാൎയ്യമില്ലാതുള്ള
ചിന്തനം ചെയ്യുന്നു ചിത്തം വലയ്ക്കുന്നു
ശുദ്ധനായുള്ള സുധന്വാവു നമ്മോടു
യുദ്ധകാൎയ്യം കൊണ്ടു ചോദിയ്ക്കയാലഹം
ഭംഗിവാക്യം പറഞ്ഞീടിനേനേവമി

ന്നിങ്ങിതിൻമൂലമെന്നുള്ള ഭേദാംസബൈ
വഞ്ചകത്വംനമുക്കളെന്നുമന്താനിൻ
ഞ്ചെഞ്ചകത്വമൊന്നുണ്ടായതത്ഭുതം
നിൎമ്മമൻഞാനെന്നതാക്കമൊട്ടെങ്കിലും
നിൎമ്മലന്മാരിലഗ്രണ്യമാകില്ലെടോ
തദ്വശന്തന്നെഞാനെന്നതിൽസംശയം
മദ്വചസ്സിന്നില്ലനീക്കംപ്രധാനത
ചിത്തെഭയംവേണ്ടചെറുതുംഭവിയ്ക്കുമീ
യുദ്ധജയംനിനക്കെത്രധനഞ്ജയ
മത്സഹായംനിനക്കുള്ളകാലംപാണ്ഡു
വത്സഹാവൈരിയാലുണ്ടാപരാജയം
പാൎത്ഥനംകൃഷ്ണനംവില്ലുമായിട്ടൊരു
തേൎത്തടംതന്നിലൊന്നിച്ചാലവർകളെ
പാൎത്തട്ടതീട്ടവാൻപാൎത്ഥിപന്മാരായ
പാൎത്തലേശന്മാരിലെന്നവേണ്ടാരിലും
മുപ്പാരിലില്ലകന്നേവരുംപേടിച്ചു.
സൎപ്പാരിയെക്കണ്ടസൎപ്പങ്ങൾപോലെയാം
ബ്രഹ്മാദിദേവകൾക്കുംതിരിയാത്തതി
ല്ലിമ്മാറുനമ്മളിൽകാണംപരാക്രമം
ബുദ്ധിക്ഷയംകളഞ്ഞാലുംനിനക്കിന്നു
സിദ്ധിയ്ക്കുമെചിത്തകാമംസമസ്തവും
ലോകനാഥൻതന്റെവാക്യംചെവിക്കൊണ്ടു
നാകനാഥൻതന്റെപുത്രനാമൎജ്ജുനൻ
മേഘനിൎമ്മുക്തമുശേഷന്ദുബിംബത്തി
ശ്ലാഘനീയാസ്യനായാനന്ദചേതസാ
ചൊല്ലിനാനേവംസുധന്വാവുതന്നോട്
നല്ലകാൎയ്യംനീപറഞ്ഞതിപ്പോളെടൊ
കില്ലിനിയ്ക്കില്ലെൻപ്രതിജ്ഞയെസ്സമ്പ്രതി
ചൊല്ലുവൻകേളെന്നരാളഭോജാത്മജ

ബ്രഹ്മാവുമീശനുമിന്ദ്രൻചന്ദ്രനും
നിർമ്മായമന്യദേവന്മാരുമാകവെ
നിബ്ബന്ധമായ്വന്നു ചേർന്നീടുകിലും
കബന്ധമാക്കും വീണ്ടും ചെയ്യും രണാങ്കണെ
പ്രത്യയത്തോടുംപ്രഥിക്കാസ്തിടുംമഹാ
ശക്തിയേറീടുംശരത്രയംകൊണ്ടുഞാൻ
ഖണ്ഡനംചെയ്തീനിനക്കുള്ളമസ്തകം
കുണ്ഡലശ്രീയോടുമത്രവീഴ്ത്തീടുവൻ
എന്നതിനാളായതില്ലെങ്കിലാശ്രുഞാ
നെന്നുടെപൂർവ്വജന്മാരോടുകൂടവെ
ചൊല്ലുള്ളഗോവിനെതീർത്ഥതീരെവച്ചു
കൊല്ലുന്നപാപികൾവീഴുന്നനാരകെ
സംഭരിച്ചിട്ടുള്ളപുണ്യങ്ങളററുപോയ്
സമ്പതിയ്ക്കുംസത്യമദ്യമൽഭാഷിതം
ക്ഷത്രാധിപാത്മജചെയ്താലുമങ്ങിനി
സ്വത്രാണമേററംവിശേഷിച്ചുമിപ്പൊഴെ
ധൈര്യമോടുംചൊല്ലുകാത്മപ്രതിജ്ഞയെ
ദുർമ്മശോദുഃഖമുണ്ടാകൊല്ലതെല്ലുമെ
പാർത്ഥവാക്യംകേട്ടശേഷംസുധന്വാവു
മാത്തസന്തോഷമെത്തുന്നുചൊല്ലീടിനാൻ
സത്തമന്മാർമൌലിവിത്തെപൃഥാപുത്ര
ദുസ്തരംതന്നെഭവൽസത്യഭാഷിതം
സത്വരംചൊല്ലുവൻകേട്ടാലുമെന്നുടെ
സത്യവുംസദ്ദ്യോഗമുദ്യോഗപൂർവ്വകം
മസ്തകംമാമകംഖണ്ഡിയ്ക്കുവാൻഭവ
ന്മുക്തമാകുംശരംമൂന്നുംതദാതദാ
കൃത്തമാക്കീടുവൻകില്ലെന്നതിന്നിഹ
ശക്തനായീലെങ്കിലുള്ളപുണ്യംകെട്ടു
വീണുകൊൾവൻതീവ്രനാരകേസത്യമീ

വേണുഗോപാലനാകുംപരദൈവതം
സവ്വത്തിനുംസാക്ഷിയെന്നുസത്യംകേട്ടു
സവ്യസാചിയ്ക്കുംവളൎന്നിതുവിസ്മയം
തൽക്ഷണേവിസ്മയപ്പെട്ടുസാക്ഷാദന്ത
രിക്ഷദേശേവസിയ്ക്കുന്നദേവാദികളും
തങ്ങളിൽചൊല്ലിനാർകേട്ടതില്ലെഹന്ത
നിങ്ങളീവീരഗംഭീരസത്യങ്ങളെ
ക്ഷത്രധമ്മത്തിന്നുതാഴ്മൊമ്പെടൽവന്ന
നത്രധന്വൻസുധന്വാവുംതഥാൎജ്ജുനൻ
വില്ലാളിവീരവീരന്മാരിരുവരും
മല്ലാരിഭക്തമുഖ്യന്മാരിവൎക്കിഹ
എങ്ങിനെസത്യംഫലിയ്ക്കുംസമാനമാ
യെങ്ങിനെസത്യംപിഴയ്ക്കുംരണാജിരെ
രണ്ടുപേക്കുംബലമേറുംസഹായമാ
യ്ക്കൊണ്ടുതാൻതന്നെകൃപാകടാക്ഷാന്വിതം
ദൃതനായ്പ്രത്യക്ഷമേകൻെറതേരിലും
പ്രീതനായന്യൻെറമാനസതാരിലും
തുള്ളിക്കളിച്ചെഴുന്നള്ളിവിളങ്ങുമീ
കള്ളക്കളിത്തിരുമെയ്യുള്ളകേശവൻ
ദേവനേതെങ്കിലുംചെയ്യുവാനെന്തുവാ
നേവനേകംജയമെന്നറിഞ്ഞീലഹൊ
കേവലൻകണ്ടിരിപ്പുണ്ടൊരുകൌശല
മേവമെന്നിപ്പോഠംഗ്രഹിയ്ക്കുമാറാകമെ
കൊണ്ടൽവൎണ്ണൻതൻെറമായാവിചേഷ്ടിതം
കണ്ടറിഞ്ഞീടുവിനെന്നുംപറഞ്ഞവർ
ചെണ്ടകൊട്ടുന്നതാരെന്നുള്ളചിന്തയാ
ശണ്ഠകൂടുന്നതുംനോക്കിനില്ക്കുംവിധൌ
വീരവീരന്മാരിരുവരുംതങ്ങളിൽ
സാരമായിട്ടുള്ളസംഗരംചെയ്യുവാൻ

ചാരുസന്നാഹംകലൎന്നു പാൎത്ഥന്റെ
തേരുമായ്നേരിട്ടുനിന്നതെരുതെരെ
ഭീമമാംചാപംകലൎന്നുപിടിച്ചിട്ടു
ഭീമയോടെചെറുഞാണൊലിചെയ്കയും
ധാമമേറുംബാണജാലംതിരഞ്ഞെട്ടു
ത്താമയംവിട്ടുതൊട്ടുമോചിക്കയും
പ്രത്യസ്ത്രജാലമെയ്തൊപ്പംമുറിക്കയു
മിത്ഥംരണംചെയ്തുനില്ക്കുംദശാന്തരെ
ഭക്തനായുള്ളസുധന്വാമഹാബലൻ
പുത്തനാകുന്നുറുക്രൂത്തബാണങ്ങളെ
തന്ധനുസ്സിങ്കൽക്രമേണസന്ധിപ്പിച്ചു
ചന്തമോടാകൎണ്ണദേശംവലിച്ചഹോ
സൂതനായ്പാൎത്ഥന്റെതേൎതെളിച്ചീടുന്ന
പൂതനാരാതിയാംതമ്പുരാൻതന്നുടെ
സാരമാകുംതൃപ്പാദംപതിഞ്ഞുവി
സ്താരമേറുംതിരുമാറുനോക്കിക്ഷണാൽ
ഹൎഷമോടുംവിട്ടയക്കയാലായവ
വൎഷകാലോദ്യത്തടിദ്ദീപ്തിപൂൎവ്വകം
ചരിന്നങ്ങളാകാതിരുമ്പലിട്ടുംകൊണ്ടു
ചെന്നങ്ങുശീഘ്രംജഗന്നാഥമൂൎത്തിയിൽ
പുഷ്പതുല്യങ്ങളായ്ക്കൊള്ളുംദശാന്തരെ
കെല്പുകൂടുംരണ്ടുബാണംവിശേഷിച്ചു
ഭക്താഭയംകൊടുത്തേററംവിളങ്ങുന്ന
രക്താഭമാംപാണിപല്ലവംരണ്ടുമെ
കുത്തിത്തുളച്ചുപോയൎജ്ജുനൻകാണവെ
ഹൃത്തിൽസഹിച്ചീലതൎജ്ജുനനോതുമെ
ക്രുദ്ധനായൎജ്ജുനൻക്രൂത്തമ്പുകൊണ്ടതി
ന്നന്തരംചെയ്യാനൊരുമ്പെട്ടുംമുന്നമെ
പ[illegible]കൊണ്ടുപാൎത്ഥ[illegible]ഭേദിച്ചു

